# ശ്രീമദ്വാല്മീകിരാമായണം

## ബാലകാണ്ഡം.

(അന്വയക്രമഭാഷാവ്യാഖ്യാനസഹിതം)

***Dharmalaya Edition.***

വ്യാഖ്യാതാവ്:

ബ്രഹ്മശ്രീ ജി. എസ്സ്. ശ്രീനിവാസയ്യർ, ബി. എ., എൽ. ടി.,

ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ, ആലത്തൂർ.

Published with the aid of

**Sri M. N. RAMASWAMY IYER,**

**BANKER**

By

**R. SUBRAHMANYA VADHYAR & SONS,**

**BOOK-SELLERS & PUBLISHERS,**

**KALPATHI-PALGHAT**

**Price Rs. 3]** **1941.**

# വിഷയാനുക്രമണിക.

ശ്രീ

# ശ്രീരാമായണ പാരായണോപക്രമ പൂജാവിധാനം

(ഹരിഃ ഓം ശ്രീ ഗുരുഭ്യോ നമഃ)

നമൊ ബ്രഹ്മണ്യദേവായ ഗോബ്രാഹ്മണഹിതായ ച
ജഗദ്ധിതായ കൃഷ്ണായ ഗോവിന്ദായ നമോ നമഃ
ആബ്രഹ്മലോകാദാശേഷാദാലോകാലോകപർവ്വതാത്
യേ വസന്തി ദ്വിജാ ദേവാസ്തേഭ്യോ നിത്യം നമൊ നമഃ
അപസർപ്പന്തു യേ ഭൂതാ യേ ഭൂതാ ഭുവി സംസ്ഥിതാഃ
യേ ഭൂതാ വിഘ്നകർത്താരസ്തേ ഗച്ഛന്തു ശിവാജ്ഞയാ

ആസനമന്ത്രം: അസ്യശ്രീ ആസനമഹാമന്ത്രസ്യ പൃഥിവ്യാമേരുപൃഷ്ഠഋഷിഃ സുതലം ഛന്ദഃ-കൂർമ്മൊ ദേവതാ-ആസനെ വിനിയോഗഃ—

പൃഥ്വി ത്വയാ ധൃതാ ലോകാ ദേവി ത്വം വിഷ്ണുനാ ധൃതാ
ത്വം ച ധാരയ മാം ദേവി പവിത്രം ചാസനം കുരു

ആസനഫലകത്തിൽ അർച്ചിക്കുക:-ഓം കൂർമ്മാസനായ നമഃ ഓം പദ്മാസനായ നമഃ, ഓം കമലാസനായ നമഃ, ഓം ഭോഗാസനായ നമഃ, ഓം യോഗാസനായ നമഃ

---

ഓം ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത്സർവ്വവിഘ്നോപശാന്തയേ
ഓം ഭൂഃ (ഇത്യാദി പ്രാണായാമം)

ഓം മമോപാത്തസമസ്തദുരിതക്ഷയദ്വാരാ ശ്രീപരമേശ്വരപ്രീത്യർത്ഥം ശുഭേ ശോഭനമുഹൂർത്തെ അദ്യ ബ്രഹ്മണഃ ദ്വിതീയപരാർദ്ധെ ശ്വേതവരാഹകല്പെ വൈവസ്വത മന്വന്തരെ അഷ്ടാവിംശതിതമേ കലിയുഗേ പ്രഥമപാദേ ജംബൂദ്വീപേ ഭാരതവർഷേ ഭരതഖണ്ഡേ മേരോഃ ദക്ഷിണേ പാർശ്വേ ശകാബ്ദേ അസ്മിൻ വർത്തമാനേ വ്യാവഹാരികേ പ്രഭവാദി ഷഷ്ടിസംവത്സരാണാം മദ്ധ്യേ.........നാമസംവത്സരെ,...... അയനെ,.........ഋതൌ,.........മാസെ.........പക്ഷെ, അദ്യ.........ശുഭതിഥൌ, ......വാസര യുക്തായാം,.........നക്ഷത്ര യുക്തായാം, ശുഭയോഗ ശുഭകരണ ഏവം ഗുണ വിശേഷണ വിശിഷ്ടായാം, അസ്യാം.........ശുഭതിഥൌ..................... .....................നക്ഷത്രെ.........രാശൌ ജാതസ്യ.........ശർമ്മണഃ മമ സകുടുംബസ്യ, ധർമ്മാർത്ഥകാമ മോക്ഷ ചതുർവ്വിധഫല പുരുഷാർത്ഥസിദ്ധ്യർത്ഥം ഇഷ്ടകാമ്യാർത്ഥസിദ്ധ്യർത്ഥം, ശ്രീ സീതാ ലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമത്സമേത ശ്രീരാമചന്ദ്ര പ്രസാദസിദ്ധ്യർത്ഥം, അകൃത പ്രായശ്ചിത്ത സകലവിധ പാപക്ഷയാർത്ഥം, സകലപീഡാനിവൃത്ത്യർത്ഥം നിഖിലാഭ്യുദയ പ്രാപ്ത്യർത്ഥം, സകല ചിന്തിത മനോരഥാവാപ്ത്യർത്ഥം, ശ്രീ രാമചന്ദ്രപാദയോരചഞ്ചല നിഷ്കളങ്ക നിരതിശയഭക്തിസിദ്ധ്യർത്ഥം ശ്രീമദ്രാമായണപാരായണം കരിഷ്യേ. തദാദൌ ശ്രീരാമായണകോശേ ശ്രീ സീതാലക്ഷ്മണ ഭരതശത്രുഘ്നഹനുമത്സമേത ശ്രീരാമചന്ദ്രസ്വാമിപൂജാം ച കരിഷ്യേ. തദംഗത്വേന കലശ ശംഖാത്മപീഠപൂജാം ച കരിഷ്യേ- (എന്നു സങ്കല്പം)

അനന്തരം **കലശപൂജ:—**

[കലശത്തെ ഗന്ധപുഷ്പങ്ങളാലലങ്കരിച്ച് ഗന്ധോദകം നിറച്ച് (അതിന്റെ കിഴക്ക് തെക്കു മുതലായ നാലു ഭാഗത്തും) ഇന്ദ്രായനമഃ യമായനമഃ വരുണായ നമഃ സോമായനമഃ (എന്നു പൂജിക്ക) കലശത്തിൽ ഗംഗാദി സർവ്വതീർത്ഥേഭ്യോനമഃ സകലാരാധനൈഃ സ്വച്ചിതം. (പിന്നെ കലശം തൊട്ടു ജപിക്കുക):—]

കലശസ്യ മുഖെ വിഷ്ണുഃ കണ്ഠെ രുദ്രസ്സമാശ്രിതഃ
മൂലെ തത്ര സ്ഥിതൌ ബ്രഹ്മാ മദ്ധ്യെ മാതൃഗണാഃ സ്മൃതാഃ
കുക്ഷൌ തു സാഗരാസ്സർവ്വെ സപ്തദ്വീപാ വസുന്ധരാ
ഋഗ്വേദോഽഥ യജുർവ്വേദസ്സാമവേദോഽപ്യഥർവ്വണഃ
അംഗൈശ്ച സഹിതാസ്സർവ്വേ കലശാംബുസമാശ്രിതാഃ
ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നർമ്മദെ സിന്ധു കാവേരി ജലേഽസ്മിൻ സന്നിധിം കുരു
സർവ്വേ സമുദ്രാസ്സരിതസ്തീർത്ഥാനി ച നദാ ഹ്രദാ.
ആയാന്തു രാമപൂജാർത്ഥം ദുരിതക്ഷയകാരകാഃ
ആയാതു വരുണശ്ശീഘ്രം പ്രാണിനാം പ്രാണരക്ഷകഃ
അതുല്യബലവാനത്ര സർവ്വദോഷപ്രശാന്തയെ

അസ്മിൻ കലശേ സർവ്വതീർത്ഥാന്യാവാഹയാമി—ഗംഗാദി സർവ്വതീർത്ഥേഭ്യോ നമഃ സർവ്വോപചാരാൻ സമർപ്പയാമി— (ഗന്ധപുഷ്പാക്ഷതകളാൽ അർച്ചിച്ചു കലശജലം കൊണ്ടു പൂജോപകരണങ്ങളേയും ശംഖിനേയും തന്നേയും പ്രോക്ഷിക്കുക).

**ശംഖപൂജാ:—** (ഗായത്രീ മന്ത്രസഹിതം കലശജലത്താൽ ശംഖിനെ നിറച്ചു,)
പാഞ്ചജന്യായ നമഃ ദിവ്യഗന്ധാൻ ധാരയാമി.
(ശംഖമൂലെ) ബ്രഹ്മണെ നമഃ (ശംഖമദ്ധ്യെ) ജനാർദ്ദനായ നമഃ
(ശംഖാഗ്രെ) ചന്ദ്രശേഖരായ നമഃ പാഞ്ചജന്യായ നമഃ സകലാരാധനൈസ്സ്വച്ചിതം

ശംഖം ചന്ദ്രാർക്കദൈവത്യം മദ്ധ്യെ വരുണസംയുതം
പൃഷ്ഠെ പ്രജാപതിശ്ചൈവ അഗ്രെ ഗംഗാ സരസ്വതീ
ത്രൈലോക്യെ യാനി തീർത്ഥാനി വാസുദേവസ്യ ചാജ്ഞയാ
ശംഖെ തിഷ്ഠന്തി വിപ്രേന്ദ്രാസ്തസ്മാച്ഛംഖം പ്രപൂജയേത്.
ത്വം പുരാ സാഗരോത്പന്നോ വിഷ്ണുനാ വിധൃതഃകരെ
പൂജിതസ്സർവ്വദേവൈശ്ച പാഞ്ചജന്യ നമോഽസ്തുതേ.
ഗർഭാ ദേവാരിനാരീണാം വിശീര്യന്തെ സഹസ്രധാ
തവ നാദേന പാതാളെ പാഞ്ചജന്യ നമോസ്തുതേ.

ശംഖജലം കലശജലത്തിൽ കുറെ പകർന്നു "ഭൂർഭുവസ്സുവോ, ഭൂർഭുവസ്സുവഃ" എന്നു ബാക്കി ജലത്തെ ഉപകരണങ്ങളിലും പ്രോക്ഷണംചെയ്ക. പിന്നേയും ശംഖിനെ നിറയ്ക്കുക.

**ആത്മപൂജാ—** (തന്നെ ഗന്ധപുഷ്പങ്ങളാലലങ്കരിച്ച് പിന്നെ അർച്ചിക്കുക)

ആത്മനെ നമഃ ഗന്ധപുഷ്പ ധൂപദീപൈഃ സകലാരാധനൈഃ സ്വച്ചിതം ആത്മനെ നമഃ, അന്തരാത്മനെ നമഃ, നിത്യശുദ്ധബുദ്ധപരിപൂർണ്ണ സച്ചിദാനന്ദാത്മനെ നമഃ,

സമസ്തോപചാരാൻ സമർപ്പയാമി.

പിന്നെ മണി അടിക്കക). ആഗമാൎത്ഥം തു ദേവാനാം ഗമനാൎത്ഥം തു രക്ഷസാം
ഘണ്ടാനാദം കരോമ്യത്ര ദേവതാഹ്വാനലാഞ്ഛനം.

**പീഠപൂജാ**— ആം ആധാരശക്ത്യൈ നമഃ, ഹ്രീം മൂലപ്രകൃത്യൈനമഃ, ആദികൂൎമ്മായ നമഃ, ആദിവരാഹായനമഃ, അനന്തായനമഃ, പൃഥിവ്യൈനമഃ, ഇക്ഷുസമുദ്രായനമഃ, ശ്വേതദ്വീപായനമഃ, കല്പകവാടികായൈനമഃ, മണിമണ്ഡപായനമഃ, രത്നവേദികായൈനമഃ, പുഷ്പകവിമാനായനമഃ രത്നസിംഹാസനായനമഃ, ശ്വേതച്ഛത്രായനമഃ, സിതചാമരാഭ്യാംനമഃ, ഓം നമോഭഗവതെ സകലഗുണാത്മശക്തിയുക്തായ ശ്രീസീതാലക്ഷ്മണ ഭരതശത്രുഘ്നഹനമത്സമേത ശ്രീരാമചന്ദ്രയോഗപീഠാത്മനേനമഃ.

**ധ്യാനം**—വാമെ ഭൂമിസുതാ പുരശ്ച ഹനുമാൻ പശ്ചാത്സുമിത്രാസുതഃ
ശത്രുഘ്നോ ഭരതശ്ച പാൎശ്വദളയോൎവ്വായ്വാദികോണേഷു ച
സുഗ്രീവശ്ച വിഭീഷണശ്ച യുവരാട്ട് താരാസുതോ ജാംബവാൻ
മദ്ധ്യെ നീലസരോജകോമളരുചിം രാമം ഭജെ ശ്യാമളം.

ഓം അസ്മിൻഗ്രന്ഥെ സീതാലക്ഷ്മണഭരതശത്രുഘ്നഹനൂമത്സമേത ശ്രീരാമചന്ദ്രം ധ്യായാമി. (ഗന്ധപുഷ്പാക്ഷതാദി രണ്ടുകയ്യിലുമെടുത്തുകൊണ്ട്)

ഓം ദാശരഥായ വിദ്മഹെ സീതാവല്ലഭായ ധീമഹി!
തന്നോരാമഃപ്രചോദയാത്.
ആവാഹയാമി വിശ്വേശം ജാനകീവല്ലഭം പ്രഭും
കൌസല്യാതനയം വിഷ്ണും ശ്രീരാമം പ്രകൃതേഃ പരം
ശ്രീരാമാഗച്ഛ ഭഗവൻ രഘുവീര നൃപോത്തമ
ജാനക്യാ സഹ രാജേന്ദ്ര സുസ്ഥിരോ ഭവ സൎവ്വദാ
രാമഭദ്ര മഹേഷ്വാസ രാവണാന്തക രാഘവ
യാവത്പൂജാ സമാപ്യേത താവത്സന്നിഹിതോ ഭവ
രഘുനായക രാജൎഷേ നമോ രാജീവലോചന
രഘുനന്ദന മേ ദേവ ശ്രീരാമാഭിമുഖോ ഭവ.
(അസ്മിൻ ഗ്രന്ഥെ) സീതാ+ശ്രീരാമാഭിമുഖോ ഭവ.
രാജാധിരാജരാജേന്ദ്ര രാമചന്ദ്ര മഹീപതെ
രത്നസിംഹാസനം തുഭ്യം ദാസ്യാമി സ്വീകുരു പ്രഭോ.
സീതാലക്ഷ്മണഭരതശത്രുഘ്നഹനൂമത്സമേത ശ്രീരാമചന്ദ്രസ്വാമിനേനമഃ
രത്നസിംഹാസനം സമൎപ്പയാമി.
ത്രൈലോക്യപാവനാനന്ത നമസ്തെ രഘുനായക
പാദ്യം ഗൃഹാണ രാജൎഷെ നമൊ രാജീവലോചന.
ശ്രീരാമചന്ദ്രസ്വാമിനേനമഃ പാദയോഃ പാദ്യം സമൎപ്പയാമി.
പരിപൂൎണ്ണപരാനന്ദ നമൊ രാമായ വേധസേ
ഗൃഹാണാൎഘ്യം മയാദത്തം കൃഷ്ണ വിഷ്ണോ ജനാൎദ്ദന.
ശ്രീരാമചന്ദ്രസ്വാമിനേനമഃ അൎഘ്യം സമൎപ്പയാമി
നമസ്സത്യായ ശുദ്ധായ നിത്യായ ജ്ഞാനരൂപിണെ
ഗൃഹാണാചമനം നാഥ സൎവ്വലോകൈകനായക.
ശ്രീരാമചന്ദ്രസ്വാമിനെനമഃ ആചമനീയം സമൎപ്പയാമി.

നമഃ ശ്രീവാസുദേവായ തത്വജ്ഞാനസ്വരൂപിണെ
മധുപക്കം ഗ്രഹാണേദം ജാനകീപതയെ നമഃ
ശ്രീരാമചന്ദ്രസ്വാമിനേ നമഃ മധുപക്കം സമപ്പയാമി.
ശ്രീരാമചന്ദ്രസ്വാമിനേ നമഃ പുനരാചമനം സമപ്പയാമി.
പഞ്ചാമൃതം മയാനീതം പയോ ദധിഘൃതം മധു.
ശക്കരാജലസംയുക്തം രാമ തത്പ്രതിഗൃഹ്യതാം
ശ്രീരാമചന്ദ്രസ്വാമിനെനമഃ പഞ്ചാമൃതസ്നാനം സമപ്പയാമി.
ബ്രഹ്മാണ്ഡോദരമദ്ധ്യസ്ഥൈസ്തീത്ഥൈശ്ച രഘുനന്ദന.
സ്നാപയിഷ്യാമ്യഹം ഭക്ത്യാ ത്വം ഗ്രഹാണ ജനാദ്ദന.
ശ്രീരാമചന്ദ്രസ്വാമിനെനമഃ ശുദ്ധോദകസ്നാനം സമപ്പയാമി സ്നാനാനന്തരം ആചമനീയം സമപ്പയാമി.

തപ്തകാഞ്ചനസങ്കാശം പീതാംബരമിദം ഹരെ.
സംഗ്രഹാണ ജഗന്നാഥ രാമചന്ദ്ര നമോസ്തുതെ.
ശ്രീരാമചന്ദ്രസ്വാമിനേ നമഃ വസ്ത്രം സമപ്പയാമി
ശ്രീരാമാച്യുത യജ്ഞേശ ശ്രീധരാനന്ത രാഘവ
ബ്രഹ്മസൂത്രം ചോത്തരീയം ഗ്രഹാണ രഘുനന്ദന.
ശ്രീരാമ+നമഃ—ഉത്തരീയയജ്ഞോപവീതെ സമപ്പയാമി.
കുങ്കുമാഗരുകസ്തൂരീ കർപ്പൂരം ചന്ദനം തഥാ
തുഭ്യം ദാസ്യാമി രാജേന്ദ്ര ശ്രീരാമ സ്വീകുരു പ്രഭോ.
ശ്രീരാമ+നമഃ. ഗന്ധാന്ധാരയാമി.
അക്ഷതാഃ പരമാ ദിവ്യാഃ കുങ്കുമാഗരുഭൂഷിതാഃ
മയാഹൃതാശ്ച പൂജാത്ഥം സ്വീകാൎയ്യാ രഘുനായക.
ശ്രീരാമ........നമഃ അക്ഷതാൻ സമപ്പയാമി.
തുളസീകുന്ദമന്ദാരജാതി പുന്നാഗചമ്പകൈഃ
നീലാംബുജൈർബ്ബില്വദളൈരച്ച്യേദ്രാഘവം വിഭും
പൂജയിഷ്യാമ്യഹം ഭക്ത്യാ സംഗ്രഹാണ ജനാദ്ദന.
ശ്രീരാമ........നമഃ പുഷ്പൈഃ പൂജയാമി.

**അംഗപൂജാ.** 1 ഓം ശ്രീ രാമചന്ദ്രായ നമഃ — പാദൌ പൂജയാമി.
2 ,, രാജീവലോചനായ നമഃ —ഗുൽഫൌ പൂജയാമി.
3 ,, രാവണാന്തകായ നമഃ — ജാനുനീ പൂജയാമി.
4 ,, വാചസ്പതയെ നമഃ — ഊരൂ പൂജയാമി.
5 ,, വിശ്വരൂപായ നമഃ — ജംഘെ പൂജയാമി.
6 ,, ലക്ഷ്മണാഗ്രജായ നമഃ — കടിം പൂജയാമി.
7 ,, വിശ്വമൂത്തയെ നമഃ — മേഢ്രം പൂജയാമി.
8 ,, വിശ്വാമിത്രപ്രിയായ നമഃ — നാഭിം പൂജയാമി.
9 ,, പരമാത്മനേ നമഃ — ഹൃദയം പൂജയാമി.
10 ,, ശ്രീകണ്ഠായ നമഃ — കണ്ഠം പൂജയാമി.
11 ,, സൎവ്വാസ്ത്രധാരിണെ നമഃ — ബാഹൂ പൂജയാമി.

12. " രഘൂദ്വഹായ നമഃ—മുഖം പൂജയാമി.
13. " പത്മനാഭായ നമഃ — ജിഹ്വാം പൂജയാമി.
14. " ദാമോദരായ നമഃ — ദന്താൻ പൂജയാമി.
15. " സീതാപതയെ നമഃ ലലാടം പൂജയാമി.
16. " ജ്ഞാനഗമ്യായ നമഃ — ശിരഃ പൂജയാമി.
17. " സൎവ്വാത്മനെ നമഃ — സൎവ്വാണ്യംഗാനി പൂജയാമി.

1. ഓം രാമായ നമഃ 5. ഓം രഘുനാഥായ നമഃ.
2. " രാമഭദ്രായ നമഃ 6. " നാഥായ നമഃ
3. " രാമചന്ദ്രായ നമഃ 7. " സീതായാഃ പതയെ നമഃ
4. " വേധസെ നമഃ (അനന്തരം ഈ പൂജാകല്പാവസാനത്തിലുള്ള അഷ്ടോത്തരം മുതലായവകൊണ്ടും യഥാശക്തി പൂജചെയ്യു.)

സീതാലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമത്സമേത ശ്രീരാമചന്ദ്രസ്വാമിനെ നമഃ നാനാവിധ പുഷ്പാണി സമൎപ്പയാമി.

വനസ്പതിരസോത്ഭൂതോ ഗന്ധാഢ്യോ ഗന്ധ ഉത്തമഃ
രാമചന്ദ്ര മഹീപാല ധൂപോടയം പ്രതിഗൃഹ്യതാം.

ശ്രീരാമചന്ദ്രസ്വാമിനേ നമഃ ധൂപമാഘ്രാപയാമി.

ജോതിഷാം പതയെ തുഭ്യം നമോ രാമായ വേധസേ
ഗൃഹാണ മംഗളം ദീപം ത്രൈലോക്യതിമിരാപഹ.

ശ്രീരാമചന്ദ്രസ്വാമിനേ നമഃ ദീപം പ്രദൎശയാമി. ധൂപദീപാനന്തരം ആചമനീയം സമൎപ്പയാമി.

നൈവേദ്യം — ഓം ഭൂർഭുവസ്സുവഃ(പരിഷേചനം)പ്രാണായസ്വാഹാ ഇത്യാദി.

ഇദം ദിവ്യാന്നമമൃതം രസൈഃ ഷഡ്ഭിസ്സമന്വിതം
രാമചന്ദ്രേശ നൈവേദ്യം സീതേശ പ്രതിഗൃഹ്യതാം.

ശ്രീരാമ + സ്വാമിനേനമഃ ദിവ്യാന്നം മഹാനൈവേദ്യം നിവേദയാമി. മദ്ധ്യേ മദ്ധ്യേ അമൃതപാനീയം സമൎപ്പയാമി. അമൃതാപിധാനമസി. ആചമനീയം സമൎപ്പയാമി. വിഷ്വക്സേനായ നമഃ നിൎമ്മാല്യം സമൎപ്പയാമി.

താംബൂലം—ഓംഭൂർഭുവസ്സുവഃ.

നാഗവല്ലീദളൈൎയ്യുക്തം പൂഗീഫലസമന്വിതം
താംബൂലം ഗൃഹ്യതാം രാമ കൎപ്പൂരാദിസമന്വിതം.

ശ്രീരാമചന്ദ്രസ്വാമിനെ നമഃ കൎപ്പൂരതാംബൂലംസമൎപ്പയാമിആചമനീയം സമൎപ്പയാമി

മംഗളാൎത്ഥം മഹീപാല നീരാജനമിദം ഹരേ
സംഗൃഹാണ ജഗന്നാഥ രാമചന്ദ്ര നമോസ്തുതേ.

ശ്രീരാമചന്ദ്രസ്വാമിനേനമഃ. സൎവ്വോപചാരാൎത്ഥേ കൎപ്പൂരനീരാജനം പ്രദൎശയാമി.

ശ്രീപതെ സൎവ്വഭൂതാത്മൻ ത്രാഹി മാം ഭവസാഗരാത്
മധുസൂദന ദേവേശ ഗൃഹാണ കുസുമാഞ്ജലിം

ശ്രീരാമചന്ദ്രസ്വാമിനേനമഃ. മന്ത്രപുഷ്പാഞ്ജലിം സമൎപ്പയാമി.

നാനാരത്നസമായുക്തം വജ്രനാളസമന്വിതം
മുക്താകേസരസംയുക്തം സ്വൎണ്ണപുഷ്പം ദദാമ്യഹം

ശ്രീരാമചന്ദ്രസ്വാമിനേ നമഃ സ്വൎണ്ണപുഷ്പംസമൎപ്പയാമി..

നൃത്തൈർഗ്ഗീതൈശ്ച വാദ്യൈശ്ച പുരാണപാഠനാദിഭിഃ
രാജോപചാരൈരഖിലൈഃ സന്തുഷ്ടോ ഭവ രാഘവ
ശ്രീരാമ.........നമഃ ഛത്രചാമരാദിസമസ്തരാജോപചാരാൻ സമർപ്പയാമി

പ്രദക്ഷിണം— പ്രകൃഷ്ട പാപനാശായ പ്രകൃഷ്ടഫലസിദ്ധയെ
പ്രദക്ഷിണം കരോമി ത്വാം പ്രസീദ പുരുഷോത്തമ.
യാനി കാനി ച പാപാനി ജന്മാന്തരകൃതാനി ച
താനി താനി വിനശ്യന്തി പ്രദക്ഷിണപദെ പദെ

നമസ്കാരഃ — രാമായ രാമഭദ്രായ രാമചന്ദ്രായ വേധസെ
രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ.

പ്രാർത്ഥനാ — (സാഞ്ജലിബന്ധം)
ആവാഹനം ന ജാനാമി ന ജാനാമി വിസർജ്ജനം
പൂജാവിധിം ന ജാനാമി ക്ഷമസ്വ രഘുനായക.
ത്വമക്ഷരോഽസി ഭഗവൻ വ്യക്താവ്യക്ത സ്വരൂപധൃത്
യഥാ ത്വം രാവണം ഹത്വാ യജ്ഞവിഘ്നകരം ഖലം.
ലോകാൻ രക്ഷിതവാൻ രാമ തഥാ മന്മാനസാശ്രയം
രജസ്തമശ്ച നിർഹൃത്യ ത്വത് പൂജാദരസിദ്ധയേ
സത്വമുദ്രേകയ വിഭോ ത്വത് പൂജാദരസിദ്ധയേ
വിഭൂതിം വർദ്ധയ ഗൃഹേ പുത്രപൌത്രാഭിവൃദ്ധികൃത്.
കല്യാണം കുരു മേ നിത്യം കൈവല്യം ദിശ ചാന്തതഃ
വിധിതോഽവിധിതോ വാപി യാ പൂജാ ക്രിയതേ മയാ
താം ത്വം സന്തുഷ്ടഹൃദയൊ യഥാവദ്വിഹിതാമിവ
സ്വീകൃത്യ പരമേശാന മാത്രാ മേ സഹ സീതയാ
ലക്ഷ്മണാദിഭിരപ്യത്ര പ്രസാദം കുരു മേ സദാ.

അനന്തരം "രാമായണ പാരായണോപക്രമ" ശ്ലോകങ്ങൾ:—
വാഗീശാദ്യാഃ സുമനസഃ സർവ്വാർത്ഥാനാമുപക്രമേ
യം നത്വാ കൃതകൃത്യാഃ സ്യുസ്തം നമാമി ഗജാനനം.
ദോർഭിര്യുക്താ ചതുർഭിഃ സ്ഫടികമണിമയീമക്ഷമാലാം ദധാനാ
ഹസ്തേനൈകേന പദ്മം സിതമപി ച ശുകം പുസ്തകം ചാപരേണ 1
ഭാസാ കുന്ദേന്ദുശംഖസ്ഫടികമണിനിഭാ ഭാസമാനാസമാനാ
സാ മേ വാഗ്ദേവതേയം നിവസതു വദനേ സർവ്വദാ സുപ്രസന്നാ. 2
കൂജന്തം രാമ രാമേതി മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം വന്ദേ വാല്മീകികോകിലം. 3
വാല്മീകേർമ്മുനിസിംഹസ്യ കവിതാവനചാരിണഃ
ശൃണ്വൻ രാമകഥാനാദം കോ ന യാതി പരാം ഗതിം
യഃ പിബൻ സതതം രാമചരിതാമൃതസാഗരം
അതൃപ്തസ്തം മുനിം വന്ദേ പ്രാചേതസമകല്മഷം. 5
ഗോഷ്പദീകൃതവാരാശിം മശകീകൃതരാക്ഷസം
രാമായണമഹാമാലാരത്നം വന്ദേഽനിലാത്മജം 6

അഞ്ജനാനന്ദനം വീരം ജാനകീശോകനാശനം
കപീശമക്ഷഹന്താരം വന്ദേ ലങ്കാഭയങ്കരം. 7
ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം നമാമി തം പ്രാഞ്ജലിരാഞ്ജനേയം. 8
ആഞ്ജനേയമതിപാടലാനനം കാഞ്ചനാദ്രികമനീയവിഗ്രഹം
പാരിജാതതരുമൂലവാസിനം ഭാവയാമി പവമാനനന്ദനം. 9
യത്ര യത്ര രഘുനാഥകീർത്തനം തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരിപരിപൂർണ്ണലോചനം മാരുതിം നമത രാക്ഷസാന്തകം. 10
മനോജവം മാരുതതുല്യവേഗം ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥമുഖ്യം ശ്രീരാമദൂതം ശിരസാ നമാമി. 11
യഃ കർണ്ണാഞ്ജലിസമ്പുടൈരഹരഹഃ സമ്യക് പിബത്യാദരാ-
ദ്വാല്മീകേർവ്വദനാരവിന്ദഗളിതം രാമായണാഖ്യം മധു
ജന്മവ്യാധിജരാവിപത്തിമരണൈരത്യന്തസോപദ്രവം
സംസാരം സ വിഹായ ഗച്ഛതി പുമാൻ വിഷ്ണോഃ പദം ശാശ്വതം. 12
തദുപഗതസമാസസന്ധിയോഗം സമമധുരോപനതാർത്ഥവാക്യബദ്ധം
രഘുവരചരിതം മുനിപ്രണീതം ദശശിരസശ്ച വധം നിശാമയദ്ധ്വം. 13
വാല്മീകിഗിരിസംഭൂതാ രാമസാഗരഗാമിനീ
പുനാതി ഭുവനം പുണ്യാ രാമായണമഹാനദീ. 14
ശ്ലോകസാരജലാകീർണ്ണം സർഗ്ഗകല്ലോലസങ്കുലം
കാണ്ഡഗ്രാഹമഹാമീനം വന്ദേ രാമായണാർണ്ണവം. 15
വേദവേദ്യേ പരേ പുംസി ജാതേ ദശരഥാത്മജേ
വേദഃ പ്രാചേതസാദാസീത്സാക്ഷാദ്രാമായണാത്മനാ. 16
വൈദേഹീസഹിതം സുരദ്രുമതലേ ഹൈമേ മഹാമണ്ഡപേ
മദ്ധ്യേ പുഷ്പകമാസനേ മണിമയേ വീരാസനേ സുസ്ഥിതം
അഗ്രേ വാചയതി പ്രഭഞ്ജനസുതേ തത്വം മുനിഭ്യഃ പരം
വ്യാഖ്യാന്തം ഭരതാദിഭിഃ പരിവൃതം രാമം ഭജേ ശ്യാമളം. 17
വാമേ ഭൂമിസുതാ പുരശ്ച ഹനുമാൻ പശ്ചാത്സുമിത്രാസുതോ
ശത്രുഘ്നോ ഭരതശ്ച പാർശ്വദളയോർവ്വായ്വാദികോണേഷു ച
സുഗ്രീവശ്ച വിഭീഷണശ്ച യുവരാട് താരാസുതോ ജാംബവാൻ
മദ്ധ്യേ നീലസരോജകോമളരുചിം രാമം ഭജേ ശ്യാമളം. 18
നമോऽസ്തു രാമായ സലക്ഷ്മണായ ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോऽസ്തു രുദ്രേന്ദ്രയമാനിലേഭ്യോ നമോऽസ്തു ചന്ദ്രാർക്കമരുദ്ഗണേഭ്യഃ. 19
അനന്തരം പാരായണം. പിന്നെ, പാരായണാവസാനത്തിൽ "പാരായണ

സമാപന''ശ്ലോകങ്ങൾ:—

സ്വസ്തി പ്രജാഭ്യഃ പരിപാലയന്താം ന്യായ്യേന മാർഗ്ഗേണ മഹീം മഹീശാഃ
ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.
കാലേ വർഷതു പർജ്ജന്യഃ പൃഥിവീ സസ്യശാലിനീ
ദേശോഽയം ക്ഷോഭരഹിതോ ബ്രാഹ്മണാഃ സന്തു നിർഭയാഃ
അപുത്രാഃ പുത്രിണഃ സന്തു പുത്രിണഃ സന്തു പൌത്രിണഃ
അധനാഃ സധനാഃ സന്തു ജീവന്തു ശരദാം ശതം. 3
ചരിതം രഘുനാഥസ്യ ശതകോടിപ്രവിസ്തരം
ഏകൈകമക്ഷരം പ്രോക്തം മഹാപാതകനാശനം. 4
ശൃണ്വൻ രാമായണം ഭക്ത്യാ യഃ പാദം പദമേവ വാ
സ യാതി ബ്രഹ്മണഃ സ്ഥാനം ബ്രഹ്മണാ പൂജ്യതേ സദാ. 5
രാമായ രാമഭദ്രായ രാമചന്ദ്രായ വേധസേ
രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ. 6
യന്മംഗളം സഹസ്രാക്ഷേ സർവ്വദേവനമസ്കൃതേ
വൃത്രനാശേ സമഭവത് തത്തേ ഭവതു മംഗളം. 7
യന്മംഗളം സുപർണ്ണസ്യ വിനതാകല്പയത് പുരാ
അമൃതം പ്രാർത്ഥയാനസ്യ തത്തേ ഭവതു മംഗളം. 8
അമൃതോത്പാദനേ ദൈത്യാൻ ഘ്നതോ വജ്രധരസ്യ യത്
അദിതിർമംഗളം പ്രാദാത് തത്തേ ഭവതു മംഗളം. 9
ത്രീൻ വിക്രമാൻ പ്രക്രമതോ വിഷ്ണോരമിതതേജസഃ
യദാസീന്മംഗളം രാമ തത്തേ ഭവതു മംഗളം. 10
ഋതവഃ സാഗരാ ദ്വീപാ വേദാ ലോകാ ദിശശ്ച തേ
മംഗളാനി മഹാബാഹോ ദിശന്തു തവ സർവ്വദാ. 11
കായേന വാചാ മനസേന്ദ്രിയൈർവ്വാ ബുദ്ധ്യാത്മനാ വാപ്രകൃതിസ്വഭാവാത്
കരോമി യദ്യത്സകലം പരസ്മൈ നാരായണായേതി സമർപ്പയാമി. 12

പിന്നെ യഥാശക്തി പുനഃപൂജചെയ്ക. പിന്നെ പിറേറദിവസം പാരായണം ചെയ്യാനുള്ള ആദ്യത്തെ ശ്ലോകത്തെ വായിക്കുക.

യദക്ഷരപദഭ്രഷ്ടം മാത്രാഹീനം തു യദ്ഭവേത്
തത്സർവ്വം ക്ഷമ്യതാം നാഥ രാമചന്ദ്ര നമോഽസ്തുതേ.

ശുഭമസ്തു.



ഹരിഃ ഓം ശ്രീ സീതാലക്ഷ്മണഭരതശത്രുഘ്നഹനൂമത്സമേത

ശ്രീരാമചന്ദ്രസ്വാമിനെനമഃ

# ശ്രീമദ്വാല്മീകിരാമായണസ്യ അംഗന്യാസാദി മന്ത്രാഃ

അസ്യ ശ്രീമദ്വാല്മീകിരാമായണമഹാമന്ത്രസ്യ "നാരദോ ഭഗവാൻ" ഋഷിഃ- "അനുഷ്ടുപ്" ഛന്ദഃ- "ശ്രീ സീതാ ലക്ഷ്മണ ഭരതശത്രുഘ്ന ഹനൂമത്സമേത ശ്രീരാമചന്ദ്രോ" ദേവതാ-

"ഓം" ബീജം:—

"ധർമ്മാത്മാ സത്യസന്ധശ്ച രാമോ ദാശരഥിർയ്യദി" ഇതി ശക്തിഃ-
"പൌരുഷേ ചാപ്രതിദ്വന്ദ്വഃ ശരൈനം ജഹി രാവണിം."ഇതികീലകം-

ശ്രീ സീതാരാമചന്ദ്രപ്രസാദസിദ്ധ്യർത്ഥേ ജപേ വിനിയോഗഃ- "ധർമ്മാത്മാ" അംഗുഷ്ഠാഭ്യാം നമഃ- "സത്യസന്ധശ്ച" തർജ്ജനീഭ്യാം നമഃ- "രാമഃ" മദ്ധ്യമാഭ്യാം നമഃ- "ദാശരഥിർയ്യദി" അനാമികാഭ്യാം നമഃ- "പൌരുഷേ ചാപ്രതിദ്വന്ദ്വഃ" കനിഷ്ഠികാഭ്യാം നമഃ- "ശരൈനം ജഹി രാവണിം"കരതലകരപൃഷ്ഠാഭ്യാം നമഃ- "ധർമ്മാത്മാ" ഹൃദയായ നമഃ- "സത്യസന്ധശ്ച" ശിരസേ സ്വാഹാ- "രാമഃ" ശിഖായൈവഷട്- "ദാശരഥിർയ്യദി" കവചായ ഹും-"പൌരുഷേ ചാപ്രതിദ്വന്ദ്വഃ" നേത്രത്രയായ വൌഷട്- "ശരൈനം ജഹി രാവണിം" അസ്ത്രായഫട്- "ഭൂർഭുവസ്സുവരോം" ഇതി ദിഗ്ബന്ധഃ-

ധ്യാനം:— "സഹസ്രാദിത്യസങ്കാശം സർവ്വശത്രുനിബർഹണം
രാമശക്തിമയം ധ്യായേദമോഘം രാമസായകം."

(അഥ പഞ്ചോപചാരാഃ):- ലം പൃഥിവ്യാത്മനാ ഗന്ധാൻ കല്പയാമിഹം ആകാശാത്മനാ പുഷ്പാണി സമർപ്പയാമി-യം വായ്വാത്മനാ ധൂപമാഘ്രാപയാമി-രം വഹ്ന്യാത്മനാ ദീപം ദർശയാമി-വം അമൃതാത്മനാ അമൃതോപഹാരം മഹാ നൈവേദ്യം കല്പയാമി-സം സർവ്വാത്മനാ സർവ്വോപചാരാൻ സമർപ്പയാമി.

അഥമൂലമന്ത്രഃ:—"ധർമ്മാത്മാ സത്യസന്ധശ്ച രാമോ ദാശരഥിർയ്യദി
പൌരുഷേ ചാപ്രതിദ്വന്ദ്വഃ ശരൈനം ജഹി രാവണിം."

(ഏതം മന്ത്രം യഥാശക്തി ജപേത്)

(അനന്തരം) "സകൃദേവ പ്രപന്നായ തവാസ്മീതി ച യാചതേ
അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ്വ്രതം മമ."

(ഇത്യേതം മന്ത്രം ച യഥാശക്തി ജപേത്).

[പാരായണാവസാനേ മൂലമന്ത്രം യഥാശക്തിജപ്ത്വാ പഞ്ചോപചാരാൻ
കൃത്വാ ദിഗ്വിമോകം ച കുർയ്യാത്.]



## ശ്രീ ബാലകാണ്ഡസ്യ അംഗന്യാസാദി മന്ത്രാഃ.

അസ്യ ശ്രീബാലകാണ്ഡമഹാമന്ത്രസ്യ

ഋശ്യശൃംഗ ഋഷിഃ, അനുഷ്ടുപ് ഛന്ദഃ ശ്രീരാമോ ദേവതാ
രാം ബീജം, നമഃ ശക്തിഃ, രാമായേതി കീലകം.

ദശരഥസഹിത ശ്രീരാമചന്ദ്രപ്രീത്യർത്ഥേ ജപേ വിനിയോഗഃ—"സുപ്രസന്നഃ" അംഗുഷ്ഠാഭ്യാം നമഃ-"ശാന്തമനാഃ" തർജ്ജനീഭ്യാം നമഃ-"സത്യസന്ധഃ മദ്ധ്യമാഭ്യാം നമഃ- "ജിതേന്ദ്രിയഃ" അനാമികാഭ്യാം നമ- "ധർമ്മജ്ഞോ നയസാരജ്ഞഃ" കനിഷ്ഠികാഭ്യാം നമ-"രാജാ ദശരഥോ ജയീ" കരതലകരപൃഷ്ഠാഭ്യാംനമഃ—"സുപ്രസന്നാ" ഹൃദയായനമഃ-"ശാന്തമനാഃ" ശിരസേ സ്വാഹാ "സത്യസന്ധഃ" ശിഖായൈ വഷട്-"ജിതേന്ദ്രിയഃ" കവചായ ഹും-"ധർമ്മജ്ഞോ നയസാരജ്ഞഃ" നേത്രത്രയായ വൌഷട്-"രാജാ ദശരഥോ ജയീ" അസ്ത്രായഫട്-ഭൂർഭുവസ്സുവരോമിതി ദിഗ്ബന്ധഃ

ധ്യാനം:— ഇന്ദീവരദളശ്യാമഃ പുണ്ഡരീകനിഭേക്ഷണഃ
ധൃതകോദണ്ഡതൂണീരൊ രാമ ഏവ ഗതിർമ്മമ
കാകപക്ഷധരം ദേവം വനമാലാവിഭൂഷിതം
ചാപേഷുഹസ്തം ശ്രീരാമം ധ്യായേച്ഛ്രീബാലകാണ്ഡകേ.

(ലം ഇത്യാദി പഞ്ചോപചാരാൻ കൃത്വാ)

മൂലമന്ത്രഃ — "സുപ്രസന്നഃ ശാന്തമനാഃ സത്യസന്ധൊ ജിതേന്ദ്രിയഃ
ധർമ്മജ്ഞോ നയസാരജ്ഞോ രാജാ ദശരഥൊ ജയീ."

(ഏതം മന്ത്രം യഥാശക്തി ജപേത്).

പാരായണാവസാനേ മൂലമന്ത്രം യഥാശക്തി ജപ്ത്വാ ലം ഇത്യാദി പഞ്ചോപചാരകല്പനാനന്തരം ദിഗ്വിമോകം കുർയ്യാത്.

ഏവം ന്യാസാദികമനുഷ്ഠായ തത ഇമേ പ്രാർത്ഥനാശ്ലോകാഃ പഠനീയാഃ

തഥാഹി— രാമായണമഹാമന്ത്രപഠനേന സനാതനഃ
പരശ്ശിവസ്സദാരാമഃ പ്രീത്യാ ദദ്യാന്മമേപ്സിതം
ബ്രഹ്മവിഷ്ണ്വീശ്വരാ നിത്യം ഗൃഹേ തിഷ്ഠന്തു മേ സദാ
ആകൃഷ്ടാ രാമമന്ത്രേണ കാരുണ്യം മഹദാസ്ഥിതാഃ
ഘുടികാ പാദുകാദ്യഷ്ടസിദ്ധയോ നിധയോ നവ
പാർവ്വതീ ച രമാ വാണീ മാതരസ്സന്തു മേ ഗൃഹേ.

ഇതി പ്രാർത്ഥ്യ, തത്തന്മതാനുസാരേണ പൂർവ്വപീഠികാശ്ലോകപഠനപൂർവ്വകം ശ്രീരാമായണപാരായണം കൃത്വാ യഥാസംപ്രദായം സമാപ്ത്യാമപി മംഗളശ്ലോകാഃ പഠനീയാഃ

ശുഭമസ്തു.

—:O:—

ഓം

ശ്രീ സീതാ ലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമത്സമേത ശ്രീരാമചന്ദ്രസ്വാമിനെ നമഃ

# ശ്രീമദ്വാല്മീകിരാമായണം

## ബാലകാണ്ഡം.

പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ പ്രഥമേഽഹനി ബാലകാണ്ഡേ പ്രഥമസൎഗ്ഗമാരഭ്യ ഏകവിംശസൎഗ്ഗപൎയ്യന്തം 1—755 (ശ്ലോകാഃ) ഗീതം. തസ്മിൻദിനേ ഗീതാഃ ശ്ലോകാശ്ച 755.

പണ്ടു് കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗമണ്ഡപത്തിൽവെച്ചു് ഒന്നാംദിവസം ബാലകാണ്ഡത്തിൽ ഒന്നാംസൎഗ്ഗം മുതൽ 21-ാം സൎഗ്ഗംകൂടി (1—755 ശ്ലോകങ്ങൾ) ഗാനംചെയ്യപ്പെട്ടു.

### പ്രഥമഃ സൎഗ്ഗഃ=ഒന്നാം സൎഗ്ഗം.

[കഥാസംക്ഷേപഃ=കഥയുടെ ചുരുക്കം].

തപഃസ്വാധ്യായനിരതം തപസ്വീ വാഗ്വിദാം വരം
നാരദം പരിപപ്രച്ഛ വാല്മീകിൎമ്മുനിപുംഗവം. 1

| | | | |
|---|---|---|---|
| തപഃസ്വാധ്യായനിരതം | തപസ്സിനേയും വേദാധ്യയനത്തേയും എല്ലായ്പോഴും ചെയ്തുകൊണ്ടിരിക്കുന്നവനും, | മുനിപുംഗവം | മുനിശ്രേഷ്ഠനും ആയ |
| | | നാരദം | നാരദമുനിയോടു് |
| | | തപസ്വീ | തപസ്വിയായ |
| | | വാല്മീകിഃ | വാല്മീകിമുനി |
| വാഗ്വിദാം | വേദങ്ങളറിഞ്ഞവരിൽ | പരിപപ്രച്ഛ. | വിനയത്തോടെ |
| വരം | ഉത്തമനും [വെച്ചു് | | ചോദ്യംചെയ്തു. |

കോ ന്വസ്മിൻ സാമ്പ്രതം ലോകേ ഗുണവാൻ കശ്ച വീൎയ്യവാൻ
ധൎമ്മജ്ഞശ്ച കൃതജ്ഞശ്ച സത്യവാക്യോ ദൃഢവ്രതഃ. 2

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | ധൎമ്മജ്ഞഃ ച | ധൎമ്മങ്ങളറിഞ്ഞവനും, |
| ലോകേ | ലോകത്തിൽ | കൃതജ്ഞഃ ച | നന്ദിയറിഞ്ഞവനും |
| സാമ്പ്രതം | ഇപ്പോൾ, | സത്യവാക്യഃ | സത്യംമാത്രം പറയുന്നവനും, |
| ഗുണവാൻ | ഗുണവാൻ | ദൃഢവ്രതഃ | വ്രതത്തിൽ ഉറപ്പോടുകൂടിയവനും |
| കഃ നു | ആരാകുന്നു? | | |
| വീൎയ്യവാൻ ച | വീൎയ്യവാനും. | കഃ | ആരാകുന്നു? |

ചാരിത്രേണ ച കോ യുക്തഃ സർവ്വഭൂതേഷു കോ ഹിതഃ
വിദ്വാൻ കഃ കഃ സമർത്ഥശ്ച കശ്ചൈകപ്രിയദർശനഃ. 3

| | | | |
|---|---|---|---|
| "ചാരിത്രേണ | "കുലാചാരത്തോടു | കഃ | ആർ? |
| യുക്തഃ ച കഃ | കൂടിയവനും ആർ? | സമർത്ഥഃ ച | സമർത്ഥനും |
| സർവ്വഭൂതേഷു | സർവ്വപ്രാണികളിലും | കഃ | ആർ? |
| ഹിതഃ | ഹിതത്തോടുകൂടിയ [വൻ | ഏകപ്രിയ-ദർശനഃ ച | പ്രിയമായ്മാത്രം നോട്ടമുള്ളവനും |
| കഃ | ആർ? | | |
| വിദ്വാൻ | വിദ്യാനിപുണൻ | കഃ | ആർ? |

ആത്മവാൻ കോ ജിതക്രോധോ ദ്യുതിമാൻ കോഽനസൂയകഃ
കസ്യ ബിഭ്യതി ദേവാശ്ച ജാതരോഷസ്യ സംയുഗേ. 4

| | | | |
|---|---|---|---|
| "ആത്മവാൻ | ധൈര്യശാലി | കഃ | ആർ? |
| കഃ | ആർ? | സംയുഗേ | പോരിൽ |
| ജിതക്രോധഃ | ക്രോധത്തെ കീഴടക്കിയവനും, | ജാതരോഷസ്യ | കോപംപൂണ്ട |
| | | കസ്യ | ഏവനൊരുത്തനെ |
| ദ്യുതിമാൻ | കാന്തിയുള്ളവനും, | ദേവാഃ ച | ദേവന്മാരും [യാണു |
| അനസൂയകഃ | അസൂയയില്ലാത്തവനും | ബിഭ്യതി | ഭയപ്പെടുന്നതു? |

ഏതദിച്ഛാമ്യഹം ശ്രോതും പരം കൌതൂഹലം ഹി മേ
മഹർഷേ ത്വം സമർത്ഥോഽസി ജ്ഞാതുമേവംവിധം നരം. 5

| | | | |
|---|---|---|---|
| "ഏതത് | "ഇതിനെ | ഏവംവിധം | ഇപ്രകാരമുള്ള |
| ശ്രോതും | കേൾപ്പാൻ | നരം | മനുഷ്യനെ |
| അഹം | ഞാൻ | ജ്ഞാതും, | യഥാർത്ഥമായി അറിവാൻ, |
| ഇച്ഛാമി | ഇച്ഛിക്കുന്നു; | | |
| ഹി | എന്തെന്നാൽ, | മഹർഷേ! | അല്ലയോ മഹർഷേ, |
| മേ | എനിക്കു | ത്വം | അങ്ങുന്നു |
| കൌതൂഹലം | അറിവാനുള്ള ആഗ്രഹം | സമർത്ഥഃ | വേണ്ടുന്നയോഗ്യതയോടുകൂടിയവനായ് |
| പരം | അത്യധികമുണ്ടു: | അസി." | ഇരിക്കുന്നു." |

ശ്രുത്വാ ചൈതത് ത്രിലോകജ്ഞോ വാല്മീകേർന്നാരദോ വചഃ
ശ്രൂയതാമിതി ചാമന്ത്ര്യ പ്രഹൃഷ്ടോ വാക്യമബ്രവീത്. 6

| | | | |
|---|---|---|---|
| വാല്മീകേഃ | വാല്മീകിയുടെ | പ്രഹൃഷ്ടഃ | അത്യന്തസന്തുഷ്ടനായി |
| ഏതത് | ഈ | ച ച | അക്ഷണംതന്നെ, |
| വചഃ ശ്രുത്വാ | വാക്കുകേട്ടു | "ശ്രൂയതാം," ഇതി | "ശ്രദ്ധിച്ചു കേൾക്കപ്പെടട്ടെ" എന്നു |
| ത്രിലോകജ്ഞഃ | മൂന്നുലോകങ്ങളുടെയും പരിചയമുള്ളവനായ | ആമന്ത്ര്യ | പറഞ്ഞു, |
| | | വാക്യം | (ഇപ്രകാരം)മറുപടി |
| നാരദഃ | നാരദമുനി, | അബ്രവീത്. | പറഞ്ഞു. |

ബഹവോ ദുർല്ലഭാശ്ചൈവ യേ ത്വയാ കീർത്തിതാ ഗുണാഃ
മുനേ വക്ഷ്യാമ്യഹം ബുദ്ധ്വാ തൈര്യുക്തഃ ശ്രൂയതാം നരഃ. 7

| | |
|---|---|
| ‘‘മുനേ | ഹേ മുനിവര! |
| ത്വയാ | അങ്ങയാൽ |
| കീർത്തിതാഃ | പറയപ്പെട്ട |
| ഗുണാഃ | ഗുണങ്ങൾ |
| യേ | ഏവയോ, അവ |
| ബഹവഃ | അനേകങ്ങൾ; |
| ദുർല്ലഭാഃ ച ഏവ; | ദുർല്ലഭങ്ങളും തന്നെ; |
| അഹം | ഞാൻ |
| ബുദ്ധ്വാ | ആലോചിച്ച് |
| വക്ഷ്യാമി | വിവരമായ് പറയാം; |
| തൈഃ യുക്തഃ | അവയോടുകൂടിയ |
| നരഃ | പുമാൻ |
| ശ്രൂയതാം. | ആരെന്ന് കേട്ടുകൊണ്ടാലും. |

ഇക്ഷ്വാകുവംശപ്രഭവോ രാമോ നാമ ജനൈഃ ശ്രുതഃ
നിയതാത്മാ മഹാവീര്യോ ദ്യുതിമാൻ ധൃതിമാൻ വശീ. 8

| | |
|---|---|
| “രാമഃ നാമ | ശ്രീരാമൻ എന്ന് |
| ജനൈഃ | ജനങ്ങളാൽ |
| ശ്രുതഃ | കീർത്തിക്കപ്പെട്ടവൻ; |
| ഇക്ഷ്വാകു-വംശപ്രഭവഃ | ഇക്ഷ്വാകു കുലത്തിൽ അവതരിച്ചവൻ; |
| നിയതാത്മാ | നിർവ്വികാരൻ; |
| മഹാവീര്യഃ | മഹാശക്തിമാൻ |
| ദ്യുതിമാൻ | കാന്തിയുള്ളവൻ; |
| ധൃതിമാൻ | ദൃഢനിശ്ചയമുള്ളവൻ; |
| വശീ. | എല്ലാവരേയും തന്റെ വശത്തിലാക്കി ഭരിക്കുന്നവൻ. |

ബുദ്ധിമാൻ നീതിമാൻ വാഗ്മീ ശ്രീമാൻ ശത്രുനിബർഹണഃ
വിപുലാംസോ മഹാബാഹുഃ കംബുഗ്രീവോ മഹാഹനുഃ. 9

| | |
|---|---|
| “ബുദ്ധിമാൻ | ‘‘ബുദ്ധിശാലി; |
| നീതിമാൻ | നീതിശാലി; |
| വാഗ്മീ | വാക്സാമർത്ഥ്യമുള്ളവൻ |
| ശ്രീമാൻ | ഐശ്വര്യസമ്പന്നൻ; |
| ശത്രു-നിബർഹണഃ | ശത്രുനാശനൻ; |
| വിപുലാംസഃ | വിരിഞ്ഞതോളുകളോടു കൂടിയവൻ; |
| മഹാബാഹുഃ | നീണ്ട കൈകളോടു കൂടിയവൻ |
| കംബുഗ്രീവഃ | ശംഖുപോലെ കഴുത്തുള്ളവൻ; |
| മഹാഹനുഃ. | മാംസളമായകവിൾത്തടങ്ങളോടുകൂടിയവൻ. |

മഹോരസ്കോ മഹേഷ്വാസോ ഗൂഢജത്രുരരിന്ദമഃ
ആജാനുബാഹുഃ സുശിരാഃ സുലലാടഃ സുവിക്രമഃ. 10

| | |
|---|---|
| ‘‘മഹോരസ്കഃ | വിരിഞ്ഞ മാറുള്ളവൻ |
| മഹേഷ്വാസഃ | വമ്പിച്ച വില്ലാളി; |
| ഗൂഢജത്രുഃ | ദശപ്പുറമകൊണ്ട് മറഞ്ഞതോളെല്ലുകളോടു കൂടിയവൻ; |
| അരിന്ദമഃ | ശത്രുക്കളെ അടക്കുന്നവൻ: |
| ആജാനു-ബാഹുഃ | കാൽമുട്ടുകൾവരെ എത്തുന്ന ഭുജങ്ങളാർന്നവൻ |
| സുശിരാഃ | അഴകാർന്ന ശിരസ്സോടു കൂടിയവൻ; |
| സുലലാടഃ | അഴകാർന്ന നെറ്റിയോടു കൂടിയവൻ; |
| സുവിക്രമഃ. | അഴകാർന്ന കാൽവെപ്പുള്ളവൻ. |

സമഃ സമവിഭക്താംഗഃ സ്നിഗ്ദ്ധവൎണ്ണഃ പ്രതാപവാൻ
പീനവക്ഷാ വിശാലാക്ഷോ ലക്ഷ്മീവാൻ ശുഭലക്ഷണഃ. 11

| | | | |
|---|---|---|---|
| "സമഃ | "ഒത്ത ഉയരത്തോടും ഒത്ത അംഗങ്ങളോടും കൂടിയവൻ; | പ്രതാപവാൻ | പ്രതാപശാലി; |
| സമവിഭക്താംഗഃ | ശരിയായി വേർതിരിക്കപ്പെട്ടഅവയവങ്ങളോടുകൂടിയവൻ; | പീനവക്ഷാഃ | തടിച്ച മാറുള്ളവൻ |
| സ്നിഗ്ദ്ധവൎണ്ണഃ | അഴകാൎന്ന(മിനുത്ത) നിറമുള്ളവൻ; | വിശാലാക്ഷഃ | വിശാലനേത്രൻ; |
| | | ലക്ഷ്മീവാൻ | ശോഭയുള്ളവൻ |
| | | ശുഭലക്ഷണഃ | മംഗളകരമായ ലക്ഷണങ്ങളോടുകൂടിയവൻ. |

ധൎമ്മജ്ഞഃ സത്യസന്ധശ്ച പ്രജാനാം ച ഹിതേ രതഃ
യശസ്വീ ജ്ഞാനസമ്പന്നഃ ശുചിൎവ്വശ്യഃ സമാധിമാൻ
പ്രജാപതിസമഃ ശ്രീമാൻ ധാതാ രിപുനിഷൂദനഃ. 12

| | | | |
|---|---|---|---|
| "ധൎമ്മജ്ഞഃ | "ധൎമ്മമറിഞ്ഞവൻ; | വശ്യഃ | തന്നെ പ്രാപിച്ചവൎക്ക് വശപ്പെട്ടവൻ; |
| സത്യസന്ധഃ | സത്യപ്രതിജ്ഞൻ | സമാധിമാൻ | ആശ്രിതരക്ഷണജാഗരൂകൻ; |
| ച | എന്നല്ല | പ്രജാപതിസമഃ | ബ്രഹ്മദേവസമാനൻ; |
| പ്രജാനാം | പ്രാണികളുടെ | ശ്രീമാൻ | ശ്രീയോടുകൂടിയവൻ; |
| ഹിതേ | നന്മയിൽ | ധാതാ | (പ്രജകളെ) പോഷിപ്പിക്കുന്നവൻ; |
| രതഃ | താല്പൎയ്യത്തോടുകൂടിയവൻ; | രിപുനിഷൂദനഃ | (കാമാദി) ശത്രുക്കളെ അടക്കിയവൻ. |
| യശസ്വീ | കീൎത്തിശാലി; | | |
| ജ്ഞാനസമ്പന്നഃ | ജ്ഞാനപൂൎണ്ണൻ | | |
| ശുചിഃ | പരിശുദ്ധൻ; | | |

രക്ഷിതാ ജീവലോകസ്യ ധൎമ്മസ്യ പരിരക്ഷിതാ
രക്ഷിതാ സ്വസ്യ ധൎമ്മസ്യ സ്വജനസ്യ ച രക്ഷിതാ. 13

| | | | |
|---|---|---|---|
| "ജീവലോകസ്യ | "പ്രാണിസമൂഹത്തി[ന്റെ | സ്വസ്യ | തന്റെ (ക്ഷത്രിയ) |
| രക്ഷിതാ | രക്ഷകൻ; | ധൎമ്മസ്യ | ധൎമ്മത്തിന്നു |
| ധൎമ്മസ്യ | ധൎമ്മത്തെ | രക്ഷിതാ; | രക്ഷകൻ; |
| പരിരക്ഷിതാ | വേണ്ടുംവണ്ണം സംരക്ഷിക്കുന്നവൻ: | സ്വജനസ്യ ച | തന്നെച്ചേൎന്ന ജനത്തി[നും |
| | | രക്ഷിതാ | രക്ഷകൻ. |

വേദവേദാംഗതത്വജ്ഞോ ധനുൎവ്വേദേ ച നിഷ്ഠിതഃ
സൎവ്വശാസ്ത്രാൎത്ഥതത്വജ്ഞഃ സ്മൃതിമാൻ പ്രതിഭാനവാൻ. 14

| | | | |
|---|---|---|---|
| "വേദവേദാംഗതത്വജ്ഞഃ; | "വേദവേദാംഗങ്ങളുടെ തത്വത്തെ അറിഞ്ഞവൻ: | സൎവ്വശാസ്ത്രാൎത്ഥതത്വജ്ഞഃ | എല്ലാ ശാസ്ത്രങ്ങളുടേയും സൂക്ഷ്മത്തെ ഗ്രഹിച്ചവൻ; |
| ധനുൎവ്വേദേ | ധനുൎവ്വേദത്തിൽ | സ്മൃതിമാൻ | ഓൎമ്മശക്തിയുള്ളവൻ ; |
| ച | നല്ലപോലെ | പ്രതിഭാനവാൻ | മേല്ക്കുമേൽ വിഷയങ്ങളെ പ്രകാശിപ്പിക്കുമാറുള്ള ബുദ്ധിശക്തിയോടുകൂടിയവൻ: |
| നിഷ്ഠിതഃ | പരിചയമുള്ളവൻ: | | |

സൎവ്വലോകപ്രിയഃ സാധുരദീനാത്മാ വിചക്ഷണഃ
സൎവ്വദാഽഭിഗതഃ സദ്ഭിഃ സമുദ്ര ഇവ സിന്ധുഭിഃ. 15

| | | | |
|---|---|---|---|
| "സൎവ്വലോകപ്രിയഃ | "സകല ലോകങ്ങൾക്കും പ്രിയനായുള്ളവൻ | സിന്ധുഭിഃ | നദികളാൽ |
| സാധുഃ | നല്ലവൻ; | സമുദ്രഃ ഇവ | സമുദ്രം എന്നപോലെ |
| അദീനാത്മാ | ഗംഭീര സ്വഭാവത്തോടു കൂടിയവൻ; | സദ്ഭിഃ | സജ്ജനങ്ങളാൽ |
| വിചക്ഷണഃ | അതിസമൎത്ഥൻ; | സൎവ്വദാ | എല്ലായ്പോഴും |
| | | അഭിഗതഃ | പ്രാപിക്കപ്പെട്ടവൻ. |

ആൎയ്യഃ സൎവ്വസമശ്ചൈവ സദൈകപ്രിയദൎശനഃ
സ ച സൎവ്വഗുണോപേതഃ കൌസല്യാനന്ദവൎദ്ധനഃ. 16

| | | | |
|---|---|---|---|
| ആൎയ്യഃ | "പൂജിക്കത്തക്കവൻ; | സഃ | അദ്ദേഹം |
| സൎവ്വസമഃ | എല്ലാവരിലും സമഭാവനയായുള്ളവൻ; | കൌസല്യാനന്ദവൎദ്ധനഃ | കൌസല്യയുടെ ആനന്ദത്തെ വൎദ്ധിപ്പിക്കുന്നവൻ; |
| ച | എന്നുമാത്രമല്ല, | ച | എന്നല്ല, |
| സദാ ഏവ | എല്ലായ്പോഴുംതന്നെ | സൎവ്വഗുണോപേതഃ | സമസ്തസദ്ഗുണങ്ങളോടുകൂടിയവൻ. |
| ഏകപ്രിയദൎശനഃ | പ്രിയമായും മാത്രമുള്ള നോട്ടത്തോടു കൂടിയവൻ; | | |

സമുദ്ര ഇവ ഗാംഭീൎയ്യേ ധൈൎയ്യേണ ഹിമവാനിവ
വിഷ്ണുനാ സദൃശോ വീൎയ്യേ സോമവത് പ്രിയദൎശനഃ. 17

| | | | |
|---|---|---|---|
| "ഗാംഭീൎയ്യേ | "ഗാംഭീൎയ്യത്തിൽ | വീൎയ്യേ | പരാക്രമത്തിൽ |
| സമുദ്രഃ ഇവ | സമുദ്രംപോലെയുള്ളവൻ; | വിഷ്ണുനാ | വിഷ്ണുവിന്ന് |
| | | സദൃശഃ | സമാനൻ; |
| ധൈൎയ്യേണ | നിലനിൽക്കുന്നതിൽ | സോമവത് | ചന്ദ്രനെപ്പോലെ |
| ഹിമവാൻ ഇവ | ഹിമാലയംപോലെയുള്ളവൻ; | പ്രിയദൎശനഃ | പ്രിയമായ രൂപത്തിൽ കാണപ്പെടുന്നവൻ. |

കാലാഗ്നിസദൃശഃ ക്രോധേ ക്ഷമയാ പൃഥിവീസമഃ
ധനദേന സമസ്ത്യാഗേ സത്യേ ധൎമ്മ ഇവാപരഃ. 18

| | | | |
|---|---|---|---|
| "ക്രോധേ | "കോപത്തിൽ | ധനദേന | കുബേരനു |
| കാലാഗ്നിസദൃശഃ | പ്രളയകാലാഗ്നിക്കു തുല്യൻ; | സമഃ | സമൻ; |
| ക്ഷമയാ | ക്ഷമകൊണ്ടു | സത്യേ | സത്യംപറയുന്നതിൽ |
| പൃഥിവീസമഃ | ഭൂമിക്കു തുല്യൻ; | അപരഃ | മറെറാരു |
| ത്യാഗേ | കൊടുക്കുന്നതിൽ | ധൎമ്മഃ | ധൎമ്മദേവനെ |
| | | ഇവ | പോലെയുള്ളവൻ". |

തമേവംഗുണസമ്പന്നം രാമം സത്യപരാക്രമം
ജ്യേഷ്ഠം ശ്രേഷ്ഠഗുണൈൎയ്യുക്തം പ്രിയം ദശരഥഃ സുതം. 19
പ്രകൃതീനാം ഹിതൈൎയ്യുക്തം പ്രകൃതിപ്രിയകാമ്യയാ
യൌവരാജ്യേന സംയോക്തുമൈച്ഛത് പ്രീത്യാ മഹീപതിഃ. 20

| | |
|---|---|
| ഏവംഗുണസമ്പന്നം | ഇപ്രകാരമുള്ള ഗുണങ്ങളോടുകൂടിയവനും, |
| സത്യപരാക്രമം | പിഴവില്ലാത്ത പരാക്രമത്തോടുകൂടിയവനും, |
| ശ്രേഷ്ഠഗുണൈഃ യുക്തം | ഉൽകൃഷ്ടഗുണങ്ങളോടു കൂടിയവനും, |
| പ്രകൃതീനാം | ജനങ്ങളുടെ |
| ഹിതൈഃ | നന്മകളോടും |
| യുക്തം | ഇണങ്ങിയവനും (നന്മക്കായുള്ള പ്രവൃത്തികളെ ചെയ്യുന്നവനും) |
| പ്രിയം | പ്രിയനും, |
| ജ്യേഷ്ഠം സുതം | ജ്യേഷ്ഠപുത്രനും ആയ |
| രാമം | ശ്രീരാമനെ, |
| തം | ആ |
| മഹീപതിഃ | രാജാവായ |
| ദശരഥഃ | ദശരഥൻ, |
| പ്രകൃതിപ്രിയകാമ്യയാ | ജനങ്ങൾക്കു നന്മ ചെയ്വാനുള്ള ആഗ്രഹത്താൽ |
| യൌവരാജ്യേന സംയോക്തും | യുവരാജാധികാരത്തോടു ചേൎപ്പാൻ, |
| പ്രീത്യാ | പ്രേമപുരസ്സരം |
| ഐച്ഛത് | (ഇച്ഛിച്ചു)തീൎച്ചയാക്കി. |

തസ്യാഭിഷേകസംഭാരാൻ ദൃഷ്ട്വാ ഭാൎയ്യാഽഥ കൈകയീ
പൂൎവ്വം ദത്തവരാ ദേവീ വരമേനമയാചത
വിവാസനം ച രാമസ്യ ഭരതസ്യാഭിഷേചനം. 21

| | |
|---|---|
| അഥ | അപ്പോൾ |
| അഭിഷേകസംഭാരാൻ | അഭിഷേകത്തിന്നു വേണ്ട ഒരുക്കങ്ങളെ |
| ദൃഷ്ട്വാ, | കണ്ടു, |
| പൂൎവ്വം | പണ്ടേതന്നെ |
| ദത്തവരാ, | കൊടുക്കപ്പെട്ട വരത്തോടുകൂടിയവളായ, |
| തസ്യ | അദ്ദേഹത്തിന്റെ |
| ഭാൎയ്യാ | ഭാൎയ്യയായ |
| കൈകയീ ദേവീ | കൈകയീ ദേവീ, |
| ഏനം | ഈ ദശരഥമഹാരാജാ |
| രാമസ്യ | രാമന്ന് [വിനോടു, |
| വിവാസനം | സ്വരാജ്യത്തെ വിട്ടു നീങ്ങുന്നതിനേയും |
| ഭരതസ്യ | ഭരതന്നു |
| അഭിഷേചനം ച | പട്ടാഭിഷേകത്തേയും, |
| വരം | വരമായി |
| അയാചത. | യാചിച്ചു. |

സ സത്യവചനാദ്രാജാ ധൎമ്മപാശേന സംയതഃ
വിവാസയാമാസ സുതം രാമം ദശരഥഃ പ്രിയം. 22

| | |
|---|---|
| രാജാ | രാജാവായ |
| സഃ ദശരഥഃ | ആ ദശരഥൻ, |
| ധൎമ്മപാശേന | ധൎമ്മമാകുന്ന പാശത്താൽ |
| സംയതഃ | ബന്ധിക്കപ്പെട്ടവനായി, |
| പ്രിയം | പ്രിയ |
| സുതം | പുത്രനായ |
| രാമം | രാമനെ |
| സത്യവചനാത് | സത്യവാക്യത്താൽ |
| വിവാസയാമാസ | സ്വരാജ്യത്തിൽനിന്നു അകററി. |

സ ജഗാമ വനം വീരഃ പ്രതിജ്ഞാമനുപാലയൻ
പിതുർവ്വചനനിർദ്ദേശാത് കൈകേയ്യാഃ പ്രിയകാരണാത്. 23

| | |
|---|---|
| സഃ വീരഃ | ആ വീരൻ |
| പ്രിയകാരണാത് | (തനിക്ക്) പ്രിയം ചെയ്കകാരണം |
| കൈകേയ്യാഃ | കൈകേയിയ്ക്കു |
| വചന- നിർദ്ദേശാത് | വാക്കുകൊടുത്തതിനാൽ, |
| പിതുഃ | പിതാവിന്റെ |
| പ്രതിജ്ഞാം | ആ പ്രതിജ്ഞയെ |
| അനുപാലയൻ | പരിപാലിക്കുന്നവനായി, |
| വനം | വനത്തിലേക്ക് |
| ജഗാമ | ഗമിച്ചു. |

തം വ്രജന്തം പ്രിയോ ഭ്രാതാ ലക്ഷ്മണോഽനുജഗാമ ഹ
സ്നേഹാദ്വിനയസമ്പന്നഃ സുമിത്രാനന്ദവർദ്ധനഃ
ഭ്രാതരം ദയിതോ ഭ്രാതുഃ സൗഭ്രാത്രമനുദർശയൻ. 24

| | |
|---|---|
| വിനയ- സമ്പന്നഃ | സൽഗുണജാതങ്ങളോട നടവടിയിൽ പരിചയിച്ചവനും, |
| സുമിത്രാനന്ദ- വർദ്ധനഃ | സുമിത്രയുടെ ആനന്ദത്തെ വർദ്ധിപ്പിക്കുന്നവനും, |
| പ്രിയഃ | പ്രിയനും, |
| ഭ്രാതുഃ | ഭ്രാതാവിന്റെ |
| ദയിതഃ | പ്രീതിപാത്രവും ആയ |
| ലക്ഷ്മണഃ | ലക്ഷ്മണൻ, |
| സൗഭ്രാത്രം | സൽഭ്രാതൃഭാവത്തെ |
| അനുദർശയൻ | പ്രദർശിപ്പിച്ചുകൊണ്ടു, |
| വ്രജന്തം | പുറപ്പെട്ടുപോകുന്ന |
| ഭ്രാതരം | ജ്യേഷ്ഠനായ |
| തം | അദ്ദേഹത്തെ, |
| സ്നേഹാത് | സ്നേഹംമൂലം, |
| അനുജഗാമ | പിന്തുടർന്നു, |
| ഹ | ആശ്ചര്യം! |

രാമസ്യ ദയിതാ ഭാര്യ്യാ നിത്യം പ്രാണസമാ ഹിതാ
ജനകസ്യ കുലേ ജാതാ ദേവമായേവ നിർമ്മിതാ. 25
സർവ്വലക്ഷണസമ്പന്നാ നാരീണാമുത്തമാ വധൂഃ
സീതാഽപ്യനുഗതാ രാമം ശശിനം രോഹിണീ യഥാ. 26

| | |
|---|---|
| രാമസ്യ | ശ്രീരാമന്റെ |
| ദയിതാ | പ്രിയപ്പെട്ട |
| ഭാര്യ്യാ, | ഭാര്യ്യയും, |
| പ്രാണസമാ | പ്രാണൻപോലെയുള്ളവളും, |
| ഹിതാ | ഹിതയും, |
| ജനകസ്യ | ജനകന്റെ |
| കുലേ | കുലത്തിൽ |
| ജാതാ | ജനിച്ചവളും, |
| ദേവമായാ ഇവ | ദേവമായപോലെ |
| നിർമ്മിതാ | നിർമ്മിക്കപ്പെട്ടവളും, |
| സർവ്വലക്ഷണ- സമ്പന്നാ | സർവ്വലക്ഷണങ്ങളും തികഞ്ഞവളും, |
| നാരീണാം | സ്ത്രീകളിൽവെച്ചു |
| ഉത്തമാ | ഉത്തമ |
| വധൂഃ | വധുവും ആയ |
| സീതാ അപി | സീതയും |
| ശശിനം | ചന്ദ്രനെ |
| രോഹിണീ | രോഹിണി |
| യഥാ | എന്നപോലെ, |
| നിത്യം | ഇടവിടാതെ |
| രാമം | ശ്രീരാമനെ |
| അനുഗതാ | പിന്തുടർന്നു. |

പൌരൈരനുഗതോ ദൂരം പിത്രാ ദശരഥേന ച
ശൃംഗിബേരപുരേ സൂതം ഗംഗാകൂലേ വ്യസൎജ്ജയത്
ഗുഹമാസാദ്യ ധൎമ്മാത്മാ നിഷാദാധിപതിം പ്രിയം. 27

| | | | |
|---|---|---|---|
| പിത്രാ | പിതാവായ | പ്രിയം | പ്രിയപ്പെട്ട |
| ദശരഥേന ച | ദശരഥരാജാവിനാലും | ഗുഹം | ഗുഹനെ |
| ദൂരം | വളരെ ദൂരത്തോളം | ആസാദ്യ | പ്രാപിച്ചു, |
| പൌരൈഃ | നഗരവാസികളാലും | ഗംഗാകൂലേ | ഗംഗാതീരത്തിൽ |
| അനുഗതഃ | അനുഗമിക്കപ്പെട്ടവ | ശൃംഗിബേരപുരേ | ശൃംഗിവേരപുരത്തിൽ വെച്ചു |
| ധൎമ്മാത്മാ | ആ ധൎമ്മാത്മാവ് [നായ | സൂതം | സാരഥിയെ |
| നിഷാദാധിപതിം | വേടത്തലവനായ | വ്യസൎജ്ജയത് | വിടകൊടുത്തയച്ചു. |

ഗുഹേന സഹിതോ രാമോ ലക്ഷ്മണേന ച സീതയാ. 28

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | സീതയാ ച | സീതയോടും |
| ഗുഹേന | ഗുഹനോടും, | സഹിതഃ | കൂടെവൎത്തിച്ചു. |
| ലക്ഷ്മണേന | ലക്ഷ്മണനോടും | | |

തേ വനേന വനം ഗത്വാ നദീസ്തീൎത്വാ ബഹൂദകാഃ
ചിത്രകൂടമനുപ്രാപ്യ ഭരദ്വാജസ്യ ശാസനാത്. 29
രമ്യമാവസഥം കൃത്വാ രമമാണാ വനേ ത്രയഃ
ദേവഗന്ധൎവ്വസങ്കാശാസ്തത്ര തേ ന്യവസൻ സുഖം. 30

| | | | |
|---|---|---|---|
| തേ | അവർ, | രമ്യം | രമ്യമായ |
| വനേന | കാട്ടിലൂടെ | ആവസഥം | ഒരു ഇരിപ്പിടത്തെ |
| വനം | കാട്ടിൽ | കൃത്വാ | ഉണ്ടാക്കി, |
| ഗത്വാ | പ്രവേശിച്ചു, | തേ | ആ |
| ബഹൂദകാഃ | വെള്ളം നിറഞ്ഞുള്ള | ദേവഗന്ധൎവ്വസങ്കാശാഃ | ദേവഗന്ധൎവ്വ സദൃശരായ |
| നദീഃ | നദികളെ | ത്രയഃ | മൂവരും, |
| തീൎത്വാ | കടന്നു, | തത്ര വനേ | ആ വനത്തിൽ |
| ഭരദ്വാജസ്യ | ഭരദ്വാജമഹൎഷിയുടെ | രമമാണഃ | സന്തോഷത്തോടെ |
| ശാസനാത് | ആജ്ഞയാൽ | സുഖം | സുഖമായി |
| ചിത്രകൂടം | ചിത്രകൂടത്തെ | ന്യവസൻ | വസിച്ചു. |
| അനുപ്രാപ്യ | പ്രാപിച്ചു, | | |

ചിത്രകൂടം ഗതേ രാമേ പുത്രശോകാതുരസ്തഥാ
രാജാ ദശരഥഃ സ്വൎഗ്ഗം ജഗാമ വിലപൻ സുതം. 31

| | | | |
|---|---|---|---|
| രാമേ | ശ്രീരാമൻ | സുതം | പുത്രനെയോൎത്തു |
| ചിത്രകൂടം | ചിത്രകൂടത്തെ | വിലപൻ | കേണുകൊണ്ടു, |
| ഗതേ | പ്രാപിച്ചപ്പോൾ, | തഥാ | ആ നിലയിൽതന്നെ |
| പുത്രശോകാതുരഃ | പുത്രദുഃഖത്താൽ പീഡിക്കപ്പെട്ട | സ്വൎഗ്ഗം | സ്വൎഗ്ഗത്തെ |
| രാജാ ദശരഥഃ | ദശരഥമഹാരാജാവ്, | ജഗാമ | പ്രാപിച്ചു. |

മൃതേ തു തസ്മിൻ ഭരതോ വസിഷ്ഠപ്രമുഖൈർദ്വിജൈഃ
നിയുജ്യമാനോ രാജ്യായ നൈച്ഛദ്രാജ്യം മഹാബലഃ. 32

| | | | |
|---|---|---|---|
| തസ്മിൻ | അദ്ദേഹം | നിയുജ്യമാനഃ | നിർബ്ബന്ധിക്കപ്പെട്ടു |
| മൃതേ | തീപ്പെട്ടപ്പോൾ, | തു | എങ്കിലും, |
| വസിഷ്ഠ-പ്രമുഖൈഃ | വസിഷ്ഠപ്രമുഖന്മാരായ | മഹാബലഃ | മഹാശക്തിമാനായ |
| | | ഭരതഃ | ഭരതൻ |
| ദ്വിജൈഃ | ബ്രാഹ്മണരാൽ | രാജ്യം | രാജ്യത്തെ |
| രാജ്യായ | രാജ്യഭരണത്തിന്നായി | ഐച്ഛത് ന | സ്വീകരിച്ചില്ല. |

സ ജഗാമ വനം വീരോ രാമപാദപ്രസാദകഃ. 33

| | | | |
|---|---|---|---|
| വീരഃ | വീരനും | സഃ | ആ ഭരതൻ |
| രാമപാദ-പ്രസാദകഃ | പൂജ്യനായ ശ്രീരാമന്റെ പ്രസാദത്തെ കാംക്ഷിച്ചവനും ആയ | വനം | കാട്ടിലേക്ക് |
| | | ജഗാമ | പുറപ്പെട്ടു. |

ഗത്വാ തു സുമഹാത്മാനം രാമം സത്യപരാക്രമം
അയാചദ്ഭ്രാതരം രാമമാര്യഭാവപുരസ്കൃതഃ. 34

| | | | |
|---|---|---|---|
| സുമഹാത്മാനം | സുമഹാത്മാവും | ആര്യഭാവ-പുരസ്കൃതഃ | ധർമ്മമാർഗ്ഗനിരതന്മാരിൽവെച്ച് മുമ്പനായ ഭരതൻ, |
| സത്യ-പരാക്രമം | സ്ഥിരമായ പരാക്രമത്തോടുകൂടിയവനും ആയ | തു | തന്നാൽ കഴിയുന്നേടത്തോളം, |
| | | ഭ്രാതരം | ഭ്രാതാവായ |
| രാമം | ശ്രീരാമന്റെ | രാമം | ശ്രീരാമനോടു |
| ഗത്വാ | തിരുമുമ്പിൽ ചെന്ന്, | അയാചത് | അപേക്ഷിച്ചു. |

ത്വമേവ രാജാ ധർമ്മജ്ഞ ഇതി രാമം വചോഽബ്രവീത്
രാമോഽപി പരമോദാരഃ സുമുഖഃ സുമഹായശാഃ
ന ചൈച്ഛത് പിതുരാദേശാദ്രാജ്യം രാമോ മഹാബലഃ. 35

| | | | |
|---|---|---|---|
| രാമം | ശ്രീരാമനെനോക്കി, | പരമോദാരഃ | അപേക്ഷയെ ഒന്നുംതന്നെ നിരാകരിക്കാത്തവനും |
| "ധർമ്മജ്ഞഃ | "ധർമ്മജ്ഞനായ | | |
| ത്വം ഏവ | അവിടുന്നുതന്നെയാണ് | | |
| രാജാ" | രാജാവ്" | സുമുഖഃ | പഠിച്ചറിവുള്ളവനും, |
| ഇതി | എന്നിപ്രകാരം | സുമഹായശാഃ | മഹായശസ്വിയും, |
| വചഃ അബ്രവീത് | ഉണർത്തിച്ചു: | മഹാബലഃ | മഹാബലശാലിയും, |

| | | | |
|---|---|---|---|
| രാമഃ | ആശ്രിതജനങ്ങളുടെ മനസ്സിനെ രഞ്ജിപ്പിക്കുന്ന സ്വഭാവത്തോടു കൂടിയവനും | പിതുഃ | പിതാവിന്റെ |
| | | ആദേശാത് | ആജ്ഞയാൽ, |
| | | രാജ്യം | രാജ്യപരിപാലനത്തെ, |
| | | ച | ആ അവധിവരയ്ക്കും, |
| അപി | ആയിരുന്നാലും, | ഐച്ഛത് ന | കയ്യേല്ക്കൊള്ളുവാൻ വഴിപ്പെട്ടില്ല. |
| രാമഃ | ശ്രീരാമൻ, | | |

പാദുകേ ചാസ്യ രാജ്യായ ന്യാസം ദത്വാ പുനഃ പുനഃ
നിവർത്തയാമാസ തതോ ഭരതം ഭരതാഗ്രജഃ. 36

| | | | |
|---|---|---|---|
| ച | എങ്കിലും, | ദത്വാ പുനഃ | കൊടുത്തശേഷം, |
| ഭരതാഗ്രജഃ | ഭരതന്റെ ജ്യേഷ്ഠൻ, | ഭരതം | ഭരതനെ |
| അസ്യ | ഇദ്ദേഹത്തിന്റെ വശം | പുനഃ | വീണ്ടും |
| പാദുകേ | (തന്റെ) മെതിയടികളെ | തതഃ | അവിടെനിന്നു |
| രാജ്യായ | രാജ്യത്തെഭരിപ്പാൻ | നിവർത്ത-യാമാസ | തിരിയെ പറഞ്ഞയച്ചു. |
| ന്യാസം | പ്രതിനിധിയായ് | | |

സ കാമമനവാപ്യൈവ രാമപാദാവുപസ്പൃശൻ
നന്ദിഗ്രാമേഽകരോദ്രാജ്യം രമാഗമനകാംക്ഷയാ. 37

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | രാമാഗമന-കാംക്ഷയാ | ശ്രീരാമന്റെ പ്രത്യാഗമനത്തെത്തന്നെ കാംക്ഷിച്ചുകൊണ്ട്, |
| കാമം ഏവ | മനോരഥം | | |
| അനവാപ്യ | സാധിക്കാതെ, | നന്ദിഗ്രാമേ | നന്ദിഗ്രാമത്തിൽ |
| രാമപാദൌ | ശ്രീരാമപാദുകകളെ | രാജ്യം | രാജ്യം |
| ഉപസംപൃശൻ | സേവിച്ചുകൊണ്ടു | അകരോത് | ഭരിച്ചു |

ഗതേ തു ഭരതേ ശ്രീമാൻ സത്യസന്ധോ ജിതേന്ദ്രിയഃ
രാമസ്തു പുനരാലക്ഷ്യ നാഗരസ്യ ജനസ്യ ച
തത്രാഗമനമേകാഗ്രോ ദണ്ഡകാൻ പ്രവിവേശ ഹ. 38

| | | | |
|---|---|---|---|
| ഭരതേ | ഭരതൻ | തത്ര | ആ പ്രദേശത്തിലേക്ക് |
| ഗതേ തു | പോയഉടനെ, | നാഗരസ്യ ജനസ്യ | നഗരജനത്തിന്റെ |
| ശ്രീമാൻ | ശ്രീമാൻ എങ്കിലും | | |
| ഏകാഗ്രഃ | (പിതൃവാക്യപരിപാലനമാകുന്ന)ഒരേ നിശ്ചയത്തോടുകൂടിയ | പുനഃ ച | വീണ്ടുമുള്ള |
| | | ആഗമനം | വരവിനെ |
| | | ആലക്ഷ്യ തു | ആലോചിച്ചിട്ടു കൊണ്ട് |
| സത്യസന്ധഃ | സത്യസന്ധനും [വനും | | |
| ജിതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെ ജയിച്ച | ദണ്ഡകാൻ | ദണ്ഡകാരണ്യത്തിൽ |
| രാമഃ | ശ്രീരാമൻ [വനുമായ | പ്രവിവേശ ഹ | പ്രവേശിച്ചു. |

പ്രവിശ്യ തു മഹാരണ്യം രാമോ രാജീവലോചനഃ
വിരാധം രാക്ഷസം ഹത്വാ ശരഭങ്ഗം ദദർശ ഹ
സുതീക്ഷ്ണം ചാപ്യഗസ്ത്യം ച അഗസ്ത്യഭ്രാതരം തഥാ. 39

| | | | |
|---|---|---|---|
| തു | ആ സമയം, | ശരഭങ്ഗം | ശരഭംഗമഹർഷിയേയും |
| രാജീവലോചനഃ | ചെന്താമരക്കണ്ണ | സുതീക്ഷ്ണം ച | സുതീക്ഷ്ണമഹർഷിയേയും, |
| രാമഃ | ശ്രീരാമൻ [നായ | അഗസ്ത്യം ച | അഗസ്ത്യമഹർഷിയേയും |
| മഹാരണ്യം | വൻകാട്ട | തഥാ | അപ്രകാരംതന്നെ |
| പ്രവിശ്യ | പുക്ക് | അഗസ്ത്യ-ഭ്രാതരം അപി | അഗസ്ത്യമഹർഷിയുടെ ഭ്രാതാവിനേയും |
| വിരാധം | വിരാധൻ എന്ന | ദദർശ ഹ | സന്ദർശിച്ചു. |
| രാക്ഷസം | രാക്ഷസനെ | | |
| ഹത്വാ | കൊന്നു. | | |

അഗസ്ത്യവചനാച്ചൈവ ജഗ്രാഹൈന്ദ്രം ശരാസനം
ഖഡ്ഗം ച പരമപ്രീതസ്തൂണീ ചാക്ഷയസായകൌ. 40

| | | | |
|---|---|---|---|
| അഗസ്ത്യ-വചനാത് ഏവ | അഗസ്ത്യമഹർഷിയുടെ ആജ്ഞയനുസരിച്ചുതന്നെ | അക്ഷയ-സായകൌ | കുറവുവരാത്ത ബാണങ്ങളോടുകൂടിയ |
| ഐന്ദ്രം | ഇന്ദ്രദത്തമായ | തൂണീ ച | രണ്ടു ആവനാഴികളേയും |
| ശരാസനം ച | വില്ലിനേയും, | പരമപ്രീതഃ | അത്യന്തസന്തോഷംപൂണ്ടവനായു° |
| ഖഡ്ഗം ച | വാളിനേയും | ജഗ്രാഹ | സ്വീകരിച്ചു. |

വസതസ്തസ്യ രാമസ്യ വനേ വനചരൈഃ സഹ
ഋഷയോऽഭ്യാഗമൻ സർവ്വേ വധായാസുരരക്ഷസാം. 41

| | | | |
|---|---|---|---|
| വനചരൈഃ | വനവാസികളോടും | വധായ | വധത്തെഅപേക്ഷിച്ചു |
| സഹ | | വനേ | കാട്ടിൽ [കൊണ്ടു° |
| ഋഷയഃ സർവ്വേ | മഹർഷികൾഎല്ലാവരും | വസതഃ | പാർത്തിരുന്ന |
| അസുര-രക്ഷസാം | അസുരസ്വഭാവമുള്ള രാക്ഷസന്മാരുടെ | തസ്യ രാമസ്യ | ആ ശ്രീരാമൻെറ |
| | | അഭ്യാഗമൻ | സന്നിധിയിൽവന്നു. |

സ തേഷാം പ്രതിശുശ്രാവ രാക്ഷസാനാം തഥാ വനേ. 42

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | രാക്ഷസാനാം | രാക്ഷസന്മാരെപ്പററി |
| വനേ | കാട്ടിൽ | തഥാ പ്രതിശുശ്രാവ | അപ്രകാരംതന്നെ ചെയ്യാമെന്നു° വാഗ്ദത്തം ചെയ്തു |
| തേഷാം | അവൎക്കുവേണ്ടി | | |

പ്രതിജ്ഞാതശ്ച രാമേണ വധഃ സംയതി രക്ഷസാം
ഋഷീണാമഗ്നികല്പാനാം ദണ്ഡകാരണ്യവാസിനാം. 43

| | | | |
|---|---|---|---|
| ച | എന്നുതന്നേയല്ല, | സംയതി | യുദ്ധത്തിൽ |
| അഗ്നികല്പാനാം | അഗ്നിതുല്യന്മാരായ | രക്ഷസാം | രാക്ഷസന്മാരുടെ |
| ദണ്ഡകാരണ്യ | ദണ്ഡകാരണ്യ നിവാ | വധഃ | നാശം, |
| വാസിനാം | സികളായ | രാമേണ | ശ്രീരാമനാൽ |
| ഋഷീണാം | ഋഷികളോട്, | പ്രതിജ്ഞാതഃ | പ്രതിജ്ഞചെയ്യപ്പെട്ടു. |

തേന തത്രൈവ വസതാ ജനസ്ഥാനനിവാസിനീ
വിരൂപിതാ ശൂർപ്പണഖാ രാക്ഷസീ കാമരൂപിണീ. 44

| | | | |
|---|---|---|---|
| തത്ര | അവിടെ | കാമരൂപിണീ | ഇച്ഛപോലെ രൂപം ക |
| വസതാ | വസിച്ചുകൊണ്ടിരുന്ന | ശൂർപ്പണഖാ | യ്യേല്ക്കുവാൻ കഴിവു |
| തേന | അദ്ദേഹത്താൽ | രാക്ഷസീ | ള്ളവളും ആയ ശൂർപ്പ |
| ജനസ്ഥാന- | ജനസ്ഥാനമെന്ന കാ | | ണഖ എന്ന രാക്ഷസി |
| നിവാസിനീ | ട്ടിൽ വസിച്ചിരുന്ന | വിരൂപിതാ | അംഗഭംഗംമാത്രം ചെ |
| | വളും | ഏവ | യ്യപ്പെട്ടു. |

തതഃ ശൂർപ്പണഖാവാക്യാത് ഉദ്യുക്താൻ സർവ്വരാക്ഷസാൻ
ഖരം ത്രിശിരസം ചൈവ ദൂഷണം ചൈവ രാക്ഷസം
നിജഘാന രണേ രാമസ്തേഷാം ചൈവ പദാനുഗാൻ. 45

| | | | |
|---|---|---|---|
| തതഃ | അനന്തരം | ദൂഷണം | ദൂഷണൻ |
| ശൂർപ്പണഖാ | ശൂർപ്പണഖയുടെ വാക്കു | രാക്ഷസം | എന്ന രാക്ഷസനേയും, |
| വാക്യാത് | കേട്ട് | തേഷാം | അവരുടെ |
| ഉദ്യുക്താൻ | സന്നദ്ധന്മാരായ | പദാനുഗാൻ ച | കൂട്ടാളികളേയും |
| സർവ്വരാക്ഷ- | എല്ലാ രാക്ഷസന്മാരേ | രാമഃ ഏവ | ശ്രീരാമൻ തന്നെ |
| സാൻ ച | യും, | രണേ | പോരിൽ |
| ഖരം ഏവ | ഖരൻ എന്നവനേയും, | നിജഘാന | കൊന്നൊടുക്കി. |
| ത്രിശിരസം ച | ത്രിശിരസ്സെന്നവനേയും | | |

വനേ തസ്മിൻ നിവസതാ ജനസ്ഥാനനിവാസിനാം
രക്ഷസാം നിഹതാന്യാസൻ സഹസ്രാണി ചതുർദ്ദശ. 46

| | | | |
|---|---|---|---|
| തസ്മിൻ വനേ | ആ കാട്ടിൽ | രക്ഷസാം | രാക്ഷസന്മാരുടെ |
| നിവസതാ | വസിച്ചുകൊണ്ടിരുന്ന | ചതുർദ്ദശ | പതിനാല് |
| | അദ്ദേഹത്താൽ, | സഹസ്രാണി | ആയിരങ്ങളും, |
| ജനസ്ഥാന | ജനസ്ഥാനത്തിൽ വ | നിഹതാനി | സംഹരിക്കപ്പെട്ടവയാ |
| നിവാസിനാം | സിച്ചിരുന്ന | ആസൻ | ഭവിച്ചു. |

[യി

തതോ ജ്ഞാതിവധം ശ്രുത്വാ രാവണഃ ക്രോധമൂർച്ഛിതഃ
സഹായം വരയാമാസ മാരീചം നാമ രാക്ഷസം. 47

| | | | |
|---|---|---|---|
| രാവണഃ | രാവണൻ | മാരീചം നാമ | മാരീചൻ എന്ന |
| ജ്ഞാതിവധം } | ജ്ഞാതികളുടെ നാശ | | |
| ശ്രുത്വാ } | ത്തെ കേട്ട്, | രാക്ഷസം | രാക്ഷസനെ |
| തതഃ | അതിനാൽ | | |
| ക്രോധ— } | കോപത്താൽ മതിമറ | സഹായം | സഹായമായി |
| മൂർച്ഛിതഃ } | ന്നവനായി, | വരയാമാസ | ആവശ്യപ്പെട്ടു. |

വാര്യമാണഃ സുബഹുശഃ മാരീചേന സ രാവണഃ
ന വിരോധോ ബലവതാ ക്ഷമോ രാവണ തേന തേ. 48

| | | | |
|---|---|---|---|
| "രാവണ | "ഹേ രാവണ! | മാരീചേന | മാരീചനാൽ |
| തേന ബലവതാ | ആ ബലവാനുമായി | സഃ രാവണഃ | ആ രാവണൻ, |
| തേ | അങ്ങേക്കു | | |
| വിരോധഃ | വിരോധം | സുബഹുശഃ | പലവിധമായ് |
| ക്ഷമഃ ന | യുക്തമല്ല," എന്ന് | വാര്യമാണഃ | തടുക്കപ്പെട്ടു. |

അനാദൃത്യ തു തദ്വാക്യം രാവണഃ കാലചോദിതഃ
ജഗാമ സഹമാരീചഃ തസ്യാശ്രമപദം തദാ. 49

| | | | |
|---|---|---|---|
| തു | എന്നിട്ടും, | സഹമാരീചഃ | മാരീചസഹിതനായി |
| കാലചോദിതഃ | വിധിക്കധീനനായ | തദാ | അപ്പോൾ |
| രാവണഃ | രാവണൻ, | തസ്യ | അദ്ദേഹത്തിന്റെ |
| തദ്വാക്യം | അവന്റെ വാക്കിനെ | ആശ്രമപദം | ആശ്രമസ്ഥലത്ത് |
| അനാദൃത്യ | ലക്ഷ്യമാക്കാതെ, | ജഗാമ | ചെന്നെത്തി. |

തേന മായാവിനാ ദൂരം അപവാഹ്യ നൃപാത്മജൌ
ജഹാര ഭാര്യാം രാമസ്യ ഗൃദ്ധ്രം ഹത്വാ ജടായുഷം. 50

| | | | |
|---|---|---|---|
| മായാവിനാ | മായാവിയായ | ഗൃദ്ധ്രം | കഴുകിനെ |
| തേന | അവനെക്കൊണ്ട്, | ഹത്വാ | ഏറ്റം മുറിയേല്പിച്ച് |
| നൃപാത്മജൌ | രാജകുമാരന്മാരിരുവരേ | രാമസ്യ | ശ്രീരാമന്റെ |
| ദൂരം | വളരെ ദൂരത്തിൽ [യും | ഭാര്യാം | ഭാര്യയെ |
| അപവാഹ്യ | കൊണ്ടുപോയാക്കി, | ജഹാര | എടുത്തുകൊണ്ടുപോയ്ക്ക |
| ജടായുഷം | ജടായുവെന്ന | | ളഞ്ഞു. |

ഗൃദ്ധ്രം ച നിഹതം ദൃഷ്ട്വാ ഹൃതാം ശ്രുത്വാ ച മൈഥിലീം
രാഘവഃ ശോകസന്തപ്തോ വിലലാപാകുലേന്ദ്രിയഃ. 51

| | | | |
|---|---|---|---|
| രാഘവഃ | രാഘവൻ | നിഹതം ദൃഷ്ട്വാ | മരിച്ചവനായി കണ്ടു്, |
| മൈഥിലീം | മൈഥിലിയെ | ശോകസന്തപ്തഃ | ശോകത്താൽ ഏററവും തപിക്കുന്നവനായി, |
| ഹൃതാം ശ്രുത്വാ | അപഹരിക്കപ്പെട്ടവളായ്‌ അറിഞ്ഞു്, | ആകുലേന്ദ്രിയഃ | ഇന്ദ്രിയങ്ങൾ തളൎന്നവനായി, |
| ച | അതുകൂടാതെ, | വിലലാപ | വിലപിച്ചു. |
| ഗൃദ്ധ്രം ച | കഴുകിനേയും | | |

തതസ്തേനൈവ ശോകേന ഗൃദ്ധ്രം ദഗ്ദ്ധ്വാ ജടായുഷം 52
മാൎഗ്ഗമാണോ വനേ സീതാം രാക്ഷസം സന്ദദൎശ ഹ
കബന്ധം നാമ രൂപേണ വികൃതം ഘോരദൎശനം. 53

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | മാൎഗ്ഗമാണഃ | തിരയുന്നവനായി, |
| തേന | ആ | രൂപേണ വികൃതം | വികൃതരൂപിയും |
| ശോകേന ഏവ | ശോകത്തോടുകൂടിത്തന്നെ, | ഘോരദൎശനം | കാഴ്ചക്കു് ഭയങ്കരനും ആയ |
| ജടായുഷം | ജടായുസ്സെന്ന | കബന്ധം നാമ | കബന്ധൻ എന്ന |
| ഗൃദ്ധ്രം | കഴുകിനെ | രാക്ഷസം | രാക്ഷസനെ |
| ദഗ്ദ്ധ്വാ | ദഹനം ചെയ്തു് | സന്ദദൎശ | കണ്ടു; |
| വനേ | കാട്ടിൽ | ഹ | ആശ്ചൎയ്യം! |
| സീതാം | സീതയെ | | |

തം നിഹത്യ മഹാബാഹുൎദ്ദദാഹ സ്വൎഗ്ഗതശ്ച സഃ. 54

| | | | |
|---|---|---|---|
| മഹാബാഹുഃ | മഹാബാഹുവായ രാമൻ | സഃ | അവൻ, |
| തം | അവനെ | ച | ഉടനെ, |
| നിഹത്യ | കൊന്നശേഷം, | സ്വഃ | സ്വൎഗ്ഗത്തെ |
| ദദാഹ | ദഹനംചെയ്തു; | ഗതഃ | പ്രാപിച്ചു. |

സ ചാऽऽസ്യ കഥയാമാസ ശബരീം ധൎമ്മചാരിണീം
ശ്രമണീം ധൎമ്മനിപുണാം അഭിഗച്ഛേതി രാഘവം. 55

| | | | |
|---|---|---|---|
| ച | എന്നുതന്നെയല്ല, | ശ്രമണീം | സന്യാസിനിയും ആയ |
| സഃ | അവൻ, | ശബരീം | ശബരിയെ |
| ആസ്യ | ആകാശത്തിൽ അല്പം നിന്നുകൊണ്ടു്, | അഭിഗച്ഛ" | പോയ്ക്കണ്ടാലും'', |
| "ധൎമ്മനിപുണാം | "ധൎമ്മങ്ങളെ പൂൎണ്ണമായ്‌ അറിഞ്ഞവളും | ഇതി | എന്നു് |
| ധൎമ്മചാരിണീം | ധൎമ്മാനുഷ്ഠാനത്തോടുകൂടിയവളും | രാഘവം | രാഘവനെ |
| | | കഥയാമാസ. | അറിയിച്ചു. |

സോഽഭ്യഗച്ഛന്മഹാതേജാഃ ശബരീം ശത്രുസൂദനഃ
ശബര്യാ പൂജിതഃ സമ്യക് രാമോ ദശരഥാത്മജഃ. 56

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | ദശരഥാത്മജഃ | ദശരഥപുത്രനായ |
| ശത്രുസൂദനഃ | ശത്രുമർദ്ദനനും ആയ | രാമഃ | ശ്രീരാമൻ |
| സഃ | അദ്ദേഹം | ശബര്യാ | ശബരിയാൽ |
| ശബരീം | ശബരിയെ | സമ്യക് | യഥായോഗ്യം |
| അഭ്യഗച്ഛത് | ചെന്നുകണ്ടു; | പൂജിതഃ | പൂജിക്കപ്പെട്ടു. |

പമ്പാതീരെ ഹനുമതാ സംഗതോ വാനരേണ ഹ
ഹനുമദ്വചനാച്ചൈവ സുഗ്രീവേണ സമാഗതഃ. 57

| | | | |
|---|---|---|---|
| പമ്പാതീരേ | പമ്പാനദീതീരത്തിൽ | ഹനുമദ്വ— ചനാത് | ഹനുമാരുടെ വാക്കാൽ |
| ഹനുമതാ | ഹനുമാനെന്ന | | |
| വാനരേണ | വാനരനാൽ | സുഗ്രീവേണ | സുഗ്രീവനോടുകൂടി |
| സംഗതഃ | പ്രാപിക്കപ്പെട്ടു; | ഏവ | കൂട്ടുകെട്ടുണ്ടാവുകയും |
| ഹ | സന്തോഷംതന്നെ! | സമാഗതഃ ച | ചെയ്തു. |

സുഗ്രീവായ ച തത്സർവ്വം ശംസദ്രാമോ മഹാബലഃ
ആദിതസ്തദ്യഥാവൃത്തം സീതായാശ്ച വിശേഷതഃ. 58

| | | | |
|---|---|---|---|
| മഹാബലഃ | മഹാബലശാലിയായ | സർവ്വം | എല്ലാം, |
| രാമഃ | ശ്രീരാമൻ | വിശേഷതഃ | വിശേഷിച്ച് |
| ആദിതഃ ച | ആദ്യംതൊട്ടുതന്നെ | സീതായാഃ | സീതയുടെ ആ വർത്ത |
| തത് | ആ | തത് ച | മാനത്തേയും, |
| യഥാവൃത്തം | നടന്ന വൃത്താന്തങ്ങളെ | സുഗ്രീവായ | സുഗ്രീവനോടു |
| | | ശംസത് | പറഞ്ഞുകേൾപ്പിച്ചു. |

സുഗ്രീവശ്ചാപി തത്സർവ്വം ശ്രുത്വാ രാമസ്യ വാനരഃ
ചകാര സഖ്യം രാമേണ പ്രീതശ്ചൈവാഗ്നിസാക്ഷികം. 59

| | | | |
|---|---|---|---|
| സുഗ്രീവഃ | സുഗ്രീവൻ എന്ന | പ്രീതഃ ച | തൃപ്തിപൂണ്ടവനായി, |
| വാനരഃ അപി | വാനരനും, | ഏവ | ഉടനെതന്നെ |
| രാമസ്യ | ശ്രീരാമൻ അരുളിയ | രാമേണ | ശ്രീരാമനോടുകൂടി |
| തത് സർവ്വം ച | അതെല്ലാററിനേയും | അഗ്നിസാക്ഷി- കം സഖ്യം | അഗ്നിസാക്ഷിയായി സഖ്യം |
| ശ്രുത്വാ | കേട്ട് | ചകാര | ചെയ്തു. |

തതൊ വാനരരാജേന വൈരാനുകഥനം പ്രതി
രാമായാവേദിതം സർവ്വം പ്രണയാദ്ദുഃഖിതേന ച. 60

| | | | |
|---|---|---|---|
| ദുഃഖിതേന | ദുഃഖിതനായ | പ്രതി | കുറിച്ച്, |
| വാനരരാജേന | വാനരരാജാവിനാൽ | സർവ്വം ച | എല്ലാററിനേയും, |
| തതഃ | അതിൽപിന്നെ, | രാമായ | ശ്രീരാമനോട്, |
| വൈരാനു— കഥനം | (ബാലിയുമായ്) വൈരത്തിന്നു് കാരണമായ സംഗതിയെ | പ്രണയാത് | വിശ്വാസപൂർവ്വം |
| | | ആവേദിതം | പറയപ്പെട്ടു. |

പ്രതിജ്ഞാതം ച രാമേണ തദാ വാലിവധംപ്രതി
വാലിനശ്ച ബലം തത്ര കഥയാമാസ വാനരഃ. 61

| | | | |
|---|---|---|---|
| തത്ര | ആ സന്ദർഭത്തിൽ | തദാ | അപ്പോൾ |
| വാനരഃ | വാനരൻ | രാമേണ | ശ്രീരാമനാൽ |
| വാലിനഃ | ബാലിയുടെ | വാലിവധം പ്രതി ച | ബാലിയെ വധിക്കുന്നതിനെ പററിയും |
| ബലം ച | ശക്തിയെക്കുറിച്ചും | | |
| കഥയാമാസ | വിവരമായ് ഉണർത്തിച്ചു | പ്രതിജ്ഞാതം | പ്രതിജ്ഞചെയ്യപ്പെട്ടു. |

സുഗ്രീവഃ ശങ്കിതശ്ചാസീന്നിത്യം വീര്യേണ രാഘവേ. 62

| | | | |
|---|---|---|---|
| സുഗ്രീവഃ | സുഗ്രീവൻ | നിത്യം ച | സാധാരണ ഉണ്ടാകാവുന്നമാതിരി, |
| രാഘവേ | ശ്രീരാഘവങ്കൽ | ശങ്കിതഃ | സന്ദേഹത്തോടുകൂടിയവനായി |
| വീര്യേണ | വീര്യത്തെക്കുറിച്ച്, | ആസീത് | ഭവിച്ചു. |

രാഘവപ്രത്യയാർത്ഥം തു ദുന്ദുഭേഃ കായമുത്തമം
ദർശയാമാസ സുഗ്രീവോ മഹാപർവ്വതസന്നിഭം. 63

| | | | |
|---|---|---|---|
| സുഗ്രീവഃ | സുഗ്രീവൻ, | മഹാപർവ്വതസന്നിഭം | വൻമലയ്ക്കൊത്ത |
| തു | ഈ സ്ഥിതിയിൽ, | ഉത്തമം | വമ്പിച്ച |
| രാഘവപ്രത്യയാർത്ഥം | ശ്രീരാഘവനെക്കുറിച്ചു വിശ്വാസം ജനിപ്പാൻവേണ്ടി | കായം | മാംസമില്ലാത്ത ശരീരത്തെ |
| ദുന്ദുഭേഃ | ദുന്ദുഭിയെന്ന അസുരന്റെ | ദർശയാമാസ | ചൂണ്ടികാണിച്ചുകൊടുത്തു. |

ഉത്സ്മയിത്വാ മഹാബാഹുഃ പ്രേക്ഷ്യ ചാസ്ഥി മഹാബലം
പാദാംഗുഷ്ഠേന ചിക്ഷേപ സമ്പൂർണ്ണം ദശയോജനം. 64

| | | | |
|---|---|---|---|
| മഹാബലഃ | പേർകേട്ട പോരാളിയായ | പാദാംഗുഷ്ഠേന | കാലിന്റെ പെരുവിരൽകൊണ്ടു, |
| മഹാബാഹുഃ | ആ മഹാബാഹു, | സമ്പൂർണ്ണം | തികച്ചും |
| ച | അതിനുശേഷം | ദശയോജനം | പത്തു യോജനയ്ക്കപ്പുറം |
| അസ്ഥി | എല്ലിൻകൂട്ടത്തെ | ഉത് | അലക്ഷ്യമായ്, |
| പ്രേക്ഷ്യ | സൂക്ഷിച്ചുനോക്കി | ചിക്ഷേപ | എടുത്തെറിഞ്ഞു. |
| സ്മയിത്വാ | പരിഹാസമായ് പുഞ്ചിരിയിട്ട്, | | |

ബിഭേദ ച പുനഃ സാലാൻ സപ്തൈകേന മഹേഷുണാ
ഗിരിം രസാതലം ചൈവ ജനയൻ പ്രത്യയം തദാ. 65

| | | | |
|---|---|---|---|
| പുനഃ | എന്നതന്നെ | ജനയൻ | ജനിപ്പിച്ചുകൊണ്ടു, |
| സപ്ത ഗിരിം ച | ഏഴു പർവ്വതങ്ങളേയും | ഏകേന | ഒരു |
| സാലാൻ ച | മരാമരങ്ങളേയും | മഹേഷുണാ | വൻബാണത്താൽ |
| രസാതലം ഏവ | അധോലോകത്തേയും, | തദാ | ആ സമയം |
| പ്രത്യയം | (അവനു) വിശ്വാസം | ബിഭേദ | പിളർന്നു. |

തതഃ പ്രീതമനാസ്തേന വിശ്വസ്തഃ സ മഹാകപിഃ
കിഷ്കിന്ധാം രാമസഹിതോ ജഗാമ ച ഗുഹാം തദാ. 66

| | | | |
|---|---|---|---|
| തതഃ | അതുമുതല്ക്കു് | രാമസഹിതഃ | ശ്രീരാമനോടുംകൂടി |
| തേന | ആ കാരണത്താൽ | തദാ | അപ്പോൾ |
| വിശ്വസ്തഃ | വിശ്വാസം ഉള്ളവനായവ | കിഷ്കിന്ധാം | കിഷ്കിന്ധയെന്ന |
| പ്രീതമനാഃ | സന്തുഷ്ടിപൂണ്ട [നായി | ഗുഹാം | ഗുഹയിലേക്കു് (Glen) |
| മഹാകപിഃ | മഹാവാനരനായ | ച | പിന്നെയും |
| സഃ | അവൻ, | ജഗാമ | ചെന്നു. |

തതോഽഗൎജ്ജദ്ധരിവരഃ സുഗ്രീവോ ഹേമപിംഗലഃ
തേന നാദേന മഹതാ നിൎജ്ജഗാമ ഹരീശ്വരഃ. 67

| | | | |
|---|---|---|---|
| തതഃ | അവിടെനിന്നു് | അഗൎജ്ജത് | ഗൎജ്ജിച്ചു |
| ഹരിവരഃ | വാനര വീരനും | മഹതാ | വമ്പിച്ച |
| ഹേമപിംഗലഃ | സ്വൎണ്ണംപോലെമഞ്ഞ | തേന നാദേന | ആ ഒച്ചകേട്ടു്, |
| | നിറമുള്ളവനും ആയ | ഹരീശ്വരഃ | വാനരാധിപനായ |
| സുഗ്രീവഃ | സുഗ്രീവൻ | നിൎജ്ജഗാമ | പുറത്തുവന്നു. [ബാലി |

അനുമാന്യ തദാ താരാം സുഗ്രീവേണ സമാഗതഃ
നിജഘാന ച തത്രൈനം ശരേണൈകേന രാഘവഃ. 68

| | | | |
|---|---|---|---|
| തദാ | അപ്പോൾ | രാഘവഃ | ശ്രീരാഘവൻ |
| താരാം | താരയെ | തത്ര | ആ ഘട്ടത്തിൽ |
| അനുമാന്യ | സമ്മതിപ്പിച്ചു്, | ഏനം | ഇവനെ |
| സുഗ്രീവേണ | സുഗ്രീവനോടുകൂടി | ഏകേന | ഒരു |
| സമാഗതഃ | മല്ലിട്ടു: | ശരേണ ച | ബാണംകൊണ്ടുതന്നെ |
| | | നിജഘാന | കൊന്നു. |

തതഃ സുഗ്രീവവചനാത് ഹത്വാ വാലിനമാഹവേ
സുഗ്രീവമേവ തദ്രാജ്യേ രാഘവഃ പ്രത്യപാദയത്. 69

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാഘവൻ | ഹത്വാ | കൊന്നു്, |
| സുഗ്രീവ-<br>വചനാത് | സുഗ്രീവന്റെ അപേ<br>ക്ഷപ്രകാരം | തതഃ | അതിൽപിന്നെ |
| | | തദ്രാജ്യേ | അവന്റെരാജ്യത്തിൽ |
| വാലിനം | ബാലിയെ | സുഗ്രീവം ഏവ | സുഗ്രീവനെതന്നെ |
| ആഹവേ | പോരിൽ | പ്രത്യപാദയത് | രാജാവായിസ്ഥാപിച്ചു |

സ ച സൎവ്വാൻ സമാനീയ വാനരാൻ വാനരൎഷഭഃ
ദിശഃ പ്രസ്ഥാപയാമാസ ദിദൃക്ഷുൎജ്ജനകാത്മജാം. 70

| | | | |
|---|---|---|---|
| വാനരൎഷഭഃ | വാനരശ്രേഷ്ഠനായ | വാനരാൻ | വാനരന്മാരേയും |
| സഃ ച | ആ സുഗ്രീവനും, | സമാനീയ | വരുത്തി |
| ജനകാത്മജാം | ജനകാത്മജയെ | ദിശഃ | ഓരോദിക്കുകളിലേയ്ക്കു് |
| ദിദൃക്ഷുഃ | കാണ്മാൻഇച്ഛപൂണ്ട | പ്രസ്ഥാപയാ-<br>മാസ | പറഞ്ഞയച്ചു. |
| സൎവ്വാൻ | എല്ലാം [വനായി | | |

തതോ ഗൃദ്ധ്രസ്യ വചനാത് സംപാതേർഹനുമാൻ ബലീ
ശതയോജനവിസ്തീൎണ്ണം പുപ്ലുവേ ലവണാൎണ്ണവം. 71

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | വചനാത് | വചനപ്രകാരം, |
| ബലീ | ബലവാനായ | ശതയോജന-വിസ്തീൎണ്ണം | നൂറുയോജന വിസ്താരമുള്ള |
| ഹനുമാൻ | ഹനുമാൻ, | ലവണാൎണ്ണവം | ലവണസമുദ്രത്തെ |
| ഗൃദ്ധ്രസ്യ | കഴുകനായ | പുപ്ലുവേ | ചാടിക്കടന്നു. |
| സംപാതേഃ | സംപാതിയുടെ | | |

തത്ര ലങ്കാം സമാസാദ്യ പുരീം രാവണപാലിതാം
ദദൎശ സീതാം ധ്യായന്തീമശോകവനികാം ഗതാം. 72

| | | | |
|---|---|---|---|
| രാവണ-പാലിതാം | രാവണനാൽ രക്ഷിക്കപ്പെട്ട | അശോക-വനികാം | അശോകവനത്തെ |
| ലങ്കാം | ലങ്കയെന്ന | ഗതാം | പ്രാപിച്ചവളും |
| പുരീം | പട്ടണത്തിൽ | ധ്യായന്തീം | ശ്രീരാമനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവളുമായ |
| സമാസാദ്യ | ചെന്നു | സീതാം | സീതയെ |
| തത്ര | അവിടെ | ദദൎശ | കണ്ടു. |

നിവേദയിത്വാഽഭിജ്ഞാനം പ്രവൃത്തിം ച നിവേദ്യ ച
സമാശ്വാസ്യ ച വൈദേഹീം മൎദ്ദയാമാസ തോരണം. 73

| | | | |
|---|---|---|---|
| അഭിജ്ഞാനം | അടയാളത്തെ | വൈദേഹീം | വൈദേഹിയെ |
| നിവേദയിത്വാ ച | ബോദ്ധ്യപ്പെടുത്തിയും | സമാശ്വാസ്യ ച | ധൈൎയ്യപ്പെടുത്തിയശേഷം, |
| പ്രവൃത്തിം | ഉദ്യമത്തെ | തോരണം | പുറംഗോപുരദ്വാരത്തെ |
| നിവേദ്യ ച | അറിയിച്ചും | മൎദ്ദയാമാസ | തകൎത്തുപൊടിച്ചു. |

പഞ്ച സേനാഗ്രഗാൻ ഹത്വാ സപ്ത മന്ത്രിസുതാനപി
ശൂരമക്ഷം ച നിഷ്പിഷ്യ ഗ്രഹണം സമുപാഗമത്. 74

| | | | |
|---|---|---|---|
| പഞ്ച | അഞ്ചു് | ഹത്വാ | കൊന്നു്, |
| സേനാഗ്രഗാൻ | സേനാധിപതികളേയും, | ശൂരം അക്ഷം ച | ശൂരനായ അക്ഷനേയും |
| സപ്ത | ഏഴ് | നിഷ്പിഷ്യ | ചതച്ചശേഷം |
| മന്ത്രിസുതാൻ അപി | മന്ത്രികുമാരന്മാരേയും | ഗ്രഹണം | ബന്ധനത്തെ |
| | | സമുപാഗമത് | കയ്യേറ്റു. |

അസ്ത്രേണോന്മുക്തമാത്മാനാം ജ്ഞാത്വാ പൈതാമഹാദ്വരാത്
മർഷയൻ രാക്ഷസാൻ വീരോ യന്ത്രിണസ്താൻ യദൃച്ഛയാ. 75
തതോ ദഗ്ദ്ധ്വാ പുരീം ലങ്കാമൃതേ സീതാം ച മൈഥിലീം
രാമായ പ്രിയമാഖ്യാതും പുനരായാന്മഹാകപിഃ. 76

| | | | |
|---|---|---|---|
| വീരഃ | ശൂരനായ | മർഷയൻ | പൊറുത്തുംകൊണ്ടു്, |
| മഹാകപിഃ | മഹാവാനരൻ | മൈഥിലീം | മിഥിലാരാജപുത്രിയായ |
| പൈതാമഹാത് | ബ്രഹ്മാവിൻെറ | സീതാം ഋതേ | സീതയെ ഒഴിച്ചു് |
| വരാത് | വരത്താൽ, | ലങ്കാം പുരീം | ലങ്കാപുരിയെമുഴുവനും |
| ആത്മാനം | തന്നെ | ദഗ്ദ്ധ്വാ | ദഹിപ്പിച്ചു് |
| യദൃച്ഛയാ | പ്രയത്നമെന്നിയെ | ച | ഉടനെ |
| അസ്ത്രേണ | അസ്ത്രത്താൽ | തതഃ | അവിടെനിന്നു് |
| ഉന്മുക്തം | മുക്തനെന്നു് | രാമായ | ശ്രീരാമനോടു് |
| ജ്ഞാത്വാ | അറിഞ്ഞു് | പ്രിയം | പ്രിയവൎത്തമാനത്തെ |
| യന്ത്രിണഃ | താൻ തന്നെബന്ധിച്ചവരായ | ആഖ്യാതും | അറിയിപ്പാനായി |
| രാക്ഷസാൻ | രാക്ഷസന്മാരെ | പുനഃ ആയാത് | മടങ്ങിയെത്തി. |

സോഽഭിഗമ്യ മഹാത്മാനം കൃത്വാ രാമം പ്രദക്ഷിണം
ന്യവേദയദമേയാത്മാ ദൃഷ്ടാ സീതേതി തത്വതഃ. 77

| | | | |
|---|---|---|---|
| അമേയാത്മാ | അളവററ ബുദ്ധിശാലി | കൃത്വാ | ചെയ്തശേഷം |
| സഃ | ആ ഹനുമാൻ, [യായ | "ദൃഷ്ടാ | "കണ്ടെത്തപ്പെട്ടു |
| മഹാത്മാനം | മഹാത്മാവായ | സീതാ" | സീതാദേവി," |
| രാമം | ശ്രീരാമനെ | ഇതി | എന്നു് |
| അഭിഗമ്യ | പ്രാപിച്ചു് | തത്വതഃ | നടന്നവണ്ണം |
| പ്രദക്ഷിണം | പ്രദക്ഷിണം | ന്യവേദയത് | അറിയിച്ചു. |

തതഃ സുഗ്രീവസഹിതോ ഗത്വാ തീരം മഹോദധേഃ
സമുദ്രം ക്ഷോഭയാമാസ ശരൈരാദിത്യസന്നിഭൈഃ. 78

| | | | |
|---|---|---|---|
| തതഃ | അതിൽ പിന്നെ | ആദിത്യ-സന്നിഭൈഃ | ആദിത്യസദൃശങ്ങളായ |
| സുഗ്രീവസഹിതഃ | സുഗ്രീവസഹിതനാ | | |
| മഹോദധേഃ | വൻകടലിൻെറ [യി | ശരൈഃ | ബാണങ്ങളാൽ |
| തീരം | കരയിൽ | സമുദ്രം | സമുദ്രത്തെ |
| ഗത്വാ | ചെന്നു്, | ക്ഷോഭയാമാസ | കലക്കി. |

ദർശയാമാസ ചാത്മാനം സമുദ്രഃ സരിതാം പതിഃ
സമുദ്രവചനാച്ചൈവ നളം സേതുമകാരയത്. 79

| | | | |
|---|---|---|---|
| സരിതാം | നദികളുടെ | സമുദ്രവച-നാത് ഏവ | സമുദ്രത്തിൻെറ വചനത്താൽതന്നെ |
| പതിഃ | നാഥനായ | | |
| സമുദ്രഃ ച | സമുദ്രരാജാവും | നളം | നളനെക്കൊണ്ടു് |
| ആത്മാനം | നിജരൂപത്തെ | സേതും ച | അണയും |
| ദർശയാമാസ | പ്രത്യക്ഷമാക്കി: | അകാരയത് | കെട്ടിച്ചു. |

തേന ഗത്വാ പുരീം ലങ്കാം ഹത്വാ രാവണമാഹവേ
രാമഃ സീതാമനുപ്രാപ്യ പരാം വ്രീഡാമുപാഗമത്. 80

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ഹത്വാ | വധിച്ച് |
| തേന | അതിൻവഴിയായ് | സീതാം | സീതയെ |
| ലങ്കാം | ലങ്കയെന്ന | പ്രാപ്യ | നേടിയശേഷം |
| പുരീം | പട്ടണത്തെ | അനു | പിന്നെ |
| ഗത്വാ | പ്രാപിച്ച് | പരാം | അത്യന്തം |
| ആഹവേ | പോരിൽ | വ്രീഡാം | ലജ്ജയെ |
| രാവണം | രാവണനെ | ഉപാഗമത് | കയ്ക്കൊണ്ടു. |

താമുവാച തതോ രാമഃ പരുഷം ജനസംസദി
അമൃഷ്യമാണാ സാ സീതാ വിവേശ ജ്വലനം സതീ 81

| | | | |
|---|---|---|---|
| തതഃ | അതിനാൽ | സതീ | പതിവ്രതയായ |
| താം | അവളെ നോക്കി | സാ | ആ |
| ജനസംസദി | ജനസഭയിൽവെച്ച് | സീതാ | സീത |
| പരുഷം | കഠിനമായ വാക്കിനെ | അമൃഷ്യമാണാ | പൊറുക്കാൻ കഴിയാത്തവളായി |
| രാമഃ | ശ്രീരാമൻ | ജ്വലനം | അഗ്നിയിൽ |
| ഉവാച | അരുളിച്ചെയ്തു; | വിവേശ | പ്രവേശിച്ചു. |

തതോഽഗ്നിവചനാത് സീതാം ജ്ഞാത്വാ വിഗതകല്മഷാം
ബഭൗ രാമഃ സംപ്രഹൃഷ്ടഃ പൂജിതഃ സർവ്വദൈവതൈഃ. 82

| | | | |
|---|---|---|---|
| തതഃ | അവിടെനിന്നും | സംപ്രഹൃഷ്ടഃ | അത്യന്തം സന്തുഷ്ടനായി |
| അഗ്നിവചനാത് | അഗ്നിവാക്യത്താൽ | ബഭൗ | വിളങ്ങി; |
| സീതാം | സീതയെ | സർവ്വദൈവതൈഃ | സമസ്തദേവന്മാരാലും |
| വിഗതകല്മഷാം | ദോഷരഹിതയായ് | പൂജിതഃ | പൂജിക്കപ്പെട്ടു. |
| ജ്ഞാത്വാ | അറിഞ്ഞ് | | |
| രാമഃ | ശ്രീരാമൻ | | |

കർമ്മണാ തേന മഹതാ ത്രൈലോക്യം സചരാചരം
സദേവർഷിഗണം തുഷ്ടം രാഘവസ്യ മഹാത്മനഃ 83

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | സചരാചരം | ചരാചരങ്ങളടക്കം |
| രാഘവസ്യ | ശ്രീരാഘവന്റെ | സദേവർഷിഗണം | ദേവർഷിഗണങ്ങളടക്കം, |
| തേന | ആ | ത്രൈലോക്യം | മൂന്നുലോകവും |
| മഹതാ | മഹത്തായ | തുഷ്ടം | സന്തോഷമാർന്നു. |
| കർമ്മണാ | പ്രവൃത്തിയാൽ | | |

അഹോ ഗീതസ്യ മാധുര്യം ശ്ലോകാനാം ച വിശേഷതഃ
ചിരനിർവൃത്തമപ്യേതത് പ്രത്യക്ഷമിവ ദർശിതം 17

| | | | |
|---|---|---|---|
| "ഗീതസ്യ | "ഗീതത്തിന്റെയും, | ചിരനിർവൃത്തം | എത്രയോകാലംമുമ്പു |
| വിശേഷതഃ | വിശേഷിച്ചും | അപി | എങ്കിലും, [നടന്നതു്; |
| ശ്ലോകാനാം ച | ശ്ലോകങ്ങളുടേയും | പ്രത്യക്ഷം | പ്രത്യക്ഷത്തിലുള്ളതു് |
| മാധുര്യം | മാധുര്യം | ഇവ | പോലെ |
| അഹോ | ആശ്ചര്യകരംതന്നെ! | ദർശിതം'' | കാണിക്കപ്പെട്ടിരിക്കുന്നു.'' |
| ഏതതു് | ഇതു് | | |

പ്രവിശ്യ താവുഭൌ സുഷ്ഠു തദാ ഭാവമഗായതാം
സഹിതൌ മധുരം രക്തം സമ്പന്നം സ്വരസമ്പദാ. 18

| | | | |
|---|---|---|---|
| തൌ | ആ | സമ്പന്നം | കൂടിയും |
| ഉഭൌ | രണ്ടുപേരും, | മധുരം | മധുരമായും |
| ഭാവം | കഥയുടെ ഭാവത്തെ | രക്തം | രാഗത്തോടുകൂടിയും, |
| സുഷ്ഠു | നല്ലപോലെ | തദാ | അപ്പോൾ |
| പ്രവിശ്യ | ഗ്രഹിച്ചു് | സഹിതൌ | ഒരുമിച്ചു് |
| സ്വരസമ്പദാ | സ്വരസമ്പത്തോടു | അഗായതാം | ഗാനംചെയ്തു. |

ഏവം പ്രശസ്യമാനൌ തൌ തപഃശ്ലാഘ്യൈർമ്മഹാത്മഭിഃ
സംരക്തതരമത്യർത്ഥം മധുരം താവഗായതാം. 19

| | | | |
|---|---|---|---|
| തൌ | ആ രണ്ടുപേരും [വരായ | സംരക്തതരം | നല്ല രാഗഭാവത്തോടും |
| തപഃശ്ലാഘ്യൈഃ | തപസ്സിൽ പുകഴത്തക്ക | അത്യർത്ഥം | അത്യന്തം |
| മഹാത്മഭിഃ | മഹാനുഭാവന്മാരാൽ | മധുരം | മധുരമായും, |
| ഏവം | ഇങ്ങിനെ | തൌ | അവരിരുവരും |
| പ്രശസ്യമാനൌ | ശ്ലാഘിക്കപ്പെട്ടു; | അഗായതാം | ഗാനംചെയ്തു. |

പ്രീതഃ കശ്ചിന്മുനിസ്താഭ്യാം സംസ്ഥിതഃ കലശം ദദൌ
പ്രസന്നോ വല്ക്കലേ കശ്ചിദ്ദദൌ താഭ്യാം മഹായശാഃ. 20

| | | | |
|---|---|---|---|
| പ്രീതഃ | സന്തുഷ്ടനായ | മഹായശാഃ | മഹാകീർത്തിമാനായ |
| കശ്ചിത് മുനിഃ | ഒരു മുനിവരൻ, | കശ്ചിത് | ഒരു മുനി, |
| സംസ്ഥിതഃ | എഴുന്നേററു, | പ്രസന്നഃ | പ്രസാദിച്ചവനായി, |
| താഭ്യാം | അവർക്കു | താഭ്യാം | അവർക്കു |
| കലശം | കലശത്തെ | വല്ക്കലേ | രണ്ടു മരവുരികളെ |
| ദദൌ | സമ്മാനിച്ചു: | ദദൌ | കൊടുത്തു. |

അന്യഃ കൃഷ്ണാജിനം പ്രാദാദ്യജ്ഞസൂത്രം തഥാഽപരഃ
കശ്ചിത് കമണ്ഡലും പ്രാദാന്മൌഞ്ജീമന്യോ മഹാമുനിഃ. 21

| | | | |
|---|---|---|---|
| അന്യഃ | മറെറാരു മുനിശ്രേഷ്ഠൻ | കശ്ചിത് | ഒരു മുനി |
| കൃഷ്ണാജിനം | കൃഷ്ണാജിനവും | കമണ്ഡലും | കമണ്ഡലുവും, |
| തഥാ | അപ്രകാരംതന്നെ | അന്യഃ | മറെറാരു |
| അപരഃ | വേറൊരു മുനിവരൻ | മഹാമുനിഃ | മഹർഷിവൎയ്യൻ |
| യജ്ഞസൂത്രം | പൂണനൂലും | മൌഞ്ജീം | മൌഞ്ജിയേയും |
| പ്രാദാത് | കൊടുത്തു; | പ്രാദാത് | കൊടുത്തു. |

ബൃസീം ദദൌ തദാ ചാന്യഃ കുഠാരമപരോ മുനിഃ. 22

| | | | |
|---|---|---|---|
| തദാ ച | അപ്പോഴുംതന്നെ | അപരഃ മുനിഃ | വേറൊരു മുനി |
| അന്യഃ | മറെറാരു ഋഷി | കുഠാരം | കോടാലിയേയും |
| ബൃസീം | ആസനപീഠത്തേയും, | ദദൌ | കൊടുത്തു. |

കാഷായമപരോ വസ്ത്രം ചീരമന്യോ ദദൌ മുനിഃ
ജടാബന്ധനമന്യസ്തു കാഷ്ഠരജ്ജും മുദാഽന്വിതഃ. 23
യജ്ഞഭാണ്ഡമൃഷിഃ കശ്ചിത് കാഷ്ഠഭാരം തഥാഽപരഃ
ഔദുംബരീം ബൃസീമന്യേ സ്വസ്തി കേചിത്തദാഽവദൻ. 24

| | | | |
|---|---|---|---|
| അപരഃ | മറെറാരു മുനി | യജ്ഞഭാണ്ഡം | ഹോമപ്പാനിയേയും, |
| കാഷായം വസ്ത്രം | കാവിവസ്ത്രത്തേയും, | അപരഃ | മറെറാരുവൻ |
| | | കാഷ്ഠഭാരം | വിറകുകെട്ടും, |
| അന്യഃ മുനിഃ | വേറൊരു മുനി | തഥാ | അതോടുകൂടി [യ |
| ചീരം | മരവുരിയേയും, | ഔദുംബരീം | അത്തികൊണ്ടുണ്ടാക്കി- |
| അന്യഃ | മറെറാരുവൻ | ബൃസീം | ആസനപീഠത്തേയും |
| മുദാ | സന്തോഷത്തോടു | ദദൌ | കൊടുത്തു; |
| അന്വിതഃ | കൂടിയവനായി | അന്യേ | വേറെ |
| ജടാബന്ധനം | ജടകെട്ടുവാനുള്ള ചരടി | കേചിത് | ചിലർ, |
| തു | അതോടുകൂടെ [റേയും | തദാ | അപ്പോൾ |
| കാഷ്ഠരജ്ജും | വിറകുകെട്ടുവാനുള്ള ക | സ്വസ്തി | ആശീൎവ്വാദം |
| കശ്ചിത് ഋഷിഃ | ഒരു ഋഷി [യറും | അവദൻ | ചെയ്തു. |

ആയുഷ്യമപരേ പ്രാഹുർമ്മുദാ തത്ര മഹർഷയഃ
ദദുശ്ചൈവ വരാൻ സൎവ്വേ മുനയഃ സാമവാദിനഃ. 25

| | | | |
|---|---|---|---|
| തത്ര | അവിടെ | പ്രാഹുഃ | അരുളിച്ചെയ്തു |
| അപരേ | വേറെയും ചില | സാമവാദിനഃ | സാമം ഓതുന്നവരായ |
| മഹർഷയഃ | മഹർഷിമാർ, | മുനയഃ | മുനിമാർ |
| മുദാ | സന്തോഷത്തോടെ | സൎവ്വേ ച ഏവ | എല്ലാവരുംതന്നെ, |
| ആയുഷ്യം | "ദീർഘായുസ്സായിരുന്നാലും" എന്നിങ്ങിനെ ആശീൎവ്വാദത്തെ | വരാൻ | വരങ്ങളെ |
| | | ദദുഃ | പ്രദാനംചെയ്തു. |

ആശ്ചൎയ്യമിദമാഖ്യാനം മുനിനാ സംപ്രകീൎത്തിതം
പരം കവീനാമാധാരം സമാപ്തം ച യഥാക്രമം. 26

അഭിഗീതമിദം ഗീതം സൎവ്വഗീതേഷു കോവിദൌ
ആയുഷ്യം പുഷ്ടിജനകം സൎവ്വശ്രുതിമനോഹരം. 27

പ്രശസ്യമാനൌ സൎവ്വത്ര കദാചിത്തത്ര ഗായകൌ
രഥ്യാസു രാജമാൎഗ്ഗേഷു ദദൎശ ഭരതാഗ്രജഃ. 28

| | |
|---|---|
| "സൎവ്വഗീതേഷു | "എല്ലാ ഗീതങ്ങളിലും |
| കോവിദൌ | സമൎത്ഥന്മാരേ! |
| മുനിനാ | മഹൎഷിയാൽ |
| സംപ്രകീൎത്തിതം, | നല്ലപോലെ രചിക്കപ്പെട്ടതും |
| കവീനാം | കവികൾക്കു |
| പരം | മുഖ്യ |
| ആധാരം | ആധാരമായുള്ളതും, |
| യഥാക്രമം | വഴിപോലെ |
| സമാപ്തം | പരിപൂൎത്തിയാക്കപ്പെട്ടതും, |
| ച | എന്നല്ല, |
| ആശ്ചൎയ്യം | ആശ്ചൎയ്യകരവും, |
| ആയുഷ്യം | ആയുസ്സിനെ പ്രദാനം ചെയ്യുന്നതും, |
| പുഷ്ടിജനകം | പുഷ്ടിയെ ഉളവാക്കുന്നതും, |
| സൎവ്വശ്രുതിമനോഹരം | സൎവ്വജനങ്ങളുടേയും ചെവികളേയും ചിത്തങ്ങളേയും അപഹരിക്കുന്നതും, |
| അഭിഗീതം | നല്ലപോലെ ഗാനം ചെയ്യപ്പെട്ടതും ആകുന്നു, |
| ഇദം | ഈ |
| ഗീതം | ഗീതരൂപമായ |
| ഇദം ആഖ്യാനം" | ഈ ചരിത്രം എന്നിങ്ങിനെ |
| ഗായകൌ | ഗായകന്മാരും |
| തത്ര | അവിടെ |
| രഥ്യാസു | തെരുവീഥികളിലും |
| രാജമാൎഗ്ഗേഷു | രാജവീഥികളിലും |
| സൎവ്വത്ര | എങ്ങും |
| പ്രശസ്യമാനൌ | ശ്ലാഘിക്കപ്പെടുന്നവരും ആയ അവരിരുവരെ, |
| കദാചിത് | ഒരിക്കൽ |
| ഭരതാഗ്രജഃ | ഭരതാഗ്രജനായ |
| ദദൎശ | കണ്ടു. [ശ്രീരാമൻ |

സ്വവേശ്മ ചാനീയ തതോ ഭ്രാതരൌ സ കുശീലവൌ
പൂജയാമാസ പൂജാൎഹൌ രാമഃ ശത്രുനിബൎഹണഃ. 29

| | |
|---|---|
| ശത്രുനിബൎഹണഃ | ശത്രുസൂദനനായ |
| സഃ രാമഃ ച | ആ ശ്രീരാമനും |
| പൂജാൎഹൌ | പൂജിക്കത്തക്ക |
| ഭ്രാതരൌ | സഹോദരന്മാരായ |
| കുശീലവൌ | കുശലവന്മാരെ, |
| തതഃ | അവിടെനിന്നും |
| സ്വവേശ്മ | തന്റെ കോവിലകത്തേക്കു |
| ആനീയ | കൂട്ടിക്കൊണ്ടുപോയി |
| പൂജയാമാസ | സല്ക്കരിച്ചു. |

ആസീനഃ കാഞ്ചനേ ദിവ്യേ സ ച സിംഹാസനേ പ്രഭുഃ
ഉപോപവിഷ്ടഃ സചിവൈൎഭ്രാതൃഭിശ്ച പരന്തപഃ. 30

ദൃഷ്ട്വാ തു രൂപസമ്പന്നൌ താവുഭൌ നിയതസ്തദാ
ഉവാച ലക്ഷ്മണം രാമഃ ശത്രുഘ്നം ഭരതം തഥാ. 31

| | | | |
|---|---|---|---|
| കാഞ്ചനേ | സ്വർണ്ണമയമായ | സഃ രാമഃ ച | ആ ശ്രീരാമനും, |
| ദിവ്യേ | ദിവ്യ | രൂപസമ്പന്നൌ | രൂപഗുണമുള്ളവരായ |
| സിംഹാസനേ | സിംഹാസനത്തിൽ | തൌ | ആ |
| ആസീനഃ | എഴുന്നെള്ളിയവനായി | ഉഭൌ തു | രണ്ടുപേരേയും |
| സചിവൈഃ | മന്ത്രികളാലും | ദൃഷ്ട്വാ | നോക്കി, |
| ഭ്രാതൃഭിഃ ച | സഹോദരന്മാരാലും | തദാ | ആ സമയം |
| ഉപോപവിഷ്ടഃ | ചൂഴപ്പെട്ടവനായി, | ലക്ഷ്മണം | ലക്ഷ്മണനോടും |
| പരന്തപഃ | ശത്രുക്കളെ തപിപ്പിക്ക ന്നവനും; | ശത്രുഘ്നം | ശത്രുഘ്നനോടും |
| | | ഭരതം | ഭരതനോടും |
| നിയതഃ | (യാഗ)ദീക്ഷപൂണ്ടവ [നും, | തഥാ | ഇപ്രകാരം |
| പ്രഭുഃ | പ്രഭുവും ആയ | ഉവാച | അരുളിച്ചെയ്തു |

ശ്രൂയതാമിദമാഖ്യാനമനയോർദ്ദേവവർച്ചസോഃ
ഇത്യുക്ത്വാ സദൃശൌ തൌ തു ഗായകൌ താവുവാച ഹ
വിചിത്രാർത്ഥപദം സമ്യക് ഗായന്തൌ സമചോദയത്. 32

| | | | |
|---|---|---|---|
| "ദേവവർച്ചസോ | "ദിവ്യതേജസ്സാർന്ന | ഉക്ത്വാ | അരുളിച്ചെയ്തു |
| അനയോഃ | ഇവ്വിരുവർവക്കൽനി | സദൃശൌ | ഒരുവക്കൊരുവർ സദൃ |
| ഇദം | ഈ [ന്നു | തൌ | ആ രണ്ടു [ശരായ |
| വിചിത്രാർത്ഥ- പദം | വിചിത്രമായ പാദങ്ങളും അർത്ഥങ്ങളും ചേന്ന | ഗായകൌ തു | ഗായകരേയും നോക്കി |
| | | ഉവാച ഹ | (തുടങ്ങുവാൻ) കല്പിച്ചു |
| ആഖ്യാനം | ചരിത്രം | തൌ | ആ |
| സമ്യക് | നല്ലപോലെ | ഗായന്തൌ | (രണ്ടു)ഗായകരേയും |
| ശ്രൂയതാം | കേൾക്കപ്പെടട്ടെ | സമചോദയത് | ഉത്സാഹപ്പെടുത്തി. |
| ഇതി | എന്നിങ്ങനെ | | |

തൌ ചാപി മധുരം രക്തം സ്വഞ്ചിതായതനിഃസ്വനം
തന്ത്രീലയവദത്യർത്ഥം വിശ്രുതാർത്ഥമഗായതാം. 33

| | | | |
|---|---|---|---|
| അപി | അതിനാൽ | തന്ത്രീലയവത് | വീണക്കമ്പിയിൽ താളത്തോടുകൂടിയതായും |
| തൌ ച | അവരിരുവരും | | |
| മധുരം | മധുരമായി | അത്യർത്ഥം | വളരെ |
| രക്തം | രാഗത്തോടുംകൂടി | വിശ്രുതാർത്ഥം | വ്യുഷ്ടമായ അർത്ഥത്തോടുകൂടിയതായ് |
| സ്വഞ്ചി- തായത- നിഃസ്വനം | കൊണ്ടാടത്തക്കവണ്ണം ദീർഘമായ ആലാപനത്തോടുകൂടിയതായ്, | അഗായതാം | ഗാനംചെയ്തു. |

ഹ്ലാദയത്സൎവ്വഗാത്രാണി മനാംസി ഹൃദയാനി ച
ശ്രോത്രാശ്രയസുഖം ഗേയം തദ്ബഭൌ ജനസംസദി. 34

| | | | |
|---|---|---|---|
| തൽ | ആ | ബഭൌ | വിളങ്ങി; |
| ഗേയം | ഗാനം, | സൎവ്വഗാത്രാണി | എല്ലാവരുടെശ്രോത്രങ്ങളേയും |
| ജനസംസദി | ജനങ്ങളുടെ സഭയിൽ | ഹൃദയാനി | ഹൃദയങ്ങളേയും |
| ശ്രോത്രാശ്രയ-സുഖം | ശ്രോത്രേന്ദ്രിയങ്ങൾക്ക് ആനന്ദകരമാകുംവണ്ണം | മനാംസി ച | ചിത്തങ്ങളേയും |
| | | ഹ്ലാദയത് | സന്തോഷിപ്പിച്ചു. |

ഇമൌ മുനീ പാൎത്ഥിവലക്ഷണാന്വിതൌ
കുശീലവൌ ചൈവ മഹാതപസ്വിനൌ
മമാപി തദ്ഭൂതികരം പ്രചക്ഷ്യതേ
മഹാനുഭാവം ചരിതം നിബോധത. 35

| | | | |
|---|---|---|---|
| "ഇമൌ | "ഇവ | ച | എന്നല്ല, |
| കുശീലവൌ | കുശലവന്മാർ | മമ അപി | എനിക്കുതന്നേയും |
| മഹാ-തപസ്വിനൌ | മഹാതപസ്സോടുകൂടിയ | ഭൂതികരം | ശ്രേയസ്കരമായുള്ളതും |
| മുനീ | മുനിമാരായ് | മഹാനുഭാവം | പ്രഭാവം ഏറിയതുമായ |
| അപി | ഇരിക്കിലും, | ചരിതം | ചരിത്രം |
| പാൎത്ഥിവ-ലക്ഷണാ-ന്വിതൌ | രാജലക്ഷണങ്ങളോടുകൂടിയവരായിരിക്കുന്നു; | പ്രചക്ഷ്യതേ | പറയപ്പെടുന്നു; |
| | | തൽ | അതിനെ |
| | | നിബോധത | കേട്ടാലും!" |

തതസ്തു തൌ രാമവചഃപ്രചോദിതാ-
വഗായതാം മാൎഗ്ഗവിധാനസമ്പദാ
സ ചാപി രാമഃ പരിഷദ്ഗതഃ ശനൈർ-
ബ്ബുഭൂഷയാ സക്തമനാ ബഭൂവ ഹ. 36

| | | | |
|---|---|---|---|
| തതഃ | പിന്നെ | അപി | അതിനാൽ, |
| തു | ആ സമയം, | സഃ | ആ |
| രാമവചഃ-പ്രചോദിതൌ | ശ്രീരാമന്റെ വാക്കുകളാൽ ഉത്സാഹം പൂണ്ടവരായ | രാമഃ ച | ശ്രീരാമനും, |
| | | ശനൈഃ | മെല്ലെ |
| | | പരിഷദ്ഗതഃ | സഭയിൽ പുക്കും, |
| തൌ | അവരിരുവരും, | ബുഭൂഷയാ | അനുഭവിക്കേണമെന്നുള്ള ഇച്ഛയോടെ |
| മാൎഗ്ഗവിധാന-സമ്പദാ | "മാൎഗ്ഗം' എന്ന ഗാനസമ്പ്രദായ സാമഗ്രികളോടുകൂടി | സക്തമനാഃ | ആസക്തിപൂണ്ട മനസ്സോടുകൂടിയവനായി |
| അഗായതാം | ഗാനംചെയ്തു. | ബഭൂവ ഹ | ഭവിച്ചു, ആശ്ചൎയ്യം! |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ചതുൎത്ഥഃ സൎഗ്ഗഃ = നാലാം സൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 220

---

# പഞ്ചമഃ സർഗ്ഗഃ=അഞ്ചാം സർഗ്ഗം.

[അയോദ്ധ്യാവർണ്ണന = അയോദ്ധ്യാപുരിയുടെ വർണ്ണന.]

സർവ്വാപൂർവ്വമിയം യേഷാമാസീത് കൃത്സ്നാ വസുന്ധരാ
പ്രജാപതിമുപാദായ നൃപാണാം ജയശാലിനാം. 1
യേഷാം സ സഗരോ നാമ സാഗരോ യേന ഖാനിതഃ
ഷഷ്ടിഃ പുത്രസഹസ്രാണി യം യാന്തം പര്യ്യവാരയൻ. 2
ഇക്ഷ്വാകൂണാമിദം തേഷാം രാജ്ഞാം വംശേ മഹാത്മനാം
മഹദുത്പന്നമാഖ്യാനം രാമായണമിതി ശ്രുതം. 3

| | |
|---|---|
| സർവ്വാപൂർവ്വം | മററുള്ള എല്ലാവർക്കും ദുർല്ലഭമായിരിക്കാത്ത ക്കാറിണ്ണം, |
| കൃത്സ്നാ | സമസ്തമായ (സപ്തദ്വീ |
| ഇയം | ഈ [പങ്ങളടങ്ങിയ) |
| വസുന്ധരാ | ഭൂമി, |
| പ്രജാപതിം | മനുപ്രജാപതി |
| ഉപാദായ | തുടങ്ങി, |
| ജയശാലിനാം | ജയശാലികളായ |
| യേഷാം | യാതൊരു |
| നൃപാണാം | രാജാക്കന്മാർക്ക് |
| ആസീത് | ആയിരുന്നുവോ |
| യേഷാം | യാതൊരുവരിൽ (ഒരു |
| സഃ | ആ [വൻ) |
| സഗരഃ | സഗരമഹാരാജാവൊ, |
| യേന | യാതൊരുവനാൽ |
| സാഗരഃ | സമുദ്രം [തി |
| ഖാനിതഃ | കുഴിപ്പിക്കപ്പെട്ടസംഗ- |
| നാമ | പ്രസിദ്ധിപെററതൊ, |
| യാന്തം | വെളിയിൽ എഴുന്നെ ള്ളിയ |
| യം | യാതൊരുവനെ |
| ഷഷ്ടിഃ പുത്ര- സഹസ്രാണി | അറുപതിനായിരം പുത്രന്മാർ |
| പര്യ്യവാരയൻ | ചൂഴ്ന്നിരുന്നുവോ, |
| മഹാത്മനാം | മഹാത്മാക്കളായി |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുകുലത്തിൽ |
| തേഷാം | ആ [പിറന്നവരായ |
| രാജ്ഞാം | രാജാക്കന്മാരുടെ |
| വംശേ | വംശത്തിൽ, |
| രാമായണം ഇതി | രാമായണം എന്ന് |
| ശ്രുതം | പ്രസിദ്ധിപെററ |
| മഹത് | മഹത്തായ |
| ഇദം | ഈ |
| ആഖ്യാനം | ആഖ്യാനം, |
| ഉത്പന്നം | ഉളവായി. |

തദിദം വർത്തയിഷ്യാമി സർവ്വം നിഖിലമാദിതഃ
ധർമ്മകാമാർത്ഥസഹിതം ശ്രോതവ്യമനസൂയയാ. 4

| | |
|---|---|
| തത് | ആ |
| ഇദം | ഈ ചരിത്രത്തെ |
| വർത്തയിഷ്യാമി | ഞാൻ പ്രചാരിപ്പിക്കുന്നു: |
| ധർമ്മകാമാർത്ഥ- സഹിതം | ധർമ്മം, കാമം, അർത്ഥം ഇവയടങ്ങിയതായ |
| സർവ്വം | ഇതു എല്ലാം |
| ആദിതഃ | ആദ്യംമുതൽ |
| നിഖിലം | മുഴുവനും |
| അനസൂയയാ | അസൂയവിട്ട് (ശ്രദ്ധയോടുകൂടി) |
| ശ്രോതവ്യം | കേൾക്കത്തക്കതാകുന്നു. |

കോസലോ നാമ മുദിതഃ സ്ഫീതോ ജനപദോ മഹാൻ
നിവിഷ്ടഃ സരയൂതീരേ പ്രഭൂതധനധാന്യവാൻ. 5

| | | | |
|---|---|---|---|
| മുദിതഃ | സന്തുഷ്ടിപൂണ്ടതും, | നാമ | പ്രസിദ്ധിയാർന്നതുമായ |
| സ്ഫീതഃ | സമൃദ്ധിയുള്ളതും | മഹാൻ ജനപദഃ | വമ്പിച്ച ഒരു ദേശം |
| പ്രഭൂതധന-ധാന്യവാൻ | അനവധി ധനധാന്യങ്ങളം നിറഞ്ഞതും | സരയൂതീരേ | സരയൂനദിക്കരയിൽ |
| കോസലഃ | കോസലം എന്ന് | നിവിഷ്ടഃ | സ്ഥാപിക്കപ്പെട്ടതായിരുന്നു. |

അയോദ്ധ്യാ നാമ നഗരീ തത്രാസീല്ലോകവിശ്രുതാ
മനുനാ മാനവേന്ദ്രേണ യാ പുരീ നിർമ്മിതാ സ്വയം. 6

ആയതാ ദശ ച ദ്വേ ച യോജനാനി മഹാപുരീ
ശ്രീമതീ ത്രീണി വിസ്തീർണ്ണാ സുവിഭക്തമഹാപഥാ 7

രാജമാർഗ്ഗേണ മഹതാ സുവിഭക്തേന ശോഭിതാ
മുക്തപുഷ്പാവകീർണ്ണേന ജലസിക്തേന നിത്യശഃ. 8

| | | | |
|---|---|---|---|
| അയോദ്ധ്യാ നാമ | അയോദ്ധ്യഎന്ന് | ത്രീണി | മൂന്നു യോജന |
| ലോകവിശ്രുതാ | ലോകപ്രസിദ്ധമായ | വിസ്തീർണ്ണാ | വിസ്താരമാർന്നത് |
| നഗരീ | ഒരു പട്ടണം | സുവിഭക്ത-മഹാപഥാ; | നല്ലപോലെ വിഭാഗിക്കപ്പെട്ട വലിയ പാതകളോടുകൂടിയതും; |
| തത്ര ആസീത് | അതിൽഉണ്ടായിരുന്നു; | | |
| യാ പുരീ | യാതൊരു ആ പട്ടണം, | | |
| മാനവേന്ദ്രേണ | മനുഷ്യക്കു പ്രഭുവായ | മഹതാ സു-വിഭക്തേന | വമ്പിച്ചതും നന്നായ് വിഭാഗിക്കപ്പെട്ടതും, |
| മനുനാ | മനുവാൽ | | |
| സ്വയം | സ്വയമായ്ത്തന്നെ | മുക്തപുഷ്പാ-വകീർണ്ണേന | ഉതിർന്ന പുഷ്പങ്ങളാൽ നിറയപ്പെട്ടതും, |
| നിർമ്മിതാ | സൃഷ്ടിക്കപ്പെട്ടതും | | |
| ദശ ച ദ്വേ ച | പത്തും രണ്ടും | നിത്യശഃ | എല്ലായ്പ്പോഴും |
| യോജനാനി | യോജനകൾ | ജലസിക്തേന | വെള്ളംപാററി നനക്കപ്പെട്ടതും ആയ, |
| ആയതാ | ദീർഘമുള്ളത്; | | |
| മഹാപുരീ | മുഖ്യമായ നഗരം: | രാജമാർഗ്ഗേണ | രാജവീഥിയാൽ |
| ശ്രീമതീ | ശ്രീയോടുകൂടിയതു്; | ശോഭിതാ | ശോഭിക്കപ്പെട്ടതു്. |

താം തു രാജാ ദശരഥോ മഹാരാഷ്ട്രവിവർദ്ധനഃ
പുരീമാവാസയാമാസ ദിവം ദേവപതിര്യഥാ. 9

| | | | |
|---|---|---|---|
| മഹാരാഷ്ട്ര-വിവർദ്ധനഃ | വമ്പിച്ച രാജ്യങ്ങളെ വൃദ്ധിചെയ്യുന്ന | ദേവപതിഃ യഥാ | ദേവേന്ദ്രനെന്നപോ[ലെ |
| രാജാ ദശരഥഃ തു | രാജാവായ ദശരഥനാ | താം പുരീം | ആ പട്ടണത്തെ |
| ദിവം | ദേവലോകത്തെ [കട്ടെ | ആവാസയാ-മാസ | ആണ്ടിരുന്നു. |

കവാടതോരണവതീം സുവിഭക്താന്തരാപണാം
സൎവ്വയന്ത്രായുധവതീമുപേതാം സൎവ്വശില്പിഭിഃ. 10
സൂതമാഗധസംബാധാം ശ്രീമതീമതുലപ്രഭാം
ഉച്ചാട്ടാലധ്വജവതീം ശതഘ്നീശതസംവൃതാം. 11
വധൂനാടകസംഘൈശ്ച സംയുക്താം സൎവ്വതഃ പുരീം
ഉദ്യാനാമ്രവണോപേതാം മഹതീം സാലമേഖലാം. 12
ദുൎഗ്ഗഗംഭീരപരിഘാം ദുൎഗ്ഗാമന്യൈൎദ്ദുരാസദാം
വാജിവാരണസംപൂൎണ്ണാം ഗോഭിരുഷ്ട്രൈഃ ഖരൈസ്തഥാ. 13
സാമന്തരാജസംഘൈശ്ച ബലികൎമ്മഭിരാവൃതാം
നാനാദേശനിവാസൈശ്ച വണിഗ്ഭിരുപശോഭിതാം. 14

| | |
|---|---|
| കവാടതോരണവതീം | പടിവാതിൽക്കമാനങ്ങളോടുകൂടിയതും, |
| സുവിഭക്താന്തരാപണാം | നല്ലപോലെ വിഭാഗിക്കപ്പെട്ട മദ്ധ്യപ്രദേശത്തിലുള്ള അങ്ങാടികളോടുകൂടിയതും, |
| സൎവ്വയന്ത്രായുധവതീം | എല്ലാ യന്ത്രങ്ങളും ആയുധങ്ങളും ഉള്ളതും, |
| സൎവ്വശില്പിഭിഃ ഉപേതാം | എല്ലാ ചിത്രവേലക്കാരോടു കൂടിയതും, |
| സൂതമാഗധസംബാധാം | രാജാക്കന്മാരെ സ്തുതിച്ചുപാടുന്ന സൂതന്മാരാലും കുലപരമ്പരയെ പുകഴ്ത്തി രാജാക്കന്മാരെ പള്ളിയുറക്കുണൎത്തുന്ന മാഗധരാലും നിറയപ്പെട്ടതും, |
| ശ്രീമതീം | ശ്രീയാൎന്നതും |
| അതുലപ്രഭാം | നിസ്തുല്യശോഭയാൎന്നതും |
| ഉച്ചാട്ടാലധ്വജവതീം | ഉന്നതങ്ങളായ മാടമാളികകളുടെമുകളിൽ ധ്വജങ്ങളുള്ളതും, |
| ശതഘ്നീശതസംവൃതാം | വീരങ്കികളുടെ ശതങ്ങളാൽനിറയപ്പെട്ടതും, |
| താം | പ്രസിദ്ധിപെററ |
| മഹതീംപുരീം | മഹിമയേറിയരാജധാനിയായുള്ളതും |
| സൎവ്വതഃ | എങ്ങും |
| ഉദ്യാനാമ്രവണോപേതാം | പൂന്തോട്ടങ്ങളോടും മാന്തോപ്പുകളോടും കൂടിയതും, |
| സാലമേഖലാം | അരഞ്ഞാണൊത്ത മതിൽക്കെട്ടുകളാൎന്നതും, |
| ദുൎഗ്ഗഗംഭീരപരിഘാം | കടപ്പാൻ കഴിയാത്ത ആഴമുള്ള കിടങ്ങുകളോടുകൂടിയതും, |
| ദുൎഗ്ഗാം | കോട്ടയോടുകൂടിയതും |
| അന്യൈഃ | അന്യരാൽ |
| ദുരാസദാം | കടപ്പാൻ കഴിയാത്തതും |
| വാജിവാരണസംപൂൎണ്ണാം | കുതിരകളും ആനകളും നിറഞ്ഞതും |
| ഗോഭിഃ | പശുക്കളാലും |
| ഉഷ്ട്രൈഃ | ഒട്ടകങ്ങളാലും |
| ഖരൈഃ | കഴുതകളാലും |
| തഥാ | അപ്രകാരംതന്നെ |
| ബലികൎമ്മഭിഃ | കപ്പംകൊടുപ്പാൻവന്ന |
| സാമന്തരാജസംഘൈഃ ച | സാമന്തരാജാക്കന്മാരുടെ കൂട്ടങ്ങളാലും |
| ആവൃതാം | നിറയപ്പെട്ടതും, |
| നാനാദേശനിവാസൈഃ | നാനാദേശനിവാസികളായ |
| വണിഗ്ഭിഃ | വ്യാപാരികളാൽ |
| ഉപശോഭിതാം ച | ശോഭിക്കപ്പെട്ടതും, |

വധൂനാടക- } സ്ത്രീകൾക്കു നൎത്തനം
സംഘൈഃ } അഭ്യസിപ്പിക്കുന്ന നട്ടു
വപ്പുരിഷയോടു
സംയുക്താം ച കൂടിയതും,
രത്നവികൃതൈഃ രത്നങ്ങൾ പതിച്ചു നി
ൎമ്മിക്കപ്പെട്ട
പ്രാസാദൈഃ മാളികകളാൽ [പോലെ
പൎവ്വതൈഃ ഇവ പൎവ്വതങ്ങളാലെന്ന
ശോഭിതാം ശോഭിക്കപ്പെട്ടതും,

പ്രാസാദൈ രത്നവികൃതൈഃ പൎവ്വതൈരിവ ശോഭിതാം
കൂടാഗാരൈശ്ച സമ്പൂൎണ്ണാമിന്ദ്രസ്യേവാമരാവതീം. 15
ചിത്രാമഷ്ടാപദാകാരാം വരനാരീഗണൈൎയ്യുതാം
സൎവ്വരത്നസമാകീൎണ്ണാം വിമാനഗൃഹശോഭിതാം. 16
ഗൃഹഗാഢാമവിച്ഛിദ്രാം സമഭൂമൌ നിവേശിതാം
ശാലിതണ്ഡുലസമ്പൂൎണ്ണാമിക്ഷുകാണ്ഡരസോദകാം. 17
ദുന്ദുഭീഭിൎമ്മൃദംഗൈശ്ച വീണാഭിഃ പണവൈസ്തഥാ
നാദിതാം ഭൃശമത്യൎത്ഥം പൃഥിവ്യാം താമനുത്തമാം. 18
വിമാനമിവ സിദ്ധാനാം തപസാഽധിഗതം ദിവി
ന കുബേരസ്യ ചേന്ദ്രസ്യ യമസ്യ വരുണസ്യ വാ. 19
ബ്രഹ്മണോഽപി പുരീ രമ്യാ നേദൃശീ ച സ്വയംഭുവഃ
സുനിവേശിതവേശ്മാന്താം നരേന്ദ്രോത്തമസേവിതാം. 20

കൂടാഗാരൈഃ ച മേൽമേടകളാലും
സമ്പൂൎണ്ണാം നിറയപ്പെട്ടതും,
ഇന്ദ്രസ്യ ദേവേന്ദ്രന്റെ
അമരാവതീം ഇവ അമരാവതിപോലെ
ചിത്രാം ആശ്ചൎയ്യകരമായതും,
അഷ്ടാ- } പകിടകളിക്കാനുള്ള
പദാകാരാം } കളിപോലെ ഒത്ത
വടിവാൎന്നതും,
വരനാരീഗ- } ഉത്തമസ്ത്രീ സമൂഹങ്ങ
ണൈഃ യുതാം } ളാൽ നിറയപ്പെട്ടതും,
സൎവ്വരത്ന } എല്ലാമാതിരി രത്നങ്ങ
സമാകീൎണ്ണാം } ളാലും നിറയപ്പെട്ടതും
വിമാനഗൃഹ } വിമാനതുല്യങ്ങളായ
ശോഭിതാം } മാളികകളാൽ വിള
ങ്ങുന്നതും,
ഗൃഹഗാഢാം വീടുകൾ തിങ്ങിയതും
അവിച്ഛിദ്രാം കുറ്റമറ്റതും,
സമഭൂമൌ സമനിരപ്പിൽ
നിവേശിതാം കെട്ടപ്പെട്ടതും,
ശാലിതണ്ഡു- } ചമ്പാൻനെല്ലും അരി
ലസമ്പൂൎണ്ണാം } യും നിറഞ്ഞുള്ളതും
ഇക്ഷുകാണ്ഡ } കരിമ്പിൻ നീരൊത്ത
രസോദകാം } സ്വാദുള്ള ജലമുള്ളതും
ദുന്ദുഭിഭിഃ പെരുമ്പറകളാലും
മൃദംഗൈഃ ച മൃദംഗങ്ങളാലും
വീണാഭിഃ വീണകളാലും
പണവൈഃ തഥാ മദ്ദളങ്ങളാലും
ഭൃശം നാദിതാംഃ നന്നായു മുഴക്കപ്പെട്ട
പൃഥിവ്യാഃ ഭൂമിയിൽ
അത്യൎത്ഥം ഏറ്റം
അനുത്തമാം ഉത്തമമായതും,
തപസാ തപസ്സുകൊണ്ടു്
അധിഗതം പ്രാപിക്കപ്പെട്ടതായ
സിദ്ധാനാം സിദ്ധന്മാരുടെ
വിമാനം ഇവ വിമാനംപോലെയുള്ള
ദിവി ദേവലോകത്തിൽ [തും,
കുബേരസ്യ ച കുബേരന്നാകട്ടെ
ഇന്ദ്രസ്യ ഇന്ദ്രന്നാകട്ടെ
യമസ്യ യമന്നാകട്ടെ
വരുണസ്യ വാ വരുണന്നാകട്ടെ
ന ഇല്ലാതെ,
സ്വയംഭുവഃ സ്വയംഭുവായ
ബ്രഹ്മണഃ ബ്രഹ്മാവിന്റെ
രമ്യാ പുരീ അഴകാൎന്ന പട്ടണം
അപി ച കൂടിയും
ഈദൃശീ ന, ഇപ്രകാരമല്ലാതെ,
താം അത്ര പ്രസിദ്ധിയാൎന്ന
സുനിവേശിത- } നന്നായു് തീൎത്ത ഗൃഹ
വേശ്മാന്താം } പ്രാന്തങ്ങളോടുകൂടിയ
നരേന്ദ്രോത്തമ- } മഹാന്മാരാൽ [തും,
സേവിതാം } അനുഭവിക്കപ്പെട്ടതും,

യേ ച ബാണൈൎന്ന വിധ്യന്തി വിവിക്തമപരാപരം
ശബ്ദവേധ്യം ച വിതതം ലഘുഹസ്താ വിശാരദാഃ 21
സിംഹവ്യാഘ്രവരാഹാണാം മത്താനാം നദതാം വനേ
ഹന്താരോ നിശിതൈഃ ശസ്ത്രൈൎബ്ബലാദ് ബാഹുബലൈരപി. 22
താദൃശാനാം സഹസ്രൈസ്താമഭിപൂൎണ്ണാം മഹാരഥൈഃ
പുരീമാവാസയാമാസ രാജാ ദശരഥസ്തദാ. 23
താമഗ്നിമദ്ഭിൎഗ്ഗുണവദ്ഭിരാവൃതാം ദ്വിജോത്തമൈൎവ്വേദഷഡംഗപാരഗൈഃ
സഹസ്രദൈഃ സത്യരതൈൎമ്മഹാത്മഭിൎമ്മഹൎഷികല്പൈൎഋഷിഭിശ്ച കേവലൈഃ

| | |
|---|---|
| ലഘുഹസ്താഃ | അസ്ത്രവിശാരദന്മാരും, |
| വിശാരദാഃ | സമൎത്ഥന്മാരും ആയ |
| യേ | യാതൊരുവർ |
| വിവിക്തം | സഹായമില്ലാത്തവനേയും |
| അപരാപരം | സന്തതിയില്ലാത്തവനേയും, |
| ശബ്ദവേധ്യം | ശബ്ദത്താൽ അറിയത്തക്കവനേയും (കണ്ണിന്നുമുമ്പിൽനില്ക്കാത്തവനേയും) |
| വിതതം ച | ഭയപ്പെട്ടോടുന്നവനേയും |
| ബാണൈഃ | ബാണങ്ങളാൽ |
| വിധ്യന്തി ന ച | പിളൎക്കുന്നില്ലയോ, |
| വനേ മത്താനാം | കാട്ടിൽ മദിച്ചു |
| നദതാം | ഗൎജ്ജിക്കുന്ന |
| സിംഹവ്യാഘ്ര-വരാഹാണാം | സിംഹങ്ങളേയും, വ്യാഘ്രങ്ങളേയും, പന്നികളേയും |
| ബലാത് | ബലത്താലും |
| ബാഹുബലൈഃ അപി | കൈയ്യൂക്കുകൊണ്ടും |
| നിശിതൈഃ | കൂൎത്തുള്ള |
| ശസ്ത്രൈഃ | ആയുധങ്ങളാലും |
| ഹന്താരഃ | കൊല്ലുന്നവരോ, |
| മഹാരഥൈഃ | മഹാരഥന്മാരായി |
| താദൃശാനാം സഹസ്രൈഃ | അതു കീൎത്തിപൂണ്ട അവരുടെ ആയിരങ്ങളാൽ |
| അഭിപൂൎണ്ണാം | തിങ്ങിനിറയപ്പെട്ടതും |
| അഗ്നിമദ്ഭിഃ | യാഗംചെയ്യുന്നവരും |
| ഗുണവദ്ഭിഃ | നല്ലഗുണമുള്ളവരും |
| വേദഷഡംഗ-പാരഗൈഃ | വേദങ്ങളേയും ആറു വേദാംഗങ്ങളേയുംപഠിച്ചു കരകണ്ടവരും |
| സഹസ്രദൈഃ | വളരെ ദാനംചെയ്യുന്നവരും |
| സത്യരതൈഃ | സത്യതല്പരരും |
| മഹാത്മഭിഃ | മഹാത്മാക്കളും |
| കേവലൈഃ | നിസ്തുല്യന്മാരും ആയ |
| ഋഷിഭിഃ | ഋഷികളാലും |
| മഹൎഷികല്പൈഃ | മഹൎഷിതുല്യരായ |
| ദ്വിജോത്തമൈ ച | ബ്രാഹ്മണോത്തമന്മാരാലും, |
| ആവൃതാം | ചൂഴപ്പെട്ടതും ആയ |
| താം പുരീം | ആ പട്ടണത്തെ |
| തദാ | അക്കാലം |
| ദശരഥഃ | ദശരഥൻ |
| രാജാ | രാജാവായി |
| ആവാസയാമാസ | ആണ്ടുകൊണ്ടിരുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
പഞ്ചമഃ സൎഗ്ഗഃ=അഞ്ചാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 244).

# ഷഷ്ഠഃ സൎഗ്ഗഃ=ആറാം സൎഗ്ഗം.

[ദശരഥസ്യ രാജ്യപരിപാലനം = ദശരഥചക്രവൎത്തിയുടെ രാജ്യപരിപാലനവൎണ്ണന.]

തസ്യാം പുൎയ്യാമയോദ്ധ്യായാം സൎവ്വവിത്സൎവ്വസംഗ്രഹഃ
ദീൎഘദൎശീ മഹാതേജാഃ പൌരജാനപദപ്രിയഃ. 1
ഇക്ഷ്വാകൂണാമതിരഥോ യജ്വാ ധൎമ്മരതോ വശീ
മഹൎഷികല്പോ രാജൎഷിസ്ത്രിഷു ലോകേഷു വിശ്രുതഃ. 2
ബലവാന്നിഹതാമിത്രോ മിത്രവാൻ വിജിതേന്ദ്രിയഃ
ധനൈശ്ച സഞ്ചയൈശ്ചാന്യൈഃ ശക്രവൈശ്രവണോപമഃ. 3
യഥാ മനുൎമ്മഹാതേജാ ലോകസ്യ പരിരക്ഷിതാ
തഥാ ദശരഥോ രാജാ വസൻ ജഗദപാലയത്. 4

| | |
|---|---|
| തസ്യാം | ആ |
| അയോദ്ധ്യായാം | അയോദ്ധ്യയെന്ന |
| പുൎയ്യാം | പട്ടണത്തിൽ |
| സൎവ്വവിത് | സൎവ്വജ്ഞനും |
| സൎവ്വസംഗ്രഹഃ | എല്ലാവരേയുംവശപ്പെടുത്തുന്നവനും, |
| ദീൎഘദൎശീ | വരുവാൻ പോകുന്ന കാൎയ്യങ്ങളെ മുൻകൂട്ടിത്തന്നെ കണ്ടറിയുന്നവനും, |
| മഹാതേജാഃ | മഹാതേജസ്വിയും, |
| പൌരജാനപദപ്രിയഃ | നഗരജനങ്ങൾക്കും ദേശവാസികൾക്കും പ്രിയനായുള്ളവനും, |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുവംശത്തിലുണ്ടായവരിൽ |
| അതിരഥഃ | അതിരഥനും, |
| യജ്വാ | യാഗങ്ങൾ ചെയ്തവനും |
| ധൎമ്മരതഃ | ധൎമ്മത്തിലാസക്തി പൂണ്ടവനും |
| വശീ | എല്ലാവരേയും തന്റെ അധീനത്തിലാക്കി വാഴുന്നവനും, |
| മഹൎഷികല്പഃ | മഹാമുനീശ്വരന്മാൎക്ക് |
| രാജൎഷിഃ | രാജൎഷിയും, [സമനായ |
| ത്രിഷുലോകേഷു | മൂന്നുലോകങ്ങളിലും |
| വിശ്രുതഃ | പ്രസിദ്ധിപൂണ്ട |
| ബലവാൻ | ചതുരംഗസൈന്യങ്ങളാൽ ബലവാനും, |
| നിഹതാമിത്രഃ | ശത്രുക്കളെ നശിപ്പിച്ചവനും |
| മിത്രവാൻ | മിത്രങ്ങളോടുകൂടിയവ]നും |
| വിജിതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെ ജയിച്ചവനും, |
| ധനൈഃ ച | ധനങ്ങളാലും |
| അന്യൈഃ | മററുള്ള |
| സഞ്ചയൈഃ | നിധികളാലും |
| ശക്രവൈശ്രവണോപമഃ | ഇന്ദ്രനും കുബേരനും തുല്യനായുള്ളവനുമായ |
| ദശരഥഃ | ദശരഥൻ എന്ന |
| രാജാ | രാജാവ് |
| വസൻ | വാണുകൊണ്ട്, |
| യഥാ | എപ്രകാരം |
| മഹാതേജാഃ | മഹാതേജസ്വിയായ |
| മനുഃ | മനുചക്രവൎത്തി |
| ലോകസ്യ | ലോകത്തിന്നു |
| പരിരക്ഷിതാ | സംരക്ഷകനായിരുന്നു |
| തഥാ | അപ്രകാരം [വോ |
| ജഗത് | ജഗത്തിനെ |
| അപാലയത് | സംരക്ഷിച്ചു. |

തേന സത്യാഭിസന്ധേന ത്രിവൎഗ്ഗമനുതിഷ്ഠതാ
പാലിതാ സാ പുരീ ശ്രേഷ്ഠാ ശക്രേണേവാമരാവതീ. 5

| | | | |
|---|---|---|---|
| സത്യാഭി-സന്ധേന | സത്യത്തിൽ നിഷ്ഠയുള്ളവനും | അമരാവതീ | അമരാവതി |
| | | ഇവ | എന്നപോലെ |
| ത്രിവൎഗ്ഗം | ധൎമ്മകാമാൎത്ഥങ്ങളെ | ശ്രേഷ്ഠാ | ശ്രേഷ്ഠയായ |
| അനുതിഷ്ഠതാ | അനുഷ്ഠിക്കുന്നവനുമായ | സാ | ആ |
| തേന | അദ്ദേഹത്താൽ, | പുരീ | പുരി |
| ശക്രേണ | ദേവേന്ദ്രനാൽ | പാലിതാ | പരിപാലിക്കപ്പെട്ടു. |

തസ്മിൻ പുരവരേ ഹൃഷ്ടാ ധൎമ്മാത്മാനോ ബഹുശ്രുതാഃ
നരാസ്തുഷ്ടാ ധനൈഃ സ്വൈഃ സ്വൈരലുബ്ധാഃ സത്യവാദിനഃ. 6

| | | | |
|---|---|---|---|
| തസ്മിൻ | ആ | സ്വൈഃ സ്വൈഃ | അവരവരുടെ |
| പുരവരേ | ഉത്തമനഗരത്തിലുള്ള | ധനൈഃ | സ്വത്തുക്കൾകൊണ്ടു് |
| നരാഃ | ജനങ്ങൾ | തുഷ്ടാഃ | തൃപ്തിപ്പെട്ടവർ; |
| ഹൃഷ്ടാഃ | സന്തുഷ്ടിപൂണ്ടവർ; | അലുബ്ധാഃ | ലോഭമില്ലാത്തവർ; |
| ധൎമ്മാത്മാനഃ | ധൎമ്മാത്മാക്കൾ; | സത്യവാദിനഃ | സത്യംമാത്രം പറയുന്നവർ. |
| ബഹുശ്രുതാഃ | അനേകശാസ്ത്രങ്ങളെ അറിഞ്ഞവർ; | | |

നാല്പസന്നിചയഃ കശ്ചിദാസീത്തസ്മിൻ പുരോത്തമേ
കുടുംബീ യോ ഹ്യസിദ്ധാൎത്ഥോഽഗവാശ്വധനധാന്യവാൻ. 7

| | | | |
|---|---|---|---|
| തസ്മിൻ | ആ | അസിദ്ധാൎത്ഥഃ കുടുംബീ | ഐഹികാമുഷ്മികപുരുഷാൎത്ഥങ്ങളെസാധിക്കാത്തവനുമായഗൃഹസ്ഥൻ |
| പുരോത്തമേ | ഉത്തമനഗരത്തിൽ | | |
| അല്പ-സന്നിചയഃ | അല്പമായ സ്വത്തുള്ളവനും | യഃ | യാതൊരുവനൊ, |
| അഗവാശ്വ-ധനധാന്യവാൻ | പശു കുതിര ധനം, ധാന്യം ഇവയില്ലാത്തവനും | കശ്ചിത് ഹി | അപ്രകാരമുള്ള ഒരുവനും, |
| | | ആസീത് ന | ഉണ്ടായിരുന്നില്ല. |

കാമീ വാ ന കദൎയ്യോ വാ നൃശംസഃ പുരുഷഃ ക്വചിത്
ദ്രഷ്ടും ശക്യമയോദ്ധ്യായാം നാവിദ്വാന്ന ച നാസ്തികഃ. 8

| | | | |
|---|---|---|---|
| കാമീ | കാമിയായവൻ | ക്വചിത് | ഒരു ദിക്കിലും |
| വാ | ആകട്ടെ, | ദ്രഷ്ടും | കാണ്മാൻ |
| കദൎയ്യഃ വാ | ഗുണഹീനൻ ആകട്ടെ, | ശക്യം ന | കഴിവുള്ളതല്ല; |
| നൃശംസഃ | ക്രൂരനായ | അവിദ്വാൻ | പണ്ഡിതനല്ലാത്തവനും |
| പുരുഷഃ | പുരുഷനാകട്ടെ, (ഒരുവനെ) | ന | ഇല്ല; |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ | നാസ്തികഃ ച ന | നാസ്തികനും ഇല്ല. |

സൎവ്വേ നരാശ്ച നാൎയ്യശ്ച ധൎമ്മശീലാഃ സുസംവൃതാഃ
ഉദിതാഃ ശീലവൃത്താഭ്യാം മഹൎഷയ ഇവാമലാഃ. 9

| | | | |
|---|---|---|---|
| സൎവ്വേ നരാഃ ച | എല്ലാ പുരുഷന്മാരും | ശീലവൃത്താഭ്യാം | ശീലാചാരങ്ങളോടു |
| നാൎയ്യഃ ച | സ്ത്രീകളും [രായ് | ഉദിതാഃ | കൂടിയവരായ്, |
| ധൎമ്മശീലാഃ | ധൎമ്മസ്വഭാവമുള്ളവ– | അമലാഃ മഹൎഷയഃ ഇവ | നിൎമ്മലന്മാരായ മഹൎഷിമാരെപ്പോലുള്ളവർ |
| സുസംവൃതാഃ | അച്ചടക്കമുള്ളവരായ്, | | |

നാകുണ്ഡലീ നാമകുടീ നാസ്രഗ്വീ നാല്പഭോഗവാൻ
നാമൃഷ്ടോ നാനലിപ്താംഗോ നാസുഗന്ധശ്ച വിദ്യതേ. 10

| | | | |
|---|---|---|---|
| അകുണ്ഡലീ | കുണ്ഡലങ്ങളില്ലാത്ത | അമൃഷ്ടഃ | തേച്ചുകുളിക്കാത്തവൻ |
| ന | ഇല്ല; [വൻ | ന | ഇല്ല; |
| അമകുടീ ന | കിരീടമില്ലാത്തവനില്ല | നാനലിപ്താംഗഃ | കുറിക്കൂട്ടണിയാത്ത |
| അസ്രഗ്വീ ന | മാലയില്ലാത്തവനില്ല; | | വനും |
| അല്പഭോഗവാൻ | സുഖം അനുഭവിക്കാ | അസുഗന്ധഃ | വാസനാദ്രവ്യം പൂശാ |
| ന | ഇല്ല; [ത്തവൻ | വിദ്യതേ ന | ഇല്ല; [ത്തവനും |

നാമൃഷ്ടഭോജീ നാദാതാ നാപ്യനംഗദനിഷ്കധൃക്
നാഹസ്താഭരണോ വാപി ദൃശ്യതേ നാപ്യനാത്മവാൻ. 11

| | | | |
|---|---|---|---|
| അമൃഷ്ടഭോജീ | വയറുനിറച്ചുണ്ണാത്ത | അഹസ്താ– ഭരണഃ അപി | കങ്കണങ്ങളും അണിയാത്തവനും |
| ന | ഇല്ല; [വൻ | ന | ഇല്ല; |
| അദാതാ ന; | കൊടുക്കാത്തവൻഇല്ല; | അനാത്മവാൻ അപി | മനസ്സടക്കമില്ലാത്തവനും |
| അനംഗദ– നിഷ്കധൃക് അപി ന | തോൾവളകളും പതക്കമാലയും ധരിക്കാത്തവനും ഇല്ല; | ദൃശ്യതേ ന | കാണപ്പെടുന്നില്ല. |
| വാ | എന്നല്ല, | | |

നാനാഹിതാഗ്നിൎന്നായജ്വാ ന ക്ഷുദ്രോ വാ ന തസ്കരഃ
കശ്ചിദാസീദയോദ്ധ്യായാം ന ച നിൎവൃത്തസങ്കരഃ. 12

| | | | |
|---|---|---|---|
| അയോദ്ധ്യായാം | അയോദ്ധ്യയിൽ | ക്ഷുദ്രഃ വാ ന | അല്പനും ഇല്ല |
| അനാഹിതാഗ്നിഃ | നിത്യം ഹോമംചെയ്യാ | തസ്കരഃ ന | കള്ളനുംഇല്ല; |
| കശ്ചിത് | ഒരുത്തനും [ത്തവനും | നിൎവൃത്ത– സങ്കരഃ ച | ജാത്യാചാരംതെററി അന്യജാതിയിൽ വിവാഹംചെയ്യാത്തവനും |
| ആസീത് ന | ഉണ്ടായിരുന്നില്ല | (ദൃശ്യതേ)ന | കാണപ്പെടുന്നില്ല. |
| അയജ്വാ | യാഗംചെയ്യാത്തവൻ | | |
| ന | ഇല്ല; | | |

സ്വകൎമ്മനിരതാ നിത്യം ബ്രാഹ്മണാ വിജിതേന്ദ്രിയാഃ
ദാനാധ്യയനശീലാശ്ച സംയതാശ്ച പ്രതിഗ്രഹേ. 13

| | | | |
|---|---|---|---|
| ബ്രാഹ്മണാഃ | ബ്രാഹ്മണന്മാർ | ദാനാധ്യയന– ശീലാഃ | (വിദ്യാ)ദാനം, അധ്യയനം ഇവയെത്തന്നെ ശീലിച്ചുകൊണ്ടിരിക്കു |
| നിത്യം | എല്ലായ്പോഴും | ച | എന്നല്ല, [ന്നവർ |
| സ്വകൎമ്മ– നിരതാഃ | തങ്ങളുടെ കൎമ്മങ്ങളിൽ ശ്രദ്ധയോടുകൂടിയവർ | പ്രതിഗ്രഹേ | പ്രതിഗ്രഹം വാങ്ങുന്ന |
| വിജിതേന്ദ്രിയാഃ | ഇന്ദ്രിയങ്ങളെ ജയിച്ച | സംയതാഃ | സങ്കോചമുള്ളവർ. [തിൽ |
| ച | എന്നല്ല, [വർ: | | |

ന നാസ്തികോ നാനൃതകോ ന കശ്ചിദബഹുശ്രുതഃ
നാസൂയകോ ന ചാശക്തോ നാവിദ്വാൻ വിദ്യതേ തദാ. 14

| | | | |
|---|---|---|---|
| തദാ | അക്കാലം | ന | ഇല്ല; |
| നാസ്തികഃ | നാസ്തികൻ | അസൂയകഃ | അസൂയയുള്ളവർ |
| കശ്ചിത് | ഒരുത്തനെങ്കിലും | ന | ഇല്ല; |
| വിദ്യതേ ന | ഉണ്ടായിരുന്നില്ല; | അശക്തഃ ച | ശക്തിയററവനും |
| അനൃതകഃ ന | നുണപറയുന്നവനില്ല | ന | ഇല്ല; |
| അബഹുശ്രുതഃ | അനേകം ശാസ്ത്രങ്ങള-[റിയാത്തവൻ | അവിദ്വാൻ | വിദ്വാനല്ലാത്തവൻ |
| | | ന | ഇല്ല. |

നാഷഡംഗവിദത്രാസീന്നാവ്രതോ നാസഹസ്രദഃ
ന ദീനഃ ക്ഷിപ്തചിത്തോ വാ വ്യഥിതോ വാപി കശ്ചന. 15

| | | | |
|---|---|---|---|
| അത്ര | അവിടെ | അസഹസ്രദഃ | ആയിരക്കണക്കിൽ കൊടുക്കാത്തവൻ |
| അഷഡംഗവിത് | ആറുവേദാംഗങ്ങളറിയാത്തവൻ | ന | ഇല്ല; |
| കശ്ചന | ഒരുത്തനെങ്കിലും | ദീനഃ വാ | ദീനതയാൎന്നവനാകട്ടെ, |
| ആസീത് ന | ഉണ്ടായിരുന്നില്ല; | ക്ഷിപ്തചിത്തഃ അപി | വ്യാകുലചിത്തനാകട്ടെ |
| അവ്രതഃ | വ്രതമില്ലാത്തവൻ | വ്യഥിതഃ വാ | വ്യാധിപീഡിതനാട്ടെ |
| ന | ഇല്ല; | ന | ഇല്ല. |

കശ്ചിന്നരോ വാ നാരീ വാ നാശ്രീമാൻ നാപ്യരൂപവാൻ
ദ്രഷ്ടും ശക്യമയോദ്ധ്യായാം നാപി രാജന്യഭക്തിമാൻ. 16

| | | | |
|---|---|---|---|
| അയോദ്ധ്യായാം | അയോദ്ധ്യയിൽ, | അരൂപവാൻ അപി | അഴകില്ലാത്തവനും |
| അശ്രീമാൻ | ശ്രീമാനല്ലാത്ത | | |
| കശ്ചിത് | ഒരു | ന | ഇല്ല; |
| നരഃ വാ | പുരുഷനാകട്ടെ, | രാജനി | രാജാവിങ്കൽ |
| നാരീ വാ | സ്ത്രീയാകട്ടെ, | അഭക്തിമാൻ അപി | ഭക്തിയില്ലാത്തവനും |
| ദ്രഷ്ടും | കാണ്മാൻ | | |
| ശക്യം ന | കഴിവുള്ളതല്ല; | ന | ഇല്ല, |

വൎണ്ണേഷ്വഗ്ര്യചതുൎത്ഥേഷു ദേവതാതിഥിപൂജകാഃ
കൃതജ്ഞാശ്ച വദാന്യാശ്ച ശൂരാ വിക്രമസംയുതാഃ. 17
ദീൎഘായുഷോ നരാഃ സൎവ്വേ ധൎമ്മം സത്യം ച സംശ്രിതാഃ
സഹിതാഃ പുത്രപൌത്രൈശ്ച നിത്യം സ്ത്രീഭിഃ പുരോത്തമേ. 18

| | | | |
|---|---|---|---|
| പുരോത്തമേ | ആ ഉത്തമനഗരത്തിൽ | നരാഃ | ജനങ്ങളും, |
| അഗ്ര്യ-ചതുൎത്ഥേഷു | മുഖ്യമായ നാലു | ദേവതാതിഥിപൂജകാഃ | ദേവന്മാരേയും അതിഥികളേയും പൂജിക്കുന്ന[വർ; |
| വൎണ്ണേഷു | വൎണ്ണങ്ങളിൽ | കൃതജ്ഞാഃ | നന്ദിയുള്ളവർ; |
| സൎവ്വേ | എല്ലാ | ച | എന്നല്ല, |

| | |
|---|---|
| വദാന്യാഃ | ദാനത്തിൽപേരുകേട്ട |
| ച | എന്നുതന്നെതല്ല [വർ |
| ശൂരാഃ | ശൂരന്മാർ |
| വിക്രമസംയുക്താഃ | പരാക്രമത്തോടുകൂടിയവർ; |
| ധർമ്മം | ധർമ്മത്തേയും |
| സത്യം ച | സത്യത്തേയും |
| സംശ്രിതാഃ | നന്നായ് ആശ്രയിച്ചവർ; |
| ദീർഘായുഷഃ | ദീർഘായുസ്സുള്ളവർ |
| നിത്യം | എല്ലായ്പോഴും |
| സ്ത്രീഭിഃ | ഭാര്യമാരോടും |
| പുത്രപൌത്രൈഃ | പുത്രപൌത്രന്മാരാലും |
| സഹിതാഃ | കൂടിയിരുന്നവർ. |

ക്ഷത്രം ബ്രഹ്മമുഖം ചാസീദ്വൈശ്യാഃ ക്ഷത്രമനുവ്രതാഃ
ശൂദ്രാഃ സ്വകർമ്മനിരതാസ്ത്രീൻ വർണ്ണാനുപചാരിണഃ. 19

| | |
|---|---|
| ക്ഷത്രം | ക്ഷത്രിയജാതി |
| ബ്രഹ്മമുഖം | ബ്രാഹ്മണരെ മുഖ്യമായ് കരുതിയതായ് |
| ആസീത് | ഇരുന്നു; |
| വൈശ്യാഃ ച | വൈശ്യരും |
| ക്ഷത്രം | ക്ഷത്രിയജാതിയെ[ന്നു, |
| അനുവ്രതാഃ | അനുസരിച്ചവരായിരു- |
| ശൂദ്രാഃ | ശൂദ്രർ, |
| ത്രീൻ | മൂന്നു |
| വർണ്ണാൻ | വർണ്ണങ്ങളേയും |
| ഉപചാരിണഃ | ഉപചരിക്കുന്നവരായ്, |
| സ്വകർമ്മനിരതാഃ | തങ്ങടെ കർമ്മത്തിൽ ആസക്തിയുള്ളവർ ആയിരുന്നു. |

സാ തേനേക്ഷ്വാകുനാഥേന പുരീ സുപരിരക്ഷിതാ
യഥാ പുരസ്താന്മനുനാ മാനവേന്ദ്രേണ ധീമതാ. 20

| | |
|---|---|
| സാ പുരീ | ആ പട്ടണം |
| പുരസ്താത് | പണ്ടു് |
| മാനവേന്ദ്രേണ | മാനവേന്ദ്രനും |
| ധീമതാ | ധീമാനും ആയ |
| മനുനാ | മനുചക്രവർത്തിയാൽ |
| യഥാ | എന്നപോലെ |
| ഇക്ഷ്വാകുനാഥേന | ഇക്ഷ്വാകുകുലനാഥ[നായ |
| തേന | അദ്ദേഹത്താൽ |
| സുപരിരക്ഷിതാ | നല്ലപോലെ സംരക്ഷിക്കപ്പെട്ടിരുന്നു. |

യോധാനാമഗ്നികല്പാനാം പേശലാനാം മനസ്വിനാം
സംപൂർണ്ണാ കൃതവിദ്യാനാം ഗുഹാ കേസരിണാമിവ. 21

| | |
|---|---|
| അഗ്നികല്പാനാം | അഗ്നിതുല്യന്മാരും, |
| പേശലാനാം | കപടമില്ലാത്തവരും |
| മനസ്വിനാം | ശ്രദ്ധയുള്ളവരും, |
| കൃതവിദ്യാനാം | പഠിപ്പുള്ളവരും ആയ |
| യോധാനാം | ഭടന്മാരാൽ |
| ഗുഹാ | ഗുഹ |
| കേസരിണാം | സിംഹങ്ങളാൽ |
| ഇവ | എന്നപോലെ, |
| സംപൂർണ്ണാ | നിറയപ്പെട്ടിരുന്നു. |

കാംഭോജവിഷയേ ജാതൈർബ്ബാഹ്ലീകൈശ്ച ഹയോത്തമൈഃ.
വനായുജൈർന്നദീജൈശ്ച പൂർണ്ണാ ഹരിഹയോത്തമൈഃ 22

| | |
|---|---|
| കാംഭോജവിഷയേ | കാംഭോജദേശത്തിൽ |
| ജാതൈഃ | ഉണ്ടായവയും |
| ബാഹ്ലീകൈഃ ച | ബാഹ്ലീകദേശത്തിലുണ്ടായവയും, |

വനായുജൈഃ — വനായുദേശത്തിൽ ഉണ്ടായവയും,
നദീജൈഃ ച — സിന്ധുദേശത്തിലുണ്ടായവയും ആയ,
ഹരിഹയോത്തമൈഃ — ഇന്ദ്രന്റെ കുതിരയായ ഉച്ചൈഃശ്രവസ്സുപോലെ ഉത്തമങ്ങളായ
ഹയോത്തമൈഃ — ശ്രേഷ്ഠഹയങ്ങളാൽ
പൂൎണ്ണാ — നിറയപ്പെട്ടിരുന്നു.

വിന്ധ്യപൎവ്വതജൈൎമ്മത്തൈഃ പൂൎണ്ണാ ഹൈമവതൈരപി
മദാന്വിതൈരതിബലൈൎമ്മാതംഗൈഃ പൎവ്വതോപമൈഃ. 23

മത്തൈഃ — കൊഴുത്തവയും,
വിന്ധ്യപൎവ്വതജൈഃ — വിന്ധ്യപൎവ്വതത്തിലുണ്ടായവയും,
ഹൈമവതൈഃ അപി — ഹിമവത്പൎവ്വതത്തിലുണ്ടായവയും
മദാന്വിതൈഃ — മദംപൂണ്ടവയും,
അതിബലൈഃ — വളരെ ബലമുള്ളവയും,
പൎവ്വതോപമൈഃ — മലപോന്നവയുംആയ
മാതംഗൈഃ — ആനകളാൽ
പൂൎണ്ണാ — നിറയപ്പെട്ടിരുന്നു.

ഐരാവതകുലീനൈശ്ച മഹാപദ്മകുലൈസ്തഥാ
അഞ്ജനാദപി നിഷ്പന്നൈൎവ്വാമനാദപി ച ദ്വിപൈഃ. 24
ഭദ്രൈൎമ്മന്ദ്രൈൎമ്മൃഗൈശ്ചൈവ ഭദ്രമന്ദ്രമൃഗൈസ്തഥാ
ഭദ്രമന്ദ്രൈൎഭദ്രമൃഗൈൎമ്മൃഗമന്ദ്രൈശ്ച സാ പുരീ
നിത്യമത്തൈഃ സദാ പൂൎണ്ണാ നാഗൈരചലസന്നിഭൈഃ. 25

ഐരാവതകുലീനൈഃ — പൂൎവ്വദിഗ്ഗജമായ ഐരാവതകുലത്തിലുണ്ടായവയും,
മഹാപദ്മകുലൈഃ — പുണ്ഡരീകമെന്ന ആഗ്നേയദിഗ്ഗജത്തിന്റെ കുലത്തിലുണ്ടായവയും
തഥാ — അപ്രകാരംതന്നെ
അഞ്ജനാത് അപി — അഞ്ജനം എന്ന വരുണദിഗ്ഗജത്തിൽനിന്നും
വാമനാത് അപി — വാമനം എന്ന യാമ്യദിഗ്ഗജത്തിൽനിന്നും
നിഷ്പന്നൈഃ — ഉണ്ടായവയും ആയ
ദ്വിപൈഃ ച — ആനകളാലും,
ഭദ്രൈഃ — ഭദ്രജാതിയിലുണ്ടായവയും
മന്ദ്രൈഃ — മന്ദ്രജാതിയിലുണ്ടായവയും
മൃഗൈഃ ച — മൃഗജാതിയിലുണ്ടായവയും
ഭദ്രമന്ദ്രമൃഗൈഃ — ഭദ്രം, മന്ദ്രം, മൃഗം എന്ന ജാതികൾ ഇടകലൎന്നുണ്ടായവയും,
ഭദ്രമൃഗൈഃ — ഭദ്രം, മൃഗം എന്ന ജാതികൾ കലൎന്നുണ്ടായവയും,
തഥാ — അപ്രകാരംതന്നെ,
ഭദ്രമന്ദ്രൈഃ ച — ഭദ്രജാതിയും മന്ദ്രജാതിയും കലൎന്നുണ്ടായവയും
മൃഗമന്ദ്രൈഃ — മൃഗജാതിയും മന്ദ്രജാതിയും കലൎന്നുണ്ടായവയും,
നിത്യമത്തൈഃ — എല്ലായ്പോഴും മദിച്ചിരിക്കുന്നവയും,
അചലസന്നിഭൈഃ — പൎവ്വതസദൃശങ്ങളും ആയ
നാഗൈഃ ച്യുവ — ആനകളാലും
സാ പുരീ — ആ പട്ടണം
സദാ — എല്ലായ്പോഴും
പൂൎണ്ണാ — നിറയപ്പെട്ടിരുന്നു.

സാ യോജനേ ച ദ്വേ ഭൂയഃ സത്യനാമാ പ്രകാശതേ
യസ്യാം ദശരഥോ രാജാ വസൻ ജഗദപാലയത്. 26

| | | | |
|---|---|---|---|
| യസ്യാം | യാതൊരു ആ പട്ടണത്തിൽ, | സാ | ആ അയോദ്ധ്യയെന്ന പട്ടണം, |
| ദശരഥഃ | ദശരഥൻ | ഭൂയഃ | പുറമേ |
| രാജാ | രാജാവായി | ദ്വേ യോജനേ | രണ്ടു കാതം കൂടി നീണ്ടതായിരുന്നു; |
| വസൻ | വാണുകൊണ്ടു് | സത്യനാമാ ച | യഥാൎത്ഥമായ പേരോടു കൂടിയതായും |
| ജഗത് | ലോകത്തെ | പ്രകാശതേ | വിലസുന്നു. |
| അപാലയത് | സംരക്ഷിച്ചിരുന്നുവോ | | |

താം പുരീം സ മഹാതേജാ രാജാ ദശരഥോ മഹാൻ
ശശാസ ശമിതാമിത്രോ നക്ഷത്രാണീവ ചന്ദ്രമാഃ. 27

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | ഇവ | എന്നപോലെ |
| സഃ മഹാൻ | ആ മഹാനായ | താം പുരീം | ആ നഗരത്തെ, |
| ദശരഥഃ രാജാ | ദശരഥരാജാവു്, | ശമിതാമിത്രഃ | ശത്രുക്കളെ അടക്കിയവനായി, |
| ചന്ദ്രമാഃ | ചന്ദ്രൻ | ശശാസ | ആണ്ടു. |
| നക്ഷത്രാണി | നക്ഷത്രങ്ങളെ | | |

താം സത്യനാമാം ദൃഢതോരണാൎഗ്ഗളാം
ഗൃഹൈൎവ്വിചിത്രൈരുപശോഭിതാം ശിവാം
പുരീമയോദ്ധ്യാം നൃസഹസ്രസങ്കുലാം
ശശാസ വൈ ശക്രസമോ മഹീപതിഃ. 28

| | | | |
|---|---|---|---|
| ദൃഢതോരണാൎഗ്ഗളാം | ഉറപ്പുള്ള നഗരദ്വാരതോരണങ്ങളും തഴുതുകളും ഉള്ളതും, | സത്യനാമാം | (ആരാലും ആക്രമിക്കപ്പെടുവാൻ കഴിയാത്തതു് എന്നുള്ളതിനാൽ) അന്വൎത്ഥനാമത്തോടുകൂടിയതും ആയ |
| വിചിത്രൈഃ | വിചിത്രങ്ങളായ | താം | ആ |
| ഗൃഹൈഃ | ഭവനങ്ങളാൽ | അയോദ്ധ്യാം പുരീം | അയോദ്ധ്യാപട്ടണത്തെ |
| ഉപശോഭിതാം | നല്ലപോലെ വിളങ്ങുന്നതും, | ശക്രസമഃ | ഇന്ദ്രതുല്യനായ |
| ശിവാം | മംഗളകരമായതും, | മഹീപതിഃ | ആ ചക്രവൎത്തി |
| നൃസഹസ്രസങ്കുലാം | ആയിരിക്കണക്കായ ജനങ്ങളാൽ നിറയപ്പെട്ടതും | ശശാസ വൈ | ആണ്ടുവന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ഷഷ്ഠഃ സൎഗ്ഗഃ = ആറാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 272).

# സപ്തമഃ സൎഗ്ഗഃ=ഏഴാം സൎഗ്ഗം.

മന്ത്രിവൎണ്ണനം=മന്ത്രിമാരുടെ വൎണ്ണന

തസ്യാമാത്യാ ഗുണൈരാസന്നിക്ഷ്വാകോസ്സു മഹാത്മനഃ
മന്ത്രജ്ഞാശ്ചേംഗിതജ്ഞാശ്ച നിത്യം പ്രിയഹിതേ രതാഃ 1

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവും | നിത്യം | എല്ലായ്പോഴും |
| ഇക്ഷ്വാകോഃ | ഇക്ഷ്വാകുവംശത്തിൽ പിറന്നവനും ആയ | പ്രിയഹിതേ | പ്രിയമായ നന്മയിൽ |
| തസ്യ | അദ്ദേഹത്തിന്നു | രതാഃ | ദൃഷ്ടിയുള്ളവരായും ഉള്ള |
| മന്ത്രജ്ഞാഃ ച | മന്ത്രാലോചനയിൽ നിപുണന്മാരായും, | അമാത്യാഃ | മന്ത്രിമാർ, |
| ഇംഗിതജ്ഞാഃ ച | മറവുള്ളവരുടെ ഹൃദയത്തിലുള്ള അഭിപ്രായത്തെ അറിയുന്നവരായും, | ഗുണൈഃ തു | ഗുണങ്ങളോടുകൂടിയവരായ്ത്തന്നെ, |
| | | ആസൻ | വൎത്തിച്ചിരുന്നു. |

അഷ്ടൌ ബഭൂവുൎവ്വീരസ്യ തസ്യാമാത്യാ യശസ്വിനഃ
ശുചയശ്ചാനുരക്താശ്ച രാജകൃത്യേഷു നിത്യശഃ 2

| | | | |
|---|---|---|---|
| യശസ്വിനഃ | കീൎത്തിപൂണ്ട | രാജകൃത്യേഷു | രാജ്യകൃത്യങ്ങളിൽ തന്നെ |
| വീരസ്യ | വീരനായ | അനുരക്താഃ ച | ദൃഷ്ടിവെച്ചുള്ളവരും [ആയ |
| തസ്യ | അദ്ദേഹത്തിന്നു, | അഷ്ടൌ | എട്ടു |
| ശുചയഃ ച | പരിശുദ്ധന്മാരും, | അമാത്യാഃ | മന്ത്രിമാർ |
| നിത്യശഃ | എപ്പോഴും | ബഭൂവുഃ | ഉണ്ടായിരുന്നു. |

ധൃഷ്ടിൎജ്ജയന്തോ വിജയഃ സിദ്ധാൎത്ഥോ ഹ്യൎത്ഥസാധകഃ
അശോകോ മന്ത്രപാലശ്ച സുമന്ത്രശ്ചാഷ്ടമോഽഭവത്. 3

| | | | |
|---|---|---|---|
| ധൃഷ്ടിഃ | ധൃഷ്ടിയെന്ന പേരോടുകൂടിയവൻ; | അശോകഃ | അശോകൻ; |
| ജയന്തഃ | ജയന്തൻ എന്ന പേരോടുകൂടിയവൻ: | മന്ത്രപാലഃ ച | പിന്നെ മന്ത്രപാലൻ; |
| വിജയഃ | വിജയൻ; | സുമന്ത്രഃ ച | സുമന്ത്രൻ എന്ന പേരോടുകൂടിയവനും |
| സിദ്ധാൎത്ഥഃ | സിദ്ധാൎത്ഥൻ | ഹി | പ്രസിദ്ധിയുള്ള |
| അൎത്ഥസാധകഃ | അൎത്ഥസാധകൻ; | അഷ്ടമഃ | എട്ടാമത്തെ മന്ത്രിയായി |
| | | അഭവത് | ഉണ്ടായിരുന്നു. |

ഋത്വിജൌ ദ്വാവഭിമതൌ തസ്യാസ്താമൃഷിസത്തമൌ
വസിഷ്ഠോ വാമദേവശ്ച മന്ത്രിണശ്ച തഥാഽപരേ. 4

| | | | |
|---|---|---|---|
| തഥാ | അപ്രകാരം തന്നെ, | വാമദേവഃ ച | വാമദേവൻ എന്നും |
| തസ്യ | അദ്ദേഹത്തിന്നു | ദ്വൌ | രണ്ടു |
| അപരേ | വേറെ | ഋഷിസത്തമൌ | ഋഷിവൎയ്യന്മാരായ |
| മന്ത്രിണഃ ച | മന്ത്രിമാരും, | അഭിമതൌ | മുഖ്യ |
| വസിഷ്ഠഃ | വസിഷ്ഠൻ എന്നും | ഋത്വിജൌ | ഋത്വിക്കുകളും |
| | | ആസ്താം | ഉണ്ടായിരുന്നു. |

വിദ്യാവിനീതാ ഹ്രീമന്തഃ കുശലാ നിയതേന്ദ്രിയാഃ
ശ്രീമന്തശ്ച മഹാത്മാനഃ ശാസ്ത്രജ്ഞാ ദൃഢവിക്രമാഃ 5

| | | | |
|---|---|---|---|
| വിദ്യാവിനീതാഃ | (അവർ)വിദ്യയിൽ പരിശ്രമിച്ചവർ: | ശ്രീമന്തഃ | ശ്രീമാന്മാർ |
| ഹ്രീമന്തഃ | അഭിമാനമുള്ളവർ; | ച | കൂടാതെ |
| കുശലാഃ | സമൎത്ഥന്മാർ | മഹാത്മാനഃ | മഹാത്മാക്കൾ; |
| നിയതേന്ദ്രിയാഃ | ഇന്ദ്രിയങ്ങളെ അടക്കിയവർ: | ശാസ്ത്രജ്ഞാഃ | ശാസ്ത്രങ്ങളറിഞ്ഞവർ: |
| | | ദൃഢവിക്രമാഃ | ഉറച്ച പരാക്രമശാലികൾ. |

കീൎത്തിമന്തഃ പ്രണിഹിതാ യഥാവചനകാരിണഃ
തേജഃക്ഷമായശഃപ്രാപ്താഃ സ്മിതപൂൎവ്വാഭിഭാഷിണഃ 6

| | | | |
|---|---|---|---|
| കീൎത്തിമന്തഃ | കീൎത്തിയാന്നവർ | തേജഃക്ഷമാ- യശഃപ്രാപ്താഃ | തേജസ്സ്, ക്ഷമ, കീൎത്തി ഇവകളെ നേടിയവർ; |
| പ്രണിഹിതാഃ | (രാജ്യകാൎയ്യങ്ങളിൽ) ദൃഷ്ടിയുള്ളവർ; | സ്മിതപൂൎവ്വാഭി- ഭാഷിണഃ | പുഞ്ചിരിപൂണ്ടു സംഭാഷണംചെയ്യുന്നവർ |
| യഥാവചന- കാരിണഃ | പറഞ്ഞപോലെതന്നെപ്രവൃത്തിക്കുന്നവർ: | | |

ക്രോധാത് കാമാൎത്ഥഹേതോൎവ്വാ ന ബ്രൂയുരനൃതം വചഃ. 7

| | | | |
|---|---|---|---|
| ക്രോധാത് | ക്രോധത്താലാകട്ടെ | അനൃതം | നേരല്ലാത്ത |
| കാമാൎത്ഥ- | കാമം, അൎത്ഥം, ഇവ | വചഃ | വാക്കിനെ |
| ഹേതോഃ വാ | ഹേതുവായാകട്ടെ, | ബ്രൂയുഃ ന | പറകയില്ല. |

തേഷാമവിദിതം കിഞ്ചിത്സ്വേഷു നാസ്തി പരേഷു വാ
ക്രിയമാണം കൃതം വാപി ചാരേണാപി ചികീൎഷിതം. 8

| | | | |
|---|---|---|---|
| തേഷാം | അവൎക്കു | കൃതം വാ | നടന്നതും, |
| സ്വേഷു | സ്വന്തരാജ്യവൃത്തങ്ങളിലിലാകട്ടെ, | ചികീൎഷിതം അപി | നടക്കാൻപോകുന്നതും |
| പരേഷു വാ | അന്യവൃത്താന്തങ്ങളിലാകട്ടെ | ചാരേണ | ചാരനാൽ |
| ക്രിയമാണം അപി | നടക്കുന്നതും | അവിദിതം | അറിയാത്തതു് |
| | | കിഞ്ചിത് | ഒന്നുംതന്നെ |
| | | അസ്തി ന | ഇല്ല. |

കുശലാ വ്യവഹാരേഷു സൌഹൃദേഷു പരീക്ഷിതാഃ
പ്രാപ്തകാലേ യഥാദണ്ഡം ധാരയേയുഃ സുതേഷ്വപി. 9

| | | | |
|---|---|---|---|
| വ്യവഹാരേഷു | വ്യവഹാരങ്ങളിൽ | പ്രാപ്തകാലേ | തക്ക അവസരത്തിൽ |
| കുശലാഃ | സമൎത്ഥന്മാർ | യഥാദണ്ഡം | കുറ്റത്തിന്നു തക്ക ശി- |
| സൌഹൃദേഷു | സ്നേഹകൃത്യങ്ങളിൽ | സുതേഷു അപി | സുതന്മാരിലും [ക്ഷയെ |
| പരീക്ഷിതാഃ | പരീക്ഷിക്കപ്പെട്ടവർ: | ധാരയേയുഃ | വഹിപ്പിക്കും. |

കോശസംഗ്രഹണേ യുക്താ ബലസ്യ ച പരിഗ്രഹേ
അഹിതം ചാപി പുരുഷം ന വിഹിംസ്യുരദൂഷകം. 10

| | | | |
|---|---|---|---|
| കോശ—സംഗ്രഹണേ | ഭണ്ഡാരസമ്പാദനത്തിലും | അദൂഷകം | കുറ്റമില്ലാത്ത |
| ബലസ്യ | സൈന്യത്തിന്റെ | പുരുഷം | പുരുഷനെ |
| പരിഗ്രഹേ ച | സംരക്ഷണയിലും, | അഹിതം | ശത്രുവായി |
| യുക്താഃ | യോഗ്യതയുള്ളവർ | അപി ച | ഇരുന്നാലുംകൂടി |
| | | വിഹിംസ്യുഃ ന | ഹിംസിക്കയില്ല. |

വീരാശ്ച നിയതോത്സാഹാ രാജശാസ്ത്രമനുഷ്ഠിതാഃ
ശുചീനാം രക്ഷിതാരശ്ച നിത്യം വിഷയവാസിനാം. 11

| | | | |
|---|---|---|---|
| വീരാഃ ച | വീരന്മാർ;എന്നല്ല, | വിഷയ-വാസിനാം | രാജ്യനിവാസികളായ |
| നിയതോ-ത്സാഹാഃ | സൎവ്വദാ ഉത്സാഹം പൂണ്ടവർ | ശുചീനാം | സജ്ജനങ്ങൾക്ക് |
| രാജശാസ്ത്രം | രാജനീതിയെ | നിത്യം ച | എല്ലായ്പോഴും |
| അനുഷ്ഠിതാഃ | അനുഷ്ഠാനംചെയ്യുവർ: | രക്ഷിതാരഃ | രക്ഷകന്മാർ. |

ബ്രഹ്മ ക്ഷത്രമഹിംസന്തഃ തേ കോശം സമപൂരയൻ
സുതീക്ഷ്ണദണ്ഡാഃ സംപ്രേക്ഷ്യ പുരുഷസ്യ ബലാബലം. 12

| | | | |
|---|---|---|---|
| തേ | അവർ, | പുരുഷസ്യ | ആളുടെ |
| സുതീക്ഷ്ണ-ദണ്ഡാഃ | ഉഗ്രമായ ശിക്ഷ വിധിക്കുന്നവരായ് | ബലാബലം | ശക്തിയേയും അശക്തിയേയും |
| ബ്രഹ്മ | ബ്രാഹ്മണജാതിയേയും | സംപ്രേക്ഷ്യ | നന്നായറിഞ്ഞ് |
| ക്ഷത്രം | ക്ഷത്രിയജാതിയേയും | കോശം | ഭണ്ഡാരത്തെ |
| അഹിംസന്തഃ | ഹിംസിക്കാത്തവരായ് | സമപൂരയൻ | നിറച്ചു. |

ശുചീനാമേകബുദ്ധീനാം സൎവ്വേഷാം സമജാനതാം
നാസീത് പുരേ വാ രാഷ്ട്രേ വാ മൃഷാവാദീ നരഃ കചിത്. 13

| | | | |
|---|---|---|---|
| ഏകബുദ്ധീനാം | ഒരേ മനസ്സോടുകൂടിയ | രാഷ്ട്രേ വാ | രാജ്യത്തിലാകട്ടെ, |
| ശുചീനാം | പരിശുദ്ധന്മാരും [വരും | കചിത് | ഒരുദിക്കിലും, |
| സമജാനതാം | നിഷ്പക്ഷപാതികളുമായ | മൃഷാവാദീ | കളവോതുന്ന |
| സൎവ്വേഷാം | അവരെല്ലാവരോടും, | നരഃ | പുരുഷൻ |
| പുരേ വാ | പട്ടണത്തിൽ ആകട്ടെ, | ആസീത് ന | ഉണ്ടായിരുന്നില്ല. |

കശ്ചിന്ന ദുഷ്ടസ്തത്രാസീത് പരദാരരതിർന്നരഃ
പ്രശാന്തം സൎവ്വമേവാസീദ്രാഷ്ട്രം പുരവരം ച തത്. 14

| | | | |
|---|---|---|---|
| തത്ര | അപ്രകാരമിരിക്കെ, | തത് രാഷ്ട്രം ച | ആ രാജ്യവും |
| കശ്ചിത് നരഃ | ഒരു മനുഷ്യൻ | പുരവരം ഏവ | ശ്രേഷ്ഠനഗരവും |
| ദുഷ്ടഃ | ദുഷ്ടനായ | സൎവ്വം | എല്ലാം |
| പരദാരരതിഃ | പരദാരസക്തനായോ, | പ്രശാന്തം | ഏററം സമാധാനം |
| ആസീത് ന | ഭവിച്ചില്ല: | ആസീത് | ഭവിച്ചു. [പൂണ്ടതായി |

സുവാസസഃ സുവേഷാശ്ച തേ ച സൎവ്വേ സുശീലിനഃ
ഹിതാൎത്ഥം ച നരേന്ദ്രസ്യ ജാഗ്രതോ നയചക്ഷുഷാ. 15

| | |
|---|---|
| തേ സൎവ്വേ ച | അവർ എല്ലാവരും |
| സുവാസസഃ | നല്ലവസ്ത്രങ്ങൾ ധരിച്ചവർ; |
| സുവേഷാഃ | നല്ല ആഭരണങ്ങളണിഞ്ഞവർ; |
| ച | എന്നല്ല, |
| സുശീലിനഃ | നല്ല നടവടിയുള്ളവർ; |
| നരേന്ദ്രസ്യ | രാജാവിന്റെ |
| ഹിതാൎത്ഥം | നന്മക്കായി, |
| നയചക്ഷുഷാ | നീതിയാകുന്ന കണ്ണുകളാൽ |
| ജാഗ്രതഃ ച | മിഴിച്ചുകൊണ്ടിരിക്കുന്നവർ. |

ഗുരൌ ഗുണഗൃഹീതാശ്ച പ്രഖ്യാതാശ്ച പരാക്രമേ
വിദേശേഷ്വപി വിജ്ഞാതാഃ സൎവ്വതോ ബുദ്ധിനിശ്ചയാത്
അഭിജ്ഞാ ഗുണവന്തശ്ച ന ചാസൻ ഗുണഗൎവ്വിതാഃ 16

| | |
|---|---|
| ഗുരൌ | ഗുരുവിങ്കൽ |
| ഗുണഗൃഹീതാഃ | ഗുണത്തെത്തന്നെ ഗ്രഹിക്കുന്നവർ; |
| ച | എന്നല്ല; |
| പരാക്രമേ | പരാക്രമത്തിൽ |
| പ്രഖ്യാതാഃ | പ്രസിദ്ധർ |
| വിദേശേഷു അപി | വിദേശങ്ങളിലും |
| സൎവ്വതഃ ച | എങ്ങും |
| ബുദ്ധി–നിശ്ചയാത് | ബുദ്ധിയുടെ സ്ഥിരതകൊണ്ടു |
| വിജ്ഞാതാഃ | പേർകേട്ടവർ; |
| അഭിജ്ഞാഃ | കുലീനന്മാരായും |
| ആസൻ | ഭവിച്ചിരുന്നു; |
| ഗുണഗൎവ്വിതാഃ ച | യോഗ്യതകൾ മൂലം ഗൎവ്വിഷ്ഠന്മാരായി |
| ന | ഭവിച്ചിരുന്നില്ല. |

സന്ധിവിഗ്രഹതത്വജ്ഞാഃ സൎവ്വശാസ്ത്രവിശാരദാഃ
മന്ത്രസംവരണേ യുക്താഃ ശക്താഃ സൂക്ഷ്മാസു ബുദ്ധിഷു. 17

| | |
|---|---|
| സന്ധി–വിഗ്രഹ–തത്വജ്ഞാഃ | സാമന്തരാജാക്കന്മാരുമായ് യോജിപ്പ്, കലഹം, എന്നവയുടെ ദേശകാലോചിതങ്ങളായ തത്വത്തെ അറിഞ്ഞവർ, |
| മന്ത്രസംവരണേ | മന്ത്രാലോചനകളെ മറച്ചുവെക്കുന്നതിൽ |
| യുക്താഃ | യോഗ്യതയുള്ളവർ |
| സൂക്ഷ്മാസു | സൂക്ഷ്മങ്ങളായ |
| ബുദ്ധിഷു | ആലോചനകളിൽ |
| ശക്താഃ | സമൎത്ഥന്മാർ; |
| സൎവ്വശാസ്ത്ര–വിശാരദാഃ | എല്ലാ ശാസ്ത്രങ്ങളിലും നൈപുണ്യമുള്ളവർ |

നീതിശാസ്ത്രവിശേഷജ്ഞാഃ സതതം പ്രിയവാദിനഃ
ഈദൃശൈസ്തൈരമാത്യൈശ്ച രാജാ ദശരഥോഽനഘഃ
ഉപപന്നോ ഗുണോപേതൈരന്വശാസദ്വസുന്ധരാം. 18

നീതിശാസ്ത്രവിശേഷജ്ഞാഃ — നീതിശാസ്ത്രങ്ങളിലുള്ള വിശേഷങ്ങളെ ഗ്രഹിച്ചവർ;
സതതം — എല്ലായ്പോഴും
പ്രിയവാദിനഃ — അനുകൂലമായിത്തന്നെ സംസാരിക്കുന്നവർ;
ഈദൃശൈഃ — ഇപ്രകാരമുള്ള
ഉപപന്നഗുണോപേതൈഃ — സദ്ഗുണങ്ങളോടുകൂടിയവരായ
തൈഃ — ആ
അമാത്യൈഃ ച — മന്ത്രിമാരോടുംകൂടി,
അനഘഃ — പാപരഹിതനായ
ദശരഥഃ രാജാ — ദശരഥമഹാരാജാവു്
വസുന്ധരാം — ഭൂമിയെ
അന്വശാസത് — പരിപാലിച്ചുവന്നു.

അവേക്ഷമാണശ്ചാരേണ പ്രജാ ധൎമ്മേണ രഞ്ജയൻ
പ്രജാനാം പാലനം കുൎവ്വന്നധൎമ്മം പരിവൎജ്ജയൻ. 19
വിശ്രുതസ്ത്രിഷു ലോകേഷു വദാന്യഃ സത്യസംഗരഃ
സ തത്ര പുരുഷവ്യാഘ്രഃ ശശാസ പൃഥിവീമിമാം. 20

ചാരേണ — ചാരൻമുഖേന
അവേക്ഷമാണഃ — കണ്ടറിയുന്നവനായി,
ധൎമ്മേണ — ധൎമ്മത്തോടുകൂടെ
പ്രജാഃ — പ്രജകളെ
രഞ്ജയൻ — സന്തോഷിപ്പിക്കുന്നവനായി,
പ്രജാനാം — പ്രജകളുടെ
പാലനം — സംരക്ഷണത്തെ
കുൎവ്വൻ — ചെയ്യുന്നവനായി,
അധൎമ്മം — അധൎമ്മത്തെ
പരിവൎജ്ജയൻ — വൎജ്ജിച്ചവനായി,
ത്രിഷു ലോകേഷു — മൂന്നു ലോകങ്ങളിൽ
വിശ്രുതഃ — കീൎത്തിപൂണ്ടവനായി
വദാന്യഃ — ദാനംചെയ്യുന്നവരിൽ മുമ്പനായി
സത്യസംഗരഃ — സത്യപ്രതിജ്ഞനായി
സഃ — ആ
പുരുഷവ്യാഘ്രഃ — പുരുഷശ്രേഷ്ഠൻ
തത്ര — അക്കാലം,
ഇമാം പൃഥിവീം — ഈ ഭൂമിയെ
ശശാസ — പരിപാലിച്ചു.

നാധ്യഗച്ഛദ്വിശിഷ്ടം വാ തുല്യം വാ ശത്രുമാത്മനഃ
മിത്രവാൻ നതസാമന്തഃ പ്രതാപഹതകണ്ടകഃ 21
സ ശശാസ ജഗദ്രാജാ ദിവം ദേവപതിൎയ്യഥാ. 22

വിശിഷ്ടം വാ — തന്നെക്കവിഞ്ഞവനായാകട്ടെ,
തുല്യം വാ — തനിക്കു സമനായാകട്ടെ, ഉള്ള
ആത്മനഃ ശത്രും — തന്റെ ഒരു ശത്രുവിനെ
അധ്യഗച്ഛത് ന — സന്ധിച്ചതേയില്ല
മിത്രവാൻ — മിത്രങ്ങളോടുകൂടിയവനും,
നതസാമന്തഃ — വണങ്ങിയവരായ സാമന്തരാജാക്കന്മാരോടുകൂടിയവനും.
പ്രതാപഹതകണ്ടകഃ — പ്രതാപംകൊണ്ടുതന്നേ അടിച്ചുവീഴ്ത്തപ്പെട്ട ശത്രുക്കളോടുകൂടിയവനും ആയ
സഃ — ആ
രാജാ — രാജാവ്
ദിവം — ദേവലോകത്തെ
ദേവപതിഃ — ഇന്ദ്രൻ
യഥാ — എന്നപോലെ,
ജഗത് — ഭൂലോകത്തെ
ശശാസ — ആണ്ടുവന്നു.

തൈർമ്മന്ത്രിഭിർമ്മന്ത്രഹിതേ നിവിഷ്ടൈർ
വൃതോനുരക്തൈഃ കുശലൈഃസമർത്ഥൈഃ
സ പാർത്ഥിവോ ദീപ്തിമവാപ യുക്ത-
സ്തേജോമയൈർഗ്ഗോഭിരിവോദിതോർക്കഃ 23

| | |
|---|---|
| മന്ത്രഹിതേ | മന്ത്രാലോചന, ഹിതം എന്നവയിൽ |
| നിവിഷ്ടൈഃ | ആസക്തിയുള്ളവരും |
| അനുരക്തൈഃ | പ്രീതിയുള്ളവരും, |
| കുശലൈഃ | ബുദ്ധിമാന്മാരും |
| സമർത്ഥൈഃ | സമർത്ഥന്മാരും ആയ |
| തൈഃ മന്ത്രിഭിഃ | ആ മന്ത്രിമാരാൽ |
| വൃതഃ | ചൂഴപ്പെട്ട |
| സഃ പാർത്ഥിവഃ | ആ രാജാവു്, |
| തേജോമയൈഃ | തേജോമയമായ |
| ഗോഭിഃ യുക്തഃ | കിരണങ്ങളോടുകൂടി |
| ഉദിതഃ | ഉദിച്ച |
| അർക്കഃ ഇവ | സൂര്യൻപോലെ, |
| ദീപ്തിം അവാപ | ശോഭയെ പ്രാപിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
സപ്തമഃ സർഗ്ഗഃ = ഏഴാം സർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 295).

---

## അഷ്ടമഃ സർഗ്ഗഃ=എട്ടാം സർഗ്ഗം

[അശ്വമേധയജ്ഞനിർദ്ധാരണം=അശ്വമേധയാഗം തീർച്ചപ്പെടുത്തൽ.]

തസ്യ ത്വേവം പ്രഭാവസ്യ ധർമ്മജ്ഞസ്യ മഹാത്മനഃ
സുതാർത്ഥം തപ്യമാനസ്യ നാഽഽസീദ്വംശകരഃ സുതഃ 1

| | |
|---|---|
| ഏവം— പ്രഭാവസ്യ | ഇപ്രകാരമുള്ള മാഹാത്മ്യത്തോടുകൂടിയവ[നും |
| ധർമ്മജ്ഞസ്യ | ധർമ്മജ്ഞനും, |
| മഹാത്മനഃ | മഹാത്മാവും, |
| സുതാർത്ഥം | പുത്രൻ ഉണ്ടാവാൻ വേണ്ടി |
| തപ്യമാനസ്യ തു | തപിച്ചുകൊണ്ടിരിക്കുന്നവനും ആയിരുന്നി[ട്ടും |
| തസ്യ | അദ്ദേഹത്തിന്നു്, |
| വംശകരഃ | വംശത്തെ വൃദ്ധിചെയ്യു[ന്നവനായ |
| സുതഃ | പുത്രൻ |
| ആസീത് ന | ഉണ്ടായില്ല. |

ചിന്തയാനസ്യ തസ്യേയം ബുദ്ധിരാസീന്മഹാത്മനഃ
സുതാർത്ഥം വാജിമേധേന കിമർത്ഥം ന യജാമ്യഹം. 2

| | |
|---|---|
| ചിന്തയാനസ്യ | ആലോചിച്ചുകൊണ്ടി[രുന്ന |
| മഹാത്മനഃ | മഹാത്മാവായ |
| തസ്യ | അദ്ദേഹത്തിന്നു് |
| "സുതാർത്ഥം | "പുത്രൻ ലഭിപ്പാൻ [വേണ്ടി |
| അഹം | ഞാൻ |
| വാജിമേധേന | അശ്വമേധത്താൽ. |
| കിമർത്ഥം | എന്തുകൊണ്ടാണു് |
| യജാമി ന | യാഗംചെയ്യാതിരിക്കുന്നതു്?" |
| ഇയം | എന്നിങ്ങനെയുള്ള |
| ബുദ്ധിഃ | തോന്നൽ |
| ആസീത് | ഉണ്ടായി. |

സുനിശ്ചിതാം മതിം കൃത്വാ യഷ്ടവ്യമിതി ബുദ്ധിമാൻ
മന്ത്രിഭിഃ സഹ ധൎമ്മാത്മാ സൎവ്വൈരേവ കൃതാത്മഭിഃ 3
തതോഽബ്രവീദിദം രാജാ സുമന്ത്രം മന്ത്രിസത്തമം
ശീഘ്രമാനയ മേ സൎവ്വാൻ ഗുരൂംസ്താൻ സപുരോഹിതാൻ 4
സുയജ്ഞം വാമദേവം ച ജാബാലിമഥ കാശ്യപം
പുരോഹിതം വസിഷ്ഠം ച യേ ചാന്യേ ദ്വിജസത്തമാഃ 5

| | | | |
|---|---|---|---|
| ബുദ്ധിമാൻ | ബുദ്ധിമാനും | സുയജ്ഞം. | സുയജ്ഞനേയും |
| ധൎമ്മാത്മാ | ധൎമ്മാത്മാവും ആയ | വാമദേവം | വാമദേവൎഷിയേയും, |
| രാജാ | രാജാവു് | ജാബാലിം ച | ജാബാലിമഹൎഷിയേ |
| കൃതാത്മഭിഃ | തക്കബുദ്ധിമാന്മാരായ | അഥ | പിന്നെ [യും |
| സൎവ്വൈഃ ഏവ | എല്ലാ | കാശ്യപം | കാശ്യപമഹൎഷിയേയും |
| മന്ത്രിഭിഃ സഹ | മന്ത്രികളോടുംകൂടി | പുരോഹിതം | പുരോഹിതനായ |
| യഷ്ടവ്യം ഇതി | യാഗംചെയ്യണം എ | വസിഷ്ഠം ച | വസിഷ്ഠമഹൎഷിയേയും |
| സുനിശ്ചിതാം | ദൃഢമായ (ന്നുള്ള | അന്യേ | മറ്റുള്ള |
| മതിം കൃത്വാ | നിശ്ചയത്തെ കയ്ക്കൊ | ദ്വിജസത്തമാഃ | ബ്രാഹ്മണശ്രേഷ്ഠന്മാർ |
| തതഃ | അനന്തരം, [ണ്ടു് | യേ ച | യാതൊരുവരോ |
| മന്ത്രിസത്തമം | മന്ത്രിമുഖ്യനായ | താൻ മേ ഗുരൂൻ | ആ എന്റെ ഗുരുഭൂത |
| സുമന്ത്രം | സുമന്ത്രനോടായി | സൎവ്വാൻ | എല്ലാവരേയും [ന്മാർ |
| ഇദം | ഇങ്ങിനെ | ശീഘ്രം | വേഗത്തിൽ |
| അബ്രവീത് | അരുളിച്ചെയ്തു. | ആനയ | വരുത്തുക." |
| "സപുരോഹി- താൻ" | "പുരോഹിതന്മാരോടു കൂടെ | | |

തതഃ സുമന്ത്രസ്ത്വരിതം ഗത്വാ ത്വരിതവിക്രമഃ
സമാനയത് സ താൻ വിപ്രാൻ സമസ്താൻ വേദപാരഗാൻ. 6

| | | | |
|---|---|---|---|
| തതഃ | അതിനാൽ | വേദപാരഗാൻ | വേദങ്ങളുടെകരകണ്ടവ |
| ത്വരിതവിക്രമഃ | ഗതിവേഗമുള്ളവനാ | താൻ വിപ്രാൻ | ആ ജ്ഞാനികളായ [രായ |
| സഃ സുമന്ത്രഃ | ആ സുമന്ത്രൻ (യ | സമസ്താൻ | എല്ലാവരേയും |
| ത്വരിതംഗത്വാ | വേഗത്തിൽ ചെന്നു്, | സമാനയത് | കൂട്ടിക്കൊണ്ടുവന്നു. |

താൻ പൂജയിത്വാ ധൎമ്മാത്മാ രാജാ ദശരഥസ്തദാ
ഇദം ധൎമ്മാൎത്ഥസഹിതം ശ്ലക്ഷ്ണം വചനമബ്രവീത്. 7

| | | | |
|---|---|---|---|
| ധൎമ്മാത്മാ | ധൎമ്മാത്മാവായ | ധൎമ്മാൎത്ഥ- സഹിതം | ധൎമ്മാൎത്ഥങ്ങളോടുകൂടി യതും, |
| രാജാ ദശരഥഃ | ദശരഥമഹാരാജാവു് | | |
| താൻ | അവരെ | ശ്ലക്ഷ്ണം | മധുരവും ആയ |
| പൂജയിത്വാ | ബഹുമാനിച്ചശേഷം. | ഇദം വചനം | ഈ മൊഴിയെ |
| തദാ | പിന്നെ | അബ്രവീത് | ഉരച്ചു. |

മമ ലാലപ്യമാനസ്യ പുത്രാൎത്ഥം നാസ്തി വൈ സുഖം
തദൎത്ഥം ഹയമേധേന യക്ഷ്യാമീതി മതിൎമ്മമ. 8

| | | | |
|---|---|---|---|
| "പുത്രാൎത്ഥം | "പുത്രനുവേണ്ടി | ഹയമേധേന | അശ്വമേധംകൊണ്ടു |
| ലാലപ്യമാനസ്യ | പരിതപിക്കുന്ന | യക്ഷ്യാമി | യാഗംചെയ്യേണം, |
| മമ | എനിക്കു, [വിനായ | ഇതി | എന്നു്. |
| സുഖം നാസ്തി | സുഖം ഇല്ല: | മമ | എനിക്കു |
| തദൎത്ഥം | അതിനായി, | മതിഃ വൈ | അഭിപ്രായമുണ്ടു് |

തദഹം യഷ്ടുമിച്ഛാമി ശാസ്ത്രദൃഷ്ടേന കൎമ്മണാ
കഥം പ്രാപ്സ്യാമ്യഹം കാമം ബുദ്ധിരത്ര വിചാൎയ്യതാം. 9

| | | | |
|---|---|---|---|
| "തത് | "അതിനാൽ | അത്ര | ഇക്കാൎയ്യത്തിൽ |
| അഹം | ഞാൻ | അഹം കാമം | ഞാൻ മനോരഥത്തെ |
| ശാസ്ത്രദൃഷ്ടേന | ശാസ്ത്രങ്ങളിൽ കണ്ട | കഥം | ഏതുപ്രകാരം ആയാൽ |
| കൎമ്മണാ | വിധിപ്രകാരം | പ്രാപ്സ്യാമി | കൈക്കൊള്ളുമോ, അ |
| യഷ്ടും | യാഗംചെയ്വാൻ | ബുദ്ധിഃ | ഉപായം(പ്രകാരംഉള്ള |
| ഇച്ഛാമി | ഇച്ഛിക്കുന്നു: | വിചാൎയ്യതാം | ചിന്തിക്കപ്പെടട്ടെ." |

സാധു സാധ്വിതി തദ്വാക്യം ബ്രാഹ്മണാഃ പ്രത്യപൂജയൻ
വസിഷ്ഠപ്രമുഖാഃ സൎവ്വേ പാൎത്ഥിവസ്യ മുഖേരിതം.
ഊചുശ്ച പരമപ്രീതാഃ സൎവ്വേ ദശരഥം വചഃ 10
സംഭാരാഃ സംഭ്രിയന്താം തേ തുരഗശ്ച വിമുച്യതാം
സരയ്വാശ്ചോത്തരേ തീരേ യജ്ഞഭൂമിൎവ്വിധീയതാം 11
സൎവ്വഥാ പ്രാപ്സ്യസേ പുത്രാനഭിപ്രേതാംശ്ച പാൎത്ഥിവ
യസ്യ തേ ധാൎമ്മികീ ബുദ്ധിരിയം പുത്രാൎത്ഥമാഗതാ. 12

| | |
|---|---|
| വസിഷ്ഠപ്രമുഖാഃ | വസിഷ്ഠൻ മുതലായ |
| സൎവ്വേ | എല്ലാ |
| ബ്രാഹ്മണാഃ | ബ്രാഹ്മണരും, |
| പാൎത്ഥിവസ്യ | രാജാവിന്റെ |
| മുഖേരിതം | മുഖത്തിൽനിന്നുള്ള |
| തത് വാക്യം | ആ വാക്യത്തെ. (പ്പെട്ട |
| സാധു ) | "നല്ലതു്, നല്ലതു്" |
| സാധു ഇതി, ) | എന്നിങ്ങനെ, |
| പ്രത്യപൂജയൻ | കൊണ്ടാടി |
| തേ സൎവ്വേ | അവർ എല്ലാവരും |
| പരമപ്രീതാഃ | അതിസന്തുഷ്ടരായി |
| ച | ഉടനെ. |
| ദശരഥം | ദശരഥമഹാരാജാവി- [നോടായി |
| "പാൎത്ഥിവ | "അല്ലയോ രാജാവേ! |
| യസ്യ തേ | യാതൊരു അങ്ങേയ്ക്കു് |
| പുത്രാൎത്ഥം | പുത്രനിമിത്തമായുള്ള |

| | |
|---|---|
| ഇയം | ഈ |
| ധാൎമ്മികീബുദ്ധിഃ | ധൎമ്മബുദ്ധി |
| ആഗതാ | ഉളവായോ അപ്രകാര [മുള്ള അങ്ങേ |
| സൎവ്വഥാ | സൎവ്വപ്രകാരത്തിലും |
| അഭിപ്രേതാൻ | ഇഷ്ടപ്പെട്ട |
| പുത്രാൻ ച | പുത്രന്മാരെത്തന്നെ |
| പ്രാപ്സ്യസേ | ലഭിക്കുമാറാകും: |
| സംഭാരാഃ | വേണ്ടപ്പെട്ട ഒരുക്ക |
| സംഭ്രിയന്താം | കൂട്ടപ്പെടട്ടെ: [ങ്ങൾ |
| തുരഗഃ | കുതിരയും |
| വിമുച്യതാം | വിട്ടയക്കപ്പെടട്ടെ: |
| സരയ്വാഃ | സരയൂനദിയുടെ |
| ഉത്തരേ തീരേ | വടക്കെകരയിൽ |
| യജ്ഞഭൂമിഃ ച | യാഗശാലയും |
| വിധീയതാം | നിൎമ്മിക്കപ്പെടട്ടെ," |
| വചഃ ഊചുഃ | വാക്കു പറഞ്ഞു [എന്നു |

തതഃ പ്രീതോഽഭവദ്രാജാ ശ്രുത്വൈതദ്ദ്വിജഭാഷിതം
അമാത്യാംശ്ചാബ്രവീദ്രാജാ ഹൎഷപൎയ്യാകുലേക്ഷണഃ 13

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ഹൎഷപൎയ്യാ-കുലേക്ഷണഃ | സന്തോഷത്താൽ കണ്ണീർനിറഞ്ഞ കണ്ണുകളോടുകൂടിയവനായി |
| ദ്വിജഭാഷിതം | ബ്രാഹ്മണരാലുണൎത്തി | | |
| ഏതത് ശ്രുത്വാ | ഇതിനെകേട്ട് (ക്കപ്പെട്ട | | |
| രാജാ | രാജാവു | അമാത്യാൻ | മന്ത്രികളോടായി |
| പ്രീതഃ അഭവത് | സന്തുഷ്ടനായി ഭവിച്ചു | അബ്രവീത് ച | (ഇങ്ങിനെ)അരുളിച്ചെയ്യുകയുംചെയ്തു. |
| രാജാ | രാജാവു, | | |

സംഭാരാഃ സംഭ്രിയന്താം മേ ഗുരൂണാം വചനാദിഹ
സമൎത്ഥാധിഷ്ഠിതശ്ചാശ്വഃ സോപാദ്ധ്യായോ വിമുച്യതാം. 14

| | | | |
|---|---|---|---|
| മേ | "എന്റെ | സമൎത്ഥാ-ധിഷ്ഠിതഃ | സമൎത്ഥന്മാരാൽ സംരക്ഷിക്കപ്പെട്ടതും, |
| ഗുരൂണാം | ഗുരുജനങ്ങളുടെ | | |
| വചനാത് | ആജ്ഞപ്രകാരം | സോപാദ്ധ്യായഃ | ഉപാദ്ധ്യായന്മാരോടു കൂടിയതും ആയ |
| ഇഹ | ഇപ്പോൾതന്നെ | | |
| സംഭാരാഃ | വട്ടങ്ങൾ | അശ്വഃ ച | കുതിരയും |
| സംഭ്രിയന്താം | ഒരുക്കൂട്ടപ്പെടട്ടെ: | വിമുച്യതാം | വിട്ടയക്കപ്പെടട്ടെ. |

സരയ്വാശ്ചോത്തരേ തീരേ യജ്ഞഭൂമിൎവ്വിധീയതാം
ശാന്തയശ്ചാഭിവൎദ്ധന്താം യഥാകല്പം യഥാവിധി. 15

| | | | |
|---|---|---|---|
| "സരയ്വാഃ | "സരയൂനദിയുടെ | യഥാകല്പം | യഥാക്രമമായി, |
| ഉത്തരേ | വടക്കെ | യഥാവിധി | ശാസ്ത്രവിധിപ്രകാരം |
| തീരേ | കരയിൽ | ശാന്തയഃ ച | (വിഘ്നനിവാരകങ്ങളായ)ശാന്തികൎമ്മങ്ങളും |
| യജ്ഞഭൂമിഃ ച | യാഗശാലയും | | |
| വിധീയതാം | നിൎമ്മിക്കപ്പെടട്ടെ: | അഭിവൎദ്ധന്താം | വൃദ്ധിയാകട്ടെ. |

ശക്യഃ പ്രാപ്തുമയം യജ്ഞഃ സൎവ്വേണാപി മഹീക്ഷിതാ
നാപരാധോ ഭവേത് കഷ്ടോ യദ്യസ്മിൻ ക്രതുസത്തമേ. 16

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | ന യദി | അല്ലെങ്കിൽ |
| ക്രതുസത്തമേ | ശ്രേഷ്ഠയാഗത്തിൽ | അയം യജ്ഞഃ | ഈ യാഗം |
| കഷ്ടഃ | അനൎത്ഥകരമായ | സൎവ്വേണ | എല്ലാ |
| അപരാധഃ | (മന്ത്രലോപം, ക്രിയാലോപം, മുതലായ)കുററം | മഹീക്ഷിതാ അപി | രാജാക്കന്മാരാലും തന്നേ |
| | | പ്രാപ്തും | നടത്തപ്പെടുവാൻ |
| ഭവേത് | ഉണ്ടാകുവാനിടയുണ്ടു് | ശക്യഃ | കഴിവുള്ളതാണ് |

ഛിദ്രം ഹി മൃഗയന്തേഽത്ര വിദ്വാംസോ ബ്രഹ്മരാക്ഷസാഃ
വിഘ്നിതസ്യ ച യജ്ഞസ്യ സദ്യഃ കൎത്താ വിനശ്യതി. 17

| | | | |
|---|---|---|---|
| വിദ്വാംസഃ | ''വിദ്വാന്മാരായ | വിഘ്നിതസ്യ | വിഘ്നപ്പെടുത്തപ്പെട്ട |
| ബ്രഹ്മരാക്ഷസാഃ | ബ്രഹ്മരാക്ഷസന്മാർ | യജ്ഞസ്യ | യാഗത്തിൻെറ |
| അത്ര | ഈയജ്ഞവിഷയത്തിൽ | കൎത്താ | യജമാനൻ |
| ഛിദ്രം | പഴുത് (എവിടെയെന്ന് | സദ്യഃ | ഉടനെ നാശത്തെ പ്രാ |
| മൃഗയന്തേ | അന്വേഷിച്ചുകൊണ്ടിരിക്കുന്നു: | വിനശ്യതി ച | പിക്കയുംചെയ്യുന്നു. (നരകാദി അനൎത്ഥങ്ങളെ പ്രാപിക്കുന്നു.) |
| ഹി | ആകാരണത്താൽ: | | |

തദ്യഥാ വിധിപൂൎവ്വം മേ ക്രതുരേഷ സമാപ്യതേ
തഥാ വിധാനം ക്രിയതാം സമൎത്ഥാഃ കരണേഷ്വിഹ. 18

| | | | |
|---|---|---|---|
| "തത് | ''അതിനാൽ, | തഥാ | ആ പ്രകാരം, |
| ഏഷഃ | ഈ | വിധാനം | പ്രയത്നം |
| മേ | ഞാൻ ചെയ്യാൻപോകുന്ന | ക്രിയതാം | ചെയ്യപ്പെടട്ടെ: |
| ക്രതുഃ | യാഗം. | ഇഹ | ഇതിനെ സംബന്ധിച്ച |
| വിധിപൂൎവ്വം | ശാസ്ത്രപ്രകാരം | കരണേഷു | കാൎയ്യങ്ങളിൽ |
| യഥാ | എങ്ങിനെ | സമൎത്ഥാഃ'' | (നിങ്ങൾ) സമൎത്ഥ |
| സമാപ്യതേ | പരിപൂൎത്തിയാകുമോ | | ന്മാർ (ആണല്ലൊ)!'' |

തഥേതി ചാബ്രുവൻ സൎവ്വേ മന്ത്രിണഃ പ്രത്യപൂജയൻ
പാൎത്ഥിവേന്ദ്രസ്യ തദ്വാക്യം യഥാജ്ഞപ്തം നിശമ്യ തേ. 19

| | | | |
|---|---|---|---|
| തേ | ആ | ആജ്ഞപ്തം | ആജ്ഞാപിക്കപ്പെട്ടതായ |
| സൎവ്വമന്ത്രിണഃ | എല്ലാമന്ത്രിമാരും | തഥാ | അപ്രകാരംതന്നെ ചെ |
| പാൎത്ഥിവേന്ദ്രസ്യ | രാജശ്രേഷ്ഠൻെറ | ഇതി | എന്നു (യ്യാം." |
| തത് വാക്യം | ആ വാക്യത്തെ | അബ്രുവൻ | അറിയിച്ചു: |
| നിശമ്യ | കേട്ടു, | പ്രത്യ- പൂജയൻ ച | കൊണ്ടാടുകയുംചെയ്തു |
| "യഥാ | "എപ്രകാരം | | |

തഥാ ദ്വിജാസ്തേ ധൎമ്മജ്ഞാ വൎദ്ധയന്തോ നൃപോത്തമം
അനുജ്ഞാതാസ്തതഃ സൎവ്വേ പുനൎജ്ജഗ്മുൎയ്യഥാഗതം. 20

| | | | |
|---|---|---|---|
| ധൎമ്മജ്ഞാഃ | ധൎമ്മജ്ഞന്മാരായ | വൎദ്ധയന്തഃ | പുകഴ്ത്തിക്കൊണ്ടു, |
| തേ ദ്വിജാഃ | ആ ബ്രാഹ്മണർ | അനുജ്ഞാതാഃ | അനുജ്ഞ നൽകപ്പെട്ട |
| സൎവ്വേ | എല്ലാവരും | തതഃ | പിന്നെ. [വരായി. |
| നൃപോത്തമം | നൃപോത്തമനെ | യഥാഗതം | വന്നപോലെ |
| തഥാ | അപ്രകാരം | പുനഃ ജഗ്മുഃ | മടങ്ങിപ്പോയി. |

വിസൎജ്ജയിത്വാ താൻ വിപ്രാൻ സചിവാനിദമബ്രവീത്
ഋത്വിഗ്ഭിരുപസന്ദിഷ്ടോ യഥാവത് ക്രതുരാപ്യതാം. 21

| | | | |
|---|---|---|---|
| താൻ വിപ്രാൻ | ആ ബ്രാഹ്മണരെ | "ഋത്വിഗ്ഭിഃ | "പുരോഹിതന്മാരാൽ |
| വിസൎജ്ജ- യിത്വാ | പറഞ്ഞയച്ചതിൽ പിന്നെ, | ഉപദിഷ്ടഃ | നിയമിക്കപ്പെട്ട |
| സചിവാൻ | മന്ത്രികളോടായി | അയം ക്രതുഃ | ഈ യാഗം |
| ഇദം അബ്രവീത് | ഇങ്ങിനെയരുളിച്ചെയ്തു | യഥാവത് | വിധിപ്രകാരം |
| | | ആപ്യതാം | ചെയ്യപ്പെടട്ടെ." |

ഇത്യുക്ത്വാ നൃപശാൎദ്ദൂലഃ സചിവാൻ സമുപസ്ഥിതാൻ
വിസൎജ്ജയിത്വാ സ്വം വേശ്മ പ്രവിവേശ മഹാദ്യുതിഃ 22

| | | | |
|---|---|---|---|
| ഇതി ഉക്ത്വാ | ഇപ്രകാരമരുളിച്ചെയ്തു | സചിവാൻ | മന്ത്രികളെ |
| മഹാദ്യുതിഃ | അതികാന്തിമാനായ | വിസൎജ്ജ- യിത്വാ | വിടനൽകി അയച്ചു. |
| നൃപശാൎദ്ദൂലഃ | നൃപോത്തമൻ, | | |
| സമുപ- സ്ഥിതാൻ | സമീപത്തിലുണ്ടായിരുന്ന | സ്വം വേശ്മ | സ്വന്തം ഇരുപ്പിടത്തെ |
| | | പ്രവിവേശ | പ്രാപിച്ചു. |

തതഃ സ ഗത്വാ താഃ പത്നീൎന്നരേന്ദ്രോ ഹൃദയപ്രിയാഃ
ഉവാച ദീക്ഷാം വിശത യക്ഷ്യേഽഹം സുതകാരണാത്. 23

| | | | |
|---|---|---|---|
| സഃ നരേന്ദ്രഃ | ആ നരേന്ദ്രൻ | "സുതകാരണാത്, | "പുത്രാൎത്ഥമായി |
| തതഃ ഗത്വാ | അവിടെ ചെന്നു, | അഹം യക്ഷ്യേ | ഞാൻ യാഗം ചെയ്യാൻ |
| ഹൃദയപ്രിയാഃ | മനസ്സിന്നു പ്രിയമുള്ള | ദീക്ഷാം | ദീക്ഷയെ (പോകുന്നു: |
| താഃ പത്നീഃ | ആ പത്നിമാരോട്(നായ | വിശത" | കയ്ക്കൊള്ളുവിൻ" എ |
| | | ഉവാച | അരുളിച്ചെയ്തു. (ന്നു |

താസാം തേനാതികാന്തേന വചനേന സുവൎച്ചസാം
മുഖപത്മാന്യശോഭന്ത പത്മാനീവ ഹിമാത്യയേ. 24

| | | | |
|---|---|---|---|
| അതികാന്തേന | അതിമനോജ്ഞമായ | ഹിമാത്യയേ | ഹേമന്തൎത്തുവിന്റെ അവസാനത്തിൽ |
| തേന വചനേന | ആ മൊഴിയാൽ | | |
| സുവൎച്ചസാം | അതികാന്തിമതികളായ | പത്മാനി | താമരപ്പൂക്കളെ |
| താസാം | അവരുടെ | ഇവ | പോലെ |
| മുഖപത്മാനി | മുഖകമലങ്ങൾ | അശോഭന്ത | വിളങ്ങി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
അഷ്ടമഃ സൎഗ്ഗഃ=എട്ടാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 319).

# നവമഃ സൎഗ്ഗഃ=ഒമ്പതാം സൎഗ്ഗം.

[സനത്കുമാരോക്തിം പ്രതി സുമന്ത്രവാക്യം = സനത്കുമാര വചനത്തെക്കുറിച്ച് സുമന്ത്രൻ രാജാവോട് പറയുന്നതു്.]

ഏതച്ഛ്രുത്വാ രഹഃ സൂതോ രാജാനമിദമബ്രവീത്
ശ്രൂയതാം യത് പുരാവൃത്തം പുരാണേന മയാ ശ്രുതം
ഋത്വിഗ്ഭിരുപദിഷ്ടോऽയം പുരാവൃത്തോ മയാ ശ്രുതഃ. 1

| | | | |
|---|---|---|---|
| സൂതഃ | സാരഥിയായ സുമ | അയംപുരാവൃത്തഃ | ഈ പൂൎവ്വവൃത്താന്തം |
| ഏതത് ശ്രുത്വാ | ഇതിനെ കേട്ട് (ന്ത്രൻ | മയാ ശ്രുതഃ | എന്നാൽകേൾക്കപ്പെട്ട |
| രാജാനം | രാജാവോടായി, | പുരാണേന | വൃദ്ധനായ (താണ്; |
| രഹഃ | ഏകാന്തത്തിൽ | മയാ | എന്നാൽ |
| ഇദം | ഇങ്ങിനെ | ശ്രുതം | കേൾക്കപ്പെട്ട |
| അബ്രവീത് | അറിയിച്ചു; | പുരാവൃത്തം | പൂൎവ്വചരിത്രം |
| ‘‘ഋത്വിഗ്ഭിഃ | ‘‘ഋത്വിക്കുകളാൽ | യത് | യതൊന്നോ, അതിനെ |
| ഉപദിഷ്ടഃ | ഉപദേശിക്കപ്പെട്ട | ശ്രൂയതാം | കേട്ടരുളിയാലും. |

സനത് കുമാരോ ഭഗവാൻ പൂൎവ്വം കഥിതവാൻ കഥാം
ഋഷീണാം സന്നിധൌ രാജംസ്തവ പുത്രാഗമം പ്രതി. 2

| | | | |
|---|---|---|---|
| രാജൻ | “ഹേ രാജാവേ! | പുത്രാഗമം | പുത്രൻ ഉളവാകുന്നതി |
| ഭഗവാൻ | ഭഗവാനായ | | നെ |
| സനത്കുമാരഃ | സനത്കുമാരൻ | പ്രതി | കുറിച്ച് |
| ഋഷീണാം | ഋഷികളുടെ | കഥാം | ഒരു കഥയെ, |
| സന്നിധൌ | സന്നിധിയിൽവെച്ചു | പൂൎവ്വം | പണ്ട് |
| തവ | നിന്തിരുവടിക്ക് | കഥിതവാൻ | അരുളിച്ചെയ്തിട്ടുണ്ട്. |

കശ്യപസ്യ തു പുത്രോऽസ്തി വിഭണ്ഡക ഇതി ശ്രുതഃ
ഋശ്യശൃംഗ ഇതി ഖ്യാതസ്തസ്യ പുത്രോ ഭവിഷ്യതി. 3

| | | | |
|---|---|---|---|
| കശ്യപസ്യ | ‘‘കശ്യപമഹൎഷിക്ക് | തസ്യ | അദ്ദേഹത്തിന്ന്. |
| വിഭണ്ഡകഃ | വിഭണ്ഡകൻ | ഋശ്യശൃംഗഃ | ഋശ്യശൃംഗൻ |
| ഇതി | എന്ന് | ഇതി ഖ്യാതഃ | എന്ന വിഖ്യാതനായ |
| ശ്രുതഃ | പ്രസിദ്ധിപെററ | പുത്രഃ | പുത്രൻ |
| പുത്രഃ അസ്തി | പുത്രൻ ഉണ്ടു്; | ഭവിഷ്യതി | പിറക്കുവാൻപോകുന്നു. |

സ വനേ നിത്യസംവൃദ്ധോ മുനിർവ്വനചരസ്തദാ
നാന്യം ജാനാതി വിപ്രേന്ദ്രോ നിത്യം പിത്രനുവർത്തനാത്. 4

| | | | |
|---|---|---|---|
| സഃ | "ആ | നിത്യം | എല്ലായ്പ്പോഴും |
| വിപ്രേന്ദ്രഃ | ബ്രാഹ്മണശ്രേഷ്ഠനായ | പിത്രനു- | പിതാവിന്റെ കൂടെത്ത |
| മുനിഃ | മുനിവരൻ, | വർത്തനാത് | ന്നെ ഇരിക്കുന്നതാ |
| വനേ | കാട്ടിൽത്തന്നെ [നായി | തദാ | അക്കാലം [കയാൽ |
| നിത്യസംവൃദ്ധഃ | എല്ലായ്പ്പോഴും വളർന്നവ- | അന്യം | മറെറാന്നിനേയും |
| വനചരഃ | വനവാസിയായി | ജാനാതി ന | അറികയില്ല. |

ദ്വൈവിധ്യം ബ്രഹ്മചര്യസ്യ ഭവിഷ്യതി മഹാത്മനഃ
ലോകേഷു പ്രഥിതം രാജൻ വിപ്രൈശ്ച കഥിതം സദാ. 5

| | | | |
|---|---|---|---|
| രാജൻ | "ഹേ രാജാവേ! | കഥിതം | പറയപ്പെട്ട |
| ലോകേഷു | ലോകങ്ങളിൽ | ബ്രഹ്മചര്യസ്യ | ബ്രഹ്മചര്യത്തിന്നു |
| വിപ്രൈഃ | ബ്രാഹ്മണരാൽ | ദ്വൈവിധ്യം | (ഗൃഹസ്ഥാശ്രമസ്വീ |
| സദാ | എല്ലായ്പ്പോഴും | ച | കാരംമൂലം)മാററവും, |
| പ്രഥിതം | പ്രസിദ്ധമായി | മഹാത്മനഃ | ആ മഹാത്മാവിന്നു |
| | | ഭവിഷ്യതി | ഭവിക്കും. |

തസ്യൈവം വർത്തമാനസ്യ കാലഃ സമഭിവർത്തത
അഗ്നിം ശുശ്രൂഷമാണസ്യ പിതരം ച യശസ്വിനം. 6

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | ച | ഭക്തിയായി |
| വർത്തമാനസ്യ | ഇരിക്കുന്നവനും | ശുശ്രൂഷമാണസ്യ | ശുശ്രൂഷിക്കുന്നവനു |
| അഗ്നിം | (അഗ്നിഹോത്രിയായി) | തസ്യ | അദ്ദേഹത്തിന്റെ[മായ |
| | അഗ്നിയേയും. | കാലഃ | കാലം |
| യശസ്വിനം | കീർത്തിമാനായ | സമഭിവർത്തത | നന്നായിത്തന്നെ കഴി |
| പിതരം | പിതാവിനേയും | | ഞ്ഞുവന്നു. |

ഏതസ്മിന്നേവ കാലേ തു രോമപാദഃ പ്രതാപവാൻ
അംഗേഷു പ്രഥിതോ രാജാ ഭവിഷ്യതി മഹാബലഃ 7

| | | | |
|---|---|---|---|
| ഏതസ്മിൻ | "ഈ കാലത്തിൽത്ത | രോമപാദഃ | രോമപാദൻ |
| കാലേ ഏവ തു | ന്നെയാകട്ടെ, | അംഗേഷു | അംഗദേശങ്ങളിൽ |
| പ്രതാപവാൻ | പ്രതാപശാലിയായി | പ്രഥിതഃ | പേർകേട്ട |
| മഹാബലഃ | അതിബലവാനായ | രാജാ ഭവിഷ്യതി | രാജാവായി ഭവിക്കും. |

തസ്യ വ്യതിക്രമാദ്രാജ്ഞോ ഭവിഷ്യതി സുദാരുണാ
അനാവൃഷ്ടിഃ സുഘോരാ വൈ സർവ്വഭൂതഭയാവഹാ. 8

| | | | |
|---|---|---|---|
| തസ്യ | "ആ | സർവ്വഭൂത- | സർവ്വപ്രാണികൾക്കും |
| രാജ്ഞഃ | രാജാവിന്റെ | ഭയാവഹാ | ഭയത്തെ ഉളവാക്കുന്ന |
| വ്യതിക്രമാത് | അധർമ്മത്താൽ | | തും ആയ |
| സുദാരുണാ | അതിഭയങ്കരമായതും | അനാവൃഷ്ടിഃ | മഴയില്ലാത്ത അവസ്ഥ |
| സുഘോരാ | അതിഘോരമായതും | ഭവിഷ്യതി | ഉണ്ടാകുവാൻ |
| | | വൈ | പോകുന്നു. |

അനാവൃഷ്ട്യാം തു വൃത്തായാം രാജാ ദുഃഖസമന്വിതഃ
ബ്രാഹ്മണാൻ ശ്രുതവൃദ്ധാംശ്ച സമാനീയ പ്രവക്ഷ്യതി. 9

| | | | |
|---|---|---|---|
| അനാവൃഷ്ട്യാം | "മഴയില്ലാത്ത അവസ്ഥ | ശ്രുതവൃദ്ധാൻ | ജ്ഞാനവൃദ്ധന്മാരായ |
| വൃത്തായാം തു | ഉണ്ടായാറെ | ബ്രാഹ്മണാൻ | ബ്രാഹ്മണരെ |
| രാജാ | രാജാവു് | ച | വേഗത്തിൽ |
| ദുഃഖസമന്വിതഃ | ദുഃഖംപൂണ്ടവനായി | സമാനീയ | വരുത്തി |
| | | പ്രവക്ഷ്യതി | (ഇങ്ങിനെ)ഉരചെയ്യും |

ഭവന്തഃ ശ്രുതധർമ്മാണോ ലോകചാരിത്രവേദിനഃ
സമാദിശന്തു നിയമം പ്രായശ്ചിത്തം യഥാ ഭവേത്. 10

| | | | |
|---|---|---|---|
| "'ശ്രുത-ധർമ്മാണഃ | "'ധർമ്മത്തെ അറിഞ്ഞവരും | പ്രായശ്ചിത്തം | പ്രായശ്ചിത്തം |
| ലോകചാരിത്ര-വേദിനഃ | ലോകചരിത്രത്തെ നന്നായിആരാഞ്ഞറിഞ്ഞവരുംആയ | യഥാ | എപ്രകാരം |
| | | ഭവേത് | ഉണ്ടാകുമോ, അപ്രകാരം |
| | | നിയമം | ഉപായത്തെ |
| ഭവന്തഃ | ഭവാന്മാർ | സമാദിശന്തു | നന്നായുപദേശിച്ചാലും.' |

വക്ഷ്യന്തി തേ മഹീപാലം ബ്രാഹ്മണാ വേദപാരഗാഃ
വിഭണ്ഡകസുതം രാജൻ സർവ്വോപായൈരിഹാനയ. 11

| | | | |
|---|---|---|---|
| ''വേദപാരഗാഃ | ''വേദങ്ങളുടെ കരകണ്ടവരായ | 'രാജൻ | 'രാജാവേ! |
| തേ | ആ | സർവ്വോപായൈഃ | സകല ഉപായങ്ങളെക്കൊണ്ടും |
| ബ്രാഹ്മണാഃ | ബ്രാഹ്മണർ | വിഭണ്ഡകസുതം | വിഭണ്ഡകപുത്രനെ |
| മഹീപാലം | രാജാവിനോടായി | ഇഹ | ഇങ്ങു |
| വക്ഷ്യന്തി | പറയും; | ആനയ | വരുത്തിയാലും. |

ആനായ്യ ച മഹീപാല ഋശ്യശൃംഗം സുസത്കൃതം
പ്രയച്ഛ കന്യാം ശാന്താം വൈ വിധിനാ സുസമാഹിതഃ. 12

| | | | |
|---|---|---|---|
| "'മഹീപാല | '"ഹേ രാജാവേ! | ശാന്താം | ശാന്തയെ, |
| ഋശ്യശൃംഗം | ഋശ്യശൃംഗമഹർഷിയെ | വിധിനാ | ക്രമപ്രകാരം |
| സുസത്കൃതം | നന്നായി സൽക്കരിച്ചു് | സുസമാഹിതഃ ച | ശാന്തചിത്തനായി |
| ആനായ്യ | കൂട്ടിക്കൊണ്ടുവന്നു്. | | |
| കന്യാം — | കന്യകയായ | പ്രയച്ഛ വൈ | നൽകിയാലും.' |

തേഷാം തു വചനം ശ്രുത്വാ രാജാ ചിന്താം പ്രപത്സ്യതേ
കേനോപായേന വൈ ശക്യമിഹാനേതും സ വീൎയ്യവാൻ. 13

| | |
|---|---|
| ''തേഷാം | ''അവരുടെ |
| വചനം ശ്രുത്വാ | വാക്കുകേട്ട്, |
| വീൎയ്യവാൻ | വീൎയ്യവാനായ |
| സഃ രാജാ | ആ രാജാവു് |
| 'തു | 'ഇപ്പോൾ |
| കേന | എന്തൊരു |
| ഉപായേന | ഉപായത്താലാണ് |
| ഇഹ ആനേതും | ഇവിടെ വരുത്തുവാൻ |
| ശക്യം വൈ' | കഴിവുള്ളത്?' എന്നു് |
| ചിന്താം പ്രപത്സ്യതേ | വിചാരപ്പെട്ടുകൊണ്ടിരിക്കും. |

തതോ രാജാ വിനിശ്ചിത്യ സഹ മന്ത്രിഭിരാത്മവാൻ
പുരോഹിതമമാത്യാംശ്ച പ്രേഷയിഷ്യതി സത്കൃതാൻ. 14

| | |
|---|---|
| ''ആത്മവാൻ | ''ധൈൎയ്യവാനായ |
| രാജാ | രാജാവ്, |
| മന്ത്രിഭിഃ സഹ | മന്ത്രികളോടുംകൂടി |
| വിനിശ്ചിത്യ | ആലോചിച്ചുറച്ചു്, |
| പുരോഹിതം | പുരോഹിതനേയും, |
| സത്കൃതാൻ | സല്ക്കരിക്കപ്പെട്ടവരായ |
| അമാത്യാൻ ച | മന്ത്രിമാരേയും, |
| തതഃ | അവിടെനിന്നു, |
| പ്രേഷയിഷ്യതി | (ഋഷിയുടെ അടുക്കലേക്കു,) പറഞ്ഞയക്കും. |

തേ തു രാജ്ഞോ വചഃ ശ്രുത്വാ വ്യഥിതാ വിനതാനനാഃ
ന ഗച്ഛേമ ഋഷേൎഭീതാഃ അനുനേഷ്യന്തി തം നൃപം. 15

| | |
|---|---|
| ''തേ തു | ''അവരാകട്ടെ, |
| രാജ്ഞഃ | രാജാവിന്റെ |
| വചഃ | വാക്കു |
| ശ്രുത്വാ | കേട്ടു്, |
| ഋഷേഃ | ഋഷിയിൽനിന്നു |
| ഭീതാഃ | ഭയപ്പെട്ടവരായു്, |
| വ്യഥിതാഃ | ദുഃഖംപൂണ്ടവരായ്, |
| വിനതാനനാഃ | മുഖം താഴ്ത്തിയവരായ്, |
| 'ഗച്ഛേമ' ന | 'ഞങ്ങൾ പോകയില്ല, |
| തം | ആ [എന്നു |
| നൃപം | രാജാവിനോടു [ക്കും |
| അനുനേഷ്യന്തി | നല്ലവാക്കുബോധിപ്പി- |

വക്ഷ്യന്തി ചിന്തയിത്വാ തേ തസ്യോപായാംശ്ച തത് ക്ഷമാൻ
ആനേഷ്യാമോ വയം വിപ്രം ന ച ദോഷോ ഭവിഷ്യതി. 16

| | |
|---|---|
| '''ച | '''എങ്കിലും, |
| ദോഷഃ | ദോഷം |
| ഭവിഷ്യതി ന ച | വരാതെതന്നെ |
| തത്ക്ഷമാൻ | അതിന്നുവേണ്ടുന്നതക്ക |
| ഉപായാൻ | ഉപായങ്ങളെ |
| ചിന്തയിത്വാ | ആലോചിച്ചു്, |
| വയം | ഞങ്ങൾ |
| വിപ്രം | ബ്രാഹ്മണനെ |
| ആനേഷ്യാമഃ' | വരുത്താം,' എന്നു് |
| തേ | അവർ |
| തസ്യ | അദ്ദേഹത്തോടു |
| വക്ഷ്യന്തി | പറയും. |

ഏവമംഗാധിപേനൈവ ഗണികാഭിർഋഷേഃ സുതഃ
ആനീതോഽവർഷയദ്ദേവഃ ശാന്താ ചാസ്മൈ പ്രദീയതേ. 17

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം, | ഏവ | ഉടനേ |
| ഋഷേഃ | ഋഷിയുടെ | ദേവഃ | വരുണഭഗവാൻ |
| സുതഃ | കുമാരൻ, [നാൽ | അവർഷയത് | മഴയുംപൊഴിക്കും; |
| അംഗാധിപേന | അംഗദേശരാജാവി- | ശാന്താ ച | ശാന്തയും |
| ഗണികാഭിഃ | വേശ്യാസ്ത്രീകളെക്കൊണ്ടു് | അസ്മൈ | അദ്ദേഹത്തിന്നു |
| ആനീതഃ | കൂട്ടിക്കൊണ്ടുവരപ്പെട്ടും | പ്രദീയതേ | വിവാഹംചെയ്തുകൊടുക്കപ്പെടും. |

ഋഷ്യശൃംഗസ്തു ജാമാതാ പുത്രാംസ്തവ വിധാസ്യതി
സനത്കുമാരകഥിതോ യഥാ തേ വ്യാഹൃതം മയാ. 18

| | | | |
|---|---|---|---|
| "ജാമാതാ | "മരുമകനായ | സനത്കുമാര കഥിതം | സനത്കുമാരമുനിയാൽ പറയപ്പെട്ടതിനെ |
| ഋശ്യശൃംഗഃ | ഋശ്യശൃംഗമുനി | തു | ഇപ്പോൾ |
| തവ | അങ്ങേയ്ക്കു് | മയാ | എന്നാൽ |
| പുത്രാൻ | പുത്രന്മാരെ | തേ | നിന്തിരുവടിയോടു |
| വിധാസ്യതി | അരുളും; | വ്യാഹൃതം" | ഉണർത്തിക്കപ്പെട്ടു."[യി |
| യഥാ | എന്നിപ്രകാരം | | |

അഥ ഹൃഷ്ടോ ദശരഥഃ സുമന്ത്രം പ്രത്യഭാഷത
യഥശ്യശൃംഗസ്ത്വാനീതഃ വിസ്തരേണ ത്വയോച്യതാം. 19

| | | | |
|---|---|---|---|
| അഥ | അപ്പോൾ | തു | അപ്രകാരമിരുന്നിട്ടും, |
| ദശരഥഃ | ദശരഥരാജാവു് | യഥാ | എങ്ങിനെയാണു് |
| ഹൃഷ്ടഃ | ആനന്ദംപൂണ്ടവനായി | ആനീതഃ | കൂട്ടിക്കൊണ്ടുവരപ്പെട്ടു എന്നസംഗതി |
| സുമന്ത്രം | സുമന്ത്രരോടായി | ത്വയാ | ഭവാനാൽ |
| പ്രത്യഭാഷത | മറുപടി അരുളിച്ചെയ്തു; | വിസ്തരേണ | വിസ്താരമായു് |
| "ഋശ്യശൃംഗഃ | "ഋശ്യശൃംഗമുനി, | ഉച്യതാം" | കഥിക്കപ്പെടട്ടേ" |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
നവമഃ സർഗ്ഗഃ=ഒമ്പതാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 338).

# ദശമഃ സൎഗ്ഗഃ=പത്താം സൎഗ്ഗം

[ഋശ്യശൃംഗാനയനകഥനം=അംഗരാജ്യത്തിലേക്കു ഋശ്യശൃംഗമുനിയെ കൂട്ടിക്കൊണ്ടുവരുന്നതു.]

സുമന്ത്രശ്ചോദിതോ രാജ്ഞാ പ്രോവാചേദം വചസ്തദാ
യഥൎശ്യശൃംഗസ്ത്വാനീതഃ ശൃണുമേ മന്ത്രിഭിഃ സഹ. 1

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രർ | സഃ ഋശ്യശൃംഗഃ | ആ ഋശ്യശൃംഗമുനി |
| തദാ | ആ സമയം | തു | അപ്രകാരമിരുന്നിട്ടും, |
| രാജ്ഞാ | രാജാവിനാൽ | യഥാ | എങ്ങിനെ |
| ചോദിതഃ | ചോദിക്കപ്പെട്ടവനാ[യി] | ആനീതഃ ഹ | കൊണ്ടുവരപ്പെട്ടുവോ, അതിനെ |
| ഇദം വചഃ | ഈ വചനത്തെ | | |
| പ്രോവാച | ഉരച്ചു; | മേ | എങ്കൽനിന്നു |
| ''മന്ത്രിഭിഃ | "മന്ത്രിമാരാൽ | ശൃണു | കേട്ടരുളിയാലും. |

രോമപാദമുവാചേദം സഹാമാത്യഃ പുരോഹിതഃ
ഉപായോ നിരപായോഽയമസ്മാഭിരഭിചിന്തിതഃ. 2
ഋശ്യശൃംഗോ വനചരസ്തപസ്സ്വാധ്യായനേ രതഃ
അനഭിജ്ഞഃ സ നാരീണാം വിഷയാണാം സുഖസ്യ ച. 3
ഇന്ദ്രിയാൎത്ഥൈരഭിമതൈൎന്നരചിത്തപ്രമാഥിഭിഃ
പുരമാനായയിഷ്യാമഃ ക്ഷിപ്രം ചാധ്യവസീയതാം. 4
ഗണികാസ്തത്ര ഗച്ഛന്തു രൂപവത്യഃ സ്വലങ്കൃതാഃ
പ്രലോഭ്യ വിവിധോപായൈരാനേഷ്യന്തീഹ സത്കൃതാഃ. 5

| | | | |
|---|---|---|---|
| ''പുരോഹിതഃ | ''പുരോഹിതൻ | നാരീണാം | സ്ത്രീകളേയും, |
| സഹാമാത്യഃ | മന്ത്രിമാരോടുകൂടി | വിഷയാണാം സുഖസ്യ ച | വിഷയസുഖത്തേയും |
| രോമപാദം | രോമപാദനൃപനോടായി | | |
| ഇദം | ഇങ്ങിനെ | അനഭിജ്ഞഃ | അറിയാത്തവനാകുന്നു; |
| ഉവാച | പറഞ്ഞു | നരചിത്ത-പ്രമാഥിഭിഃ | മനുഷ്യരുടെ ചിത്തത്തെ ആകൎഷിപ്പാൻ |
| 'അയം | 'ഈ | | കഴിവുള്ളവയും |
| നിരപായഃ | അപായമില്ലാത്തതായ | | |
| ഉപായഃ | ഉപായം, | അഭിമതൈഃ | പ്രിയങ്ങളും ആയ |
| അസ്മാഭിഃ | ഞങ്ങളാൽ | ഇന്ദ്രിയാൎത്ഥൈഃ | ഇന്ദ്രിയവ്യാപാരങ്ങ[ളാൽ] |
| അഭിചിന്തിതഃ | ആലോചിക്കപ്പെട്ടു; | ക്ഷിപ്രം ച | വേഗത്തിൽ |
| തപസ്സ്വാ-ധ്യായനേ | തപസ്സിലും വേദാധ്യയനത്തിലും | പുരം | പട്ടണത്തിലേക്കു |
| | | ആനായ-യിഷ്യാമഃ | ഞങ്ങൾ വരുത്തിക്കൊള്ളാം; |
| രതഃ | തല്പരനും | | |
| വനചരഃ | വനവാസിയും ആയ | അധ്യവസീ-യതാം | കല്പിച്ചു തിരുമാനിച്ചാലും; |
| സഃ | ആ | | |
| ഋശ്യശൃംഗഃ | ഋശ്യശൃംഗമുനി, | രൂപവത്യഃ | രൂപവതികളും |

| | | | |
|---|---|---|---|
| സ്വലങ്കൃതാഃ | നന്നായലങ്കരിക്കപ്പെട്ട | പ്രലോഭ്യ | വശീകരിച്ച് |
| ഗണികാഃ | വേശ്യമാർ [വരും ആയ | സത്കൃതാഃ | ബഹുമാനിക്കപ്പെട്ടവ |
| തത്ര ഗച്ഛന്തു | അങ്ങോട്ട് പോകട്ടെ; | | രായി |
| വിവിധോ- | പല ഉപായങ്ങളെ | ഇഹ | ഇവിടേക്കു |
| പായൈഃ | കൊണ്ട് | ആനേഷ്യന്തി' | കൂട്ടിക്കൊണ്ടുവരും.' |

ശ്രുത്വാ തഥേതി രാജാ ച പ്രത്യുവാച പുരോഹിതം
പുരോഹിതോ മന്ത്രിണശ്ച തഥാ ചക്രുശ്ച തേ തദാ
വാരമുഖ്യാസ്തു തച്ഛ്രുത്വാ വനം പ്രവിവിശുർമ്മഹത്. 6

| | | | |
|---|---|---|---|
| ''രാജാ | ''രാജാവ് | തേ | ആ |
| ശ്രുത്വാ | (അതു)കേട്ടു, | മന്ത്രിണഃ ച | മന്ത്രിമാരും, |
| പുരോഹിതം | പുരോഹിതനോടായി, | തഥാ ച | അപ്രകാരംതന്നെ |
| 'തഥാ ച' | 'അങ്ങിനെതന്നെയാ | ചക്രുഃ | ചെയ്തു; |
| ഇതി | എന്നും [കട്ടെ, | വാരമുഖ്യാഃ തു | മുഖ്യവേശ്യമാരും |
| പ്രത്യുവാച | മറുപടി കല്പിച്ചു; | തത് ശ്രുത്വാ | അതു കേട്ട് |
| തദാ | അപ്പോൾ | മഹത് വനം | വൻകാട്ടിൽ |
| പുരോഹിതഃ | പുരോഹിതനും, | പ്രവിവിശുഃ | പ്രവേശിച്ചു. |

ആശ്രമസ്യാവിദൂരേऽസ്മിൻ യത്നം കുർവ്വന്തി ദർശനേ
ഋഷിപുത്രസ്യ ധീരസ്യ നിത്യമാശ്രമവാസിനഃ. 7

| | | | |
|---|---|---|---|
| "അസ്മിൻ | ''ഈ | ധീരസ്യ | ധീരനായ |
| ആശ്രമസ്യ | ആശ്രമത്തിന്റെ | ഋഷിപുത്രസ്യ | ഋഷിപുത്രന്റെ |
| അവിദൂരേ | സമീപത്തിലായി | ദർശനേ | ദർശനം ലഭിപ്പാൻ |
| നിത്യം | എപ്പോഴും | യത്നം | (അവർ)പ്രയത്നം |
| ആശ്രമ- | ആശ്രമത്തിൽതന്നെ | കുർവ്വന്തി | ചെയ്യുകയായി, |
| വാസിനഃ | വസിക്കുന്ന | | |

പിതുഃ സ നിത്യസന്തുഷ്ടോ നാതിചക്രാമ ചാശ്രമാത്. 8

| | | | |
|---|---|---|---|
| ''സഃ ച | "അദ്ദേഹമാകട്ടെ | ആശ്രമാത് | ആശ്രമത്തിൽനിന്ന് |
| പിതുഃ | പിതാവിങ്കൽ [നായി | അതിചക്രാമ | പുറത്തുവന്നതേയില്ല. |
| നിത്യസന്തുഷ്ടഃ | അചഞ്ചലപ്രീതിയുക്ത- | ന | |

ന തേന ജന്മപ്രഭൃതി ദൃഷ്ടപൂർവ്വം തപസ്വിനാ
സ്ത്രീ വാ പുമാൻ വാ യച്ചാന്യത് സത്വം നഗരരാഷ്ട്രജം. 9

| | | | |
|---|---|---|---|
| "തപസ്വിനാ | "തപസ്വിയായ | അന്യത് | വേറെ |
| തേന | അദ്ദേഹത്താൽ | നഗരരാഷ്ട്രജം | പട്ടണത്തിലോ നാട്ടി |
| ജന്മപ്രഭൃതി | പിറന്നതുതൊട്ടു | യത് | യാതൊരു [ലോ ഉള്ള |
| സ്ത്രീ വാ | സ്ത്രീയാകട്ടെ | സത്വം ച | ജന്തുവാകട്ടെ,[ട്ടിട്ടില്ല. |
| പുമാൻ വാ | പുരുഷനാകട്ടെ, | ദൃഷ്ടപൂർവ്വം ന | മുമ്പു കണ്ടറിയപ്പെ- |

തതഃ കദാചിത് തം ദേശമാജഗാമ യദൃച്ഛയാ
വിഭണ്ഡകസുതസ്തത്ര താശ്ചാപശ്യദ്വരാംഗനാഃ. 10

| | | | |
|---|---|---|---|
| "തതഃ | ''പിന്നെ, | തം | ആ |
| കദാചിത് | ഒരിക്കൽ | ദേശം | പ്രദേശത്തിലേക്കു |
| വിഭണ്ഡക-സുതഃ | വിഭണ്ഡകപുത്രൻ, | ആജഗാമ | വന്നെത്തി; |
| | | താഃ | ആ |
| യദൃച്ഛയാ | യദൃച്ഛയായ് | വരാംഗനാഃ ച | ശ്രേഷ്ഠകന്യകമാരേയും |
| തത്ര | ദൂരെയുള്ള | അപശ്യത് | കണ്ടു. |

താശ്ചിത്രവേഷാഃ പ്രമദാ ഗായന്ത്യോ മധുരസ്വരൈഃ
ഋഷിപുത്രമുപാഗമ്യ സൎവ്വാ വചനമബ്രുവൻ. 11

| | | | |
|---|---|---|---|
| ''ചിത്ര-വേഷാഃ | "അതിഭംഗിയിൽ വസ്ത്രാലങ്കാരങ്ങൾ അണിഞ്ഞിരുന്നവരും, | പ്രമദാഃ | സ്ത്രീകൾ |
| | | സൎവ്വാഃ | എല്ലാവരും, |
| | | ഋഷിപുത്രം | ഋഷിപുത്രനെ |
| മധുരസ്വരൈഃ | മധുരസ്വരത്തിൽ | ഉപാഗമ്യ | അടുത്ത് |
| ഗായന്ത്യഃ | പാടികൊണ്ടിരുന്നവ | വചനം | (ഇങ്ങിനെ) മൊഴി |
| താഃ | ആ [രും ആയ | അബ്രുവൻ | ഉരച്ചു. |

കസ്ത്വം കിം വൎത്തസേ ബ്രഹ്മൻ ജ്ഞാതുമിച്ഛാമഹേ വയം
ഏകസ്ത്വം വിജനേ ഘോരേ വനേ ചരസി ശംസ നഃ. 12

| | | | |
|---|---|---|---|
| '''ബ്രഹ്മൻ | '''അല്ലയോ ബ്രാഹ്മണ [ശ്രേഷ്ഠ! | കിം | എന്തിന്നായി |
| ത്വം | അങ്ങ് | വൎത്തസേ ? | (ഇവിടെ)ഇരിക്കുന്നു? |
| കഃ ? | ആരാണു? | വയം | ഞങ്ങൾ |
| ത്വം ഏകഃ | അങ്ങു് ഏകനായി | ജ്ഞാതും | അറിവാൻ |
| വിജനേ | ആരുമില്ലാത്ത | ഇച്ഛാമഹേ | ആഗ്രഹിക്കുന്നു; |
| ഘോരേ വനേ | ഭയങ്കര വനത്തിൽ | നഃ | ഞങ്ങളോടു |
| ചരസി | സഞ്ചരിക്കുന്നുവല്ലോ; | ശംസ!' | ഉരചെയ്താലും!' |

അദൃഷ്ടരൂപാസ്താസ്തേന കാമ്യരൂപാ വനേ സ്ത്രിയഃ
ഹാൎദ്ദാത് തസ്യ മതിൎജ്ജാതാ ആഖ്യാതും പിതരം സ്വകം. 13

| | | | |
|---|---|---|---|
| ''കാമ്യരൂപാഃ | ''ചാരുരൂപിണികളും, | ഹാൎദ്ദാത് | സ്നേഹത്തോടെ, |
| തേന | അദ്ദേഹത്താൽ | സ്വകം | തന്റെ |
| വനേ | വനത്തിൽ | പിതരം | പിതാവിനെക്കുറിച്ച് |
| അദൃഷ്ടരൂപാഃ | കാണപ്പെട്ടിട്ടില്ലാത്ത രൂപത്തോടുകൂടിയവ | ആഖ്യാതും | പറവാൻ |
| | | തസ്യ | അദ്ദേഹത്തിനു |
| താഃ | ആ [രും ആയ, | മതിഃ | വിചാരം |
| സ്ത്രിയഃ | സ്ത്രീകളെ നോക്കി. | ജാതാ | ഉളവായി. |

പിതാ വിഭണ്ഡകോऽസ്മാകം തസ്യാഹം സുത ഔരസഃ
ഋശ്യശൃംഗ ഇതി ഖ്യാതം നാമ കൎമ്മ ച മേ ഭുവി. 14

| | | | |
|---|---|---|---|
| '''അസ്മാകം | '''എന്റെ | ഋശ്യശൃംഗഃ | ഋശ്യശൃംഗൻ |
| പിതാ | പിതാവ് | ഇതി | എന്നു |
| വിഭണ്ഡകഃ | വിഭണ്ഡകമുനി; | നാമ | പേർ; |
| തസ്യ | അദ്ദേഹത്തിന്നു | മേ | എന്റെ |
| അഹം | ഞാൻ (ധൎമ്മപ്രകാരം | കൎമ്മ ച | പ്രവൃത്തിയും |
| | ജനിച്ച) | ഭുവി | ലോകത്തിൽ |
| ഔരസഃ സുതഃ | ഔരസപുത്രൻ; | ഖ്യാതം | പ്രസിദ്ധമായതാകുന്നു. |

ഇഹാശ്രമപദോऽസ്മാകം സമീപേ ശുഭദൎശനാഃ
കരിഷ്യേ വോऽത്ര പൂജാം വൈ സൎവ്വാസാം വിധിപൂൎവ്വകം. 15

| | | | |
|---|---|---|---|
| '''ഇഹ | '''ഇവിടെ | അത്ര | ഇവിടെവെച്ച്, |
| സമീപേ | സമീപത്തിൽ, [ആക | വഃ | നിങ്ങളു |
| അസ്മാകം | ഞങ്ങളുടെ [ന്നു) | സൎവ്വാസാം | എല്ലാവൎക്കും |
| ആശ്രമപദഃ; | ആശ്രമസ്ഥലം; | വിധിപൂൎവ്വകം | ശാസ്ത്രപ്രകാരം |
| ശുഭദൎശനാഃ! | അല്ലയോ അഴകാൎന്ന രൂ | പൂജാം | പൂജയെ |
| | പത്തോടുകൂടിയവരേ! | കരിഷ്യേ വൈ' | ഞാൻ ചെയ്യാം' |

ഋഷിപുത്രവചഃ ശ്രുത്വാ സൎവ്വാസാം മതിരാസ വൈ
തദാശ്രമപദം ദ്രഷ്ടും ജഗ്മുഃ സൎവ്വാശ്ച തേന താഃ. 16

| | | | |
|---|---|---|---|
| ഋഷിപുത്രഃ– | ''ഋഷിപുത്രന്റെ | സൎവ്വാഃ | എല്ലാവരും |
| വചഃ | വാക്കു | തദാശ്രമപദം | അദ്ദേഹത്തിന്റെ |
| ശ്രുത്വാ | കേട്ട്, | | ആശ്രമസ്ഥലത്തെ |
| സൎവ്വാസാം | എല്ലാവൎക്കും | ദ്രഷ്ടും | കാണ്മാനായി, |
| മതിഃ | ആഗ്രഹം | തേന ച | അദ്ദേഹത്തിന്റെ |
| ആസ വൈ; | ഉളവായി; | | ഒന്നിച്ചുതന്നെ |
| താഃ | അവർ | ജഗ്മുഃ | ചെന്നു. |

ഗതാനാം തു തതഃ പൂജാമൃഷിപുത്രശ്ചകാര ഹ
ഇദമൎഘ്യമിദം പാദ്യമിദാമൂലമിദം ഫലം. 17

| | | | |
|---|---|---|---|
| "ഋഷിപുത്രഃ | ''ഋഷിപുത്രൻ | പാദ്യം, | പാദ്യം, |
| തതഃ | അങ്ങു | ഇദം | ഇതു |
| ഗതാനാം | ചെന്നവൎക്കു | മൂലം, | കിഴങ്ങു, |
| തു | ഉടനെ | ഇദം | ഇതു് |
| 'ഇദം | 'ഇതു | ഫലം,' | പഴം,' എന്നിങ്ങിനെ |
| അൎഘ്യം. | അൎഘ്യം. | പൂജാം | ഉപചാരത്തെ |
| ഇദം | ഇതു | ചകാര ഹ. | ചെയ്തു, ആശ്ചൎയ്യം! |

പ്രതിഗൃഹ്യ ച താം പൂജാം സൎവ്വാ ഏവ സമുത്സുകാഃ
ഋഷേൎഭീതാശ്ച ശീഘ്രം തു ഗമനായ മതിം ദധുഃ. 18

| | | | |
|---|---|---|---|
| "സമുത്സുകാഃ | ''അത്യുത്സാഹത്തോടു കൂടെ | ഏവ | തൽക്ഷണം |
| താഃ | അവർ | ഋഷേഃ | (വിഭണ്ഡക) ഋഷിയിൽനിന്നും |
| സൎവ്വാഃ | എല്ലാവരും | ഭീതാഃ, | ഭയംപൂണ്ടവരായും, |
| താം | ആ | ശീഘ്രം | വിരവോടെ |
| പൂജാം | ഉപചാരത്തെ | തു ഗമനായ | മടങ്ങിപ്പോയ്ക്കളവാൻ |
| പ്രതിഗൃഹ്യ, | അംഗീകരിച്ചു, | മതിം ദധുഃ | ആലോചിച്ചു. |
| ച, | എങ്കിലും, | | |

അസ്മാകമപി മുഖ്യാനി ഫലാനീമാനി വൈ ദ്വിജ
ഗൃഹാണ പ്രതി ഭദ്രം തേ ഭക്ഷയസ്വ ച മാ ചിരം. 19

| | | | |
|---|---|---|---|
| "ദ്വിജ! | ''ഹേ ബ്രാഹ്മണോത്തമ! | പ്രതി ഗൃഹാണ; | പകരം സ്വീകരിച്ചാലും; |
| അസ്മാകം | ഞങ്ങളുടെ | തേ | അങ്ങേക്കു |
| മുഖ്യാനി | വിശേഷപ്പെട്ട | ഭദ്രം: | മംഗളം; |
| ഇമാനി | ഈ | ഭക്ഷയസ്വ; | ഭക്ഷിച്ചാലും; |
| ഫലാനി അപി വൈ | പഴങ്ങളേയും, | ചിരം മാ ച.' | താമസിക്കരുതു്.' |

തതസ്താസ്തം സമാലിംഗ്യ സൎവ്വാ ഹൎഷസമന്വിതാഃ
മോദകാൻ പ്രദദുസ്തസ്മൈ ഭക്ഷ്യാംശ്ച വിവിധാൻശുഭാൻ. 20

| | | | |
|---|---|---|---|
| ''തതഃ | ''ആ സമയം | വിവിധാൻ | പലമാതിരിയായ |
| താഃ സൎവ്വാഃ | അവർ എല്ലാവരും | ശുഭാൻ | നല്ലനല്ല |
| ഹൎഷസമന്വിതാഃ | സന്തോഷംപൂണ്ടവരായി | മോദകാൻ | മോദകങ്ങളെയും, |
| തം | അദ്ദേഹത്തെ | ഭക്ഷ്യാൻ ച | പലഹാരങ്ങളെയും |
| സമാലിംഗ്യ, | ആലിംഗനംചെയ്തു്, | തസ്മൈ | അദ്ദേഹത്തിന്നു് |
| | | പ്രദദുഃ. | കൊടുത്തു. |

താനി ചാസ്വാദ്യ തേജസ്വീ ഫലാനീതി സ്മ മന്യതേ
അനാസ്വാദിതപൂൎവ്വാണി വനേ നിത്യനിവാസിനാ. 21

| | | | |
|---|---|---|---|
| ''വനേ | "കാട്ടിൽതന്നെ | താനി ച | അവയെയും |
| നിത്യനിവാസിനാ | എല്ലായ്പോഴുംവസിച്ചിരുന്നതിനാൽ, | ആസ്വാദ്യ, | രുചിച്ചു്, |
| അനാസ്വാദിതപൂൎവ്വാണി | മുമ്പൊരിക്കലും സ്വാദുനോക്കാത്തവയായ | തേജസ്വീ | തേജസ്വിയായ അദ്ദേഹം |
| | | ഫലാനി ഇതി | പഴങ്ങൾ എന്നുതന്നെ |
| | | മന്യതേ സ്മ. | നിനച്ചുപോയി. |

ആപൃച്ഛ്യ ച തദാ വിപ്രം വ്രതചൎയ്യാം നിവേദ്യ ച
ഗച്ഛന്തി സ്മാപദേശാത്താ ഭീതാസ്തസ്യ പിതുഃ സ്ത്രീയഃ 22

| | | | |
|---|---|---|---|
| "തദാ | ''അപ്പോൾ | ച | ഏതോ ഒരു |
| താഃ | ആ | വ്രതചൎയ്യാം | വ്രതാനുഷ്ഠാനമുള്ളതായ് |
| സ്ത്രീയഃ | സ്ത്രീകൾ | നിവേദ്യ | അറിയിച്ച് |
| തസ്യ | അദ്ദേഹത്തിന്റെ | ച, | ഉടനെ, |
| പിതുഃ | പിതാവിങ്കൽനിന്നു | അപദേശാത് | ആ വ്യാജത്താൽ |
| ഭീതാഃ | ഭയപ്പെട്ടവരായ് | ആപൃച്ഛ്യ, | യാത്രചൊല്ലി, |
| വിപ്രം | ബ്രാഹ്മണനോടായി, | ഗച്ഛന്തി സ്മ. | പുറപ്പെട്ടുപോയി. |

ഗതാസു താസു സൎവ്വാസു കാശ്യപസ്യാത്മജോ ദ്വിജഃ
അസ്വസ്ഥഹൃദയശ്ചാസീദ്ദുഃഖാത് സംപരിവൎത്തതേ. 23

| | | | |
|---|---|---|---|
| "താസു | ''അവർ | അസ്വസ്ഥ- ഹൃദയഃ | സ്വസ്ഥതയില്ലാത്ത ചിത്തത്തോടുകൂടിയവനായി |
| സൎവ്വാസു | എല്ലാവരും | | |
| ഗതാസു, | പോയാറെ, | | |
| കാശ്യപസ്യ | കാശ്യപമുനിയുടെ | ആസീത്; | ഭവിച്ചു; |
| ആത്മജഃ | പുത്രനായ | ച | അവ്വണ്ണംതന്നെ |
| ദ്വിജഃ, | ആ അന്തണശ്രേഷ്ഠൻ, | സംപരി- വൎത്തതേ | അങ്ങുമിങ്ങും ചെന്നുകൊണ്ടിരുന്നു. |
| ദുഃഖാത് | അതൽമൂലം | | |

തതോऽപരേദ്യുസ്തം ദേശമാജഗാമ സ വീൎയ്യവാൻ
മനോജ്ഞാ യത്ര താ ദൃഷ്ടാ വാരമുഖ്യാഃ സ്വലങ്കൃതാഃ 24

| | | | |
|---|---|---|---|
| "തതഃ | ''അതിനാൽ | സ്വലംകൃതാഃ | നന്നായലങ്കരിക്കപ്പെട്ടവരും ആയ |
| അപരേദ്യുഃ | പിറേറന്നാൾ | താഃ | ആ |
| വീൎയ്യവാൻ | വീൎയ്യവാനായ | വാരമുഖ്യാഃ | വേശ്യാരത്നങ്ങൾ |
| സഃ, | അദ്ദേഹം | ദൃഷ്ടാഃ | കാണപ്പെട്ടുവോ, |
| യത്ര | യാതൊരിടത്ത്, | തം ദേശം | ആ പ്രദേശത്തിൽ |
| മനോജ്ഞാഃ | മനോജ്ഞമാരും | ആജഗാമ. | വന്നു. |

ദൃഷ്ട്വൈവ ച തദാ വിപ്രമായാന്തം ഹൃഷ്ടമാനസാഃ
ഉപസൃത്യ തതഃ സൎവ്വാസ്താസ്തമൂചുരിദം വചഃ 25

| | | | |
|---|---|---|---|
| "തദാ | ''അപ്പോൾ | ഹൃഷ്ടമാനസാഃ | ചിത്തത്തിൽ ആഹ്ലാദം പൂണ്ടവരായി, |
| ആയാന്തം | വന്നുകൊണ്ടിരുന്ന | തതഃ | ആ ദിക്കിൽ |
| വിപ്രം | അന്തണനെ | തം | അദ്ദേഹത്തെ |
| ദൃഷ്ട്വാ | കണ്ട്, | ഉപസൃത്യ, | എതിരേററ് അടുത്തുചെന്ന്, |
| ഏവ | ഉടനെ | ഇദം | ഈ |
| താഃ | അവർ | വചഃ ച | മൊഴിയേയും |
| സൎവ്വാഃ, | എല്ലാവരും, | ഊചുഃ. | ഉരച്ചു. |

ഏഹ്യാശ്രമപദം സൌമ്യ അസ്മാകമിതി ചാബ്രുവൻ
വിചിത്രാണി ബഹൂനി സ്യുർമൂലാനി ച ഫലാനി ച
തത്രാപ്യേഷ വിധിഃ ശ്രീമാൻ വിശേഷേണ ഭവിഷ്യതി. 26

| | |
|---|---|
| '''സൌമ്യ! | '''സ്നേഹിത! |
| അസ്മാകം | ഞങ്ങളുടെ |
| ആശ്രമപദം | ആശ്രമസ്ഥലത്തിലേ |
| ഏഹി: | വന്നാലും: [ക |
| തത്ര | അവിടെ |
| വിചിത്രാണി | വിചിത്രങ്ങളായ |
| ബഹൂനി | പലപല |
| മൂലാനി ച | കിഴങ്ങുകളും |
| ഫലാനി ച സ്യുഃ | പഴങ്ങളും ഉണ്ടു്: |
| അപി | എന്നുതന്നേയല്ല |
| ശ്രീമാൻ | സമൃദ്ധിയായ |
| ഏഷഃ | ഈ |
| വിധിഃ | ഉപചാരകർമ്മം [ത്തിൽ |
| വിശേഷേണ | വിശേഷപ്പെട്ട തര |
| ഭവിഷ്യതി', | ഉണ്ടാകുകയുംചെയ്യും', |
| ഇതി ച | എന്നും |
| അബ്രുവൻ. | പറഞ്ഞു. |

ശ്രുത്വാ തു വചനം താസാം സർവ്വാസാം ഹൃദയംഗമം
ഗമനായ മതിം ചക്രേ തം ച നിന്യുസ്തദാ സ്ത്രീയഃ 27

| | |
|---|---|
| ''താസാം | ''അവർ |
| സർവ്വാസാം | എല്ലാവരുടേയും |
| ഹൃദയംഗമം | മനോജ്ഞമായ |
| വചനം ശ്രുത്വാ, | മൊഴികേട്ടു്, |
| തു, | ഉടനെ, |
| ഗമനായ | പോകുവാൻ |
| മതിം ചക്രേ, | ഉറച്ചു: |
| തം | അദ്ദേഹത്തെ |
| തദാ ച | തൽക്ഷണം തന്നെ |
| സ്ത്രീയഃ | സ്ത്രീകൾ [ചെയ്തു. |
| നിന്യുഃ | കൂട്ടിക്കൊണ്ടുപോകയും |

തത്ര ചാനീയമാനേ തു വിപ്രേ തസ്മിൻ മഹാത്മനി
വവർഷ സഹസാ ദേവോ ജഗത് പ്രഹ്ലാദയംസ്തദാ. 28

| | |
|---|---|
| ''മഹാത്മനി | ''മഹാത്മാവായ |
| തസ്മിൻ | ആ |
| വിപ്രേ ച, | ബ്രാഹ്മണനും, |
| തത്ര | അവിടേക്കു് |
| ആനീയമാനേ തു, | കൂട്ടിക്കൊണ്ടുപോകപ്പെടുന്ന സമയത്തിൽ, |
| തദാ, | അപ്പോൾ, |
| ദേവഃ, | വരുണഭഗവാൻ, |
| ജഗത് | ലോകത്തെ |
| പ്രഹ്ലാദയൻ, | ആഹ്ലാദിപ്പിച്ചുകൊ [ണ്ടു |
| സഹസാ | പെട്ടെന്നു് |
| വവർഷ | മഴപൊഴിച്ചു. |

വർഷേണൈവാഗതം വിപ്രം വിഷയം സ്വം നരാധിപഃ
പ്രത്യുദ്ഗമ്യ മുനിം പ്രഹ്വഃ ശിരസാ ച മഹീം ഗതഃ 29

| | |
|---|---|
| ''വർഷേണ ഏവ | ''മഴയോടുകൂടെത്ത |
| വിഷയം | നഗരത്തിൽ [ന്നെ |
| ആഗതം | എത്തിയ |
| മുനിം | മുനിശ്രേഷ്ഠനായ |
| വിപ്രം, | അന്തണനെ. |
| സഃ നരാധിപഃ, | ആ രാജാവു്, |
| പ്രത്യുദ്ഗമ്യ | എതിരേറ്റു് |
| പ്രഹ്വഃ, | വണങ്ങിക്കൊണ്ടു്, |
| ശിരസാ മഹീം ഗതഃ ച. | നമസ്കാരം ചെയ്തു. |

അർഘ്യം ച പ്രദദൌ തസ്മൈ ന്യായതഃ സുസമാഹിതഃ
വവ്രേ പ്രസാദം വിപ്രേന്ദ്രാന്മാ വിപ്രം മന്യുരാവിശേത്. 30

''സുസമാഹിതഃ ''അത്തൽ നീങ്ങിയവ
തസ്മൈ അദ്ദേഹത്തിന്ന് [നായി
ന്യായതഃ ശാസ്ത്രപ്രകാരം
അർഘ്യം പ്രദദൌ അർഘ്യത്തെ നൽകി;
വിപ്രം ബ്രാഹ്മണനെ
മന്യുഃ കോപം
ആവിശേത് മാ ഉൾക്കൊള്ളാതിരിക്ക
ത്തക്കവണ്ണം,
വിപ്രേന്ദ്രാത് ബ്രാഹ്മണോത്തമങ്കൽ
നിന്ന്
പ്രസാദം ച അനുഗ്രഹത്തേയും
വവ്രേ. വരിച്ചു.

അന്തഃപുരം പ്രവിശ്യാസ്മൈ കന്യാം ദത്വാ യഥാവിധി
ശാന്താം ശാന്തേന മനസാ രാജാ ഹർഷമവാപ സഃ. 31

''സഃ രാജാ, ''ആ രാജാവു്,
അന്തഃപുരം അന്തഃപുരത്തിൽ
പ്രവിശ്യ, എഴുന്നെള്ളി
കന്യാം ശാന്താം കന്യകയായ ശാന്തയെ
ശാന്തേന സമാധാനംപൂണ്ട
മനസാ ചിത്തത്തോടുകൂടിയവ
യഥാവിധി, ശാസ്ത്രപ്രകാരം, [നായി
അസ്മൈ ഇദ്ദേഹത്തിന്നായ്
ദത്വാ, പ്രദാനംചെയ്തു,
ഹർഷം അവാപ. സന്തോഷമുൾക്കൊണ്ടു

ഏവം സ ന്യവസത് തത്ര സർവ്വകാമൈഃ സുപൂജിതഃ
ഋശ്യശൃംഗോ മഹാതേജാഃ ശാന്തയാ സഹ ഭാര്യ്യയാ. 32

"ഏവം, ''ഇപ്രകാരം,
സഃ മഹാതേജാഃ "ആ മഹാതേജസ്വി
ഋശ്യശൃംഗഃ, ഋശ്യശൃംഗമുനി,[യായ
ഭാര്യ്യയാ പത്നിയായ
ശാന്തയാ സഹ, ശാന്തയോടുംകൂടി,
സർവ്വകാമൈഃ സർവ്വാഭീഷ്ടങ്ങളാലും
സുപൂജിതഃ നന്നായു് ഉപചരിക്ക
പ്പെട്ടവനായ്
തത്ര അവിടെ
ന്യവസത്" വസിച്ചു."

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ദശമഃ സർഗ്ഗഃ = പത്താം സർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 370).

# ഏകാദശഃ സൎഗ്ഗഃ=പതിനൊന്നാം സൎഗ്ഗം.

[ദശരഥേന ഋശ്യശൃംഗസ്യാനയനം=ദശരഥൻ ഋശ്യശൃംഗമുനിയെ
അയോദ്ധ്യയ്ക്കു കൊണ്ടുവന്നതു്.]

ഭൂയ ഏവ ച രാജേന്ദ്ര ശൃണു മേ വചനം ഹിതം
യഥാ സ ദേവപ്രവരഃ കഥായാമേവമബ്രവീത്. 1

| | |
|---|---|
| "രാജേന്ദ്ര! | "ഹേ രാജശ്രേഷ്ഠ |
| സഃ ദേവപ്രവരഃ | ആ ദേവശ്രേഷ്ഠൻ |
| ഭൂയഃ | പിന്നേയും |
| കഥായാം | കഥയിൽ |
| ഏവം | പിൻവരുമാറു |
| യഥാ | ഏതുപ്രകാരം |
| അബ്രവീത് | അരുളിച്ചെയ്തുവോ, |
| ഹിതം വചനം | ഹിതമായ ആ വചന[ത്തെ |
| ച ഏവ | മുഴുവനും |
| മേ ശൃണു | എങ്കൽനിന്നുകേട്ടാലും. |

ഇക്ഷ്വാകൂണാം കുലേ ജാതോ ഭവിഷ്യതി സുധാൎമ്മികഃ
നാമ്നാ ദശരഥോ രാജാ ശ്രീമാൻ സത്യപ്രതിശ്രവഃ. 2

| | |
|---|---|
| "ഇക്ഷ്വാകൂണാം | ഇക്ഷ്വാകുക്കളുടെ |
| കുലേ | വംശത്തിൽ |
| സുധാൎമ്മികഃ | നല്ല ധാൎമ്മികനും |
| ശ്രീമാൻ | ശ്രീമാനും |
| സത്യപ്രതിശ്രവഃ | സത്യപ്രതിജ്ഞനും |
| നാമ്നാ | നാമത്താൽ |
| ദശരഥഃ | ദശരഥൻ എന്നുള്ളവ[നും ആയ |
| രാജാ | രാജാവു് |
| ജാതഃ ഭവിഷ്യതി | ജനിപ്പാൻ പോകുന്നു. |

അംഗരാജേന സഖ്യം ച തസ്യ രാജ്ഞോ ഭവിഷ്യതി
കന്യാ ചാസ്യ മഹാഭാഗ ശാന്താ നാമ ഭവിഷ്യതി. 3
പുത്രസ്ത്വംഗാധിരാജസ്യ രോമപാദ ഇതി ശ്രുതഃ
തം സ രാജാ ദശരഥോ ഗമിഷ്യതി മഹായശാഃ. 4
അനപത്യോഽസ്മി ധൎമ്മാത്മൻ ശാന്താഭൎത്താ മമ ക്രതും
ആരഭേത ത്വയാജ്ഞപ്തഃ സന്താനാൎത്ഥം കുലസ്യ ച 5

| | |
|---|---|
| "തസ്യ രാജ്ഞഃ | ആ രാജാവിന്നു, |
| അംഗരാജേന | അംഗരാജാവുമായി |
| സഖ്യം ച | ഉററസ്നേഹം |
| ഭവിഷ്യതി | ഉളവാകും |
| അംഗാധിരാജസ്യ | അംഗദേശാധിപന്നു |
| രോമപാദഃ | രോമപാദൻ |
| ഇതി ശ്രുതഃ | എന്നു് പേർകേട്ട |
| പുത്രഃ | പുത്രൻ(ഉളവാകും): |
| തു | പിന്നെ, |
| അസ്യ | ഇദ്ദേഹത്തിന്നു് |
| മഹാഭാഗാ | മഹാഭാഗ്യവതിയായി |
| ശാന്താ നാമ | ശാന്ത എന്നുപേരായ |
| കന്യാ ച | കന്യകയും |
| ഭവിഷ്യതി | ജനിക്കും. |
| മഹായശാഃ | മഹായശസ്വിയായ |
| സഃ രാജാ | ആ രാജാവായ |
| ദശരഥഃ | ദശരഥൻ [വേ |
| ധൎമ്മാത്മൻ | അല്ലയോ ധൎമ്മാത്മാ– |
| അനപത്യഃ | പുത്രനില്ലാത്തവൻ |
| അസ്മി | ആകുന്നു ഞാൻ |
| ശാന്താ ഭൎത്താ | ശാന്തയുടെ ഭൎത്താവു്, |
| കുലസ്യ | വംശം |
| സന്താനാൎത്ഥം | അഭിവൃദ്ധിയാകുമാറു, |
| ത്വയാ | അങ്ങയാൽ |
| ആജ്ഞപ്തഃ ച | ആജ്ഞാപിക്കപ്പെട്ടു |
| മമ | എന്റെ [നായ്ത്തന്നേ |
| ക്രതും ആരഭേത | യാഗത്തെ നടത്തട്ടേ, |
| | എന്നുപറഞ്ഞു |
| തം ഗമിഷ്യതി | അദ്ദേഹത്തെ പ്രാപിക്കും |

ശ്രുത്വാ രാജ്ഞോഽഥ തദ്വാക്യം മനസാ സ വിചിന്ത്യ ച
പ്രദാസ്യതേ പുത്രവന്തം ശാന്താഭർത്താരമാത്മവാൻ. 6

| | |
|---|---|
| "രാജ്ഞഃ | "രാജാവിന്റെ |
| തത് | ആ |
| വാക്യം | വാക്യത്തെ |
| ശ്രുത്വാ | കേട്ട്, |
| ആത്മവാൻ | ധൈര്യവാനായ |
| സഃ | അദ്ദേഹം |
| അഥ | ഈ അവസ്ഥയിൽ, |
| മനസാ ച | മനസ്സുകൊണ്ടും |
| വിചിന്ത്യ | അല്പം ആലോചിച്ച് |
| പുത്രവന്തം | പുത്രനെ പ്രദാനം ചെയ്വാൻ ശക്തിയുള്ളവനായ, |
| ശാന്താഭർത്താരം | ശാന്തയുടെ ഭർത്താവിനെ |
| പ്രദാസ്യതേ. | പറഞ്ഞയക്കും. |

പ്രതിഗൃഹ്യ ച തം വിപ്രം സ രാജാ വിഗതജ്വരഃ
ആഹരിഷ്യതി തം യജ്ഞം പ്രഹൃഷ്ടേനാന്തരാത്മനാ. 7

| | |
|---|---|
| ""സഃ രാജാ | """ആ രാജാവ് |
| തം വിപ്രം | ആ ബ്രാഹ്മണശ്രേഷ്ഠനെ |
| പ്രതിഗൃഹ്യ, | സ്വീകരിച്ചുകൊണ്ട്, |
| ച | തന്മൂലം |
| വിഗതജ്വരഃ, | വിചാരം നീങ്ങിയവനായി |
| പ്രഹൃഷ്ടേന | സന്തുഷ്ടിയാർന്ന |
| അന്തരാത്മനാ, | മനസ്സോടുകൂടി, |
| തം | ആ |
| യജ്ഞം | യാഗത്തെ |
| ആഹരിഷ്യതി. | നടത്തും. |

തം ച രാജാ ദശരഥോ യശസ്കാമഃ കൃതാഞ്ജലിഃ
ഋശ്യശൃംഗം ദ്വിജശ്രേഷ്ഠം വരയിഷ്യതി ധർമ്മവിത്. 8
യജ്ഞാർത്ഥം പ്രസവാർത്ഥം ച സ്വർഗ്ഗാർത്ഥം ച നരേശ്വരഃ
ലഭതേ ച സ തം കാമം ദ്വിജമുഖ്യാദ്വിശാംപതിഃ. 9

| | |
|---|---|
| """ച | """എന്നല്ല, |
| ധർമ്മവിത് | ധർമ്മങ്ങളറിഞ്ഞവനും |
| നരേശ്വരഃ | ജനാധിപനും ആയ |
| ദശരഥഃ രാജാ | ദശരഥരാജാവ് |
| യജ്ഞാർത്ഥം | യാഗത്തിന്നായും |
| പ്രസവാർത്ഥം ച | സന്താനാർത്ഥമായും |
| സ്വർഗ്ഗാർത്ഥം ച | സ്വർഗ്ഗപ്രാപ്തിക്കായും |
| യശസ്കാമഃ | യശസ്സിനെ കാംക്ഷിച്ചവനായ്, |
| കൃതാഞ്ജലിഃ | കൂപ്പുകയ്യോടെ |
| ദ്വിജശ്രേഷ്ഠം | ബ്രാഹ്മണോത്തമനായ |
| തം ഋശ്യശൃംഗം | ആ ഋശ്യശൃംഗമുനിയെ |
| വരയിഷ്യതി: | വരണംചെയ്യും; |
| തം കാമം ച | ആ മനോരഥത്തേയും, |
| സഃ | ആ |
| വിശാംപതിഃ | ജനങ്ങളുടെ അധിപതി |
| ദ്വിജമുഖ്യാത് | ബ്രാഹ്മണശ്രേഷ്ഠങ്കൽനിന്ന് |
| ലഭതേ | പ്രാപിക്കയുംചെയ്യും. |

പുത്രാശ്ചാസ്യ ഭവിഷ്യന്തി ചത്വാരോഽമിതവിക്രമാഃ
വംശപ്രതിഷ്ഠാനകരാഃ സർവ്വലോകേഷു വിശ്രുതാഃ. 10

| | |
|---|---|
| ""അസ്യ | """ഇദ്ദേഹത്തിന്ന |
| അമിതവിക്രമാഃ | അളവററ പരാക്രമശാലികളായും, |
| വംശപ്രതിഷ്ഠാനകരാഃ | വംശത്തെ നിലനിർത്തുന്നവരായും, |
| സർവ്വലോകേഷു | എല്ലാലോകങ്ങളിലും |
| വിശ്രുതാഃ | കീർത്തിയുള്ളവരായും |
| ചത്വാരഃ പുത്രാഃ | നാലുപുത്രന്മാർ |
| ഭവിഷ്യന്തി. | ജനിക്കും. |
| ച!' | നിശ്ചയം തന്നെ!' |

ഏവം സ ദേവപ്രവരഃ പൂർവ്വം കഥിതവാൻ കഥാം
സനത്കുമാരോ ഭഗവാൻ പുരാ ദേവയുഗേ പ്രഭുഃ. 11

| | | | |
|---|---|---|---|
| "പൂർവ്വം | "പണ്ടുകാലത്തിൽ | സഃ | ആ |
| ദേവയുഗേ | കൃതയുഗത്തിൽ, | സനത്കുമാരഃ | സനത്കുമാരമഹർഷി, |
| പുരാ | പ്രാചീനനും | കഥാം | വൃത്താന്തത്തെ |
| ഭഗവാൻ | ഭഗവാനും | ഏവം | ഇപ്രകാരം |
| പ്രഭുഃ | പ്രഭുവും | കഥിതവാൻ | അരുളിച്ചെയ്തു. |
| ദേവപ്രവരഃ | ദേവശ്രേഷ്ഠനുമായ | | |

സ ത്വം പുരുഷശാർദ്ദൂല തമാനയ സുസത്കൃതം
സ്വയമേവ മഹാരാജ ഗത്വാ സബലവാഹനഃ. 12

| | | | |
|---|---|---|---|
| "പുരുഷ-ശാർദ്ദൂല! | "ഹേ പുരുഷശ്രേഷ്ഠ! | സബല-വാഹനഃ, | സൈന്യങ്ങളോടും വാഹനങ്ങളോടും കൂടിയ |
| മഹാരാജ! | മഹാരാജാവേ! | സ്വയം ഏവ | താൻതന്നെ [വനായ് |
| | | ഗത്വാ, | ചെന്നു, |
| സഃ | അപ്രകാരമുള്ള | തം | അദ്ദേഹത്തെ |
| ത്വം | നിന്തിരുവടി, | സുസത്കൃതം | വഴിപോലെ പൂജിച്ച് |
| | | ആനയ!" | കൂട്ടിക്കൊണ്ടുവന്നാലും!" |

അനുമാന്യ വസിഷ്ഠം ച സൂതവാക്യം നിശമ്യ ച
സാന്തഃപുരഃ സഹാമാത്യഃ പ്രയയൌ യത്ര സ ദ്വിജഃ. 13

| | | | |
|---|---|---|---|
| സൂതവാക്യം | സാരഥിയുടെ വാക്യ | സഹാമാത്യഃ | മന്ത്രിമാരോടുകൂടിയവ നായും |
| നിശമ്യ, | കേട്ടു, [ത്തെ | സാന്തഃപുരഃ, | അന്തഃപുരസ്ത്രീകളോടു |
| ച, | ഉടനെ, | സഃ | ആ [കൂടിയവനായും, |
| വസിഷ്ഠം ച | വസിഷ്ഠമഹർഷിയേയും | ദ്വിജഃ | ബ്രാഹ്മണോത്തമൻ |
| അനുമാന്യ, | സമ്മതിപ്പിച്ച് അനുജ്ഞവാങ്ങി, | യത്ര | ഉണ്ടായിരുന്ന സ്ഥല |
| | | പ്രയയൌ. | എഴുന്നെള്ളി. [ത്തേക്കു |

വനാനി സരിതശ്ചൈവ വ്യതിക്രമ്യ ശനൈഃ ശനൈഃ
അഭിചക്രാമ തം ദേശം യത്ര വൈ മുനിപുംഗവഃ. 14

| | | | |
|---|---|---|---|
| വനാനി ച | കാടുകളും | മുനിപുംഗവഃ | മുനിവരൻ |
| സരിതഃ ഏവ | നദികളും | യത്ര വൈ | എവിടെയോ, |
| ശനൈഃ ശനൈഃ | ക്രമത്തിൽ | തം ദേശം | ആ ദേശത്തെ |
| വ്യതിക്രമ്യ | കടന്ന്. | അഭിചക്രാമ. | പ്രാപിച്ചു. |

ആസാദ്യ തം ദ്വിജശ്രേഷ്ഠം രോമപാദസമീപഗം
ഋഷിപുത്രം ദദൎശാദൗ ദീപ്യമാനമിവാനലം 15

| | | | |
|---|---|---|---|
| ആസാദ്യ | (അവിടെ)ചെന്ന ശേഷം | ദീപ്യമാനം | വിളങ്ങിക്കൊണ്ടിരുന്ന വനും |
| രോമപാദ- സമീപഗം | രോമപാദരാജാവിന്റെ സമീപത്തിൽ ഇരുന്നിരുന്നവനും, | ഋഷിപുത്രം | ഋഷിപുത്രനും ആയ |
| | | തം | ആ |
| | | ദ്വിജശ്രേഷ്ഠം | ബ്രാഹ്മണശ്രേഷ്ഠനെ |
| അനലം ഇവ | അഗ്നിപോലെ | ആദൗ ദദൎശ. | ആദ്യം ദൎശിച്ചു. |

തതോ രാജാ യഥാന്യായം പൂജാം ചക്രേ വിശേഷതഃ
സഖിത്വാത്തസ്യ വൈ രാജ്ഞഃ പ്രഹൃഷ്ടേനാന്തരാത്മനാ. 16

| | | | |
|---|---|---|---|
| തതഃ | ആ സമയം | അന്തരാത്മനാ | ചിത്തത്തോടെ, |
| രാജാ, | രാജാവ്, | വിശേഷതഃ | വിശേഷമായ് |
| തസ്യ രാജ്ഞഃ | ആ രാജാവിന്റെ | പൂജാം | ഉപചാരത്തെ |
| സഖിത്വാത് | സഖവായിരുന്നതി | യഥാന്യായം | വിധിപ്രകാരം |
| പ്രഹൃഷ്ടേന | ആനന്ദംപൂണ്ട [നാൽ | ചക്രേ വൈ | ചെയ്തു. |

രോമപാദേന ചാഖ്യാതമൃഷിപുത്രായ ധീമതേ
സഖ്യം സംബന്ധകം ചൈവ തദാ തം പ്രത്യപൂജയത് 17

| | | | |
|---|---|---|---|
| രോമപദേന | രോമപാദനാൽ, | ആഖ്യാതം; | പറയപ്പെട്ടു; |
| ധീമതേ | ധീമാനായ | തദാ | അപ്പോൾ,(ഋഷി) |
| ഋഷിപുത്രായ | ഋഷികുമാരനോടായി, | ഏവ | ഉടനേ, |
| സഖ്യം ച | (തങ്ങടെ തമ്മിലുള്ള) സ്നേഹവും, | തം | അദ്ദേഹത്തെ |
| സംബന്ധകം ച | ബന്ധുത്വവും, | പ്രത്യപൂജയത് | താനും സൽകരിച്ചു. |

ഏവം സുസത്കൃതസ്തേന സഹോഷിത്വാ നരൎഷഭഃ
സപ്താഷ്ടദിവസാൻ രാജാ രാജാനമിദമബ്രവീത്. 18

| | | | |
|---|---|---|---|
| നരൎഷഭഃ രാജാ | നരശ്രേഷ്ഠനായ രാജാ | തേന സഹ | അദ്ദേഹത്തോടുകൂടെ |
| ഏവം | ഇങ്ങനെ [വ് | ഉഷിത്വാ | കഴിച്ചുകൂട്ടിയതിൽപി |
| സുസത്കൃതഃ | വഴിപോലെസൽക്കരിക്കപ്പെട്ടവനായ്, | രാജാനം | രാജാവിനോടായി[ന്നെ |
| സപ്താഷ്ട- ദിവസാൻ | ഏഴെട്ടുദിവസങ്ങൾ | ഇദം | ഇപ്രകാരം |
| | | അബ്രവീത് | പറഞ്ഞു. |

ശാന്താ തവ സുതാ രാജൻ സഹ ഭൎത്രാ വിശാംപതേ
മദീയം നഗരം യാതു കാൎയ്യം ഹി മഹദുദ്യതം. 19

| | | | |
|---|---|---|---|
| "വിശാംപതേ! | "ജനങ്ങളുടെ അധിപ | മദീയം നഗരം | എന്റെ നഗരത്തിലേ |
| രാജൻ! | നായ രാജാവേ! [നായ | യാതു | വരട്ടെ: [ക്കം |
| തവ സുതാ | അങ്ങയുടെ പുത്രിയായ | മഹത് | മഹത്തായ |
| ശാന്താ, | ശാന്ത, | കാൎയ്യം ഹി | കാൎയ്യമാണല്ലോ(തം!" |
| ഭൎത്രാ സഹ | ഭൎത്താവോടുകൂടി, | ഉദ്യതം"! | ആരംഭിക്കപ്പെട്ടിട്ടുള്ള |

തഥേതി രാജാ സംശ്രുത്യ ഗമനം തസ്യ ധീമതഃ
ഉവാച വചനം വിപ്രം ഗച്ഛ ത്വം സഹ ഭാൎയ്യയാ. 20

| | | | |
|---|---|---|---|
| രാജാ, | രാജാവ്, | സംശ്രുത്യ, | സമ്മതിച്ച്, |
| ധീമതഃ | ധീമാനായ | ഭാൎയ്യയാ സഹ | പത്നിയോടുംകൂടി |
| തസ്യ | അദ്ദേഹത്തിന്റെ | ത്വം ഗച്ഛ," | അങ്ങ് പോയാലും," |
| ഗമനം | യാത്രയെപ്പറ്റി | വചനം | വചനത്തെ, [എന്നു |
| "തഥാ | അങ്ങിനെതന്നെയാ | വിപ്രം | വിപ്രനോടായു |
| ഇതി | എന്നു [വട്ടെ," | ഉവാച | അരുളിച്ചെയ്തു. |

ഋഷിപുത്രഃ പ്രതിശ്രുത്യ തഥേത്യാഹ നൃപം തദാ
സ നൃപേണാഭ്യനുജ്ഞാതഃ പ്രയയൌ സഹ ഭാൎയ്യയാ. 21

| | | | |
|---|---|---|---|
| തദാ | അപ്പോൾ | നൃപേണ | രാജാവിനാൽ |
| ഋഷിപുത്രഃ | ഋഷിപുത്രൻ | അഭ്യനുജ്ഞാതഃ | വിടനൽകപ്പെട്ടവനായ |
| പ്രതിശ്രുത്യ | കേട്ട്, | സഃ | അദ്ദേഹം, |
| നൃപം | രാജാവിനോടായു | ഭാൎയ്യയാ | ഭാൎയ്യയോടു |
| തഥാ' ഇതി | അങ്ങിനെയാകട്ടെ' | സഹ | കൂടി |
| ആഹ | അരുളിച്ചെയ്തു [എന്നു | പ്രയയൌ | യാത്രയായി |

താവന്യോന്യാഞ്ജലിം കൃത്വാ സ്നേഹാത്സംശ്ലിഷ്യ ചോരസാ
നനന്ദതുർദ്ദശരഥോ രോമപാദശ്ച വീൎയ്യവാൻ. 22

| | | | |
|---|---|---|---|
| ദശരഥഃ | ദശരഥൻ, | കൃത്വാ, | ചെയ്തുകൊണ്ടു, |
| വീൎയ്യവാൻ | വീൎയ്യവാനായ | സ്നേഹാത് | സ്നേഹത്താൽ |
| രോമപാദഃ, | രോമപാദൻ, | ഉരസാ ച | മാറോടു |
| തൌ ച | ആ രണ്ടുപേരും | സംശ്ലിഷ്യ, | അണച്ചു' |
| അന്യോന്യാഞ്ജലിം | ഒരുവൎക്കൊരുവർ അഞ്ജലിബന്ധം | നനന്ദതുഃ | ആനന്ദിച്ചു. |

തതഃ സുഹൃദമാപൃച്ഛ്യ പ്രസ്ഥിതോ രഘുനന്ദനഃ
പൌരേഭ്യഃ പ്രേഷയാമാസ ദൂതാൻ വൈ ശീഘ്രഗാമിനഃ. 23

| | | | |
|---|---|---|---|
| രഘുനന്ദന | രഘുകുലജാതൻ, | ശീഘ്രഗാമിനഃ | വേഗത്തിൽ ചെല്ലുന്ന |
| സുഹൃദം | സുഹൃത്തോട് [വാങ്ങി | ദൂതാൻ | ദൂതന്മാരെ [വരായ |
| ആപൃച്ഛ്യ | യാത്രപറഞ്ഞു സമ്മതം | തതഃ | അവിടെനിന്നു |
| പ്രസ്ഥിതഃ | പുറപ്പെട്ടവനായി, | പ്രേഷയാമാസ വൈ | പറഞ്ഞയച്ചു. |
| പൌരേഭ്യഃ | പുരജനങ്ങളെ | | |

ക്രിയതാം നഗരം സൎവ്വം ക്ഷിപ്രമേവ സ്വലംകൃതം
ധൂപിതം സിക്തസംമൃഷ്ടം പതാകാഭിരലങ്കൃതം. 24

| | | | |
|---|---|---|---|
| “നഗരം | “പട്ടണം | ധൂപിതം | ധൂപക്കൂട്ടുകൾ പുകച്ച് |
| സൎവ്വം ഏവ | എങ്ങും | സിക്തസംമൃഷ്ടം | തളിച്ചുമെഴുകി, |
| ക്ഷിപ്രം | വേഗത്തിൽ, | പതാകാഭിഃ | കൊടികളാൽ |
| സ്വലംകൃതം | നല്ലപോലെ അലങ്കരിക്കപ്പെട്ടതായ്, | അലങ്കൃതാം | അലങ്കരിക്കപ്പെട്ടതാ |
| | | ക്രിയതാം”. | ചെയ്യപ്പെടട്ടെ,” [യം |

തതഃ പ്രഹൃഷ്ടാഃ പൌരാസ്തേ ശ്രുത്വാ രാജാനമാഗതം
തഥാ പ്രചക്രുസ്തത്സൎവ്വം രാജ്ഞാ യത് പ്രേഷിതം തദാ. 25

| | | | |
|---|---|---|---|
| തതഃ | അവിടേക്കും | രാജ്ഞാ | രാജാവിനാൽ |
| രാജാനം | രാജാവ് | യത് | യാതൊന്ന് |
| ആഗതം | തിരിച്ചെഴുന്നള്ളിയ | പ്രേഷിതം | കല്പിച്ചും പറഞ്ഞയക്ക |
| ശ്രുത്വാ | കേട്ട്, [തായും | തത് | അതും [പ്പെട്ടുവോ, |
| തേ പൌരാഃ | ആ പട്ടണവാസികൾ | സൎവ്വം | എല്ലാം, |
| പ്രഹൃഷ്ടാഃ, | അതിസന്തോഷംപൂണ്ടവരായി, | തഥാ | അവ്വണ്ണംതന്നെ |
| | | തദാ പ്രചക്രുഃ | ആ സമയംചെയ്തു. |

തതഃ സ്വലങ്കൃതം രാജാ നഗരം പ്രവിവേശ ഹ
ശംഖദുന്ദുഭിനിൎഘോഷൈഃ പുരസ്കൃത്യ ദ്വിജോത്തമം. 26

| | | | |
|---|---|---|---|
| തതഃ | അപ്പോൾ, | ശംഖദുന്ദുഭി-നിൎഘോഷൈഃ | ശംഖം, ദുന്ദുഭിമുതലായ വാദ്യഘോഷങ്ങളോടുംകൂടി, |
| രാജാ | അരചൻ | ദ്വിജോത്തമം | ബ്രാഹ്മണശ്രേഷ്ഠനെ |
| സ്വലംകൃതം | നന്നായലങ്കരിക്കപ്പെട്ട | പുരസ്കൃത്യ | മുമ്പിലാക്കിയുംകൊണ്ട് |
| നഗരം | നഗരത്തെ | പ്രവിവേശ ഹ | പ്രവേശിച്ചു,കാണ്ടാലും! |

തതഃ പ്രമുദിതാഃ സൎവ്വേ ദൃഷ്ട്വാ തം നാഗരാ ദ്വിജം
പ്രവേശ്യമാനം സത്കൃത്യ നരേന്ദ്രേണേന്ദ്രകൎമ്മണാ. 27

| | | | |
|---|---|---|---|
| തതഃ | ആ സമയം | തം | ആ |
| ഇന്ദ്രകൎമ്മണാ | ഇന്ദ്രതുല്യപരാക്രമശാ | ദ്വിജം ദൃഷ്ട്വാ, | ബ്രാഹ്മണനെ കണ്ട്, |
| നരേന്ദ്രേണ | രാജാവിനാൽ[ലിയായ | നാഗരാഃ | നഗരജനങ്ങൾ |
| സത്കൃത്യ | സൽക്കരിച്ചും [വനായ | സൎവ്വേ | എല്ലാവരും [ഷിച്ചു. |
| പ്രവേശ്യമാനം | പ്രവേശിക്കപ്പെടുന്ന– | പ്രമുദിതാഃ | അത്യധികംസന്തോ– |

അന്തഃപുരം പ്രവേശ്യൈനം പൂജാം കൃത്വാ ച ശാസ്ത്രതഃ
കൃതകൃത്യം തദാത്മാനം മേനേ തസ്യോപവാഹനാത്. 28

| | | | |
|---|---|---|---|
| ഏനം | ഇദ്ദേഹത്തെ | തസ്യ | അദ്ദേഹത്തിന്റെ |
| അന്തഃപുരം | അന്തഃപുരത്തിൽ | ഉപവാഹനാത് | ആനയനത്താൽ |
| പ്രവേശ്യ, | എഴുന്നെള്ളിച്ച്, | തദാ | അപ്പോൾ, |
| ശാസ്ത്രതഃ | വിധിപ്രകാരം | ആത്മാനം | തന്നെ |
| പൂജാം | ഉപചാരം | കൃതകൃത്യം ച | കൃതകൃത്യനെന്നുതന്നെ |
| കൃത്വാ, | ചെയ്തശേഷം, | മേനേ. | വിചാരിച്ചു. |

അന്തഃപുരാണി സൎവ്വാണി ശാന്താം ദൃഷ്ട്വാ തഥാഗതാം
സഹ ഭർത്രാ വിശാലാക്ഷീം പ്രീത്യാനന്ദമുപാഗമൻ. 29

| | | | |
|---|---|---|---|
| അന്തഃപുരാണി | അന്തഃപുര സ്ത്രീകൾ | വിശാലാക്ഷീം | വിശാലാക്ഷിയായ |
| സൎവ്വാണി, | എല്ലാവരും, | ശാന്താം ദൃഷ്ട്വാ | ശാന്തയെ കണ്ട് |
| തഥാ | അപ്രകാരം | പ്രീത്യാ | അൻപിനാൽ |
| ഭർത്രാ സഹ | ഭൎത്താവോടുകൂടി | ആനന്ദം | ആനന്ദം |
| ആഗതാം | വന്ന | ഉപാഗമൻ. | പൂണ്ടു. |

പൂജ്യമാനാ ച താഭിഃ സാ രാജ്ഞാ ചൈവ വിശേഷതഃ
ഉവാസ തത്ര സുഖിതാ കംചിത് കാലം സഭൎത്തൃകാ. 30

| | | | |
|---|---|---|---|
| സാ ച | അവളും, | സുഖിതാ, | സൌഖ്യപ്പെട്ടതപ്പെട്ട |
| താഭിഃ ഏവ | അവരാലും | തത്ര | അവിടെ (വളായ്, |
| രാജ്ഞാ ച | രാജാവിനാലും | സഭൎത്തൃകാ | ഭൎത്താവോടുംകൂടി |
| വിശേഷതഃ | വിശേഷമായ് | കഞ്ചിത് കാലം | കുറെ കാലം |
| പൂജ്യമാനാ | കൊണ്ടാടപ്പെട്ടവളായ് | ഉവാസ. | വസിച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ഏകാദശഃ സൎഗ്ഗഃ=പതിനൊന്നാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 400).

# ദ്വാദശഃസൎഗ്ഗഃ=പന്ത്രണ്ടാം സൎഗ്ഗം.

[ഋത്വിഗ്വരണം യജ്ഞീയാശ്വവിമോചനം ച=ഋത്വിക്കുകളെ വരിക്കുന്നതും അശ്വത്തെ ഭൂപ്രദക്ഷിണത്തിന്നായ് വിട്ടയക്കുന്നതും]

തതഃ കാലേ ബഹുതിഥൌ കസ്മിംശ്ചിത് സുമനോഹരേ
വസന്തേ സമനുപ്രാപ്തേ രാജ്ഞോ യഷ്ടും മനോഽഭവത്. 1

| | | | |
|---|---|---|---|
| തതഃ | അനന്തരം, | സമനുപ്രാപ്തേ, | ആരംഭിച്ചപ്പോൾ, |
| ബഹുതിഥൌ, | തിഥിവൎദ്ധനയുള്ള, | രാജ്ഞഃ | രാജാവിന്നു |
| കസ്മിംശ്ചിത് | ഒരു | യഷ്ടും | യാഗംചെയ്യാൻ |
| സുമനോഹരേ | അതിമനോജ്ഞമായ | മനഃ അഭവത് | ആഗ്രഹം ജനിച്ചു. |
| വസന്തേ കാലേ | വസന്തകാലം | | |

തതഃപ്രണമ്യ ശിരസാ തം വിപ്രം ദേവവൎണ്ണിനം
യജ്ഞായ വരയാമാസ സന്താനാൎത്ഥം കുലസ്യ ച 2

| | | | |
|---|---|---|---|
| തതഃ | അപ്പോൾ, | പ്രണമ്യ, | വണങ്ങി, |
| ദേവവൎണ്ണിനം | ദേവസമാനതേജസ്സാ | കുലസ്യ | വംശത്തിന്റെ |
| തം | ആ (ന്വനായ | സന്താനാൎത്ഥം | നിലനില്പിന്നായ്ക്കൊണ്ടു് |
| വിപ്രം | ബ്രാഹ്മണനെ, | യജ്ഞായ | യാഗത്തിന്നായും |
| ശിരസാ | ശിരസ്സുകൊണ്ടു് | വരയാമാസ ച | വരിക്കയുംചെയ്തു. |

തഥേതി ച സ രാജാനമുവാച ച സുസത്കൃതഃ
സംഭാരാഃ സംഭ്രിയന്താം തേ തുരഗശ്ച വിമുച്യതാം. 3

| | | | |
|---|---|---|---|
| സുസത്കൃതഃ | നല്ലപോലെ ഉപചരിക്കപ്പെട്ട | ഉവാച; | ഉരചെയ്തു; |
| | | ''സംഭാരാഃ ച | "എല്ലാ സാമഗ്രികളും |
| സഃ ച | അദ്ദേഹവും | സംഭ്രിയന്താം; | തെയ്യാറാക്കപ്പെടട്ടെ; |
| ''തഥാ" | "അപ്രകാരംതന്നെയാ | തേ | അങ്ങയുടെ |
| ഇതി | എന്നു (വട്ടെ" | തുരഗഃ ച | കുതിരയും |
| രാജാനം | രാജാവിനോടു | വിമുച്യതാം.'' | വിട്ടയക്കപ്പെടട്ടെ." |

തതോ രാജാഽബ്രവീദ്വാക്യം സുമന്ത്രം മന്ത്രിസത്തമം
സുമന്ത്രാവാഹയ ക്ഷിപ്രമൃത്വിജോ ബ്രഹ്മവാദിനഃ, 4
സുയജ്ഞം വാമദേവം ച ജാബാലിമഥ കാശ്യപം
പുരോഹിതം വസിഷ്ഠം ച യേ ചാപ്യന്യേ ദ്വിജോത്തമാഃ. 5

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ജാബാലിം അഥ | ജാബാലിമഹൎഷിയേയു |
| രാജാ, | രാജാവ്, | കാശ്യപം | കാശ്യപമഹൎഷിയേയും |
| മന്ത്രിസത്തമം | മന്ത്രിമുഖ്യനായ | പുരോഹിതം | പുരോഹിതനായ |
| സുമന്ത്രം. | സുമന്ത്രരോടായി, | വസിഷ്ഠം ച | വസിഷ്ഠമഹൎഷിയേയും |
| വാക്യം | വാക്യത്തെ | അപി | ഇനിയും |
| അബ്രവീത്: | അരുളിച്ചെയ്തു; | അന്യേ | മററു |
| ''സുമന്ത്ര! | ''അല്ലയോ സുമന്ത്ര! | ദ്വിജോത്തമാഃ | ബ്രാഹ്മണശ്രേഷ്ഠർ |

| | | | |
|---|---|---|---|
| ഋത്വിജഃ | പുരോഹിതന്മാരും | യേ ച | യാതൊരുവരോ അവരേയും |
| ബ്രഹ്മവാദിനഃ | വേദപാഠകന്മാരുമായ | | |
| സുയജ്ഞം | സുയജ്ഞരേയും | ക്ഷിപ്രം | വേഗത്തിൽ |
| വാമദേവം ച | വാമദേവമുനിയേയും | ആവാഹയ". | കൂട്ടിക്കൊണ്ടുവന്നാലും". |

തതഃ സുമന്ത്രസ്ത്വരിതം ഗത്വാ ത്വരിതവിക്രമഃ
സമാനയത് സ താൻ വിപ്രാൻ സമസ്താൻ വേദപാരഗാൻ 6

| | | | |
|---|---|---|---|
| തതഃ | അതിനാൽ | വേദപാരഗാൻ | വേദങ്ങളുടെ കരകണ്ട |
| ത്വരിതവിക്രമഃ | ശീഘ്രഗാമിയായ | താൻ | ആ (വരായ |
| സഃ സുമന്ത്രഃ | ആ സുമന്ത്രരും, | വിപ്രാൻ | ബ്രാഹ്മണർ |
| ത്വരിതം | വേഗത്തിൽ | സമസ്താൻ | എല്ലാവരേയും |
| ഗത്വാ, | ചെന്ന്, | സമാനയത് | കൂട്ടിക്കൊണ്ടുവന്നു. |

താൻ പൂജയിത്വാ ധർമ്മാത്മാ രാജാ ദശരഥസ്തദാ
ധർമ്മാർത്ഥസഹിതം യുക്തം ശ്ലക്ഷ്ണം വചനമബ്രവീത് 7

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ | ധർമ്മാർത്ഥ-സഹിതം | ധർമ്മാർത്ഥങ്ങളോടുകൂടിയതും |
| ദശരഥഃ രാജാ, | ദശരഥരാജാവ്, | യുക്തം | യോഗ്യമായതും |
| തദാ | അപ്പോൾ, | ശ്ലക്ഷ്ണം | മധുരമായതും ആയ |
| താൻ | അവരെ | വചനം | വാക്കിനെ |
| പൂജയിത്വാ, | സൽക്കരിച്ച്, | അബ്രവീത് | അരുളിച്ചെയ്തു. |

മമ ലാലപ്യമാനസ്യ പുത്രാർത്ഥം നാസ്തി വൈ സുഖം
തദർത്ഥം ഹയമേധേന യക്ഷ്യാമീതി മതിർമ്മമ. 8

| | | | |
|---|---|---|---|
| "പുത്രാർത്ഥം | പുത്രനുവേണ്ടി | തദർത്ഥം | അതിന്നായ്, |
| ലാലപ്യമാനസ്യ | പരിതപിക്കുന്ന | ഹയമേധേന | അശ്വമേധത്താൽ |
| മമ, | എനിക്ക്, | യക്ഷ്യാമി | യജിക്കേണം |
| സുഖം | സുഖം | ഇതി | എന്നാണ് |
| അസ്തി ന വൈ: | ഒട്ടുംതന്നെഇല്ല: | മമ മതിഃ | എന്റെ ആഗ്രഹം. |

തദഹം യഷ്ടുമിച്ഛാമി ശാസ്ത്രദൃഷ്ടേന കർമ്മണാ
ഋഷിപുത്രപ്രഭാവേന കാമാൻ പ്രാപ്സ്യാമി ചാപ്യഹം. 9

| | | | |
|---|---|---|---|
| തത് | അതുകൊണ്ട്, | അപി ച | എന്നല്ല, |
| അഹം | ഞാൻ | അഹം | ഞാൻ |
| ശാസ്ത്രദൃഷ്ടേന | ശാസ്ത്രങ്ങളിൽകണ്ട | ഋഷിപുത്ര-പ്രഭാവേന | ഋഷികുമാരന്റെ മഹിമയാൽ |
| കർമ്മണാ, | വിധിപ്രകാരം, | കാമാൻ | മനോരഥങ്ങളെ |
| യഷ്ടും | യാഗം ചെയ്വാൻ | പ്രാപ്സ്യാമി" | ലഭിക്കയുംചെയ്യും." |
| ഇച്ഛാമി: | ഇച്ഛിക്കുന്നു: | | |

തതഃ സാധ്വിതി തദ്വാക്യം ബ്രാഹ്മണാഃ പ്രത്യപൂജയൻ
വസിഷ്ഠപ്രമുഖാഃ സൎവ്വേ പാൎത്ഥിവസ്യ മുഖേരിതം. 10

| | |
|---|---|
| തതഃ | അവിടെ, |
| വസിഷ്ഠപ്രമുഖാഃ | വസിഷ്ഠാദികളായ |
| ബ്രാഹ്മണാഃ | ബ്രാഹ്മണർ |
| സൎവ്വേ | എല്ലാവരും, |
| പാൎത്ഥിവസ്യ | രാജാവിന്റെ |
| മുഖേരിതം | മുഖത്തിൽനിന്നുവന്ന |
| തത് വാക്യം | ആ വാക്യത്തെ |
| "സാധു" ഇതി | "നല്ലത്," എന്ന് |
| പ്രത്യപൂജയൻ. | കൊണ്ടാടി. |

ഋശ്യശൃംഗപുരോഗാശ്ച പ്രത്യൂചുൎന്നൃപതിം തദാ
സംഭാരാഃ സംഭ്രിയന്താം തേ തുരഗശ്ച വിമുച്യതാം. 11

| | |
|---|---|
| തദാ | അപ്പോൾ |
| ഋശ്യശൃംഗ- പുരോഗാഃ ച | ഋശ്യശൃംഗൻ മുതലായ അവരും, |
| നൃപതിം | രാജാവിനോട് |
| പ്രത്യൂചുഃ, | മറുവടി ഉരച്ചു, |
| "തേ സംഭാരാഃ | "ആ സാമഗ്രികൾ |
| സംഭ്രിയന്താം; | ഒരുക്കൂട്ടപ്പെടട്ടെ; |
| തുരഗഃ ച | കുതിരയും |
| വിമുച്യതാം. | വിട്ടയക്കപ്പെടട്ടെ. |

സൎവ്വഥാ പ്രാപ്സ്യസേ പുത്രാംശ്ചതുരോഽമിതവിക്രമാൻ
യസ്യ തേ ധാൎമ്മികീ ബുദ്ധിരിയം പുത്രാൎത്ഥമാഗതാ. 12

| | |
|---|---|
| "യസ്യ | "യാതൊരു |
| തേ | അവിടുത്തേക്ക് |
| പുത്രാൎത്ഥം | പുത്രനിമിത്തമായി |
| ധാൎമ്മികീ | ധൎമ്മയുക്തമായ |
| ഇയം ബുദ്ധിഃ | ഈ ആഗ്രഹം |
| ആഗതാ, | ഉളവായോ, അതിനാൽ |
| ചതുരഃ അമിത- വിക്രമാൻ | നാലും അളവററ പരാക്രമശാലികളായ |
| പുത്രാൻ, | പുത്രന്മാരെ, |
| സൎവ്വഥാ | സൎവ്വപ്രകാരേണ, |
| പ്രാപ്സ്യസേ" | അവിടന്ന് ലഭിക്കുമാറാകും." |

തതഃ പ്രീതോഽഭവദ്രാജാ ശ്രുത്വൈതദ്ദ്വിജഭാഷിതം
അമാത്യാംശ്ചാബ്രവീദ്രാജാ ഹൎഷേണേദം ശുഭാക്ഷരം. 13

| | |
|---|---|
| തതഃ രാജാ | അപ്പോൾ രാജാവ്, |
| ദ്വിജഭാഷിതം | ബ്രാഹ്മണരാൽ പറയപ്പെട്ട |
| ഏതത് ശ്രുത്വാ | ഇതിനെ കേട്ട്, |
| പ്രീതഃ അഭവത് | സന്തുഷ്ടനായ് ഭവിച്ചു; |
| ച, | എന്നുമാത്രമല്ല, |
| രാജാ | രാജാവ് |
| ഹൎഷേണ, | സന്തോഷത്തോടെ, |
| അമാത്യാൻ | മന്ത്രിമാരോടായി |
| ശുഭാക്ഷരം | ശുഭാക്ഷരങ്ങളോടുകൂടിയ |
| ഇദം അബ്രവീത്. | ഇതിനെ അരുളിച്ചെയ്തു. |

ഗുരൂണാം വചനാച്ഛീഘ്രം സംഭാരാഃ സംഭ്രിയന്തു മേ
സമൎത്ഥാധിഷ്ഠിതശ്ചാശ്വഃ സോപാധ്യായോ വിമുച്യതാം. 14

| | |
|---|---|
| "ഗുരൂണാം | "ഗുരുജനങ്ങളുടെ |
| വചനാത് | ആജ്ഞപ്രകാരം, |
| മേ സംഭാരാഃ | എനിക്കു സാമഗ്രികൾ |
| ശീഘ്രം | വേഗത്തിൽ |
| സംഭ്രിയന്തു; | തയ്യാറാക്കപ്പെടട്ടെ; |
| സമൎത്ഥാ- ധിഷ്ഠിതഃ | സമൎത്ഥരാൽ സംരക്ഷിക്കപ്പെട്ടതും |
| സോപാധ്യായഃ | ഉപാധ്യായന്മാരോടുകൂടിയതുമായ |
| അശ്വഃ ച | കുതിരയും |
| വിമുച്യതാം | വിട്ടയക്കപ്പെടട്ടെ. |

സരയ്വാശ്ചോത്തരേ തീരേ യജ്ഞഭൂമിൎവ്വിധീയതാം
ശാന്തയശ്ച പ്രവൎത്ത്യന്താം യഥാകല്പം യഥാവിധി. 15

| | | | |
|---|---|---|---|
| "ച | "എന്നല്ല, | വിധീയതാം; | നിൎമ്മിക്കപ്പെടട്ടെ; |
| സരയ്വാഃ | സരയൂനദിയുടെ | ശാന്തയഃ ച | ശാന്തികൎമ്മങ്ങളും |
| ഉത്തരേ | വടക്കേ | യഥാകല്പം | ഭംഗിയായും, |
| തീരേ | കരയിൽ, | യഥാവിധി | ശാസ്ത്രപ്രകാരം |
| യജ്ഞഭൂമിഃ | യാഗശാല | പ്രവൎത്ത്യന്താം. | നടക്കട്ടെ. |

ശക്യഃ കൎത്തുമയം യജ്ഞഃ സൎവ്വേണാപി മഹീക്ഷിതാ
നാപരാധോ ഭവേത് കഷ്ടോ യദ്യസ്മിൻ ക്രതുസത്തമേ. 16

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | സൎവ്വേണ | എല്ലാ |
| ക്രതുസത്തമേ | മുഖ്യമായ യാഗത്തിൽ | മഹീക്ഷിതാ അപി, | രാജാക്കന്മാരാലും തന്നെ, |
| കഷ്ടഃ | കഠിനമായ | അയം യജ്ഞഃ, | ഈ യാഗം, |
| അപരാധഃ | തെററുകൾ | കൎത്തും | ചെയ്വാൻ |
| ഭവേത്, | ഉണ്ടായേക്കാം; | ശക്യഃ | സാദ്ധ്യമുള്ളതാകുന്നു. |
| ന യദി, | ഇല്ലെങ്കിൽ | | |

ഛിദ്രം ഹി മൃഗയന്തേഽത്ര വിദ്വാംസോ ബ്രഹ്മരാക്ഷസാഃ
വിഘ്നിതസ്യ തു യജ്ഞസ്യ സദ്യഃ കൎത്താ വിനശ്യതി. 17

| | | | |
|---|---|---|---|
| "വിദ്വാംസഃ | വിദ്വാന്മാരായ | ഹി, | അക്കാരണത്താൽ, |
| ബ്രഹ്മരാക്ഷസാഃ | ബ്രഹ്മരക്ഷസ്സുകൾ | വിഘ്നിതസ്യ | വിഘ്നപ്പെടുത്തപ്പെട്ട |
| അത്ര | ഈക്കാൎയ്യത്തിൽ | യജ്ഞസ്യ | യാഗത്തിന്റെ |
| ഛിദ്രം | പഴുതു | കൎത്താ | കൎത്താവു |
| മൃഗയന്തേ; | കണ്ടുപിടിപ്പാൻ കാത്തിരിക്കുന്നു; | സദ്യഃ | ഉടനെ |
| | | വിനശ്യതി തു | നശിക്കതന്നെ ചെയ്യുന്നു. |

തദ്യഥാ വിധിപൂൎവ്വം മേ ക്രതുരേഷ സമാപ്യതേ
തഥാ വിധാനം ക്രിയതാം സമൎത്ഥാഃ കരണേഷ്വിഹ. 18

| | | | |
|---|---|---|---|
| "തത് | "ആകയാൽ | തഥാ, | അപ്രകാരം, |
| മേ | എന്റെ | കരണേഷു സമൎത്ഥാഃ | അല്ലയോ കാൎയ്യങ്ങളിൽ സമൎത്ഥന്മാരായുള്ളവരെ |
| ഏഷഃ ക്രതുഃ | ഈ യജ്ഞം | ഇഹ | ഇപ്പോൾ |
| വിധിപൂൎവ്വം | ശാസ്ത്രപ്രകാരം | വിധാനം | പ്രയത്നം |
| യഥാ | എങ്ങിനെ | ക്രിയതാം" | ചെയ്യാലും!" |
| സമാപ്യതേ, | പൂൎത്തിയാകുമോ, | | |

തഥേതി ച തതഃ സർവ്വേ മന്ത്രിണഃ പ്രത്യപൂജയൻ
പാർത്ഥിവേന്ദ്രസ്യ തദ്വാക്യം യഥാജ്ഞപ്തമകുർവ്വത. 19

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | "തഥാ" | "അവ്വണ്ണംതന്നെ ചെയ്തുകൊള്ളാം". |
| മന്ത്രിണഃ | മന്ത്രിമാർ | ഇതി | എന്നു |
| സർവ്വേ ച | എല്ലാവരും | പ്രത്യപൂജയൻ; | കൊണ്ടാടി; |
| പാർത്ഥിവേന്ദ്രസ്യ | രാജശ്രേഷ്ഠന്റെ | യഥാ ആജ്ഞപ്തം | കല്പിച്ചപോലെതന്നെ |
| തത് വാക്യം | ആ വാക്യത്തെ | അകുർവ്വത. | ചെയ്കയുംചെയ്തു. |

തതോ ദ്വിജാസ്തേ ധർമ്മജ്ഞമസ്തുവൻ പാർത്ഥിവർഷഭം
അനുജ്ഞാതാസ്തതഃ സർവ്വേ പുനർജ്ജഗ്മുര്യഥാഗതം. 20

| | | | |
|---|---|---|---|
| തതഃ | അനന്തരം, | സർവ്വേ, | എല്ലാവരും, |
| തേ | ആ | അനുജ്ഞാതാഃ | വിടനല്കപ്പെട്ടവരായ് |
| ദ്വിജാഃ, | ബ്രാഹ്മണർ, | യഥാഗതം | വന്നവണ്ണംതന്നെ, |
| ധർമ്മജ്ഞം | ധർമ്മജ്ഞനായ | പുനഃ | പിന്നിടു |
| പാർത്ഥിവർഷഭം | രാജശ്രേഷ്ഠനെ | തതഃ | അവിടെനിന്നു |
| അസ്തുവൻ; | സ്തോത്രംചെയ്തു; | ജഗ്മുഃ | പോകയുംചെയ്തു- |

ഗതേഷു തേഷു വിപ്രേഷു മന്ത്രിണസ്താൻ നരാധിപഃ
വിസർജ്ജയിത്വാ സ്വം വേശ്മ പ്രവിവേശ മഹാദ്യുതിഃ. 21

| | | | |
|---|---|---|---|
| തേഷു | ആ | അഥ | അപ്രകാരംതന്നെ |
| വിപ്രേഷു | ബ്രാഹ്മണർ | വിസർജ്ജയിത്വാ | പറഞ്ഞയച്ചശേഷം, |
| ഗതേഷു, | പോയാറെ, | മഹാദ്യുതിഃ | മഹാകാന്തിമാനായ്, |
| നരാധിപഃ | അരചൻ, | സ്വം | തന്റെ |
| താൻ | ആ | വേശ്മ | ഇരുപ്പിടത്തെ |
| മന്ത്രിണഃ, | മന്ത്രികളേയും, | പ്രവിവേശ. | പ്രാപിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ദ്വാദശഃ സർഗ്ഗഃ=പന്ത്രണ്ടാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 421).

# ത്രയോദശഃ സൎഗ്ഗഃ=പതിമൂന്നാം സൎഗ്ഗം.

[രാജ്ഞമാഹ്വാനം യജ്ഞശാലാപ്രവേശശ്ച=രാജാക്കന്മാരെ യാഗത്തിന്നായു് ക്ഷണിക്കുന്നതും യാഗശാലയിൽ പ്രവേശിക്കുന്നതും.]

പുനഃ പ്രാപ്തേ വസന്തേ തു പൂൎണ്ണഃ സംവത്സരോഽഭവത്
പ്രസവാൎത്ഥം തതോ യഷ്ടും ഹയമേധേന വീൎയ്യവാൻ 1
അഭിവാദ്യ വസിഷ്ഠം ച ന്യായതഃ പ്രതിപൂജ്യ ച
അബ്രവീത് പ്രശ്രിതം വാക്യം പ്രസവാൎത്ഥം ദ്വിജോത്തമം
യജ്ഞോ മേ ക്രിയതാമദ്യ യഥോക്തം മുനിപുംഗവ. 2

| | | | |
|---|---|---|---|
| പുനഃ | പിന്നെയും | വസിഷ്ഠം | വസിഷ്ഠമഹൎഷിയെ |
| വസന്തേ | വസന്തകാലം | അഭിവാദ്യ ച, | നമസ്കരിച്ചു്, |
| പ്രാപ്തേ തു, | വന്നപ്പോൾ, | ന്യായതഃ | ശാസ്ത്രപ്രകാരം |
| സംവത്സരഃ | ഒരു കൊല്ലം | പ്രതിപൂജ്യ ച, | പൂജിച്ചശേഷം, |
| പൂൎണ്ണഃ | തികഞ്ഞു;(വസന്തം | പ്രശ്രിതം | താഴ്മയോടുകൂടിയ |
| അഭവത്: | ആരംഭിക്കുന്ന അമാവാ | വാക്യം | വാക്യത്തെ |
| | സ്യദിവസം വന്നു) | അബ്രവീത്; | ഉരച്ചു; |
| തതഃ | അപ്പോൾ | "മുനിപുംഗവ! | "അല്ലയോ മുനിവര! |
| വീൎയ്യവാൻ | വീൎയ്യവാനായഅദ്ദേഹം | അദ്യ | ഇപ്പോൾ |
| പ്രസവാൎത്ഥം | സന്താനാൎത്ഥമായി | പ്രസവാൎത്ഥം | സന്താനാൎത്ഥമായി |
| ഹയമേധേന | അശ്വമേധത്താൽ | മേ യജ്ഞഃ | എന്റെ യാഗം |
| യഷ്ടും, | യാഗംചെയ്വാൻ, | യഥോക്തം | ശാസ്ത്രോക്തവിധിപ്ര |
| ദ്വിജോത്തമം | ബ്രാഹ്മണോത്തമനായ | ക്രിയതാം | ചെയ്യപ്പെടട്ടെ [കാരം |

യഥാ ന വിഘ്നഃ ക്രിയതേ യജ്ഞാംഗേഷു വിധീയതാം. 3

| | | | |
|---|---|---|---|
| "യഥാ | "എപ്രകാരമായാൽ | വിഘ്നഃ | യാതൊരു മുടക്കവും |
| യജ്ഞാംഗേഷു | യജ്ഞാംഗങ്ങളായ | ക്രിയതേ ന, | നേരിടുകയില്ലയോ, |
| | ക്രിയകളിൽ | | അപ്രകാരം |
| | | വിധീയതാം. | ചെയ്യപ്പെടട്ടേ. |

ഭവാൻ സ്നിഗ്ദ്ധഃ സുഹൃന്മഹ്യം ഗുരുശ്ച പരമോ മഹാൻ
വോഢവ്യോ ഭവതാ ചൈവ ഭാരോ യജ്ഞസ്യ ചോദ്യതഃ. 4

| | | | |
|---|---|---|---|
| "ഭവാൻ | "നിന്തിരുവടി | ഉദ്യതഃ | ആരംഭിച്ചതായ |
| മഹ്യംസ്നിഗ്ദ്ധഃ | എനിക്കു് പ്രിയമേറി | യജ്ഞസ്യ | യാഗത്തിന്റെ |
| സുഹൃത്; | മിത്രമാണല്ലോ: [യ | ഭാരഃ ച | ഭാരവും [ന്നെ |
| ച, | എന്നല്ല, | ഭവതാ ച ഏവ | നിന്തിരുവടിയാൽത- |
| പരമഃ മഹാൻ | ഉൽകൃഷ്ടനുംമഹാനു | വോഢവ്യഃ." | വഹിക്കപ്പെടേണ്ട |
| ഗുരുഃ; | ഗുരു: [മാവു | | താണു്." |

തഥേതി ച സ രാജാനമബ്രവീദ് ദ്വിജസത്തമഃ
കരിഷ്യേ സർവ്വമേവൈതദ് ഭവതാ യത് സമർത്ഥിതം. 5

| | | | |
|---|---|---|---|
| സഃ | ആ | ഏതത് | ആയതു് |
| ദ്വിജസത്തമഃ ച | ബ്രാഹ്മണോത്തമനും | സർവ്വം | എല്ലാററിനേയും |
| "തഥാ; | "അങ്ങിനെതന്നെയാകട്ടെ; | ഏവ | നിശ്ചയമായും |
| യത് | യാതൊന്നു് | കരിഷ്യേ", | ഞാൻചെയ്യാം," |
| ഭവതാ | അങ്ങയാൽ | ഇതി | എന്നു് |
| സമർത്ഥിതം, | നന്നായി പ്രാർത്ഥിക്കപ്പെട്ടുവോ, | രാജാനം | രാജാവിനോടു് |
| | | അബ്രവീത്. | ഉരചെയ്തു. |

തതോഽബ്രവീദ്ദ്വിജാൻ വൃദ്ധാൻ യജ്ഞകർമ്മസു നിഷ്ഠിതാൻ
സ്ഥാപത്യേ നിഷ്ഠിതാംശ്ചൈവ വൃദ്ധാൻ പരമധാർമ്മികാൻ 6
കർമ്മാന്തികാൻ ശില്പകരാൻ വർദ്ധകീൻ ഖനകാനപി
ഗണകാൻ ശില്പിനശ്ചൈവ തഥൈവ നടനർത്തകാൻ
തതോഽബ്രവീച്ഛാസ്ത്രവിദഃ പുരുഷാൻ സുബഹുശ്രുതാൻ 7
യജ്ഞകർമ്മ സമീഹന്താം ഭവന്തോ രാജശാസനാത്
ഇഷ്ടകാബഹുസാഹസ്രീ ശീഘ്രമാനീയതാമിതി. 8

| | | | |
|---|---|---|---|
| തതഃ, | അതിനാൽ, | സ്ഥാപത്യേ | കെട്ടിടങ്ങൾ ഉണ്ടാക്കുന്നതിൽ (തച്ചുശാസ്ത്രത്തിൽ) |
| യജ്ഞകർമ്മസു | യാഗകർമ്മങ്ങളിൽ | നിഷ്ഠിതാൻ | സമർത്ഥന്മാരായ |
| നിഷ്ഠിതാൻ | പരിചയിച്ചവരായ | പരമ-, ധാർമ്മികാൻ | അതിധർമ്മിഷ്ഠന്മാരേയും |
| വൃദ്ധാൻ | വൃദ്ധന്മാരായ | ശീഘ്രം | വേഗത്തിൽ |
| ദ്വിജാൻ ഏവ, | ബ്രാഹ്മണരേയും, | ആനീയതാം, | കൊണ്ടുവരപ്പെടട്ടെ, |
| വൃദ്ധാൻ ച, | വൃദ്ധന്മാരേയും, | ഇതി | എന്നു് |
| ഗണകാൻ ഏവ | കണക്കെഴുത്തുകാരേയും | അബ്രവീത്: | കല്പിച്ചു; |
| നടനർത്തകാൻ, | നടന്മാരേയും നർത്തകന്മാരേയും, | തതഃ | പിന്നെ, |
| ശില്പിനഃ ച, | ചിത്രവേലക്കാരേയും, | ശാസ്ത്രവിദഃ | ശാസ്ത്രങ്ങളെ അറിഞ്ഞവരായ |
| ശില്പകാരൻ, | ശില്പികളേയും, | സുബഹുശ്രുതാൻ | വേദജ്ഞന്മാരായ |
| വർദ്ധകീൻ | തച്ചന്മാരേയും, | പുരുഷാൻ, | പുരുഷന്മാരോടായി, |
| ഖനകാൻ അപി | (കുളം കിണറു മുതലായവ) കുഴിക്കുന്നവരേയും, | "ഭവന്തഃ, | "ഭവാന്മാർ, |
| തഥാ | ഇത്യാദികളായ | രാജശാസനാത് | രാജാജ്ഞപ്രകാരം |
| കർമ്മാന്തികാൻ ഏവ, | വേലക്കാരേയും നോക്കി. | യജ്ഞകർമ്മ | യാഗകൃത്യത്തെ |
| "ഇഷ്ടകാ-ബഹുസാഹസ്രീ | "ഇഷ്ടകകളുടെ അനേകായിരം | സമീഹന്താം", | നടത്തുവാൻ ശ്രമിക്കുവിൻ", എന്ന |
| | | അബ്രവീത്. | ആജ്ഞചെയ്തു. |

ഔപകാൎയ്യാഃ ക്രിയന്താം ച രാജ്ഞാം ബഹുഗുണാന്വിതാഃ
ബ്രാഹ്മണാവസഥാശ്ചൈവ കൎത്തവ്യാഃ ശതശഃ ശുഭാഃ 9

| | |
|---|---|
| "രാജ്ഞാം | "രാജാക്കന്മാൎക്കു |
| ബഹുഗുണാന്വിതാ | വളരെ സൌകൎയ്യങ്ങൾ ഉള്ള |
| ഔപകാൎയ്യാഃ, | കോവിലകങ്ങൾ, |
| ച, | നല്ലപോലെ, |
| ക്രിയന്താം: | ഉണ്ടാക്കപ്പെടട്ടെ; |
| ശുഭാഃ | ശുഭങ്ങളായ |
| ബ്രാഹ്മണാവസഥാഃ | ബ്രാഹ്മണഗൃഹങ്ങൾ |
| ശതശഃ ച | നൂറുകണക്കായി, |
| ഏവ | നല്ല പരിഷ്കൃതരീതിയിൽ |
| കൎത്തവ്യാഃ. | ചെയ്യപ്പെടേണ്ടതാണ്. |

ഭക്ഷ്യാന്നപാനൈർബ്ബഹുഭിഃ സമുപേതാഃ സുനിഷ്ഠിതാഃ
തഥാ പൌരജനസ്യാപി കൎത്തവ്യാ ബഹുവിസ്തരാഃ. 10

| | |
|---|---|
| "തഥാ | "അപ്രകാരംതന്നെ |
| പൌരജനസ്യ അപി | നഗരജനങ്ങൾക്കും |
| ബഹുവിസ്തരാഃ, | അതിവിസ്താരമുള്ളവയായും, |
| ബഹുഭിഃ | അനേകം |
| ഭക്ഷ്യാന്നപാനൈഃ | ഭക്ഷ്യങ്ങൾ, അന്നം, പാനം ഇവയോടു |
| സമുപേതാഃ | കൂടിയവയായും, |
| സുനിഷ്ഠിതാഃ | നല്ല ഉറപ്പുള്ളവയായും, |
| കൎത്തവ്യാഃ. | നിൎമ്മിക്കപ്പെടേണ്ടതാണ്. |

ആവാസാ ബഹു ഭക്ഷ്യാശ്ച സൎവ്വകാമൈരുപസ്ഥിതാഃ
തഥാ ജാനപദസ്യാപി ജനസ്യ ബഹു ശോഭനം 11
ദാതവ്യമന്നം വിധിവത് സത്കൃത്യ ന തു ലീലയാ. 12

| | |
|---|---|
| "ആവാസാഃ | "വാസസ്ഥലങ്ങൾ — |
| ബഹുഭക്ഷ്യാഃ | പലവിധഭക്ഷണങ്ങളോടുകൂടിയതായും, |
| സൎവ്വകാമൈഃ | എല്ലാ അഭിഷ്ടസാധനങ്ങളോടു |
| ഉപസ്ഥിതാഃ ച | കൂടിയവയായും ഇരിക്കേണം; |
| ജാനപദസ്യ | നാട്ടുപുറത്തുള്ള |
| ജനസ്യ അപി | ജനങ്ങൾക്കും, |
| ബഹുശോഭനം | വളരെ ശോഭനമായ |
| അന്നം | അന്നം, |
| വിധിവത് | ശാസ്ത്രോക്തമായ് |
| തഥാ | ഉള്ളപ്രകാരംതന്നെ |
| സത്കൃത്യ | സൽകാരംചെയ്തു |
| ദാതവ്യം; | കൊടുക്കപ്പെടേണ്ടതാണ്; |
| ലീലയാ തു | ആദരവില്ലാതെ |
| ന | ചെയ്യത്തക്കതല്ല. |

സൎവ്വവൎണ്ണാ യഥാ പൂജാം പ്രാപ്നുവന്തി സുസത്കൃതാഃ
ന ചാവജ്ഞാ പ്രയോക്തവ്യാ കാമക്രോധവശാദപി. 13

| | |
|---|---|
| "സൎവ്വവൎണ്ണാഃ ച | "എല്ലാ ജാതിക്കാരും |
| സുസത്കൃതാഃ | നല്ലപോലെ സൽക്കരിക്കപ്പെട്ടവരായി, |
| യഥാ | മൎയ്യാദപ്രകാരം ഉള്ള |
| പൂജാം | ഉപചാരത്തെ |
| പ്രാപ്നുവന്തി; | പ്രാപിക്കേണ്ടതാണ്; |
| കാമക്രോധവശാത് | കാമക്രോധങ്ങൾമൂലം |
| അപി | ഒരുവിധത്തിലും, |
| അവജ്ഞാ പ്രയോക്തവ്യാ ന. | അവമാനിക്കപ്പെട്ടുപോകരുത്. |

യജ്ഞകർമ്മസു യേ വ്യഗ്രാഃ പുരുഷാ ശില്പിനസ്തഥാ
തേഷാമപി വിശേഷേണ പൂജാ കാര്യാ യഥാക്രമം
തേ ച സ്യുഃ സംഭൃതാഃ സർവ്വേ വസുഭിർഭോജനേന ച. 14

| | | | |
|---|---|---|---|
| "യജ്ഞകർമ്മസു | "യാഗകൃത്യങ്ങളിൽ | വിശേഷേണ | വിശേഷമായ് |
| വ്യഗ്രാഃ | ജാഗ്രതയായ് പ്രവൃത്തി ചെയ്യുന്ന | പൂജാ | മര്യാദ |
| ശില്പിനഃ, | ചിത്രവേലക്കാർ, | കാര്യാ; | ചെയ്യപ്പെടേണ്ടതാണ്; |
| തഥാ | ഇങ്ങിനെയുള്ള മററു | തേ | അവർ |
| പുരുഷാഃ | വേലക്കാർ | സർവ്വേ | എല്ലാവരും |
| യേ ച, | ഏതൊരുവരോ, | വസുഭിഃ | ധനങ്ങളെക്കൊണ്ടും |
| തേഷാം അപി | അവർക്കും, | ഭോജനേന ച | ഭോജനങ്ങളെക്കൊണ്ടും |
| | | സംഭൃതാഃ | തൃപ്തിപ്പെട്ടവരായ് |
| യഥാക്രമം | ക്രമപ്രകാരം, | സ്യുഃ | ഭവിക്കേണം. |

യഥാ സർവ്വം സുവിഹിതം ന കിംചിത് പരിഹീയതേ
തഥാ ഭവന്തഃ കുർവ്വന്തു പ്രീതിസ്നിഗ്ദ്ധേന ചേതസാ. 15

| | | | |
|---|---|---|---|
| "സർവ്വം | "എല്ലാം | തഥാ, | അപ്രകാരം, |
| യഥാ | എപ്രകാരമായാൽ, | ഭവന്തഃ, | നിങ്ങൾ, |
| സുവിഹിതം | നല്ലപോലെ ചെയ്യപ്പെട്ടതായും | പ്രീതിസ്നിഗ്ദ്ധേന | സ്നേഹാർദ്രമായ |
| കിഞ്ചിത് | ഒട്ടും | | |
| പരിഹീയതേ ന, | ഉപേക്ഷ ചെയ്യപ്പെടാത്തതായും ആകുമോ, | ചേതസാ | മനസ്സോടുകൂടി |
| | | കുർവ്വന്തു." | ചെയ്യുവിൻ." |

തതഃ സർവ്വേ സമാഗമ്യ വസിഷ്ഠമിദമബ്രുവൻ
യഥോക്തം തത് സുവിഹിതം ന കിഞ്ചിത് പരിഹീയതേ.
യഥോക്തം തത് കരിഷ്യാമോ ന കിഞ്ചിത് പരിഹാസ്യതേ. 16

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | യഥാ | അതിനാൽ |
| സർവ്വേ | എല്ലാവരും, | കിഞ്ചിത് | ഒട്ടും |
| സമാഗമ്യ | ഒന്നിച്ച്, | പരിഹീയതേ ന; | കുറവുവരുത്തത്തക്കതല്ല; |
| വസിഷ്ഠം | വസിഷ്ഠമുനിയോടായി | | |
| ഇദം | ഇങ്ങിനെ | കിഞ്ചിത് | ഒട്ടും |
| അബ്രുവൻ: | ഉരചെയ്തു; | പരിഹാസ്യതേ ന; | ഉപേക്ഷ ചെയ്യപ്പെടുന്നതുമല്ല; |
| "ഉക്തം | "അരുളിച്ചെയ്തതായ | ഉക്തം യഥാ | കല്പിച്ചപ്രകാരംതന്നെ |
| തത് | അത് | തത് | അത് |
| സുവിഹിതം; | ഗൌരവമേറിയ ആജ്ഞയാണല്ലോ; | കരിഷ്യാമഃ." | ചെയ്തുകൊള്ളാം." |

തതഃ സുമന്ത്രമാനീയ വസിഷ്ഠോ വാക്യമബ്രവീത്
നിമന്ത്രയസ്വ നൃപതീൻ പൃഥിവ്യാം യേ ച ധാൎമ്മികാഃ. 17

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | "പൃഥിവ്യാം | "ലോകത്തിൽ |
| വസിഷ്ഠഃ | വസിഷ്ഠമഹൎഷി | ധാൎമ്മികാഃ | ധൎമ്മിഷ്ഠന്മാർ |
| സുമന്ത്രം | സുമന്ത്രരെ | യേ ച, | യാതൊരുവരൊ ആ |
| ആനീയ, | വരുത്തി, | നൃപതീൻ | രാജാക്കന്മാരെ |
| വാക്യം | ഇപ്രകാരം മൊഴി | നിമന്ത്രയസ്വ. | ക്ഷണിയ്ക്കുക. |
| അബ്രവീത്; | ഉരച്ചു; | | |

ബ്രാഹ്മണാൻ ക്ഷത്രിയാൻ വൈശ്യാൻ ശൂദ്രാംശ്ചൈവ സഹസ്രശഃ
സമാനയസ്വ സത്കൃത്യ സൎവ്വദേശേഷു മാനവാൻ. 18

| | | | |
|---|---|---|---|
| "ബ്രാഹ്മണാൻ" | "ബ്രാഹ്മണരേയും, | സൎവ്വദേശേഷു, | എല്ലാദേശങ്ങളിലും |
| ക്ഷത്രിയാൻ, | ക്ഷത്രിയരേയും, | മാനവാൻ ഏവ, | ആളുകളേയും, [ഉള്ള |
| വൈശ്യാൻ, | വൈശ്യരേയും, | സത്കൃത്യ | ഉപചരിച്ച് |
| ശൂദ്രാൻ ച, | ശൂദ്രന്മാരേയും, | സമാനയസ്വ. | ക്ഷണിക്കുക. |
| സഹസ്രശഃ | ആയിരക്കണക്കായ്, | | |

മിഥിലാധിപതിം വീരം ജനകം സത്യവിക്രമം
നിഷ്ഠിതം സൎവ്വശാസ്ത്രേഷു തഥാ വേദേഷു നിഷ്ഠിതം. 19
തമാനയ മഹാഭാഗം സ്വയമേവ സുസത്കൃതം
പൂൎവ്വസംബന്ധിനം ജ്ഞാത്വാ തതഃ പൂൎവ്വം ബ്രവീമി തേ. 20

| | | | |
|---|---|---|---|
| "മിഥിലാധിപതിം | "മിഥിലാധിപതിയും | തം ജനകം, | ആ ജനകമഹാരാജാവിനെ, |
| വീരം, | വീരനും, | സ്വയം ഏവ | ഭവാൻതന്നെ |
| സത്യവിക്രമം, | സത്യമായ പരാക്രമത്തോടുകൂടിയവനും, | സുസത്കൃതം | നല്ലപോലെ സൽക്കരിച്ച് |
| സൎവ്വശാസ്ത്രേഷു | എല്ലാ ശാസ്ത്രങ്ങളിലും | ആനയ; | കൂട്ടികൊണ്ടുവന്നാലും; |
| നിഷ്ഠിതം | നല്ല അറിവുള്ളവനും, | പൂൎവ്വസംബന്ധിനം | ഒന്നാമത്തെ ബന്ധുവായ് |
| തഥാ | അപ്രകാരംതന്നെ | ജ്ഞാത്വാ, | അറിഞ്ഞ്, |
| വേദേഷു | വേദങ്ങളിലും | തതഃ, | അക്കാരണത്താൽ, |
| നിഷ്ഠിതം, | നല്ല അറിവുള്ളവനും | പൂൎവ്വം | ഒന്നാമതായ് |
| മഹാഭാഗം | അതിഭാഗ്യവാനുംആയ | തേ ബ്രവീമി. | ഭവാനോട് പറയുന്നു. |

തഥാ കാശീപതിം സ്നിഗ്ദ്ധം സതതം പ്രിയവാദിനം
സദ്വൃത്തം ദേവസങ്കാശം സ്വയമേവാനയസ്വ ഹ. 21

| | | | |
|---|---|---|---|
| "തഥാ | "അപ്രകാരംതന്നെ | സദ്വൃത്തം, | സച്ചരിത്രനും, |
| സ്നിഗ്ദ്ധം, | സുഹൃത്തും, | ദേവസങ്കാശം | ദേവസദൃശനും ആയ |
| സതതം | എല്ലായ്പോഴും | കാശീപതിം | കാശിരാജാവിനെ |
| പ്രിയവാദിനം, | അനുകൂലമായിതന്നെ ഉരയ്ക്കുന്നവനും. | സ്വയം ഏവ | ഭവാൻതന്നെ |
| | | ആനയസ്വ ഹ. | ക്ഷണിച്ചുകൂട്ടിക്കൊണ്ടുവന്നാലും. |

തഥാ കേകയരാജാനം വൃദ്ധം പരമധാൎമ്മികം
ശ്വശുരം രാജസിംഹസ്യ സപുത്രം ത്വമിഹാനയ. 22

| | | | |
|---|---|---|---|
| ''തഥാ | ''അവ്വണ്ണംതന്നെ | ശ്വശുരം | ശ്വശുരനും(ഭാൎയ്യയുടെ അച്ഛനും)ആയ |
| ത്വം, | ഭവാൻ, | കേകയരാജാനം, | കേകയരാജാവിനെ, |
| വൃദ്ധം, | വൃദ്ധനും, | സപുത്രം | പുത്രസഹിതം |
| പരമധാൎമ്മികം, | പരമധൎമ്മചിന്തയുള്ള | ഇഹ | ഇവിടേയ്ക്കു |
| രാജസിംഹസ്യ | രാജശ്രേഷ്ഠനും [വന്നു്, | ആനയ. | കൂട്ടികൊണ്ടുവന്നാലും. |

അംഗേശ്വരം മഹാഭാഗം രോമപാദം സുസത്കൃതം
വയസ്യം രാജസിംഹസ്യ തമാനയ യശസ്വിനം. 23

| | | | |
|---|---|---|---|
| രാജസിംഹസ്യ | ''രാജശ്രേഷ്ഠന്റെ | തം | ആ |
| വയസ്യം | ചങ്ങാതിയും, | രോമപാദം, | രോമപാദനൃപതിയെ, |
| മഹാഭാഗം, | അതിഭാഗ്യശാലിയും | സുസത്കൃതം | നല്ലപോലെ സൽക്കരിച്ചവനായും |
| യശസ്വിനം, | കീൎത്തിമാനും, [ആയ | ആനയ. | കൂട്ടിക്കൊണ്ടുവരിക. |
| അംഗേശ്വരം, | അംഗരാജ്യാധിപനും | | |

പ്രാചീനാൻ സിന്ധുസൌവീരാൻ സൌരാഷ്ട്രേയാംശ്ച പാൎത്ഥിവാൻ
ദാക്ഷിണാത്യാൻ നരേന്ദ്രാംശ്ച സമസ്താനാനയസ്വ ഹ. 24

| | | | |
|---|---|---|---|
| ''പ്രാചീനാൻ | ''കിഴക്കെദിക്കിലുള്ള | പാൎത്ഥിവാൻ ച, | രാജാക്കന്മാരേയും, |
| സിന്ധു സൌവീരാൻ | സിന്ധു, സൌവീരം എന്ന ദേശങ്ങളിലുള്ളവരും, | ദാക്ഷിണാത്യാൻ | തെക്കരാജ്യങ്ങളിലുള്ള |
| സൌരാഷ്ട്രേയാൻ | സൌരാഷ്ട്രദേശത്തിലുള്ളവരും ആയ | നരേന്ദ്രാൻ | രാജാക്കന്മാർ |
| | | സമസ്താൻ ച, | എല്ലാവരേയും, [ലും. |
| | | ആനയസ്വ ഹ. | ക്ഷണിച്ചുവരുത്തിയാ- |

സന്തി സ്നിഗ്ദ്ധാശ്ച യേ ചാന്യേ രാജാനഃ പൃഥിവീതലേ
താനാനയ യഥാക്ഷിപ്രം സാനുഗാൻ സഹബാന്ധവാൻ. 25

| | | | |
|---|---|---|---|
| ''പൃഥിവീതലേ | ''ഭൂതലത്തിൽ | താൻ ച | അവരേയും [യും, |
| അന്യേ | വേറെയുള്ള | സാനുഗാൻ | അനുചരന്മാരോടുകൂടി- |
| സ്നിഗ്ദ്ധാഃ | സുഹൃത്തുക്കളായ | സഹബാന്ധവാൻ | ബന്ധുജനങ്ങളോടുകൂടിയും, |
| രാജാനഃ | രാജാക്കന്മാർ | യഥാക്ഷിപ്രം | ശീഘ്രമായി |
| യേ | യാതൊരുവർ | ആനയ'' | ക്ഷണിച്ചുവരുത്തുക.'' |
| സന്തി ച | ഉണ്ടോ, | | |

വസിഷ്ഠവാക്യം തച്ഛ്രുത്വാ സുമന്ത്രസ്ത്വരിതസ്തദാ
വ്യാദിശത് പുരുഷാംസ്തത്ര രാജ്ഞാമാനയനേ ശുഭാൻ. 26

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രർ | രാജ്ഞാം | രാജാക്കന്മാരുടെ |
| തത് | ആ | ആനയനേ | ക്ഷണനകാൎയ്യത്തിൽ |
| വസിഷ്ഠവാക്യം | വസിഷ്ഠമൊഴി | ശുഭാൻ | നല്ല, തക്ക യോഗ്യന്മാ[രായ |
| ശ്രുത്വാ, | കേട്ട്, | പുരുഷാൻ | ആളുകളെ |
| ത്വരിതഃ | വേഗത്തിൽ | തത്ര | അങ്ങോട്ട്, |
| തദാ, | അപ്പോൾ, | വ്യാദിശത്. | പറഞ്ഞയച്ചു |

സ്വയമേവ ഹി ധൎമ്മാത്മാ പ്രയയൌ മുനിശാസനാത്
സുമന്ത്രസ്ത്വരിതോ ഗത്വാ സമാനേതും മഹീക്ഷിതഃ. 27

| | | | |
|---|---|---|---|
| ധൎമ്മാത്മാ | ധൎമ്മാത്മാവായ | സ്വയം ഏവ | താൻ തന്നെ |
| സുമന്ത്രഃ, | സുമന്ത്രർ, | ഗത്വാ | ചെന്ന്, |
| മുനിശാസനാത് | മുനിയുടെ ആജ്ഞയാൽ | സമാനേതും | കൂട്ടിക്കൊണ്ടുവരുവാൻ, |
| | | ത്വരിതഃ | വേഗം |
| മഹീക്ഷിതഃ, | രാജാക്കന്മാരെ, | പ്രയയൌ ഹി. | പുറപ്പെട്ടു. |

തേ ച കൎമ്മാന്തികാഃ സൎവ്വേ വസിഷ്ഠായ ച ധീമതേ
സൎവ്വം നിവേദയന്തി സ്മ യജ്ഞേ യദുപകല്പിതം. 28

| | | | |
|---|---|---|---|
| തേ | ആ | ഉപകല്പിതം | ചെയ്യപ്പെട്ടുവോ, |
| കൎമ്മാന്തികാഃ | പ്രവൃത്തിക്കാർ | സൎവ്വം ച, | അതെല്ലാററിനേയും, |
| സൎവ്വേ ച, | എല്ലാവരും, | ധീമതേ | ധീമാനായ |
| യജ്ഞേ | യാഗകാൎയ്യത്തിൽ | വസിഷ്ഠായ | വസിഷ്ഠമഹൎഷിയോടാ[യ് |
| യത് | യാതൊന്നു | നിവേദയന്തിസ്മ. | അറിയിച്ചു. |

തതഃ പ്രീതോ ദ്വിജശ്രേഷ്ഠസ്താൻ സൎവ്വാനിദമബ്രവീത്. 29

| | | | |
|---|---|---|---|
| തതഃ | പിന്നെ | താൻ | ആ |
| | | സൎവ്വാൻ | എല്ലാവരേയുംനോക്കി |
| ദ്വിജശ്രേഷ്ഠഃ | ബ്രാഹ്മണോത്തമൻ | ഇദം | ഇങ്ങിനെ |
| പ്രീതഃ | തൃപ്തിപ്പെട്ടവനായ് | അബ്രവീത്. | അരുളചെയ്തു. |

അവജ്ഞയാ ന ദാതവ്യം കസ്യചില്ലീലയാപി വാ
അവജ്ഞയാ കൃതം ഹന്യാദ്ദാതാരം നാത്ര സംശയഃ. 30

| | | | |
|---|---|---|---|
| "അവജ്ഞയാ അപി | "അവമൎയ്യാദയോടാകട്ടെ | കൃതം | ചെയ്യപ്പെട്ടത്, |
| ലീലയാ വാ | അലക്ഷ്യമായാകട്ടെ | ദാതാരം | കൊടുത്തവനെ |
| കസ്യചിത് | ഒരുവന്നും | ഹന്യാത്; | കൊല്ലും; |
| ദാതവ്യം ന: | കൊടുക്കത്തക്കതല്ല; | അത്ര | ഇക്കാൎയ്യത്തിൽ |
| അവജ്ഞയാ | അനാദരവോടെ | സംശയഃ ന." | സംശയമില്ല." |

തതഃ കൈശ്ചിദഹോരാത്രൈരുപയാതാ മഹീക്ഷിതഃ
ബഹൂനി രത്നാന്യാദായ രാജ്ഞോ ദശരഥസ്യ ച. 31

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | ദശരഥസ്യ, | ദശരഥന്ന്, |
| കൈശ്ചിത് | ചില | ബഹൂനി | അനേകം |
| അഹോരാത്രൈഃ | ദിവസങ്ങൾക്കുള്ളിൽ | രത്നാനി | രത്നങ്ങളെ |
| മഹീക്ഷിതഃ, | രാജാക്കന്മാർ, | ആദായ | എടുത്തുകൊണ്ട് |
| രാജ്ഞഃ | രാജാവായ | ഉപയാതാഃ ച. | വന്നുചേരുകയുംചെയ്തു. |

തതോ വസിഷ്ഠഃ സുപ്രീതോ രാജാനമിദമബ്രവീത്
ഉപയാതാ നരവ്യാഘ്ര രാജാനസ്തവ ശാസനാത്. 32

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | അബ്രവീത്:— | ഉരചെയ്തു:— [ഷ്ഠ! |
| വസിഷ്ഠഃ, | വസിഷ്ഠമഹർഷി, | "നരവ്യാഘ്ര! | "അല്ലയോപുരുഷശ്രേ |
| സുപ്രീതഃ, | അതിപ്രീതനായി, | തവ ശാസനാത് | അങ്ങയുടെ കല്പനപ്ര |
| രാജാനം | രാജാവോടായി | രാജാനഃ | രാജാക്കന്മാർ [കാരം |
| ഇദം | ഇങ്ങിനെ | ഉപയാതാഃ. | വന്നുചേർന്നിരിക്കുന്നു. |

മയാ ച സത്കൃതാസ്സർവ്വേ യഥാർഹം രാജസത്തമാഃ
യജ്ഞിയം ച കൃതം രാജൻ പുരുഷൈഃ സുസമാഹിതൈഃ. 33

| | | | |
|---|---|---|---|
| ''മയാ | ''എന്നാൽ | സുസമാഹിതൈഃ | വിധികളെ നന്നായറിഞ്ഞവരായ |
| രാജസത്തമാഃ | രാജശ്രേഷ്ഠന്മാർ | പുരുഷൈഃ | പുരുഷന്മാരാൽ [ള്ളതും |
| സർവ്വേ ച | എല്ലാവരും | യജ്ഞിയം ച | യാഗത്തിന്ന് വേണ്ടിയു |
| യഥാർഹം | ഉചിതംപോലെ | കൃതം. | ചെയ്യപ്പെട്ടു.(തെയ്യാറാക്കപ്പെട്ടു) |
| സത്കൃതാഃ; | ഉപചരിക്കപ്പെട്ടു; | | |
| രാജൻ! | ഹേ രാജാവേ! | | |

നിര്യ്യാതു ച ഭവാൻ യഷ്ടും യജ്ഞായതനമന്തികാത്
സർവ്വകാമൈരുപഹൃതൈരുപേതം വൈ സമന്തതഃ. 34

| | | | |
|---|---|---|---|
| "ഭവാൻ ച | ''അവിടുന്നും, | സമന്തതഃ | ചുറ്റും |
| അന്തികാത് | സമീപത്തിൽ | ഉപേതം | ചേർന്നുള്ളതായ |
| ഉപഹൃതൈഃ | കൊണ്ടുവരപ്പെട്ട | യജ്ഞായതനം, | യാഗശാലയിലേക്ക്, |
| സർവ്വകാമൈഃ | എല്ലാ ഇഷ്ടസാധനങ്ങളാലും | യഷ്ടും | യാഗംചെയ്യുവാനായി |
| | | നിര്യ്യാതു വൈ. | എഴുന്നെള്ളിയാലും! |

ദ്രഷ്ടുമർഹസി രാജേന്ദ്ര മനസേവ വിനിർമ്മിതം. 35

| | | | |
|---|---|---|---|
| ''രാജേന്ദ്ര! | അല്ലയോ രാജശ്രേഷ്ഠ! | ദ്രഷ്ടും | (അതിനെ) തൃക്കൺപാർത്തരുളുവാൻ |
| മനസാ | മനസ്സുകൊണ്ടു | | |
| വിനിർമ്മിതം | സങ്കല്പിക്കപ്പെട്ടത് | അർഹസി." | (അങ്ങ്) അർഹനാകുന്നു." |
| ഇവ | എന്നപോലെയുള്ള | | |

തഥാ വസിഷ്ഠവചനാദൃശ്യശൃംഗസ്യ ചോഭയോഃ
ശുഭേ ദിവസനക്ഷത്രേ നിൎയ്യാതോ ജഗതീപതിഃ. 36

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | ഉഭയോഃ | രണ്ടുപേരുടേയും.(വാ |
| വസിഷ്ഠ- | വസിഷ്ഠമഹൎഷിയുടെ | ശുഭേ | ശുഭമായ [ക്കാൽ) |
| വചനാത് | വാക്കാൽ, | ദിവസനക്ഷത്രേ, | നാളിൽ, |
| ഋശ്യശൃംഗസ്യ | ഋശ്യശൃംഗമഹൎഷിയു | ജഗതീപതിഃ | രാജാവു് |
| ച | ടേയും, | നിൎയ്യാതഃ. | പുറത്തെഴുന്നെള്ളി. |

തതോ വസിഷ്ഠപ്രമുഖാഃ സൎവ്വ ഏവ ദ്വിജോത്തമാഃ
ഋശ്യശൃംഗം പുരസ്കൃത്യ യജ്ഞകൎമ്മാരഭംസ്തദാ
യജ്ഞവാടഗതാസ്സൎവ്വേ യഥാശാസ്ത്രം യഥാവിധി. 37

| | | | |
|---|---|---|---|
| തതഃ | അവിടെ | തദാ ഏവ, | അപ്പോൾതന്നെ, |
| യജ്ഞവാട- | യാഗശാലയിൽ പ്രവേ | യഥാശാസ്ത്രം | ശാസ്ത്രപ്രകാരം |
| ഗതാഃ | ശിച്ചവരായ | യഥാവിധി | വിധിപോലെ |
| സൎവ്വേ, | എല്ലാവരും, | ഋശ്യശൃംഗം | ഋശ്യശൃംഗമഹൎഷിയെ |
| വസിഷ്ഠപ്രമുഖാഃ | വസിഷ്ഠപ്രമുഖന്മാരായ | പുരസ്കൃത്യ | മുൻനിൎത്തിക്കൊണ്ടു്, |
| ദ്വിജോത്തമാഃ | ബ്രാഹ്മണോത്തമന്മാർ | യജ്ഞകൎമ്മ | യാഗകൎമ്മത്തെ |
| സൎവ്വ | എല്ലാവരും, | ആരഭൻ. | ആരംഭിച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ത്രയോദശഃ സൎഗ്ഗഃ = പതിമൂന്നാം സൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 458).

---

# ചതുൎദ്ദശഃ സൎഗ്ഗഃ=പതിനാലാം സൎഗ്ഗം

[അശ്വമേധയജനം=അശ്വമേധയാഗം ചെയ്യുന്നതു്.]

അഥ സംവത്സരേ പൂൎണ്ണേ തസ്മിൻ പ്രാപ്തേ തുരംഗമേ
സരയ്വാശ്ചോത്തരേ തീരേ രാജ്ഞോ യജ്ഞോഽഭ്യവൎത്തത. 1

| | | | |
|---|---|---|---|
| അഥ, | അനന്തരം (അശ്വത്തെ വിട്ടയച്ചതിന്നുശേഷം) | പൂൎണ്ണേ, | തികഞ്ഞാറെ, |
| | | സരയ്വാഃ | സരയൂനദിയുടെ |
| തുരംഗമേ | തുരഗം | ഉത്തരേ തീരേ, | വടക്കേകരയിൽ, |
| പ്രാപ്തേ, | എത്തിയപ്പോൾ, | രാജ്ഞഃ | രാജാവിന്റെ |
| തസ്മിൻ | ആ | യജ്ഞഃ ച | യാഗവും |
| സംവത്സരേ | ആണ്ടു് | അഭ്യവൎത്തത. | ആരംഭിച്ചു. |

ഋശ്യശൃംഗം പുരസ്കൃത്യ കൎമ്മ ചക്രുൎദ്വിജൎഷഭാഃ
അശ്വമേധേ മഹായജ്ഞേ രാജ്ഞോऽസ്യ സുമഹാത്മനഃ. 2

| | | | |
|---|---|---|---|
| സുമഹാത്മനഃ | സുമഹാത്മാവായ | ഋശ്യശൃംഗം | ഋശ്യശൃംഗമഹൎഷിയെ |
| അസ്യ | ഈ | പുരസ്കൃത്യ | (മുഖ്യനായ് വെച്ചുകൊണ്ടു്, (ബ്രഹ്മസ്ഥാനത്തിൽവെച്ചുകൊണ്ടു്), |
| രാജ്ഞഃ | രാജാവിന്റെ | കൎമ്മ | കൎമ്മത്തെ |
| അശ്വമേധേ | അശ്വമേധമെന്ന | ചക്രുഃ. | ചെയ്തു. |
| മഹായജ്ഞേ, | മഹായാഗത്തിൽ, | | |
| ദ്വിജൎഷഭാഃ | ബ്രാഹ്മണശ്രേഷ്ഠന്മാർ, | | |

കൎമ്മ കുൎവ്വന്തി വിധിവദ്യാജകാ വേദപാരഗാഃ
യഥാവിധി യഥാന്യായം പരിക്രാമന്തി ശാസ്ത്രതഃ. 3

| | | | |
|---|---|---|---|
| വേദപാരഗാഃ | വേദപാരഗന്മാരായ | യഥാവിധി | വേദോക്തപ്രകാരം, |
| യാജകാഃ | ഋത്വിക്കുകൾ, | യഥാന്യായം | മീമാംസാന്യായപ്രകാരം, |
| കൎമ്മ | കൎമ്മത്തെ | ശാസ്ത്രതഃ | കല്പസൂത്രങ്ങൾക്കനുസരിച്ചവണ്ണം, |
| വിധിവത് | വിധിപ്രകാരം | പരിക്രാമന്തി. | ചെയ്യാൻ ആരംഭിച്ചു. |
| കുൎവ്വന്തി; | നടത്തുന്നു; | | |

പ്രവൎഗ്ഗ്യം ശാസ്ത്രതഃ കൃത്വാ തഥൈവോപസദം ദ്വിജാഃ
ചക്രുശ്ച വിധിവത് സൎവ്വമധികം കൎമ്മ ശാസ്ത്രതഃ. 4

| | | | |
|---|---|---|---|
| ദ്വിജാഃ | ഋത്വിക്കുകൾ | തഥാ | പിന്നെ |
| പ്രവൎഗ്ഗ്യം | "പ്രവൎഗ്ഗ്യം"എന്ന കൎമ്മത്തെയും, | ശാസ്ത്രതഃ | ശാസ്ത്രപ്രകാരം |
| ശാസ്ത്രതഃ | ശാസ്ത്രപ്രകാരം | അധികം | അതിനുമേൽ ചെയ്യേണ്ടതായ |
| കൃത്വാ, | ചെയ്തു്, | സൎവ്വം | എല്ലാ |
| ഉപസദം ഏവ, | "ഉപസദം"എന്ന ഇഷ്ടിയേയും, | കൎമ്മ ച | കൎമ്മത്തെയും |
| | | വിധിവത് | വിധിപ്രകാരം |
| | | ചക്രുഃ. | ചെയ്തു. |

അഭിപൂജ്യ തതോ ഹൃഷ്ടാഃ സൎവ്വേ ചക്രുൎയ്യഥാവിധി
പ്രാതഃസവനപൂൎവ്വാണി കൎമ്മാണി മുനിപുംഗവാഃ. 5

| | | | |
|---|---|---|---|
| മുനിപുംഗവാഃ | മുനിശ്രേഷ്ഠന്മാർ | തതഃ | അതിനുമേൽ, |
| സൎവ്വേ | എല്ലാവരും | പ്രാതഃസവനപൂൎവ്വാണി | "പ്രാതഃസവനം"മുതലായ |
| ഹൃഷ്ടാഃ | സന്തോഷംപൂണ്ടവരായ് | കൎമ്മാണി | കൎമ്മങ്ങളെ |
| അഭിപൂജ്യ, | ("ബൎഹിഷ്പവമാനാ"ദി മന്ത്രങ്ങളാൽ അതാതു ദേവതകളെ) പൂജിച്ചു ശേഷം, | യഥാവിധി | വിധിപ്രകാരം |
| | | ചക്രുഃ. | ചെയ്തു. |

ഐന്ദ്രശ്ച വിധിവദ്ദത്തോ രാജാ ചാഭിഷ്ടുതോഽനഘഃ
മാദ്ധ്യന്ദിനം ച സവനം പ്രാവൎത്തത യഥാക്രമം. 6

| | | | |
|---|---|---|---|
| ഐന്ദ്രഃ ച | ഇന്ദ്രനു ചേരേണ്ടതായ ഹവിൎഭാഗവും | അഭിഷ്ടുതഃ | ("സോമം രാജാനം" ഇത്യാദി മന്ത്രങ്ങളാലും ശാസ്ത്രങ്ങളാലും) സ്തുതിക്കപ്പെട്ട. |
| വിധിവത് | ശാസ്ത്രവിധിപ്രകാരം | മാദ്ധ്യന്ദിനം | മദ്ധ്യാഹ്നകാലത്തിൽ ചെയ്യേണ്ടതായ |
| ദത്തഃ | കൊടുക്കപ്പെട്ടു; | സവനം ച | യജ്ഞവും |
| അനഘഃ | പാപനിവൎത്തകനായ | യഥാക്രമം | വിധിപ്രകാരം |
| രാജാ ച | സോമരാജാവും(സോമലതയും) | പ്രാവൎത്തത. | നടന്നു. |

തൃതീയസവനം ചൈവ രാജ്ഞോഽസ്യ സുമഹാത്മനഃ
ചക്രുസ്തേ ശാസ്ത്രതോ ദൃഷ്ട്വാ യഥാ ബ്രാഹ്മണപുംഗവാഃ. 7

| | | | |
|---|---|---|---|
| തേ | ആ | തൃതീയ— സവനം ച | മൂന്നാമത്തതായ "സായം സവന"ത്തേയും, |
| ബ്രാഹ്മണ— പുംഗവാഃ | ബ്രാഹ്മണോത്തമന്മാർ, | ശാസ്ത്രതഃ ഏവ | ശാസ്ത്രപ്രകാരംതന്നെ |
| അസ്യ | ഈ | ദൃഷ്ട്വാ, | നോക്കി |
| സുമഹാത്മനഃ | സുമഹാത്മാവായ | യഥാ | ഉള്ളപ്രകാരം |
| രാജ്ഞഃ | രാജാവിന്റെ | ചക്രുഃ. | ചെയ്തു. |

ന ചാഹുതമഭൂത് തത്ര സ്ഖലിതം വാഽപി കിഞ്ചന
ദൃശ്യതേ ബ്രഹ്മവത് സൎവ്വം ക്ഷേമയുക്തം ഹി ചക്രിരേ. 8

| | | | |
|---|---|---|---|
| തത്ര | ആ സമയം | ബ്രഹ്മവത് | മന്ത്രവിധിപോലെ |
| അഹുതം ച | ഹോമംചെയ്യാത്തതും, | ദൃശ്യതേ; | കാണപ്പെടുന്നു; [തന്നെ |
| സ്ഖലിതം വാ | തെററിയതും | ഹി, | അതിനാൽ |
| കിഞ്ചന അപി | കുറച്ചെങ്കിലും | ക്ഷേമയുക്തം | ക്ഷേമത്തോടുകൂടിയ വണ്ണംതന്നെ |
| അഭൂത് ന, | ഉണ്ടായില്ല; | | |
| സൎവ്വം | എല്ലാം | ചക്രിരേ. | അവർ ചെയ്തു. |

ന തേഷ്വഹസ്സു ശ്രാന്തോ വാ ക്ഷുധിതോ വാഽപി ദൃശ്യതേ
നാവിദ്വാൻ ബ്രാഹ്മണസ്തത്ര നാശതാനുചരസ്തഥാ. 9

| | | | |
|---|---|---|---|
| തേഷു അഹസ്സു | ആ ദിവസങ്ങളിൽ | ബ്രാഹ്മണഃ | ബ്രാഹ്മണൻ |
| തത്ര | അവിടെ | ന: | ഇല്ല; |
| ശ്രാന്തഃ വാ | ക്ഷീണിച്ചവനാകട്ടെ | തഥാ | അപ്രകാരംതന്നെ |
| ക്ഷുധിതഃ വാ | വിശന്നവനാകട്ടെ | അശതാനുചരഃ അപി | അനേകശിഷ്യന്മാരില്ലാത്തവനും |
| ദൃശ്യതേ ന: | കാണപ്പെടുന്നില്ല; | | |
| അവിദ്വാൻ | പണ്ഡിതനല്ലാത്ത | ന. | ഇല്ല. |

ബ്രാഹ്മണാ ഭുഞ്ജതേ നിത്യം നാഥവന്തശ്ച ഭുഞ്ജതേ
താപസാ ഭുഞ്ജതേ ചാഽപി ശ്രമണാ ഭുഞ്ജതേ തഥാ. 10

| | | | |
|---|---|---|---|
| നിത്യം | എല്ലായ്പോഴും | താപസാഃ ച | മുനിമാരും |
| ബ്രാഹ്മണാഃ | ബ്രാഹ്മണർ | ഭുഞ്ജതേ: | ഭുജിക്കുന്നു: |
| ഭുഞ്ജതേ | ഉണ്ടുകൊണ്ടിരിക്കുന്നു: | തഥാ | എന്നല്ല. |
| നാഥവന്തഃ ച | ശൂദ്രന്മാരും | ശ്രമണാഃ അപി | സന്യാസിമാരും |
| ഭുഞ്ജതേ, | ഉണ്ണുന്നു; | ഭുഞ്ജതേ. | ഭുജിക്കുന്നു. |

വൃദ്ധാശ്ച വ്യാധിതാശ്ചൈവ സ്ത്രിയോ ബാലാസ്തഥൈവ ച
അനിശം ഭുഞ്ജമാനാനാം ന തൃപ്തിരുപലഭ്യതേ. 11

| | | | |
|---|---|---|---|
| വൃദ്ധാഃ ച | വയസ്സന്മാരും, | അനിശം | എല്ലായ്പോഴും |
| വ്യാധിതാഃ ഏവ | വ്യാധിയുള്ളവരും, | ഭുഞ്ജമാനാ-നാം ച | ഉണ്ടുകൊണ്ടിരുന്നിട്ടും |
| തഥാ | അപ്രകാരംതന്നെ | | |
| സ്ത്രിയഃ ഏവ | സ്ത്രീകളും | തൃപ്തിഃ | തൃപ്തി |
| ബാലാഃ ച | കുട്ടികളും | ഉപലഭ്യതേ ന. | ഉളവാകുന്നില്ല. |

ദീയതാം ദീയതാമന്നം വാസാംസി വിവിധാനി ച
ഇതി സംചോദിതാസ്തത്ര തഥാ ചക്രുരനേകശഃ. 12

| | | | |
|---|---|---|---|
| ''അന്നം | "അന്നം | ഇതി | എന്നു |
| ദീയതാം; | കൊടുക്കപ്പെടട്ടെ:'' | തത്ര | അവിടെ |
| വിവിധാനി | പലവിധ | അനേകശഃ | കൂടെക്കൂടെ |
| വാസാംസി | വസ്ത്രങ്ങളും | സംചോദിതാഃ | കല്പിക്കപ്പെട്ടവരായി |
| ദീയതാം ച,'' | കൊടുക്കപ്പെടട്ടെ,'' | തഥാ ചക്രുഃ. | അപ്രകാരംചെയ്തു. |

അന്നകൂടാശ്ച ബഹവോ ദൃശ്യന്തേ പർവ്വതോപമാഃ
ദിവസേ ദിവസേ തത്ര സിദ്ധസ്യ വിധിവത്തദാ. 13

| | | | |
|---|---|---|---|
| ദിവസേ ദിവസേ | ദിവസംതോറും | ബഹവഃ | അനവധി |
| | | അന്നകൂടാഃ | അന്നരാശികൾ |
| വിധിവത് | (പാക)വിധിപ്രകാരം, | പർവ്വതോപമാഃ ച | കുന്നുപോലെ |
| തദാ | അപ്പോൾ, | | [ന്നു. |
| സിദ്ധസ്യ | പാകംചെയ്യപ്പെട്ട, | തത്ര ദൃശ്യന്തേ. | അവിടെ കാണപ്പെട്ടു |

നാനാദേശാദനുപ്രാപ്താഃ പുരുഷാഃ സ്ത്രീഗണാസ്തഥാ
അന്നപാനൈഃ സുവിഹിതാസ്തസ്മിൻ യജ്ഞേ മഹാത്മനഃ. 14

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവിന്റെ | തഥാ | അപ്രകാരംതന്നെ |
| തസ്മിൻ യജ്ഞേ | ആ യാഗത്തിൽ [നും | സ്ത്രീഗണാഃ, | സ്ത്രീഗണങ്ങളും, |
| നാനാദേശാത് | പല ദേശങ്ങളിൽനി– | അന്നപാനൈഃ | അന്നപാനങ്ങളെക്കൊ |
| അനുപ്രാപ്താഃ | എത്തിച്ചേർന്നവരായ | സുവിഹിതാഃ. | നല്ലപോലെ [ണ്ട് |
| പുരുഷാഃ | പുരുഷന്മാരും, | | തൃപ്തിപ്പെടുത്തപ്പെട്ടു. |

അന്നം ഹി വിധിവത് സ്വാദു പ്രശംസന്തി ദ്വിജർഷഭാഃ
അഹോ തൃപ്താഃ സ്മ ഭദ്രം ത ഇതി ശുശ്രാവ രാഘവഃ. 15

| | | | |
|---|---|---|---|
| "അന്നം | "സദ്യ | അഹോ!" | എന്തൊരാശ്ചര്യം!" |
| വിധിവത് | വിധിവത്തായും | ഇതി | എന്നിങ്ങിനെ |
| സ്വാദു ഹി; | അതിരുചിയോടുകൂടി യതായും ഇരിക്കുന്നു; | ദ്വിജർഷഭാഃ | ബ്രാഹ്മണോത്തമന്മാർ |
| തൃപ്താഃ | ഞങ്ങൾ സംതൃപ്തരായി; | പ്രശംസന്തി സ്മ; | പ്രശംസിച്ചു; |
| തേ | അവിടുത്തേക്ക് | രാഘവഃ | രഘുവംശജൻ |
| ഭദ്രം | നന്മയുണ്ടാകട്ടെ! | ശുശ്രാവ. | കേട്ടു. |

സ്വലംകൃതാശ്ച പുരുഷാഃ ബ്രാഹ്മണാൻ പര്യവേഷയൻ
ഉപാസതേ ച താനന്യേ സുമൃഷ്ടമണികുണ്ഡലാഃ. 16

| | | | |
|---|---|---|---|
| സ്വലംകൃതാഃ | നന്നായലങ്കരിക്കപ്പെട്ട | സുമൃഷ്ടമണി- കുണ്ഡലാഃ | പ്രകാശിക്കുന്ന രത്നകുണ്ഡലങ്ങൾ ധരിച്ച |
| പുരുഷാഃ ച | ആളുകളും, | അന്യേ ച, | മററുചിലരും, |
| ബ്രാഹ്മണാൻ | ബ്രാഹ്മണരെ | താൻ ഉപാസതേ. | അടുത്തുനിന്നിരുന്നവരെ മേലന്വേഷണം ചെയ്തുകൊണ്ടിരിക്കുന്നു. |
| പര്യവേഷയൻ; | ഉപചരിച്ചു; | | |

കർമ്മാന്തരേ തദാ വിപ്രാ ഹേതുവാദാൻ ബഹൂനപി
പ്രാഹുഃ സ്വവാഗ്മിനോ ധീരാഃ പരസ്പരജിഗീഷയാ. 17

| | | | |
|---|---|---|---|
| തദാ | അപ്പോൾ | വിപ്രാഃ | ബ്രാഹ്മണർ, |
| കർമ്മാന്തരേ | യാഗത്തിന്റെ ഇടയിൽ (ഒഴിവുള്ളപ്പോൾ) | പരസ്പര- ജിഗീഷയാ | അന്യോന്യം ജയിപ്പാനുള്ള ആഗ്രഹത്തോടെ |
| ധീരാഃ | ധൈര്യമുള്ളവരും, | ബഹൂൻ ഹേതു- വാദാൻ അപി | അനേകം യുക്തിവാദങ്ങളേയും |
| സ്വവാഗ്മിനഃ | നല്ല വാക്സാമർത്ഥ്യമുള്ളവരും ആയ | പ്രാഹുഃ. | ഉരചെയ്തു. |

ദിവസേ ദിവസേ തത്ര സംസ്തരേ കുശലാ ദ്വിജാഃ
സർവ്വകർമ്മാണി ചക്രുസ്തേ യഥാശാസ്ത്രം പ്രചോദിതാഃ. 18

| | | | |
|---|---|---|---|
| ദിവസേ ദിവസേ | നാൾതോറും | പ്രചോദിതാഃ, | (വലിയവർ) കല്പിച്ച |
| തത്ര | അവിടെ, | സംസ്തരേ | യാഗത്തിൽ [പ്രകാരം |
| കുശലാഃ | സമർത്ഥന്മാരായ | സർവ്വകർമ്മാണി | എല്ലാ കർമ്മങ്ങളേയും |
| തേ ദ്വിജാഃ, | ആ ബ്രാഹ്മണർ, | യഥാശാസ്ത്രം | ശാസ്ത്രപ്രകാരം |
| | | ചക്രുഃ. | ചെയ്തു. |

നാഷഡംഗവിദത്രാസീന്നാവ്രതോ നാബഹുശ്രുതഃ
സദസ്യാസ്തസ്യ വൈ രാജ്ഞോ നാവാദകുശലാ ദ്വിജാഃ. 19

| | |
|---|---|
| അത്ര | ഇതിൽ |
| അഷഡംഗവിത് | ആറുവേദാംഗങ്ങളും അറിയാത്തവൻ |
| ആസീത് ന; | ഉണ്ടായിരുന്നില്ല; |
| അവ്രതഃ | (ചാന്ദ്രായണാദി) വ്രതങ്ങളെ അനുഷ്ഠിക്കാത്തവൻ |
| ന | ഉണ്ടായിരുന്നില്ല; |
| അബഹുശ്രുതഃ | അനേകശാസ്ത്രങ്ങളെ പഠിക്കാത്തവൻ |
| ന വൈ; | ഇല്ല; |
| തസ്യ രാജ്ഞഃ | ആ രാജാവിന്റെ |
| സദസ്യാഃ | സദസ്സിലുണ്ടായിരുന്ന |
| ദ്വിജാഃ | ബ്രാഹ്മണർ |
| അവാദകുശലാഃ | വാദകുശലന്മാരല്ലാത്തവർ |
| ന. | ഉണ്ടായിരുന്നില്ല. |

പ്രാപ്തേ യൂപോച്ഛ്രയേ തസ്മിൻ ഷഡ്ബൈല്വാഃ ഖാദിരാസ്തഥാ
താവന്തോ ബില്വസഹിതാഃ പൎണ്ണിനശ്ച തഥാഽപരേ 20
ശ്ലേഷ്മാതകമയോ ദിഷ്ടോ ദേവദാരുമയസ്തഥാ
ദ്വാവേവ തത്ര വിഹിതൌ ബാഹുവ്യസ്തപരിഗ്രഹൌ. 21

| | |
|---|---|
| തസ്മിൻ, | അതിൽ, |
| യൂപോച്ഛ്രയേ | യൂപസ്തംഭങ്ങളെ നാട്ടുവാനുള്ള അവസരം |
| പ്രാപ്തേ | എത്തിയാറെ, |
| ബൈല്വാഃ | വില്വമരംകൊണ്ടുണ്ടാ |
| ഷട് | ആറെണ്ണവും [ക്കിയ |
| തഥാ | അപ്രകാരംതന്നെ |
| ഖാദിരാഃ | കരിങ്ങാലിവൃക്ഷത്താലുണ്ടാക്കപ്പെട്ടതും |
| ബില്വസഹിതാഃ | വില്വത്തിന്ന് അടുത്തായുള്ളതും ആയ |
| താവന്തഃ, | അത്രയെണ്ണവും, |
| അപരേ, | വേറെ, |
| പൎണ്ണിനഃ | പലാശമരത്താലുണ്ടാ |
| തഥാ ച, | അത്ര എണ്ണവും, [ക്കിയ |
| ദിഷ്ടഃ | ശാസ്ത്രപ്രകാരം |
| ശ്ലേഷ്മാതകമയഃ | നറുവിലിമരത്താലുണ്ടാക്കിയ ഒന്നും, |
| തഥാ | അപ്രകാരം |
| ദേവദാരുമയഃ | ദേവതാരംകൊണ്ടുണ്ടാ |
| ദ്വൌ ഏവ | രണ്ടെണ്ണവും, [ക്കിയ |
| ബാഹുവ്യസ്തപരിഗ്രഹൌ | വിരിച്ചകൈകളംകൊണ്ട് തൊടത്തക്കവണ്ണം (ഓരോ മാറകലത്തിൽ) |
| തത്ര | അവിടെ |
| വിഹിതൌ. | കുഴിച്ചിടപ്പെട്ടു. |

കാരിതാഃ സൎവ്വ ഏവൈതേ ശാസ്ത്രജ്ഞൈൎയ്യജ്ഞകോവിദൈഃ
ശോഭാൎത്ഥം തസ്യ യജ്ഞസ്യ കാഞ്ചനാലംകൃതാ ഭവൻ. 22

| | |
|---|---|
| ഏതേ സൎവ്വേ | ഇവ എല്ലാം |
| ശാസ്ത്രജ്ഞൈഃ | ശാസ്ത്രങ്ങളറിഞ്ഞവരായ |
| യജ്ഞകോവിദൈഃ ഏവ | യാഗപ്രയോഗവിദഗ്ദ്ധന്മാരാൽതന്നെ |
| കാരിതാഃ: | ഉണ്ടാക്കപ്പെട്ടവ: |
| തസ്യ | ആ |
| യജ്ഞസ്യ | യാഗത്തിന്റെ |
| ശോഭാൎത്ഥം | ഭംഗിക്കായി. |
| കാഞ്ചനാലംകൃതാഃ | സ്വൎണ്ണംകൊണ്ട് അലങ്കരിക്കപ്പെട്ടവ |
| അഭവൻ. | ആയിരുന്നു. |

ഏകവിംശതിയൂപാസ്തേ ഏകവിംശത്യരത്നയഃ
വാസോഭിരേകവിംശദ്ഭിരേകൈകം സമലങ്കൃതാഃ. 23

| | | | |
|---|---|---|---|
| തേ | ആ | ഏകവിംശദ്ഭിഃ | ഇരുപത്തൊന്നു |
| ഏകവിംശതി-യൂപാഃ | ഇരുപത്തൊന്നു യൂപങ്ങൾ | വാസോഭിഃ, | വസ്ത്രങ്ങളാൽ, |
| ഏകവിംശത്യ-രത്നയഃ | ഇരുപത്തൊന്നുകോൽ നീളമുള്ളവ | ഏകൈകം | വെവ്വേറെ |
| | | സമലങ്കൃതാഃ | നന്നായലങ്കരിക്കപ്പെട്ടവ. |

വിന്യസ്താ വിധിവത് സർവ്വേ ശില്പിഭിഃ സുകൃതാ ദൃഢാഃ.
അഷ്ടാശ്രയഃ സർവ്വ ഏവ ശ്ലക്ഷ്ണരൂപസമന്വിതാഃ. 24

| | | | |
|---|---|---|---|
| സർവ്വേ | എല്ലാം | വിധിവത് | ശാസ്ത്രോക്തപ്രകാരം |
| ശില്പിഭിഃ | ശില്പികളാൽ | വിന്യസ്താഃ | സ്ഥാപിക്കപ്പെട്ടവ |
| സുകൃതാഃ | നല്ലപോലെപണിയപ്പെട്ടവ | സർവ്വേ ഏവ | എല്ലാംതന്നെ |
| ദൃഢാഃ | ഉറപ്പുള്ളവ(പൊളിവ്, ചള്ള, ഓട്ട മുതലായത് ഇല്ലാത്തവ), | അഷ്ടാശ്രയഃ | എൺകോൺ ഉള്ളവ |
| | | ശ്ലക്ഷ്ണരൂപ-സമന്വിതാഃ | മിനുമിനുത്ത സ്വരൂപമുള്ളവ. |

ആച്ഛാദിതാസ്തേ വാസോഭിഃ പുഷ്പൈർഗ്ഗന്ധൈശ്ച ഭൂഷിതാഃ
സപ്തർഷയോ ദീപ്തിമന്തോ വിരാജന്തേ യഥാ ദിവി. 25

| | | | |
|---|---|---|---|
| തേ | അവ | ദിവി | ദേവലോകത്തിൽ |
| വാസോഭിഃ | വസ്ത്രങ്ങൾകൊണ്ട് | സപ്തർഷയഃ | സപ്തർഷികൾ |
| ആച്ഛാദിതാഃ, | മറയ്ക്കപ്പെട്ടവയായി, | യഥാ, | എന്നപോലെ, |
| പുഷ്പൈഃ | പുഷ്പങ്ങളാലും | ദീപ്തിമന്തഃ | കാന്തിയുള്ളവയായി |
| ഗന്ധൈഃ ച | ഗന്ധങ്ങളാലും | വിരാജന്തേ. | ശോഭിക്കുന്നു. |
| ഭൂഷിതാഃ | അലങ്കരിക്കപ്പെട്ടവയായും | | |

ആവാഹയാം ചക്രിരേ തത്ര ശക്രാദീൻ വിബുധോത്തമാൻ
ഋശ്യശൃംഗാദയോ മന്ത്രൈഃ ശിക്ഷാക്ഷരസമന്വിതൈഃ. 26

| | | | |
|---|---|---|---|
| ഋശ്യശൃംഗാദയഃ | ഋശ്യശൃംഗൻ മുതലായവർ | വിബുധോ-ത്തമാൻ | ദേവോത്തമന്മാരായ |
| ശിക്ഷാക്ഷര-സമന്വിതൈഃ | 'ശിക്ഷ' എന്ന വേദാംഗത്തിൽപറഞ്ഞിട്ടുള്ള അക്ഷരവിന്യാസങ്ങളോടുകൂടിയ | ശക്രാദീൻ | ഇന്ദ്രാദികളെ |
| | | തത്ര | അവിടെ |
| മന്ത്രൈഃ, | മന്ത്രങ്ങളാൽ, | ആവാഹയാം-ചക്രിരേ. | ആവാഹനംചെയ്തു. |

നീതിഭിർമ്മധുരൈഃ സ്നിഗ്ദ്ധൈർമ്മന്ത്രാഹ്വാനൈര്യഥാർഹതഃ
ഹോതാരോ ദദുരാഭാഷ്യ ഹവിർഭാഗാൻ ദിവൗകസാം. 27

| | | | |
|---|---|---|---|
| ഹോതാരഃ | ഹോതാക്കൾ | യഥാർഹതഃ | തക്കവണ്ണം |
| മധുരൈഃ | കർണ്ണാനന്ദകരങ്ങളായ | ആഭാഷ്യ | ഉപചാരവാക്കുകളുരച്ച് |
| നീതിഭിഃ | രീതിയിൽ | ദിവൗകസാം | ദേവന്മാൎക്കു |
| സ്നിഗ്ദ്ധൈഃ | പ്രീതിയുളവാക്കുന്ന | ഹവിർഭാഗാൻ | ഹവിൎഭാഗങ്ങളെ |
| മന്ത്രാഹ്വാനൈഃ | ആഹ്വാനമന്ത്രങ്ങളാൽ | ദദുഃ. | കൊടുത്തു. |

ഇഷ്ടകാശ്ച യഥാന്യായം കാരിതാശ്ച പ്രമാണതഃ
ചിത്യോऽഗ്നിർബ്രാഹ്മണൈസ്തത്ര കുശലൈഃ ശുൽബകർമ്മണി. 28

| | | | |
|---|---|---|---|
| തത്ര, | അവിടെ, | പ്രമാണതഃ | അളവുപ്രകാരം |
| ശുൽബകർമ്മണി | യജ്ഞകർമ്മത്തിൽ | ഇഷ്ടകാഃ ച | ഇഷ്ടകകളും |
| കുശലൈഃ | സമൎത്ഥരായ | കാരിതാഃ; | ഉണ്ടാക്കപ്പെട്ടു;[ദികയും |
| ബ്രാഹ്മണൈഃ | ബ്രാഹ്മണരാൽ | അഗ്നിഃ ച | അഗ്നികൂട്ടുവാനുള്ള വേ |
| യഥാന്യായം | ശരിയായി | ചിത്യഃ. | ചമൈക്കപ്പെട്ടു. |

സ ചിത്യോ രാജസിംഹസ്യ സഞ്ചിതഃ കുശലൈർദ്വിജൈഃ
ഗരുഡോ രുക്മപക്ഷോ വൈ ത്രിഗുണോऽഷ്ടാദശാത്മകഃ. 29

| | | | |
|---|---|---|---|
| രാജസിംഹസ്യ | രാജശ്രേഷ്ഠന്റെ | ത്രിഗുണഃ | (അശ്വമേധത്തിന്നു വിധിച്ച ആകൃതികളെ) മൂന്നിരട്ടിച്ച |
| സഃ ചിത്യഃ, | ആ യാഗവേദിക, | അഷ്ടാദശാത്മകഃ | പതിനെട്ടുവരികളോടു കൂടിയതായും |
| കുശലൈഃ | സമൎത്ഥരായ | സഞ്ചിതഃ വൈ. | നന്നായുണ്ടാക്കപ്പെട്ടു. |
| ദ്വിജൈഃ, | ബ്രാഹ്മണരാൽ, | | |
| ഗരുഡഃ | ഗരുഡാകൃതിയിൽ | | |
| രുക്മപക്ഷഃ | പൊൻചിറകോടുകൂടിയതായി | | |

നിയുക്താസ്തത്ര പശവസ്തത്തദുദ്ദിശ്യ ദൈവതം
ഉരഗാഃ പക്ഷിണശ്ചൈവ യഥാശാസ്ത്രം പ്രചോദിതാഃ 30

| | | | |
|---|---|---|---|
| യഥാശാസ്ത്രം | ശാസ്ത്രപ്രകാരം | തത് തത് | അതാത് |
| പ്രചോദിതാഃ | വിധിക്കപ്പെട്ട | ദൈവതം | ദേവനെ |
| പശവഃ | മൃഗങ്ങളും | ഉദ്ദിശ്യ | ഉദ്ദേശിച്ചു |
| ഉരഗാഃ ഏവ | ഇഴജാതികളും, | തത്ര | അവിടെ |
| പക്ഷിണഃ ച | പക്ഷികളും, | നിയുക്താഃ | കെട്ടപ്പെട്ടു. |

ശാമിത്രേ തു ഹയസ്തത്ര തഥാ ജലചരാശ്ച യേ
ഋഷിഭിഃ സർവ്വമേവൈതന്നിയുക്തം ശാസ്ത്രതസ്തഥാ. 31

| | | | |
|---|---|---|---|
| ശാമിത്രേ | യാഗത്തിൽ കൊല്ലുന്നതിന്നായും, | ഏതത് | ഇത് |
| ഹയഃ തു, | കുതിരയും, | സർവ്വം, | എല്ലാം, |
| തഥാ | ആ പ്രകാരം [ളായ) | ഋഷിഭിഃ | ഋഷികളാൽ |
| യേ | യാതൊരു(കൂൎമ്മാദിക | തഥാ | ആ പ്രകാരം |
| ജലചരാഃ ച, | ജലജന്തുക്കളോ, അവയും, | ശാസ്ത്രതഃ ഏവ | ശാസ്ത്രപ്രകാരംതന്നെ |
| | | തത്ര | അവിടെ |
| | | നിയുക്തം. | കെട്ടപ്പെട്ടു. |

പശൂനാം ത്രിശതം തത്ര യൂപേഷു നിയതം തദാ
അശ്വരത്നോത്തമം തത്ര രാജ്ഞോ ദശരഥസ്യ ച. 32

| | | | |
|---|---|---|---|
| തത്ര | (ഇപ്രകാരം)അവിടെ | അശ്വരത്നോത്തമം ച | അശ്വരത്നങ്ങളിൽവെച്ച് ശ്രേഷ്ഠമായതും, |
| യൂപേഷു | യൂപസ്തംഭങ്ങളിൽ | തദാ | ആ സമയം |
| പശൂനാം | യജ്ഞപശുക്കൾ (മൃഗ | തത്ര | അവിടെ |
| ത്രിശതം | മുന്നൂറും, (ങ്ങൾ) | നിയതം | കെട്ടപ്പെട്ടു. |
| രാജ്ഞഃ ദശരഥസ്യ | ദശരഥരാജാവിന്റെ | | |

കൗസല്യാ തം ഹയം തത്ര പരിചര്യ്യാസമന്വിതാ
കൃപാണൈർവ്വിശശാസൈനം ത്രിഭി: പരമയാ മുദാ. 33

| | | | |
|---|---|---|---|
| കൗസല്യ | കൗസല്യാദേവി, | പരിചര്യ്യാ-സമന്വിതാ | ശുശ്രൂഷയോടുകൂടിയവളായ്, |
| തത്ര | അവിടെ,(കൊല്ലുവാൻ ഏല്പ്പെടുത്തിയ സ്ഥലത്തിൽ) | ത്രിഭിഃ | മൂന്നു |
| | | കൃപാണൈഃ | വാളുകളാൽ |
| തം | അങ്ങിനെകെട്ടപ്പെട്ട | പരമയാ | ഏററം |
| ഏനം | ഈ | മുദാ, | സന്തോഷത്തോടെ, |
| ഹയം, | കുതിരയെ, | വിശശാസ. | കൊന്നു. |

പതത്രിണാ തദാ സാർദ്ധം സുസ്ഥിതേന ച ചേതസാ
അവസദ്രജനീമേകാം കൗസല്യാ ധർമ്മകാമ്യയാ. 34

| | | | |
|---|---|---|---|
| തദാ, | അപ്പോൾ, | ചേതസാ | ചിത്തത്തോടെ(യാതൊരു വെറുപ്പും ഇല്ലാതെ), |
| കൗസല്യാ ച | കൗസല്യയും, | | |
| ധർമ്മകാമ്യയാ | ധർമ്മത്തിൽ ആഗ്രഹം പൂണ്ടവളായ്, | പതത്രിണാ സാർദ്ധം | കുതിരയോടുകൂടി |
| | | ഏകാം രജനീം | ഒരു രാത്രി |
| സുസ്ഥിതേന | സ്ഥിരമായ | അവസത്. | വസിച്ചു. |

ഹോതാധ്വര്യ്യുസ്തഥോദ്ഗാതാ ഹയേന സമയോജയൻ
മഹിഷ്യാ പരിവൃത്ത്യാ ച വാവാതാം ച തഥാപരാം 35

| | | | |
|---|---|---|---|
| ഹോതാ | ഹോതാവും, | പരിവൃത്ത്യാ ച | പരിവൃത്തിയായ ഇളയ [ഭാര്യയോടും, |
| അധ്വര്യ്യുഃ | അധ്വര്യ്യു, | തഥാ | കൂടി |
| തഥാ | പിന്നെ | അപരാം | മറെറാരു |
| ഉദ്ഗാതാ | ഉദ്ഗാതാവ്, (ഇവർ) | വാവാതാം ച | വാവാത (ഭോഗയുക്തയായ ഭാര്യ)യേയും, |
| മഹിഷ്യാ | മഹിഷിയായ ആദ്യത്തെ പത്നിയോടും | ഹയേന | കുതിരയോടുകൂടി |
| | | സമയോജയൻ. | ഒന്നിച്ചു ഗ്രഹിച്ചു. |

പതത്രിണസ്തസ്യ വപാമുദ്ധൃത്യ നിയതേന്ദ്രിയഃ
ഋത്വിൿ പരമസമ്പന്നഃ ശ്രപയാമാസ ശാസ്ത്രതഃ. 36

| | | | |
|---|---|---|---|
| തസ്യ | ആ | പരമസമ്പന്നഃ | അതിസമർത്ഥനും ആയ |
| പതത്രിണഃ | കുതിരയുടെ | ഋത്വിക്, | അദ്ധ്വര്യു, |
| വപാം ഉദ്ധൃത്യ | വപയെ വലിച്ചെടുത്ത് | ശാസ്ത്രതഃ | ശാസ്ത്രപ്രകാരം |
| നിയതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചവനും | ശ്രപയാമാസ. | പാകംചെയ്തു. |

ധൂമഗന്ധം വപായാസ്തു ജിഘ്രന്തി സ്മ നരാധിപാഃ
യഥാകാലം യഥാന്യായം നിർണ്ണുദൻ പാപമാത്മനഃ. 37

| | | | |
|---|---|---|---|
| നരാധിപാഃ, | രാജാക്കന്മാർ, | നിർണ്ണുദൻ | പോക്കിക്കൊണ്ടു |
| യഥാകാലം, | തക്കസമയത്തിൽ, | വപായാഃ | വപയിൽനിന്നുള്ള |
| യഥാന്യായം, | വിധിപ്രകാരം, | ധൂമഗന്ധം തു | പുകയുടെഗന്ധത്തേയും |
| ആത്മനഃ പാപം | അവനവന്റെ, പാപത്തെ | ജിഘ്രന്തി സ്മ. | മുകന്നു. |

ഹയസ്യ യാനി ചാംഗാനി താനി സർവ്വാണി ബ്രാഹ്മണാഃ
അഗ്നൌ പ്രാസ്യന്തി വിധിവത് സമസ്താഃ ഷോഡശർത്വിജഃ. 38

| | | | |
|---|---|---|---|
| ഹയസ്യ | കുതിരയുടെ | ഋത്വിജഃ | ഋത്വിക്കുകളായ |
| യാനി | യാതൊരു | ബ്രാഹ്മണാഃ | ബ്രാഹ്മണർ |
| അംഗാനി, | അംഗങ്ങളോ | സമസ്താഃ, | എല്ലാവരും, |
| താനി | ആ | അഗ്നൌ | അഗ്നിയിൽ |
| സർവ്വാണി ച, | എല്ലാററിനേയും, | വിധിവത് | വിധിപ്രകാരം |
| ഷോഡശ | പതിനാറ് | പ്രാസ്യന്തി. | ഹോമംചെയ്തു. |

പ്ലക്ഷശാഖാസു യജ്ഞാനാമന്യേഷാം ക്രിയതേ ഹവിഃ
അശ്വമേധസ്യ ചൈകസ്യ വൈതസോ ഭാഗ ഇഷ്യതേ. 39

| | | | |
|---|---|---|---|
| അന്യേഷാം | മററ | അശ്വമേധസ്യ | അശ്വമേധമെന്ന |
| യജ്ഞാനാം | യാഗങ്ങളുടെ | ഏകസ്യ ച | ഒന്നിനുമാത്രമാകട്ടെ |
| ഹവിഃ | ഹവിസ്സ് | ഭാഗഃ | ഹവിർഭാഗം |
| പ്ലക്ഷശാഖാസു | അത്തിമരത്തിന്റെ ചില്ലകളിൽ | വൈതസഃ | ആററുവഞ്ഞിമരസംബന്ധമായ് |
| ക്രിയതേ : | ചെയ്യപ്പെടുന്നു: | ഇഷ്യതേ. | വിധിക്കപ്പെട്ടിരിക്കുന്നു |

ത്ര്യഹോഽശ്വമേധഃ സംഖ്യാതഃ കല്പസൂത്രേണ ബ്രാഹ്മണൈഃ
അഗ്നിഷ്ടോമമഹസ്തസ്യ പ്രഥമം പരികല്പിതം
ഉക്ഥ്യം ദ്വിതീയം സംഖ്യാതമതിരാത്രം തഥോത്തരം. 40

| | | | |
|---|---|---|---|
| കല്പസൂത്രേണ | കല്പസൂത്രപ്രകാരം | 'അഗ്നിഷ്ടോമം' | 'അഗ്നിഷ്ടോമം' എന്ന |
| ബ്രാഹ്മണൈഃ | വിധിവാക്യങ്ങളാൽ | പരികല്പിതം; | ഏർപ്പെടുത്തപ്പെട്ടു;[ക്രതു |
| അശ്വമേധഃ | അശ്വമേധം | 'ഉക്ഥ്യം' | 'ഉക്ഥ്യം' എന്നതു |
| ത്ര്യഹഃ | മൂന്നുദിവസത്തേത് എന്നു | ദ്വിതീയം | രണ്ടാമത്തേതായി |
| | | സംഖ്യാതം; | കണക്കാക്കപ്പെട്ടിരിക്കു |
| സംഖ്യാതഃ; | കണക്കാക്കപ്പെട്ടിരി | തഥാ | അപ്രകാരം [ന്നു |
| തസ്യ | അതിന്റെ [ക്കുന്നു; | 'അതിരാത്രം' | 'അതിരാത്രം' എന്നതു |
| പ്രഥമം അഹഃ | ആദ്യത്തെ ദിവസം | ഉത്തരം. | പിന്നെയുള്ളത് |

കാരിതാസ്തത്ര ബഹവോ വിഹിതാഃ ശാസ്ത്രദർശനാത്. 41

| | | | |
|---|---|---|---|
| തത്ര | അവിടെ, | വിഹിതാഃ | വിധിക്കപ്പെട്ടവയായ |
| ശാസ്ത്രദർശനാത് | ശാസ്ത്രങ്ങളിൽ കണ്ടതിനാൽ, | ബഹവഃ | അനേകങ്ങളും |
| | | കാരിതാഃ. | നടത്തപ്പെട്ടു. |

ജ്യോതിഷ്ടോമായുഷീ ചൈവമതിരാത്രൗ വിനിർമ്മിതൗ
അഭിജിദ്വിശ്വജിച്ചൈവമാപ്തോർയ്യാമോ മഹാക്രതുഃ
അയജദ്വാജിമേധേന ദിശസ്സ്വകുലവർദ്ധനഃ. 42

| | | | |
|---|---|---|---|
| അതിരാത്രൗ | "അതിരാത്രം" രണ്ടും | മഹാക്രതുഃ | മഹായാഗമായുള്ള |
| വിനിർമ്മിതൗ; | നടത്തപ്പെട്ടു; | ആപ്തോർയ്യാമഃ ച | 'ആപ്തോർയ്യാമവും' |
| ജോതിഷ്ടോ- മായുഷീ ച, | 'ജോതിഷ്ടോമവും' 'ആയുഷ്ടോമവും' | ഏവം | ഇപ്രകാരം |
| ഏവം | ഇപ്രകാരം | സ്വകുലവർദ്ധനഃ | സ്വകുലവർദ്ധനനായ |
| അഭിജിത്, വിശ്വജിത്, | 'അഭിജിത്', 'വിശ്വജിത്' എന്ന യാഗങ്ങളും | ദിശഃ | ദിക്കുകളെ [രാജാവു, |
| | | വാജിമേധേന | അശ്വമേധത്താൽ |
| | | അയജത്. | യജനംചെയ്തു. |

പ്രാചീം ഹോത്രേ ദദൗ രാജാ ദിശം സ്വകുലവർദ്ധനഃ
അദ്ധ്വര്യവേ പ്രതീചീം തു ബ്രഹ്മണേ ദക്ഷിണാം ദിശം. 43
ഉദ്ഗാത്രേ തു തഥോദീചീം ദക്ഷിണൈഷാ വിനിർമ്മിതാ
അശ്വമേധേ മഹായജ്ഞേ സ്വയംഭൂവിഹിതേ പുരാ. 44

| | | | |
|---|---|---|---|
| സ്വകുലവർദ്ധനഃ | സ്വകുലത്തെ വർദ്ധിപ്പിക്കുന്നവനായ | ഉദ്ഗാത്രേ തു | ഉദ്ഗാതാവിന്നു |
| രാജാ, | രാജാവു, | ഉദീചീം തു | വടക്കേതിനേയും |
| ഹോത്രേ | ഹോതാവിന്നായി | ദദൗ;" | കൊടുത്തു;" |
| പ്രാചീം ദിശം, | കിഴക്കുദിക്കിലുള്ള രാജ്യങ്ങളേയും | പുരാ | ആദികാലത്തിൽ |
| തഥാ | അപ്രകാരം | സ്വയംഭൂ- വിഹിതേ | ബ്രഹ്മദേവനാൽ ഉണ്ടാക്കപ്പെട്ട |

അധ്വര്യവേ അധ്വര്യുവിന്ന്
പ്രതീചീം, പടിഞ്ഞാറെ ദിക്കിനേയും,
ബ്രഹ്മണേ ബ്രഹ്മാവിന്ന്
ദക്ഷിണാംദിശം, തെക്കേദിക്കിനേയും,

അശ്വമേധേ അശ്വമേധമെന്ന
മഹായജ്ഞേ മഹായാഗത്തിൽ,
ഏഷാ ഇപ്രകാരമാണ്
ദക്ഷിണാ ദക്ഷിണ
വിനിർമ്മിതാ. വിധിക്കപ്പെട്ടിട്ടുള്ളത്.

ക്രതും സമാപ്യ തു തദാ ന്യായതഃ പുരുഷർഷഭഃ
ഋത്വിഗ്ഭ്യോ ഹി ദദൗ രാജാ ധരാം താം കുലവർദ്ധനഃ 45
ഋത്വിജശ്ചാബ്രുവൻ സർവ്വേ രാജാനം ഗതകല്മഷം
ഭവാനേവ മഹീം കൃത്സ്നാമേകോ രക്ഷിതുമർഹതി 46
ന ഭൂമ്യാ കാർയ്യമസ്മാകം ന ഹി ശക്താഃ സ്മ പാലനേ
രതാഃ സ്വാധ്യായകരണേ വയം നിത്യം ഹി ഭൂമിപ
നിഷ്ക്രയം കിഞ്ചിദേവേഹ പ്രയച്ഛതു ഭവാൻ ഹി നഃ. 47
മണിരത്നം സുവർണ്ണം വാ ഗാവോ യദ്വാ സമുദ്യതം
തത് പ്രയച്ഛ നരശ്രേഷ്ഠ ധരണ്യാ ന പ്രയോജനം. 48

പുരുഷർഷഭഃ പുരുഷശ്രേഷ്ഠനും
കുലവർദ്ധനഃ കുലവർദ്ധകനുമായ
രാജാ, രാജാവു്,
തദാ അപ്പോൾ,
ന്യായതഃ, വിധിപ്രകാരം,
ക്രതും സമാപ്യ തു } യാഗത്തെ പൂർത്തിയാക്കിയ ഉടനെ
താം ധരാം ആ ഭൂമിയെ
ഋത്വിഗ്ഭ്യഃ ഋത്വിക്കുകൾക്കായു്
ദദൗ; (മേൽപ്രകാരം) കൊടുത്തു;
ഹി, അതിനാൽ,
ഋത്വിജഃ ഋത്വിക്കുകൾ
സർവ്വേ ച, എല്ലാവരും,
"ഭൂമിപ! "അല്ലയോ രാജാവേ!
ഭവാൻ അവിടുന്ന്
ഏകഃ ഏവ ഒരുത്തൻതന്നെയാണ്
കൃത്സ്നാം സമസ്തമായുള്ള
മഹീം രക്ഷിതും ഭൂമിയെ രക്ഷിപ്പാൻ
അർഹതി; അർഹനായിരിക്കുന്നത്:
അസ്മാകം ഞങ്ങൾക്ക്
ഭൂമ്യാ ഭൂമികൊണ്ടു്
കാർയ്യം ന; ചെയ്യേണ്ടതൊന്നുമില്ല
ധരണ്യാ ഭൂമികൊണ്ടു്
പ്രയോജനം ന: പ്രയോജനമില്ല:

പാലനേ പരിപാലിക്കുന്നതിൽ
ശക്താഃ (ഞങ്ങൾ) ശക്തന്മാർ
ന സ്മ അല്ലല്ലോ!
ഹി എന്തെന്നാൽ,
വയം നിത്യം ഞങ്ങൾ എല്ലായ്പോഴും
സ്വാധ്യായകരണേ } അധ്യയനം ചെയ്യുന്നതിൽ
രതാഃ ഹി ആസക്തരാണല്ലോ!
നരശ്രേഷ്ഠ ഹേ പുരുഷശ്രേഷ്ഠ!
ഭവാൻ നഃ അവിടുന്ന് ഞങ്ങൾക്ക്
ഇഹ ഇതിന്നുപകരം
നിഷ്ക്രയം സംഭാവന
പ്രയച്ഛതു: തന്നാലും:
മണിരത്നം ആഭരണമോ,
സുവർണ്ണം സ്വർണ്ണമോ,
ഗാവഃ വാ പശുക്കളോ,
യത് ഏതു്
സമുദ്യതം വാ തെയ്യാറുണ്ടോ,
തത് അതിനെ
കിഞ്ചിത് ഏവ കുറച്ചുമാത്രം
പ്രയച്ഛ," തന്നാലും," എന്നു്
ഗതകല്മഷം പാപംനീങ്ങിയവനായ
രാജാനം രാജാവോടായു്
അബ്രുവൻ. പറഞ്ഞു.

ഏവമുക്ത്വാ നരപതിർബ്ബ്രാഹ്മണൈൎവ്വേദപാരഗൈഃ
ഗവാം ശതസഹസ്രാണി ദശ തേഭ്യോ ദദൌ നൃപഃ. 49
ദശ കോടീഃ സുവൎണ്ണസ്യ രജതസ്യ ചതുൎഗ്ഗുണം. 50

| | | | |
|---|---|---|---|
| നരപതിഃ | നരാധിപനായ | ദശ ശത സഹസ്രാണി | പത്തുലക്ഷങ്ങളേയും, |
| നൃപഃ, | രാജാവു്, | സുവൎണ്ണസ്യ | സ്വൎണ്ണത്തിന്റെ (ആമാടകളുടെ) |
| വേദപാരഗൈഃ | വേദപാരഗന്മാരായ | ദശ കോടീഃ, | പത്തുകോടികളേയും, |
| ബ്രാഹ്മണൈഃ | ബ്രാഹ്മണരാൽ | രജതസ്യ | വെള്ളിയുടെ(നാണ്യം) |
| ഏവം | ഇപ്രകാരം | ചതുൎഗ്ഗുണം, | നാലിരട്ടിയും, |
| ഉക്തഃ | ഉരചെയ്യപ്പെട്ടവനായ് | ദദൌ. | കൊടുത്തു. |
| തേഭ്യഃ | അവൎക്കായ്ക്കൊണ്ടു്, | | |
| ഗവാം | പശുക്കളുടെ | | |

ഋത്വിജശ്ച തതഃ സൎവ്വേ പ്രദദുഃ സഹിതാ വസു
ഋശ്യശൃംഗായ മുനയേ വസിഷ്ഠായ ച ധീമതേ. 51

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ, | ഋശ്യശൃംഗായ | ഋശ്യശൃംഗനും, |
| സൎവ്വേ | എല്ലാ | ധീമതേ | ധീമാനായ |
| ഋത്വിജഃ ച | ഋത്വിക്കുകളും | വസിഷ്ഠായ ച | വസിഷ്ഠനും, |
| സഹിതാഃ | ചേൎന്നുകൊണ്ടു്, | വസു | ധനത്തെ |
| മുനയേ | മുനിയായ | പ്രദദുഃ. | കൊടുത്തു. |

തതസ്തേ ന്യായതഃ കൃത്വാ പ്രവിഭാഗം ദ്വിജോത്തമാഃ
സുപ്രീതമനസഃ സൎവ്വേ പ്രത്യൂചുൎമ്മുദിതാ ഭൃശം. 52

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സുപ്രീതമനസഃ | ഏററംതൃപ്തിപ്പെട്ടവരായ് |
| തേ | ആ | | |
| ദ്വിജോത്തമാഃ | ബ്രാഹ്മണശ്രേഷ്ഠന്മാർ, | ഭൃശം | വളരെ |
| ന്യായതഃ | ക്രമപ്രകാരം | | |
| പ്രവിഭാഗം | പങ്കു | മുദിതാഃ | സന്തോഷപ്പെട്ടവരായ് (അപ്രകാരം ഞങ്ങൾ ഭവിച്ചിരിക്കുന്നു) എന്നു് |
| കൃത്വാ | ചെയ്തു്, | | |
| സൎവ്വേ | എല്ലാവരും, | പ്രത്യൂചുഃ | മറുപടിയുരച്ചു. |

തതഃ പ്രസൎപ്പകേഭ്യസ്തു ഹിരണ്യം സുസമാഹിതഃ
ജാംബൂനദം കോടിസംഖ്യം ബ്രാഹ്മണേഭ്യോ ദദൌ തദാ. 53

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ, | തദാ | ആ സമയം, |
| സുസമാഹിതഃ | ചാഞ്ചല്യംവിട്ടവനായ് | കോടിസംഖ്യം | കോടിക്കണക്കായ |
| പ്രസൎപ്പകേഭ്യഃ | യാഗം കാണ്മാൻ വന്ന | ജാംബൂനദം | ജംബൂനദിയിലുണ്ടായ |
| ബ്രാഹ്മണേഭ്യഃ | ബ്രാഹ്മണൎക്കായി, | ഹിരണ്യം തു | ഹിരണ്യത്തേയും |
| | | ദദൌ. | കൊടുത്തു. |

ദരിദ്രായ ദ്വിജായാഥ ഹസ്താഭരണമുത്തമം
കസ്മൈചിദ്യാചമാനായ ദദൌ രാഘവനന്ദനഃ. 54

| | |
|---|---|
| രാഘവനന്ദനഃ | രഘുകുലനന്ദനൻ, |
| അഥ | ഈ സ്ഥിതിയിൽ, |
| യാചമാനായ | യാചിക്കുന്നവനായ |
| ദരിദ്രായ | ദരിദ്രൻ |
| കസ്മൈചിത് | ഏതോ ഒരു |
| ദ്വിജായ, | ബ്രാഹ്മണന്നായിക്കൊണ്ട് |
| ഉത്തമം | ഉത്തമമായ |
| ഹസ്താഭരണം | (തന്റെ) കൈവളയെ |
| ദദൌ. | കൊടുത്തു. |

തതഃ പ്രീതേഷു വിദ്വത്സു ദ്വിജേഷു ദ്വിജവത്സലഃ
പ്രണാമമകരോത് തേഷാം ഹർഷപര്യാകുലേക്ഷണഃ. 55

| | |
|---|---|
| തതഃ | അപ്പോൾ, |
| വിദ്വത്സു | വിദ്വാന്മാരായ |
| ദ്വിജേഷു, | ബ്രാഹ്മണർ |
| പ്രീതേഷു | തൃപ്തിപ്പെട്ടശേഷം, |
| ദ്വിജവത്സലഃ | ബ്രാഹ്മണഭക്തനായ അദ്ദേഹം |
| ഹർഷപര്യാകുലേക്ഷണഃ | സന്തോഷത്താൽനേത്രങ്ങളിൽ കണ്ണീർ നിറഞ്ഞവനായും, |
| തേഷാം | അവൎക്കു |
| പ്രണാമം | വന്ദനനമസ്കാരങ്ങളെ |
| അകരോത്. | ചെയ്തു. |

തസ്യാശിഷോഽഥ വിവിധാ ബ്രാഹ്മണൈഃ സമുദാഹൃതാഃ
ഉദാരസ്യ നൃവീരസ്യ ധരണ്യാം പ്രണതസ്യ ച. 56

| | |
|---|---|
| അഥ | അപ്രകാരം |
| ധരണ്യാം | നിലത്ത് |
| പ്രണതസ്യ ച | വീണുകുമ്പിട്ടവനും |
| നൃവീരസ്യ | നരവീരനും |
| ഉദാരസ്യ | ഉദാരനുമായ |
| തസ്യ | അദ്ദേഹത്തിന്ന്, |
| ബ്രാഹ്മണൈഃ | ബ്രാഹ്മണരാൽ |
| വിവിധാഃ | പലപല |
| ആശിഷഃ | ആശീർവ്വചനങ്ങൾ |
| സമുദാഹൃതാഃ. | വഴിപോലെനല്കപ്പെട്ടു. |

തതഃ പ്രീതമനാ രാജാ പ്രാപ്യ യജ്ഞമനുത്തമം
പാപാപഹം സ്വർന്നയനം ദുസ്തരം പാർത്ഥിവർഷഭൈഃ 57

| | |
|---|---|
| പാപാപഹം | പാപത്തെ പോക്കുന്ന [തും, |
| സ്വർന്നയനം | സ്വർഗ്ഗപ്രാപ്തി നൽകുന്നതും, |
| പാർത്ഥിവർഷഭൈഃ | രാജശ്രേഷ്ഠന്മാരാൽ |
| ദുസ്തരം | എളുപ്പത്തിൽചെയ്തു പൂർത്തിയാക്കുവാൻ കഴിയാത്തതും |
| അനുത്തമം | അത്യുത്തമവും ആയ |
| യജ്ഞം | യാഗത്തെ |
| പ്രാപ്യ, | പൂർത്തിയാക്കി |
| തതഃ | തന്മൂലം |
| രാജാ | രാജാവു |
| പ്രീതമനാഃ. | സന്തുഷ്ടമനസ്സനായി ഭവിച്ചു |

തതോഽബ്രവീദൃശ്യശൃംഗം രാജാ ദശരഥസ്തദാ
കുലസ്യ വൎദ്ധനം തന്തും കൎത്തുമൎഹസി സുവ്രത. 58

| | | | |
|---|---|---|---|
| തദാ | ആ സമയം | കുലസ്യ | വംശത്തിന്നു |
| രാജാ ദശരഥഃ | രാജാവായ ദശരഥൻ, | വൎദ്ധനം | വൃദ്ധികരമായ |
| തതഃ | അതിൽപിന്നെ | തന്തും | പ്രജ |
| ഋശ്യശൃംഗം | ഋശ്യശൃംഗമുനിയോടു | കൎത്തും | ഉളവാക്കുവാൻ |
| അബ്രവീത്; | ഉരച്ചു; [യ് | അൎഹസി." | വേണ്ടതക്കതിനെ |
| "സുവ്രത! | "അല്ലയോ, ശ്രേഷ്ഠവ്രത മാൎന്നുള്ളോവേ! | | ചെയ്യേണമേ!" |

തഥേതി ച സ രാജാനമുവാച ദ്വിജസത്തമഃ
ഭവിഷ്യന്തി സുതാ രാജംശ്ചത്വാരസ്തേ കുലോദ്വഹാഃ. 59

| | | | |
|---|---|---|---|
| സഃ | ആ | "രാജൻ! | "ഹേ രാജാവേ! |
| ദ്വിജസത്തമഃ ച | ബ്രാഹ്മണോത്തമനും, | തേ | അങ്ങേയ്ക്കു |
| "തഥാ" | "അങ്ങിനെയാകട്ടെ," | കുലോദ്വഹാഃ | കുലത്തെ നിലനിൎത്തു [ന്നവരായ |
| ഇതി | എന്നു | ചത്വാരഃ | നാലു |
| രാജാനം | രാജാവോടു | സുതാഃ | പുത്രന്മാർ |
| ഉവാച; | അരുളിച്ചെയ്തു; | ഭവിഷ്യന്തി. | ഉളവാകും. |

സ തസ്യ വാക്യം മധുരം നിശമ്യ
പ്രണമ്യ തസ്മൈ പ്രയതോ നൃപേന്ദ്രഃ
ജഗാമ ഹൎഷം പരമം മഹാത്മാ
തമൃശ്യശൃംഗഃ പുനരപ്യുവാച. 60

| | | | |
|---|---|---|---|
| സഃ നൃപേന്ദ്രഃ | ആ രാജേന്ദ്രൻ | പരമം ഹൎഷം | അത്യന്തസന്തോഷത്തെ |
| തസ്യ | അദ്ദേഹത്തിന്റെ | ജഗാമ; | ഉൾക്കൊണ്ടു; |
| മധുരം | മധുരമായ | മഹാത്മാ | മഹാത്മാവായ |
| വാക്യം | വാക്യത്തെ | ഋശ്യശൃംഗഃ അപി | ഋശ്യശൃംഗമഹൎഷിയും |
| നിശമ്യ, | കേട്ടു്, | | |
| തസ്മൈ | അദ്ദേഹത്തെ | തം | അദ്ദേഹത്തെ നോക്കി |
| പ്രയതഃ | വണക്കത്തോടെ | പുനഃ | വീണ്ടും |
| പ്രണമ്യ, | നമസ്കരിച്ചു്, | ഉവാച. | അരുളിച്ചെയ്തു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ചതുൎദ്ദശഃ സൎഗ്ഗഃ=പതിനാലാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 518).

---

## പഞ്ചദശഃസർഗ്ഗഃ=പതിനഞ്ചാം സർഗ്ഗം.

[പുത്രകാമേഷ്ടിഃ രാവണവധപ്രതിജ്ഞാ ച = പുത്രകാമേഷ്ടിയും രാവണവധത്തെ കുറിച്ചുള്ള മഹാവിഷ്ണുവിന്റെ പ്രതിജ്ഞയും.]

മേധാവീ തു തതോ ധ്യാത്വാ സ കിഞ്ചിദിദമുത്തരം
ലബ്ധസംജ്ഞസ്തതസ്തം തു വേദജ്ഞോ നൃപമബ്രവീത്. 1

| | | | |
|---|---|---|---|
| തതഃ, | അതുകൂടാതെ, | തതഃ | അതിൽപിന്നെ |
| മേധാവീ | മഹാബുദ്ധിമാനും | ലബ്ധസംജ്ഞഃ | മനസ്സിൽഉറച്ചവനാ |
| വേദജ്ഞഃ | വേദജ്ഞനും ആയ | തു, | ഉടനെ, [യി, |
| സഃ, | അദ്ദേഹം | തം നൃപം | ആ രാജാവോടായി |
| തു | ആ സമയം | ഇദം | ഇങ്ങിനെ |
| കിഞ്ചിത് | അല്പം | ഉത്തരം | മേൽ വേണ്ടതിനെപ്പ |
| ധ്യാത്വാ, | ആലോചിച്ചു്, | അബ്രവീത്. | അരുളിച്ചെയ്തു [റ്റി |

ഇഷ്ടിം തേഽഹം കരിഷ്യാമി പുത്രീയാം പുത്രകാരണാത്
അഥർവ്വശിരസി പ്രോക്തൈർമ്മന്ത്രൈഃ സിദ്ധാം വിധാനതഃ 2

| | | | |
|---|---|---|---|
| "അഥർവ്വശിരസി | "അഥർവ്വവേദത്തിൽ | പുത്രീയാം | പുത്രസംബന്ധമായ |
| പ്രോക്തൈഃ | പറയപ്പെട്ട | ഇഷ്ടിം | യാഗത്തെ |
| മന്ത്രൈഃ | മന്ത്രങ്ങളാൽ | തേ | അങ്ങയ്ക്കും |
| വിധാനതഃ | വിധിപ്രകാരം | പുത്രകാരണാത് | സന്താനാർത്ഥമായി |
| സിദ്ധാം | സിദ്ധമായുള്ള | അഹം | ഞാൻ |
| | | കരിഷ്യാമി." | നടത്താം." |

തതഃ പ്രാക്രാമദിഷ്ടിം താം പുത്രീയാം പുത്രകാരണാത്
ജുഹാവ ചാഗ്നൌ തേജസ്വീ മന്ത്രദൃഷ്ടേന കർമ്മണാ. 3

| | | | |
|---|---|---|---|
| തതഃ | അതിന്നുശേഷം [ഷി, | പ്രാക്രാമത്; | ആരംഭിച്ചു; |
| തേജസ്വീ, | തേജസ്വിയായ മഹ– | മന്ത്രദൃഷ്ടേന | മന്ത്രത്തിൽ കണ്ട |
| പുത്രകാരണാത് | പുത്രനിമിത്തമായി | കർമ്മണാ | ക്രിയകൊണ്ടു് |
| പുത്രീയാം | പുത്രസംബന്ധമായ | അഗ്നൌ | അഗ്നിയിൽ |
| താം | ആ | ച | വേണ്ടുംവണ്ണം |
| ഇഷ്ടിം | യാഗത്തെ | ജുഹാവ. | ഹോമംചെയ്തു. |

തതോ ദേവാഃ സഗന്ധർവ്വാഃ സിദ്ധാശ്ച പരമർഷയഃ
ഭാഗപ്രതിഗ്രഹാർത്ഥം വൈ സമവേതാ യഥാവിധി. 4

| | | | |
|---|---|---|---|
| തതഃ | അതിനാൽ | ച | അക്ഷണംതന്നെ |
| സഗന്ധർവ്വാഃ | ഗന്ധർവ്വന്മാരോടുകൂടിയ | യഥാവിധി | വിധിപ്രകാരം |
| ദേവാഃ | ദേവന്മാരും | ഭാഗപ്രതി- ഗ്രഹാർത്ഥം | ഹവിർഭാഗങ്ങളെ സ്വീ കരിപ്പാനായി |
| സിദ്ധാഃ | സിദ്ധന്മാരും | സമവേതാഃ | ഒന്നിച്ചുകൂടി. |
| പരമർഷയഃ, | മഹർഷിമാരും, | വൈ. | |

താഃ സമേത്യ യഥാന്യായം തസ്മിൻ സദസി ദേവതാഃ
അബ്രുവൻ ലോകകൎത്താരം ബ്രഹ്മാണം വചനം മഹത്. 5

| | | | |
|---|---|---|---|
| താഃ ദേവതാഃ | ആ ദേവന്മാർ | ലോകകൎത്താരം | ലോകസ്രഷ്ടാവായ |
| തസ്മിൻ | ആ | ബ്രഹ്മാണം | ബ്രഹ്മാവോടായി |
| സദസി | സദസ്സിൽ | മഹത് | മഹത്തായ |
| യഥാന്യായം | മുറപോലെ | വചനം | വാക്കിനെ |
| സമേത്യ, | വന്നുചേൎന്നശേഷം, | അബ്രുവൻ. | ഉരചെയ്തു. |

ഭഗവംസ്ത്വത് പ്രസാദേന രാവണോ നാമ രാക്ഷസഃ
സൎവ്വാൻ നോ ബാധതേ വീൎയ്യാച്ഛാസിതും തം ന ശക്നുമഃ 6

| | | | |
|---|---|---|---|
| "ഭഗവൻ! | "അല്ലയോ ഭഗവാനേ! | വീൎയ്യാത് | (തന്റെ) പരാക്രമത്താൽ |
| രാവണഃ | രാവണൻ | | |
| നാമ | എന്നപേരോടുകൂടിയ | ബാധതേ; | ഉപദ്രവിക്കുന്നു; |
| രാക്ഷസഃ, | രാക്ഷസൻ, | തം | അവനെ |
| ത്വത്— | അവിടുത്തെ അനുഗ്ര | ശാസിതും | അടക്കുവാൻ |
| പ്രസാദേന | ഹംമൂലം | ശക്നുമഃ ന. | ഞങ്ങൾ ശക്തരാകുന്നില്ല. |
| നഃ സൎവ്വാൻ | ഞങ്ങളെ എല്ലാവരേയും | | |

ത്വയാ തസ്മൈ വരോ ദത്തഃ പ്രീതേന ഭഗവൻ പുരാ
മാനയന്തശ്ച തം നിത്യം സൎവ്വം തസ്യ ക്ഷമാമഹേ. 7

| | | | |
|---|---|---|---|
| "ഭഗവൻ! | "അല്ലയോ ഭഗവാനേ! | തം | അതിനെ |
| പുരാ | പണ്ടൊരിക്കൽ | മാനയന്തഃ | ബഹുമാനിക്കുന്നവ[രായ്, |
| പ്രീതേന | പ്രീതനായ | തസ്യ | അവന്റെ |
| ത്വയാ, | നിന്തിരുവടിയാൽ, | സൎവ്വം ച | എല്ലാററിനേയും, (അക്രമങ്ങളേയും) |
| തസ്മൈ | അവന്നായിക്കൊണ്ടു | | |
| വരഃ | വരം | നിത്യം | സദാ, |
| ദത്തഃ; | കൊടുക്കപ്പെട്ടു; | ക്ഷമാമഹേ. | ഞങ്ങൾ സഹിച്ചുകൊ[ണ്ടുവരുന്നു. |

ഉദ്വേജയതി ലോകാംസ്ത്രീനുച്ഛ്രിതാൻ ദ്വേഷ്ടി ദുൎമ്മതിഃ
ശക്രം ത്രിദശരാജാനം പ്രധൎഷയിതുമിച്ഛതി. 8

| | | | |
|---|---|---|---|
| "ദുൎമ്മതിഃ | "ദുൎബുദ്ധിയായ അ[വൻ | ദ്വേഷ്ടി; | ദ്വേഷിക്കുന്നു; |
| ത്രീൻ | മൂന്നു | ത്രിദശരാജാനം | ദേവരാജാവായ |
| ലോകാൻ | ലോകങ്ങളേയും | ശക്രം | ഇന്ദ്രനെ |
| ഉദ്വേജയതി; | ഭയപ്പെടുത്തുന്നു; | പ്രധൎഷയിതും | അവമാനിക്കുവാൻ |
| ഉച്ഛ്രിതാൻ | ഉയൎന്നസ്ഥിതിയിലുള്ളവരെ | ഇച്ഛതി. | ഇച്ഛിക്കുന്നു. |

ഋഷീൻ യക്ഷാൻ സഗന്ധർവ്വാനസുരാൻ ബ്രാഹ്മണാംസ്തഥാ
അതിക്രാമതി ദുർദ്ധർഷോ വരദാനേന മോഹിതഃ. 9

| | | | |
|---|---|---|---|
| "വരദാനേന | "വരദാനത്താൽ | യക്ഷാൻ | യക്ഷന്മാരേയും, |
| ദുർദ്ധർഷഃ | അജയ്യനായ് | അസുരാൻ | അസുരന്മാരേയും, |
| മോഹിതഃ, | തന്നെത്താൻ മറന്ന് | തഥാ | അപ്രകാരംതന്നെ |
| ഋഷീൻ | ഋഷികളേയും, | ബ്രാഹ്മണാൻ, | ബ്രാഹ്മണരേയും |
| സഗന്ധർവ്വാൻ | ഗന്ധർവ്വന്മാരോടുകൂടിയ | അതിക്രാമതി. | ഉപദ്രവിക്കുന്നു. |

നൈനം സൂര്യഃ പ്രതപതി പാർശ്വേ വാതി ന മാരുതഃ
ചലോർമ്മിമാലീ തം ദൃഷ്ട്വാ സമുദ്രോഽപി ന കമ്പതേ. 10

| | | | |
|---|---|---|---|
| "ഏനം | "ഇവനെ | വാതി ന; | വീശാറില്ല; |
| സൂര്യഃ | സൂര്യൻ | ചലോർമ്മിമാലീ | ഇളകിമറിയുന്ന അലക |
| പ്രതപതി ന; | തപിപ്പിക്കാറില്ല; | സമുദ്രഃ അപി | സമുദ്രവും (ളോടുകൂടിയ |
| മാരുതഃ | വായു | തം ദൃഷ്ട്വാ | അവനെ കണ്ടാൽ |
| പാർശ്വേ | സമീപത്തിൽ | കമ്പതേ ന. | അനങ്ങുന്നില്ല. |

തന്മഹന്നോ ഭയം തസ്മാദ്രാക്ഷസാദ്ഘോരദർശനാത്
വധാർത്ഥം തസ്യ ഭഗവന്നുപായം കർത്തുമർഹസി. 11

| | | | |
|---|---|---|---|
| "തത് | "അതിനാൽ | ഭഗവൻ! | ഹേ ഭഗവാനേ! |
| ഘോരദർശനാത് | ഘോരരൂപിയായ | തസ്യ | അവന്റെ |
| തസ്മാത് | ആ | വധാർത്ഥം | വധത്തിന്നായ് |
| രാക്ഷസാത് | രാക്ഷസങ്കൽനിന്ന് | ഉപായം | ഉപായത്തെ |
| നഃ | ഞങ്ങൾക്ക് | കർത്തും | ഉണ്ടാക്കുവാൻ (കുന്നു" |
| മഹത് ഭയം; | വലുതായ ഭയം(ഉണ്ട്); | അർഹസി. | അവിടുന്ന്,തക്കവനാ- |

ഏവമുക്തഃ സുരൈഃ സർവ്വൈശ്ചിന്തയിത്വാ തതോഽബ്രവീത്
ഹന്തായം വിഹിതസ്തസ്യ വധോപായോ ദുരാത്മനഃ 12

| | | | |
|---|---|---|---|
| സർവ്വൈഃ | എല്ലാ | അബ്രവീത്; | അരുളിച്ചെയ്തു; |
| സുരൈഃ | ദേവന്മാരാലും | "ഹന്ത! | "വളരെ സന്തോഷം! |
| ഏവം | ഇപ്രകാരം | ദുരാത്മനഃ | ദുഷ്ടനായ |
| ഉക്തഃ | ഉണർത്തിക്കപ്പെട്ടവനാ | തസ്യ | അവന്റെ [യായ |
| | യ ബ്രഹ്മാവ് | വധോപായഃ | വധത്തിന്നുള്ള വഴി- |
| ചിന്തയിത്വാ | ആലോചിച്ചിട്ട്, | അയം | ഇത് (ഇനിപ്പറയുന്നതു) |
| തതഃ | പിന്നെ | വിഹിതഃ, | യുക്തമായിരിക്കുന്നു. |

തേന ഗന്ധൎവ്വയക്ഷാണാം ദേവദാനവരക്ഷസാം
അവധ്യോഽസ്മീതി വാഗുക്താ തഥേത്യുക്തം ച തന്മയാ. 13

| | |
|---|---|
| "തേന, | "അവനാൽ |
| 'ഗന്ധൎവ്വ-യക്ഷാണാം | 'ഗന്ധൎവ്വന്മാൎക്കും യക്ഷന്മാൎക്കും |
| ദേവദാനവ–രക്ഷസാം | ദേവന്മാൎക്കും, അസുരന്മാൎക്കും, രാക്ഷസന്മാൎക്കും, |
| അവധ്യഃ അസ്മി,' | ഞാൻ കൊല്ലത്തക്കവനാകരുത്,' |
| ഇതി | എന്നു |
| വാക് | വാക്കു |
| ഉക്താ; | ഉരയ്ക്കപ്പെട്ടു; |
| മയാ ച | എന്നാലും |
| 'തത് | 'അതു |
| യഥാ,' | അങ്ങിനെതന്നെയാകട്ടെ,' |
| ഇതി | എന്നു |
| ഉക്തം. | പറയപ്പെട്ടു. |

നാകീൎത്തയദവജ്ഞാനാത്തദ്രക്ഷോ മാനുഷാൻ പ്രതി
തസ്മാത് സ മാനുഷാദ്വധ്യോ മൃത്യുൎന്നാന്യോഽസ്യ വിദ്യതെ. 14

| | |
|---|---|
| "തതു | "ആ |
| രക്ഷഃ | രാക്ഷസൻ, |
| അവജ്ഞാനാതു, | കുറച്ചൽ വിചാരിച്ചു, |
| മാനുഷാൻ | മനുഷ്യന്മാരെ |
| പ്രതി, | കുറിച്ചു, |
| അകീൎത്തയതു ന; | പറഞ്ഞില്ല; |
| തസ്മാത്, | അതിനാൽ, |
| സഃ | അവൻ, |
| മാനുഷാത്, | മനുഷ്യനാൽ |
| വധ്യഃ | കൊല്ലത്തക്കവനാകുന്നു; |
| അസ്യ | ഇവനു |
| അന്യഃ | വേറെ |
| മൃത്യുഃ | മരണം |
| വിദ്യതേ ന." | ഇല്ല." |

ഏതച്ഛ്രുത്വാ പ്രിയം വാക്യം ബ്രഹ്മണാ സമുദാഹൃതം
സൎവ്വേ മഹൎഷയോ ദേവാഃ പ്രഹൃഷ്ടാസ്തേഽഭവംസ്തദാ. 15

| | |
|---|---|
| ബ്രഹ്മണാ | ബ്രഹ്മാവിനാൽ |
| സമുദാഹൃതം | അരുളിച്ചെയ്യപ്പെട്ട |
| പ്രിയം | പ്രിയമായ |
| ഏതതു | ഈ |
| വാക്യം | വാക്കു |
| ശ്രുത്വാ, | കേട്ടു, |
| തേ | ആ |
| മഹൎഷയഃ | മഹൎഷിമാരും |
| ദേവാഃ | ദേവന്മാരും |
| സൎവ്വേ, | എല്ലാം, |
| തദാ | അപ്പോൾ |
| പ്രഹൃഷ്ടാഃ | അതിയായ സന്തോഷം പൂണ്ടവരായി |
| അഭവൻ. | ഭവിച്ചു. |

ഏതസ്മിന്നന്തരെ വിഷ്ണുരുപയാതോ മഹാദ്യുതിഃ
ശംഖചക്രഗദാപാണിഃ പീതവാസാ ജഗത്പതിഃ. 16

| | |
|---|---|
| ഏതസ്മിൻ | ഈ |
| അന്തരേ | ഘട്ടത്തിൽ |
| ജഗതുപതിഃ | ജഗതുപതിയായ |
| വിഷ്ണുഃ | വിഷ്ണുഭഗവാൻ |
| മഹാദ്യുതിഃ | അതിതേജസ്വിയായി |
| ശംഖചക്ര-ഗദാപാണിഃ | ശംഖചക്രഗദാപാണിയായി, |
| പീതവാസാഃ | പീതാംബരധാരിയായി |
| ഉപയാതഃ. | അവിടെ എഴുന്നെള്ളി. |

വൈനതേയം സമാരുഹ്യ ഭാസ്കരസ്തോയദം യഥാ
തപ്തഹാടകകേയൂരഃ പൂജ്യമാനഃ സുരോത്തമൈഃ 17
ബ്രഹ്മണാ ച സമാഗമ്യ തത്ര തസ്ഥൗ സമാഹിതഃ
തമബ്രുവൻ സുരാഃ സർവ്വേ സമഭിഷ്ടൂയ സന്നതാഃ. 18

| | |
|---|---|
| ഭാസ്കരഃ | ആദിത്യൻ |
| തോയദം | മേഘത്തിൻമുകളിൽ |
| യഥാ, | എപ്രകാരമോ അപ്രകാരം, |
| വൈനതേയം | ഗരുഡന്റെ മുകളിൽ |
| സമാരുഹ്യ | കയറിയിരുന്ന് |
| തപ്തഹാടക-കേയൂരഃ, | ഉജ്ജ്വലിക്കുന്ന തങ്കത്തോൾവളകളാർന്നവനായി, |
| സുരോത്തമൈഃ | ദേവശ്രേഷ്ഠന്മാരാൽ |
| പൂജ്യമാനഃ, | സൽക്കരിക്കപ്പെടുന്ന[വനായ്, |
| തത്ര | അവിടെ |

| | |
|---|---|
| ബ്രഹ്മണാ ച | ബ്രഹ്മാവിനോടുകൂടി |
| സമാഗമ്യ | ഒരുമിച്ച്, |
| സമാഹിതഃ | കാർയ്യത്തെ സാധിപ്പിപ്പാൻ തീർച്ചയാക്കിയവനായ്, |
| തസ്ഥൗ; | നിന്നു; |
| സുരാഃ | ദേവന്മാർ |
| സർവ്വേ | എല്ലാവരും |
| തം | അദ്ദേഹത്തെ |
| സമഭിഷ്ടൂയ | സ്തോത്രംചെയ്തു്, |
| സന്നതാഃ | വണങ്ങിയവരായ്, |
| അബ്രുവൻ. | ഉണർത്തിച്ചു. |

ത്വാം നിയോക്ഷ്യാമഹേ വിഷ്ണോ ലോകാനാം ഹിതകാമ്യയാ. 19

| | |
|---|---|
| "വിഷ്ണോ! | "അല്ലയോ വിഷ്ണുഭഗവാനെ! |
| ലോകാനാം | ലോകങ്ങളുടെ |
| ഹിതകാമ്യയാ, | ക്ഷേമാർത്ഥമായ്, |
| ത്വാം | നിന്തിരുവടിയോടു |
| നിയോക്ഷ്യാമഹേ. | ഞങ്ങൾ പ്രാർത്ഥിക്കുന്നു. |

രാജ്ഞോ ദശരഥസ്യ ത്വമയോദ്ധ്യാധിപതേഃ പ്രഭോ
ധർമ്മജ്ഞസ്യ വദാന്യസ്യ മഹർഷിസമതേജസഃ. 20
തസ്യ ഭാർയ്യാസു തിസൃഷു ഹ്രീശ്രീകീർത്ത്യുപമാസു ച
വിഷ്ണോ പുത്രത്വമാഗച്ഛ കൃത്വാത്മാനം ചതുർവ്വിധം 21

| | |
|---|---|
| ''വിഷ്ണോ! | "ഹേ വിഷ്ണോ! |
| പ്രഭോ! | പ്രഭോ! |
| അയോദ്ധ്യാധിപതേഃ | അയോദ്ധ്യാരാജാവും, |
| ധർമ്മജ്ഞസ്യ | ധർമ്മജ്ഞനും, |
| വദാന്യസ്യ | ദാനശൌണ്ഡനും, |
| മഹർഷിസമ-തേജസഃ | മഹർഷിമാർക്കൊത്ത തേജസ്സോടുകൂടിയവനും, |

| | |
|---|---|
| രാജ്ഞഃ | രാജാവും ആയ |
| തസ്യ | ആ |
| ദശരഥസ്യ | ദശരഥന്റെ |
| ഹ്രീ ശ്രീ-കീർത്ത്യുപമാസു | ലജ്ജ, ലക്ഷ്മി, കീർത്തി എന്നിവ മൂർത്തീകരിച്ചപോലെയുള്ള |
| തിസൃഷു ഭാർയ്യാസു | മൂന്നുഭാർയ്യമാരിൽ, |
| ത്വം ച | നിന്തിരുവടിതന്നെ, |
| ആത്മാനം | തന്നെത്താൻ |
| ചതുർവ്വിധം | നാലുഭാഗമാക്കി |
| കൃത്വാ, | ചെയ്തുകൊണ്ട്, |
| പുത്രത്വം | പുത്രഭാവത്തെ |
| ആഗച്ഛ. | കൈക്കൊണ്ടാലും. |

തത്ര ത്വം മാനുഷോ ഭൂത്വാ പ്രവൃദ്ധം ലോകകണ്ടകം
അവധ്യം ദൈവതൈർവ്വിഷ്ണോ സമരേ ജഹി രാവണം. 22

| | | | |
|---|---|---|---|
| ''വിഷ്ണോ! | ''ഹേ വിഷ്ണോ! | ലോകകണ്ടകം | ലോകവിദ്വേഷിയും |
| തത്ര, | അവിടെ,, | ദൈവതൈഃ | ദേവന്മാരാൽ |
| ത്വം | നിന്തിരുവടി | അവധ്യം | അവധ്യനും ആയ |
| മാനുഷഃ | മനുഷ്യരൂപനായ് | രാവണം, | രാവണനെ, |
| ഭൂത്വാ, | ഭവിച്ച്, | സമരേ | പോരിൽ |
| പ്രവൃദ്ധം | അഹങ്കാരിയും | ജഹി. | കൊന്നാലും. |

സ ഹി ദേവാൻ സഗന്ധർവ്വാൻ സിദ്ധാംശ്ച ഋഷിസത്തമാൻ
രാവണോ രാക്ഷസോ മൂർഖോ വീര്യോത്സേകേന ബാധതേ. 23

| | | | |
|---|---|---|---|
| ''സഃ | ''ആ | ദേവാൻ | ദേവന്മാരേയും, |
| മൂർഖരാക്ഷസഃ | മൂർഖരാക്ഷസനായ | സിദ്ധാൻ | സിദ്ധന്മാരേയും |
| രാവണഃ, | രാവണൻ, | ഋഷിസത്തമാൻ | ഋഷിശ്രേഷ്ഠന്മാരേയും |
| വീര്യോത്സേകേന | വീര്യത്താലുള്ള ഗർവ്വിനാൽ, | ച | ആസകലം |
| സഗന്ധർവ്വാൻ | ഗന്ധർവ്വന്മാരോടുകൂടിയ | ബാധതേ ഹി! | പീഡിപ്പിക്കുന്നുണ്ടല്ലൊ! |

ഋഷയസ്തു തതഃ സർവ്വേ ഗന്ധർവ്വാപ്സരസസ്തഥാ
ക്രീഡന്തോ നന്ദനവനേ രൌദ്രേണ കില ഹിംസിതാഃ. 24

| | | | |
|---|---|---|---|
| ''തതഃ | "എന്നുതന്നെയല്ല, | തഥാ ഗന്ധർവ്വാപ്സരസഃ | ഗന്ധർവ്വന്മാരും അപ്സരസ്സുകളും |
| നന്ദനവനേ | നന്ദനോദ്യാനത്തിൽ | രൌദ്രേണ | ആ ദുഷ്ടനാൽ |
| ക്രീഡന്തഃ | ക്രീഡിച്ചുകൊണ്ടിരിക്കുന്ന | ഹിംസിതാഃ കില. | ഹിംസിക്കപ്പെട്ടുവല്ലൊ |
| സർവ്വേ | എല്ലാ | | |
| ഋഷയഃ തു | ഋഷികളും | | |

വധാർത്ഥം വയമായാതാസ്തസ്യ വൈ മുനിഭിഃ സഹ
സിദ്ധഗന്ധർവ്വയക്ഷാശ്ച തതസ്ത്വാം ശരണം ഗതാഃ. 25

| | | | |
|---|---|---|---|
| ''തതഃ, | ''ആയതുകൊണ്ട്, | സിദ്ധഗന്ധർവ്വയക്ഷാഃ ച | സിദ്ധന്മാരും, ഗന്ധർവ്വന്മാരും, യക്ഷന്മാരും |
| തസ്യ | അവന്റെ | ആയാതാഃ, | എത്തിച്ചേർന്നവരായ്, |
| വധാർത്ഥം വൈ, | വധകാര്യമായ്ത്തന്നെ | ത്വാം | നിന്തിരുവടിയെ |
| മുനിഭിഃ സഹ | മുനിമാരോടുംകൂടി | ശരണം | ശരണം |
| വയം, | ഞങ്ങളും | ഗതാഃ | പ്രാപിച്ചിരിക്കുന്നു. |

ത്വം ഗതിഃ പരമാ ദേവ സൎവ്വേഷാം നഃ പരന്തപ
വധായ ദേവ ശത്രൂണാം നൃണാം ലോകേ മനഃ കുരു. 26

| | | | |
|---|---|---|---|
| "പരംതപ! | "ഹേ ശത്രുനാശന! | ഗതിഃ; | ഗതിയാണല്ലൊ! |
| ദേവ! | ദേവ! | ദേവശത്രൂണാം | ദേവശത്രുക്കളുടെ |
| ത്വം | നിന്തിരുവടി | വധായ | വധത്തിന്നായി |
| നഃ | ഞങ്ങൾക്കും | നൃണാം ലോകേ | നരലോകത്തിൽ |
| സൎവ്വേഷാം | എല്ലാവൎക്കും | മനഃ | മനസ്സിനെ |
| പരമാ | പരമമായ | കുരു." | വെച്ചാലും." |

ഏവമുക്തസ്തു ദേവേശോ വിഷ്ണുസ്ത്രിദശപുംഗവഃ
പിതാമഹപുരോഗാംസ്താൻ സൎവ്വലോകനമസ്കൃതഃ
അബ്രവീത് ത്രിദശാൻ സൎവ്വാൻ സമേതാൻ ധൎമ്മസംഹിതാൻ. 27

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | സമേതാൻ | ഒന്നിച്ചുകൂടിയിരുന്ന വരും |
| ഉക്തഃ, | ഉണൎത്തിക്കപ്പെട്ടു, | | |
| സൎവ്വലോക-നമസ്കൃതഃ, | സൎവ്വലോക ശരണ്യനും, | ധൎമ്മ-സംഹിതാൻ | ധൎമ്മയുക്തന്മാരുംആയ |
| ത്രിദശപുംഗവഃ | ദേവോത്തമനും, | താൻ | ആ |
| ദേവേശഃ | ദേവദേവനും ആയ | സൎവ്വാൻ | എല്ലാ |
| വിഷ്ണുഃ, | ശ്രീവിഷ്ണുഭഗവാൻ, | ത്രിദശാൻ തു | ദേവന്മാരേയുംനോക്കി |
| പിതാമഹ-പുരോഗാൻ | ബ്രഹ്മദേവപ്രമുഖന്മാരും | അബ്രവീത്. | അരുളിച്ചെയ്തു. |

ഭയം ത്യജത ഭദ്രം വോ ഹിതാൎത്ഥം യുധി രാവണം
സപുത്രപൌത്രം സാമാത്യം സമിത്രജ്ഞാതിബാന്ധവം 28
ഹത്വാ ക്രൂരം ദുരാത്മാനം ദേവൎഷീണാം ഭയാവഹം
ദശവൎഷസഹസ്രാണി ദശവൎഷശതാനി ച 29
വത്സ്യാമി മാനുഷേ ലോകേ പാലയൻ പൃഥിവീമിമാം. 30

| | | | |
|---|---|---|---|
| "ഭയം | "ഭയത്തെ | സമിത്ര-ജ്ഞാതി-ബാന്ധവം | മിത്രങ്ങൾ ജ്ഞാതികൾ ബന്ധുക്കൾ ഇവരോടുംകൂടി |
| ത്യജത! | വിട്ടുകളയുവിൻ! | | |
| വഃ | നിങ്ങൾക്ക് | | |
| ഭദ്രം! | മംഗളം ഭവിക്കും! | ഹിതാൎത്ഥം | നന്മക്കായി |
| യുധി, | യുദ്ധത്തിൽ | ഹത്വാ, | വധിച്ചു, |
| ക്രൂരം, | ക്രൂരനും, | മാനുഷേ ലോകേ | മനുഷ്യലോകത്തിൽ |
| ദുരാത്മാനം, | ദുരാത്മാവും, [ക്കും | ഇമാം പൃഥിവീം | ഈ ഭൂമിയെ |
| ദേവൎഷീണാം | ദേവന്മാൎക്കും ഋഷികൾ | പാലയൻ, | പരിപാലിച്ചുകൊണ്ട്, |
| ഭയാവഹം | ഭയത്തെ കൊടുക്കുന്നവ | ദശവൎഷ-സഹസ്രാണി | പതിനായിരംസംവത്സരങ്ങളും |
| രാവണം, | രാവണനെന്നും ആയ | ച | കൂടെ [ളും |
| സപുത്രപൌത്രം, | പുത്രപൌത്രന്മാരോടും | ദശവൎഷശതാനി | ആയിരംസംവത്സരങ്ങ |
| സാമാത്യം | മന്ത്രിമാരോടും, | വത്സ്യാമി." | ഞാൻവസിക്കുന്നുണ്ടു." |

ഏവം ദത്വാ വരം ദേവോ ദേവാനാം വിഷ്ണുരാത്മവാൻ
മാനുഷേ ചിന്തയാമാസ ജന്മഭൂമിമഥാത്മനഃ. 31

| | | | |
|---|---|---|---|
| ആത്മവാൻ | ആത്മസ്വരൂപനായ | അഥ | പിന്നെ |
| വിഷ്ണുഃ ദേവഃ | വിഷ്ണുഭഗവാൻ | മാനുഷേ | മനുഷ്യരൂപത്തിൽ |
| ദേവാനാം | ദേവന്മാൎക്കു | ആത്മനഃ | തന്റെ |
| ഏവം | ഇങ്ങിനെ [ശേഷം | ജന്മഭൂമിം | ജന്മസ്ഥാനത്തെക്കുറി |
| വരം ദത്വാ | വരത്തെ കൊടുത്ത | ചിന്തയാമാസ. | ആലോചിച്ചു. [ച്ചു |

തതഃ പദ്മപലാശാക്ഷഃ കൃത്വാത്മാനം ചതുൎവ്വിധം
പിതരം രോചയാമാസ തദാ ദശരഥം നൃപം. 32

| | | | |
|---|---|---|---|
| തതഃ | അനന്തരം' | കൃത്വാ | ചെയ്തുകൊണ്ടു, |
| പദ്മ-പലാശാക്ഷഃ, | പദ്മദളനേത്രൻ, | തദാ | ആ സമയം |
| | | നൃപം ദശരഥം | ദശരഥരാജാവിനെ |
| ആത്മാനം | തന്നെത്താൻ | പിതരം | പിതാവായ് |
| ചതുൎവ്വിധം | നാലുഭാഗമാക്കി | രോചയാമാസ. | തീൎച്ചപ്പെടുത്തി. |

തദാ ദേവൎഷിഗന്ധൎവ്വാഃ സരുദ്രാഃ സാപ്സരോഗണാഃ
സ്തുതിഭിൎദ്ദിവ്യരൂപാഭിസ്തുഷ്ടുവുൎമ്മധുസൂദനം. 33

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ദിവ്യരൂപാഭിഃ | ദിവ്യരീതിയിലുള്ള |
| സരുദ്രാഃ | രുദ്രന്മാരോടുകൂടിയരും | സ്തുതിഭിഃ | സ്തുതികളെക്കൊണ്ടു, |
| സാപ്സരോ-ഗണാഃ | അപ്സരഗണങ്ങളോടുകൂടിയവരും ആയ | മധുസൂദനം | മധുസംഹാരകനായ വിഷ്ണുഭഗവാനെ |
| ദേവൎഷി-ഗന്ധൎവ്വാഃ | ദേവന്മാരും,ഋഷികളും ഗന്ധൎവ്വന്മാരും, | തുഷ്ടുവുഃ. | സ്തോത്രംചെയ്തു. |

ത്വമുദ്ധതം രാവണമുഗ്രതേജസം പ്രവൃദ്ധദൎപ്പം ത്രിദശേശ്വരദ്വിഷം
വിരാവണം സാധു തപസ്വികണ്ടകം തപസ്വിനാമുദ്ധര തം ഭയാവഹം.

| | | | |
|---|---|---|---|
| "ത്വം | ''നിന്തിരുവടി | തപസ്വി കണ്ടകം | താപസശത്രുവും |
| ഉദ്ധതം | ഗൎവ്വിഷ്ഠനും [നും, | | |
| ഉഗ്രതേജസം | ഭയങ്കരതേജസ്സാൎന്നവ- | തപസ്വിനാം | തപസ്വികൾക്കു |
| പ്രവൃദ്ധദൎപ്പം | മദം മുഴുത്തവനും, | ഭയാവഹം | ഭയത്തെ ഉളവാക്കുന്ന |
| ത്രിദശേശ്വര-ദ്വിഷം | ദേവേന്ദ്രദ്വേഷിയും, | തം | ആ [വനും ആയ |
| | | രാവണം, | രാവണനെ, |
| വിരാവണം | (ലോകരെ)കരയിക്കുന്നവനും, | സാധു | തീരെ |
| | | ഉദ്ധര. | ഉന്മൂലനംചെയ്താലും |

തമേവ ഹത്വാ സബലം സബാന്ധവം വിരാവണം രാവണമുഗ്രപൌരുഷം
സ്വർല്ലോകമാഗച്ഛ ഗതജ്വരശ്ചിരം സുരേന്ദ്രഗുപ്തം ഗതദോഷകല്മഷം. 35

| | | | |
|---|---|---|---|
| "സുരേന്ദ്ര! | ഹേ ദേവശ്രേഷ്ഠ! | ഹത്വാ | ഹനിച്ചു് |
| വിരാവണം | ലോകരെകരയിക്കുന്ന | ഗതജ്വരഃ | താപമററവനായി |
| ഉഗ്രപൌരുഷം | ക്രൂരമായ പൌരുഷ | ചിരം | ചിരന്തനവും |
| തം | ആ [ത്തോടുകൂടിയ | ഗുപ്തം | രഹസ്യവും |
| രാവണം ഏവ | രാവണനേയും | ഗതദോഷ- കല്മഷം | ദോഷകല്മഷങ്ങളററതും ആയ |
| സബലം | സൈന്യങ്ങളോടുകൂടിയവനായും | സ്വർലോകം | സ്വർഗ്ഗലോകത്തെ |
| സബാന്ധവം | ബന്ധുസമേതനായും | ആഗച്ഛ." | പ്രാപിച്ചാലും." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
പഞ്ചദശഃ സർഗ്ഗഃ=പതിനഞ്ചാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 553).

---

## ഷോഡശഃ സർഗ്ഗഃ = പതിനാറാം സർഗ്ഗം.

[പായസപ്രദാനം ഗർഭധാരണംച = ദശരഥൻ പത്നിമാക്കു് പായസത്തെ പങ്കുവെക്കുന്നതും, അവർ ഗർഭം ധരിക്കുന്നതും.]

തതോ നാരായണോ വിഷ്ണുർന്നിയുക്തഃ സുരസത്തമൈഃ
ജാനന്നപി സുരാംശ്ചൈവം ശ്ലക്ഷ്ണം വചനമബ്രവീത്. 1

| | | | |
|---|---|---|---|
| നാരായണഃ | സകലത്തിന്നും വാസസ്ഥാനമായവനും, | തതഃ | വേറെ പ്രകാരത്തിൽ (അറിയാത്തവനെന്ന വണ്ണം) |
| ഏവം | ഇപ്രകാരം | | |
| സുരസത്തമൈഃ | ദേവശ്രേഷ്ഠന്മാരാൽ | സുരാൻ ച | ദേവന്മാരോടായി |
| നിയുക്തഃ | അപേക്ഷിക്കപ്പെട്ടവ | ശ്ലക്ഷ്ണം | മധുരമായ |
| വിഷ്ണുഃ | മഹാവിഷ്ണു,[നും ആയ | വചനം | മൊഴിയെ |
| ജാനൻ അപി, | (എല്ലാം)അറിഞ്ഞവനെങ്കിലും, | അബ്രവീത്. | അരുളിച്ചെയ്തു. |

ഉപായഃ കോ വധേ തസ്യ രാക്ഷസാധിപതേഃ സുരാഃ.
യമഹം തം സമാസ്ഥായ നിഹന്യാമൃഷികണ്ടകം. 2

| | | | |
|---|---|---|---|
| "സുരാഃ | "അല്ലയോ ദേവന്മാരെ | കഃ? | എന്തൊന്നാണു്? |
| തസ്യ | ആ | യം | യാതിനെ |
| രാക്ഷസാധി- പതേഃ | രാക്ഷസാധിപതിയുടെ | സമാസ്ഥായ | അവലംബിച്ചാണു് |
| വധേ | വധത്തിൽ | ഋഷികണ്ടകം | ഋഷികണ്ടകനായ |
| ഉപായഃ | ഉപായം | തം അഹം | അവനെ ഞാൻ |
| | | നിഹന്യാം?" | കൊല്ലുക?" |

| | |
|---|---|
| തേ ഭദ്രം | ഈ കാര്യത്തിൽ അവിടത്തെ തിരുവുള്ളം ഉണ്ടാകേണം! |
| തത്വതഃ | ഉള്ളതുപോലെ |
| വക്തും അർഹസി | പറഞ്ഞുതന്നാലും." |

ചോദിതോ രാമവാക്യേന കഥയാമാസ സുവ്രതഃ
തസ്യ ദേശസ്യ നിഖിലമൃഷിമദ്ധ്യേ മഹാതപാഃ 24

| | |
|---|---|
| സുവ്രതഃ | സദ്വൃത്തനായ |
| മഹാതപാഃ | ആ മഹാതപസ്വി, |
| രാമവാക്യേന | ശ്രീരാമവാക്യത്താൽ |
| ചോദിതഃ | പ്രേരിതനായി, |
| ഋഷിമദ്ധ്യേ | മുനികളുടെ നടുവിൽ, |
| തസ്യ | ആ |
| ദേശസ്യ | ദേശത്തെ സംബന്ധിച്ച |
| നിഖിലം | എല്ലാററിനേയും |
| കഥയാമാസ. | ഇപ്രകാരം ഉരചെയ്തു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ഏകത്രിംശഃ സർഗ്ഗഃ = മുപ്പത്തൊന്നാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1053).

## ദ്വാത്രിംശഃ സർഗ്ഗഃ = മുപ്പത്തിരണ്ടാം സർഗ്ഗം.

[വിശ്വാമിത്രേണ സ്വകുലവർണ്ണനം=വിശ്വാമിത്രൻ സ്വവംശത്തെപ്പററി പറയുന്നതു്.]

ബ്രഹ്മയോനിർമ്മഹാനാസീത് കുശോ നാമ മഹാതപാഃ
അക്ലിഷ്ടവ്രതധർമ്മശ്ച സജ്ജനപ്രതിപൂജകഃ. 1

| | |
|---|---|
| "ബ്രഹ്മയോനിഃ | "ബ്രഹ്മാവിൻെറ പുത്രനായി |
| മഹാതപാഃ | മഹാതപസ്വിയായി |
| അക്ലിഷ്ടവ്രതധർമ്മഃ ച | വ്രതങ്ങളേയും ധർമ്മങ്ങളേയും പിഴവില്ലാതെ അനുഷ്ഠിക്കുന്നവനായി |
| സജ്ജനപ്രതിപൂജകഃ | സജ്ജനങ്ങളെ ആദരിച്ചു പൂജിക്കുന്നവനായ |
| കുശഃ നാമ | കുശൻ എന്ന |
| മഹാൻ | ഒരു മഹാൻ |
| ആസീത്. | ഉണ്ടായിരുന്നു. |

സ മഹാത്മാ കുലീനായാം യുക്തായാം രഘുനന്ദന
വൈദേഹ്യാം ജനയാമാസ ചതുരസ്സദൃശാൻ സുതാൻ
കുശാംബം കുശനാഭം ച അധൂർത്തരജസം വസും. 2

| | |
|---|---|
| "രഘുനന്ദന! | "ഹേ രഘുനന്ദന! |
| സഃ മഹാത്മാ, | ആ മഹാത്മാവു്, |
| യുക്തായാം | അനുരൂപയും |
| കുലീനായാം | സത്കുലജാതയുമായ |
| വൈദേഹ്യാം, | ഒരു വിദേഹരാജകുമാരിയിൽ, |
| കുശാംബം | കുശാംബൻ |
| കുശനാഭം | കുശനാഭൻ |
| അധൂർത്തരജസം | അധൂർത്തരജസ്സ് |
| വസും ച | വസു എന്ന |
| സദൃശാൻ | തനിക്കു തുല്യന്മാരായ |
| ചതുരഃ സുതാൻ | നാലു പുത്രന്മാരെ |
| ജനയാമാസ. | ജനിപ്പിച്ചു. |

ദീപ്തിയുക്താൻ മഹോത്സാഹാൻ ക്ഷത്രധർമ്മചികീഷയാ
താനുവാച കുശഃ പുത്രാൻ ധർമ്മിഷ്ഠാൻ സത്യവാദിനഃ
ക്രിയതാം പാലനം പുത്രാ ധർമ്മം പ്രാപ്സ്യഥ പുഷ്കലം. 3

| | | | |
|---|---|---|---|
| "കുശഃ | "കുശൻ | താൻ | ആ |
| ക്ഷത്രധർമ്മചികീഷയാ | ക്ഷത്രിയധർമ്മത്തെ നടത്തുവാനുള്ള ആഗ്രഹത്താൽ | പുത്രാൻ | പുത്രന്മാരോടായി |
| | | ഉവാച | പറഞ്ഞു; |
| | | 'പുത്രാഃ! | 'അല്ലേ പുത്രന്മാരേ! |
| ദീപ്തിയുക്താൻ | കാന്തിയുള്ളവരും | പാലനം | പ്രജാപരിപാലനത്തെ |
| മഹോത്സാഹാൻ | അത്യുത്സാഹികളും | ക്രിയതാം | ചെയ്യാലും; |
| ധർമ്മിഷ്ഠാൻ | ധർമ്മിഷ്ഠന്മാരും | പുഷ്കലം | പരിപൂർണ്ണമാംവണ്ണം |
| സത്യവാദിനഃ | സത്യത്തെത്തന്നെ പറയുന്നവരും ആയ | ധർമ്മം | പുണ്യത്തെ |
| | | പ്രാപ്സ്യഥ.' | നിങ്ങൾ പ്രാപിക്കും.' |

കുശസ്യ വചനം ശ്രുത്വാ ചത്വാരൌ ലോകസമ്മതാഃ
നിവേശാം ചക്രിരേ സർവ്വേ പുരാണി നൃവരാസ്തദാ. 4

| | | | |
|---|---|---|---|
| കുശസ്യ | കുശമഹർഷിയുടെ | സർവ്വേ | എല്ലാവരും, |
| വചനംശ്രുത്വാ, | വചനത്തെകേട്ട്, | തദാ | അപ്പോൾ |
| ലോകസമ്മതാഃ | ലോകസമ്മതന്മാരായ | പുരാണി | പുരങ്ങളെ |
| ചത്വാരഃ | ആ നാലു | നിവേശാം ചക്രിരേ. | നിർമ്മിച്ചു. |
| നൃവരാഃ | നരശ്രേഷ്ഠർ | | |

കുശാംബസ്തു മഹാതേജാഃ കൌശാംബീമകരോത് പുരീം
കുശനാഭസ്തു ധർമ്മാത്മാ പുരം ചക്രേ മഹോദയം. 5

| | | | |
|---|---|---|---|
| "മഹാതേജാഃ | "മഹാതേജസ്വിയായ | ധർമ്മാത്മാ | ധർമ്മാത്മാവായ |
| കുശാംബഃ തു | കുശാംബനാകട്ടെ | കുശനാഭഃ തു | കുശനാഭനും |
| കൌശാംബീം | കൌശാംബിയെന്ന | മഹോദയം | മഹോദയമെന്ന |
| പുരീം | പട്ടണത്തെ | പുരം | പുരത്തെ |
| അകരോത് | നിർമ്മിച്ചു; | ചക്രേ | നിർമ്മിച്ചു. |

അധൂർത്തരജസോ രാമ ധർമ്മാരണ്യം മഹീപതിഃ
ചക്രേ പുരവരം രാജാ വസുശ്ചക്രേ ഗിരിവ്രജം. 6

[കൌശാംബി(കോസലം),അലഹബാദിന്റെ മുകളിലായി 30 നാഴിക ദൂരേയാകുന്നു. മഹോദയം എന്ന പട്ടണം കന്നൂജ്, എന്നു ഇപ്പോൾ പറഞ്ഞുവരുന്ന പട്ടണംതന്നെ.]

| | | | |
|---|---|---|---|
| "രാമ! | "ഹേ രാമ! | പുരവരം | ഉത്തമനഗരത്തെ |
| മഹീപതിഃ | രാജാവായ | ചക്രേ; | നിർമ്മിച്ചു; |
| അധൂർത്തരജസഃ | അധൂർത്തരജസ്സും | രാജാ വസുഃ | വസുനൃപതി |
| ധർമ്മാരണ്യം | ധർമ്മാരണ്യമെന്ന | ഗിരിവ്രജം | ഗിരിവ്രജമെന്ന പുരത്തെ |
| | | ചക്രേ. | ഉണ്ടാക്കി. |

[ധർമ്മാരണ്യം മഗധരാജ്യത്തിൽ ഗിരിവ്രജത്തിന്നടുത്തുതന്നേയാകുന്നു. ഗിരിവ്രജം മഗധരാജ്യത്തിന്റെ തലസ്ഥാനമാകുന്നു. രാജഗൃഹം എന്നുംഅതിന്നുവേറെപേരുണ്ട്

ഏഷാ വസുമതീ രാമ വസോസ്തസ്യ മഹാത്മനഃ
ഏതേ ശൈലവരാഃ പഞ്ച പ്രകാശന്തെ സമന്തതഃ. 7

| | | | |
|---|---|---|---|
| ''രാമ! | "ഹേ രാമ! | വസോഃ; | വസുവിൻെറതാകുന്നു; |
| ഏഷാ | ഈ [ദേശം | ഏതേ പഞ്ച | ഈ അഞ്ചു |
| വസുമതീ | വസുമതിയെന്ന പ്ര | ശൈലവരാഃ | ശ്രേഷ്ഠ പർവ്വതങ്ങൾ |
| മഹാത്മനഃ | മഹാത്മാവായ | സമന്തതഃ | അതിൻെറ ചുററിലും |
| തസ്യ | ആ | പ്രകാശന്തേ. | അഴകിൽ വർത്തിക്കുന്നു. |

[ഈ അഞ്ചു ഗിരികളുടെ പേർ, വിപുലഗിരി, വരാഹഗിരി, (വിഹാരം?), വൃഷഗിരി, ഋഷിഗിരി, ചൈത്യകഗിരി എന്നു മഹാഭാരതം സഭാപർവ്വത്താൽ (20, 21 അദ്ധ്യായം) പറയുന്നു. അവയുടെ നടുവിലാണ് ഗിരിവ്രജം. (ഈ ഗിരികളെ ഇപ്പോൾ വിപുലഗിരി, വൈഭർഗ്ഗിരി, ഉദയഗിരി, ശോണഗിരി, രത്നഗിരി എന്നു വിളിക്കുന്നു. ഈ ഗിരിവ്രജം ജരാസന്ധൻെറ തലസ്ഥാനമെന്നു ഭാരതത്തിൽ പറയുന്ന ഗിരിവ്രജംതന്നെ.]

സുമാഗധീ നദീ രാമ മാഗധാൻ വിശ്രുതായയൌ
പഞ്ചാനാം ശൈലമുഖ്യാനാം മദ്ധ്യേ മാലേവ ശോഭതേ. 8

| | | | |
|---|---|---|---|
| ''രാമ! | "ഹേ രാമ! | ആയയൌ; | ചുററിപ്രവഹിക്കുന്നു; |
| സുമാഗധീ | അഴകാർന്ന മഗധദേശത്തിലുത്ഭവിച്ച | പഞ്ചാനാം | ഈ അഞ്ചു |
| | | ശൈല-മുഖ്യാനാം | ഗിരിവരങ്ങളുടെ |
| വിശ്രുതാ | പ്രസിദ്ധിയുള്ള | മദ്ധ്യേ | നടുവിൽ |
| നദീ, | ഈ നദി, | മാലാ ഇവ | മാലപോലെ |
| മാഗധാൻ | മഗധദേശങ്ങളെ | ശോഭതേ. | വിളങ്ങുന്നു. |

സൈഷാ ഹി മാഗധീ രാമ വസോസ്തസ്യ മഹാത്മനഃ
പൂർവ്വാഭിചരിതാ രാമ സുക്ഷേത്രാ സസ്യമാലിനീ. 9

| | | | |
|---|---|---|---|
| ''രാമ! | ''ഹേ ശ്രീരാമ! | വസോഃ ഹി; | വസുമഹാരാജാവിന്റെ |
| സാ | ആ | രാമ! | രാമ! [ചേർന്നതു്; |
| ഏഷാ | ഈ നദി | പൂർവ്വാഭിചരിതാ; | കിഴക്കുദിക്കിലേക്കൊഴുകുന്നതു്; |
| മാഗധീ; | മഗധദേശത്തിൽനിന്നുത്ഭവിച്ചതും; | സുക്ഷേത്രാ | നല്ല വയലുകളാർന്നതു്; |
| തസ്യ | ആ | സസ്യമാലിനീ. | സസ്യസമൃദ്ധികൊണ്ടും ശോഭിക്കുന്നതും. |
| മഹാത്മനഃ | മഹാത്മാവായ | | |

കുശനാഭസ്തു രാജർഷിഃ കന്യാശതമനുത്തമം
ജനയാമാസ ധർമ്മാത്മാ ഘൃതാച്യാം രഘുനന്ദന. 10

| | | | |
|---|---|---|---|
| ''രഘുനന്ദന! | "ഹേ രഘുനന്ദന! | ഘൃതാച്യാം | ഘൃതാചി എന്ന ഭാര്യ [യിൽ |
| ധർമ്മാത്മാ | ധർമ്മാത്മാവായ | അനുത്തമം | ഉത്തമകളായ |
| രാജർഷിഃ | രാജർഷി | കന്യാശതം | നൂറുകന്യകമാരെ |
| കുശനാഭഃ തു | കുശനാഭനാകട്ടെ, | ജനയാമാസ. | ജനിപ്പിച്ചു. |

താസ്തു യൌവനശാലിന്യോ രൂപവത്യഃ സ്വലങ്കൃതാഃ
ഉദ്യാനഭൂമിമാഗമ്യ പ്രാവൃഷീവ ശതഹ്രദാഃ. 11
ഗായന്ത്യോ നൃത്യമാനാശ്ച വാദയന്ത്യശ്ച രാഘവ
ആമോദം പരമം ജഗ്മുർവ്വരാഭരണഭൂഷിതാഃ. 12

| | | | |
|---|---|---|---|
| "രാഘവ! | "ഹേ ശ്രീരാമ! | ശതഹ്രദാഃ ഇവ, | മിന്നല്പിണരുകൾപോലെ, |
| "യൌവനശാലിന്യഃ | യൌവനയുക്തകളും | ഉദ്യാനഭൂമിം | പൂന്തോട്ടത്തിൽ |
| രൂപവത്യഃ | രൂപവതികളും [വരും | ആഗമ്യ | ചെന്നു്, |
| സ്വലംകൃതാഃ | നന്നായലങ്കരിക്കപ്പെട്ട | ഗായന്ത്യഃ | പാടിക്കൊണ്ടും |
| വരാഭരണഭൂഷിതാഃ | ശ്രേഷ്ഠങ്ങളായ ആഭരണങ്ങളണിഞ്ഞവരു [മായ | നൃത്യമാനാഃ ച | ആടിക്കൊണ്ടും |
| താഃ, | അവർ | വാദയന്ത്യഃ ച | വാദ്യങ്ങൾ വായിച്ചു [കൊണ്ടും |
| പ്രാവൃഷി | മഴക്കാലത്തിൽ | പരമം | ഏററം |
| | | ആമോദം | സന്തോഷത്തെ |
| | | ജഗ്മുഃ. | പ്രാപിച്ചു. |

അഥ താശ്ചാരുസർവ്വാംഗ്യോ രൂപേണാപ്രതിമാ ഭുവി
ഉദ്യാനഭൂമിമാഗമ്യ താരാ ഇവ ഘനാന്തരേ. 13

| | | | |
|---|---|---|---|
| "ചാരു—സർവ്വാംഗ്യഃ | സർവ്വാംഗസുന്ദരിമാരും | ഉദ്യാനഭൂമിം | പൂന്തോട്ടത്തിൽ |
| ഭുവി | ലോകത്തിൽ | ആഗമ്യ, | ചെന്നു്, |
| രൂപേണ | അഴകുകൊണ്ടു് | അഥ | മേൽപ്രകാരമിരിക്കെ, |
| അപ്രതിമാഃ | നിസ്തുല്യകളും ആയ | ഘനാന്തരേ | മേഘത്തിൻ നടുവിൽ |
| താഃ, | അവർ, | താരാഃ | നക്ഷത്രങ്ങൾ |
| | | ഇവ. | പോലെ വിളങ്ങി. |

താഃ സർവ്വഗുണസമ്പന്നാ രൂപയൌവനസംയുതാഃ
ദൃഷ്ട്വാ സർവ്വാത്മകോ വായുരിദം വചനമബ്രവീത്. 14

| | | | |
|---|---|---|---|
| "സർവ്വാത്മകഃ | "സർവ്വപ്രാണികൾക്കും പ്രാണഭൂതനായ | സർവ്വഗുണസമ്പന്നാഃ | എല്ലാവിധ ഗുണങ്ങളും തികഞ്ഞവരും ആയ |
| വായുഃ, | വായുഭഗവാൻ, | താഃ ദൃഷ്ട്വാ, | അവരെ കണ്ടു്, |
| രൂപയൌവനസംയുതാഃ | രൂപയൌവനയുക്തകളും | ഇദം | ഇപ്രകാരം |
| | | വചനം | വാക്യത്തെ |
| | | അബ്രവീത്. | ഉരചെയ്തു. |

അഹം വഃ കാമയേ സർവ്വാ ഭാര്യാ മമ ഭവിഷ്യഥ
മാനുഷസ്ത്യജ്യതാം ഭാവോ ദീർഘമായുരവാപ്സ്യഥ. 15

| | | | |
|---|---|---|---|
| "'അഹം | '''ഞാൻ | മാനുഷഃ ഭാവഃ | മനുഷ്യവടിവു് |
| വഃ സർവ്വാഃ | നിങ്ങൾ എല്ലാവരേയും | ത്യജ്യതാം; | ഉപേക്ഷിച്ചാലും; |
| കാമയേ; | കാമിക്കുന്നു; | ദീർഘം | ദീർഘമായ |
| മമ ഭാര്യാഃ | എന്റെ ഭാര്യമാരായി | ആയുഃ | ആയുസ്സിനെ |
| ഭവിഷ്യഥ; | ഭവിച്ചാലും; | അവാപ്സ്യഥ. | നിങ്ങൾ പ്രാപിച്ചാലും. |

ചലം ഹി യൌവനം നിത്യം മാനുഷേഷു വിശേഷതഃ
അക്ഷയം യൌവനം പ്രാപ്താ അമർത്ത്യശ്ച ഭവിഷ്യഥ. 16

| | | | |
|---|---|---|---|
| '''നിത്യം, | '''എല്ലായ്പോഴും, | ഹി, | അതിനാൽ, |
| വിശേഷതഃ | വിശേഷിച്ചും | അക്ഷയം | ക്ഷയിക്കാത്തതായ |
| മാനുഷേഷു, | മനുഷ്യജന്മത്തിൽ, | യൌവനം | യൌവനത്തെ |
| യൌവനം | യൌവനമെന്നതു് | പ്രാപ്താഃ, | ലഭിച്ചവരായി, |
| ചലം; | സ്ഥിരമല്ലാത്തതാകുന്നു; | അമർത്ത്യഃ ച | ദേവസ്ത്രീകളായി |
| | | ഭവിഷ്യഥ.' | നിങ്ങൾ ഭവിക്കുവിൻ.' |

തസ്യ തദ്വചനം ശ്രുത്വാ വായോരക്ലിഷ്ടകർമ്മണഃ
അപഹാസ്യ തതോ വാക്യം കന്യാശതമഭാഷത. 17

| | | | |
|---|---|---|---|
| ''കന്യാശതം, | "നൂറു കന്യകമാരും, | വചനം | വാക്കു |
| തസ്യ | ആ | ശ്രുത്വാ | കേട്ടു് |
| അക്ലിഷ്ട-കർമ്മണഃ | തടുപ്പാൻ കഴിയാത്ത പ്രവൃത്തിയോടുകൂടിയവനായ | തതഃ | അതിനാൽ |
| | | അപഹാസ്യ, | ചിരിച്ചു്, |
| വായോഃ | വായുഭഗവാന്റെ | വാക്യം | പിൻവരും വാക്യത്തെ |
| തത് | ആ | അഭാഷത. | ഉരച്ചു. |

അന്തശ്ചരസി ഭൂതാനാം സർവ്വേഷാം ത്വം സുരോത്തമ
പ്രഭാവജ്ഞാസ്തു തേ സർവ്വാഃ കിമസ്മാനവമന്യസേ. 18

| | | | |
|---|---|---|---|
| '''സുരോത്തമ! | '''ഹേ ദേവശ്രേഷ്ഠ! | സർവ്വാഃ തു | എല്ലാവരുംതന്നെ |
| ത്വം | ഭവാൻ | തേ | ഭവാന്റെ |
| സർവ്വേഷാം | എല്ലാ | പ്രഭാവജ്ഞാഃ; | മഹിമ അറിഞ്ഞവരാകുന്നു; |
| ഭൂതാനാം | പ്രാണികളുടേയും | | |
| അന്തഃ | ദേഹത്തിനുള്ളിൽ | കിം | എന്തിന്നായിട്ടാണു് |
| ചരസി; | പ്രവേശിച്ചു് സഞ്ചരിക്കുന്നു; | അസ്മാൻ | ഞങ്ങളെ |
| | | അവമന്യസേ? | അവമാനിക്കുന്നതു്? |

കുശനാഭസുതാഃ സർവ്വാഃ സമർത്ഥാസ്ത്വാം സുരോത്തമ
സ്ഥാനാച്ച്യാവയിതും ദേവം രക്ഷാമസ്തു തപോ വയം. 19

| | | | |
|---|---|---|---|
| '''സുരോത്തമ! | '''ഹേ ദേവശ്രേഷ്ഠ! | ച്യാവയിതും | തള്ളുവാൻ |
| കുശനാഭസുതാഃ | കുശനാഭപുത്രിമാരായ | സമർത്ഥാഃ; | സാമർത്ഥ്യമുള്ളവരാകുന്നു; |
| വയം | ഞങ്ങൾ | | |
| സർവ്വാഃ, | എല്ലാവരും, | തു | എങ്കിലും, |
| ദേവം | ദേവനെന്നിരിക്കിലും | തപഃ | (ഞങ്ങളുടെ)തപസ്സിനെ |
| ത്വാം | അങ്ങയെ | രക്ഷാമഃ. | ഞങ്ങൾ സംരക്ഷിക്കുന്നു. |
| സ്ഥാനാത് | സ്വന്തം പദവിയിൽനിന്നു | | |

മാ ഭൂത് സ കാലോ ദുർമ്മേധഃ പിതരം സത്യവാദിനം
നാവമന്യസ്വ ധർമ്മേണ സ്വയം വരമുപാസ്മഹേ. 20

| | |
|---|---|
| '''ദുർമ്മേധഃ! | ""ഹേ ദുർബ്ബുദ്ധേ! |
| സത്യവാദിനം | സത്യം മാത്രം പറയുന്ന |
| പിതരം | (ഞങ്ങളുടെ) അച്ഛനെ |
| ന അവമന്യസ്വ; | അവമാനിക്കാതിരിക്കു |
| സഃ | അദ്ദേഹം |
| കാലഃ | (ഭവാനു) കാലനായി |
| മാ ഭൂത്; | ഭവിക്കേണ്ട; |
| ധർമ്മേണ | ധർമ്മപ്രകാരം, |
| സ്വയം | ഞങ്ങൾതന്നെ |
| വരം | പതിയെ |
| ഉപാസ്മഹേ. | പ്രാപിച്ചുകൊള്ളാം. |

പിതാ ഹി പ്രഭുരസ്മാകം ദൈവതം പരമം ഹി സഃ
യസ്യ നോ ദാസ്യതി പിതാ സ നോ ഭർത്താ ഭവിഷ്യതി. 21

| | |
|---|---|
| "'പിതാ, | '''അച്ഛൻ, |
| ഹി, | ആണല്ലോ, |
| അസ്മാകം | ഞങ്ങൾക്ക് |
| പ്രഭുഃ; | പ്രഭുവായവൻ; |
| സഃ | അദ്ദേഹം |
| പരമം | ഉത്തമ |
| ദൈവതം; | ദൈവം; |
| ഹി, | അതിനാൽ, |
| നഃ | ഞങ്ങളുടെ |
| പിതാ | പിതാവ് |
| യസ്യ | ആർക്കു |
| ദാസ്യതി | കൊടുക്കുന്നുവോ, |
| സഃ | അദ്ദേഹംതന്നേയാണ് |
| നഃ | ഞങ്ങൾക്ക് |
| ഭർത്താ | ഭർത്താവായി |
| ഭവിഷ്യതി.' | തീരുന്നത്.' |

താസാം തദ്വചനം ശ്രുത്വാ വായുഃ പരമകോപനഃ
പ്രവിശ്യ സർവ്വഗാത്രാണി ബഭഞ്ജ ഭഗവാൻ പ്രഭുഃ. 22

| | |
|---|---|
| ''പ്രഭുഃ | ''പ്രഭുവായ |
| വായുഃ ഭഗവാൻ, | വായുഭഗവാൻ, |
| തത് | ആ |
| വചനം | വാക്കു |
| ശ്രുത്വാ, | കേട്ടു, |
| പരമകോപനഃ, | അതികുപിതനായി, |
| താസാം | അവരുടെ |
| സർവ്വഗാത്രാണി | എല്ലാ അവയവങ്ങ[ളിലും |
| പ്രവിശ്യ | പ്രവേശിച്ച് |
| ബഭഞ്ജ. | കൂനുണ്ടാക്കി. |

താഃ കന്യാ വായുനാ ഭഗ്നാ വിവിശുർന്നൃപതേർഗൃഹം
പ്രാപതൻ ഭുവി സംഭ്രാന്താഃ സലജ്ജാഃ സാശ്രുലോചനാഃ 23

| | |
|---|---|
| ''വായുനാ | ''വായുദേവനാൽ |
| ഭഗ്നാഃ | കുബ്ജകളാക്കപ്പെട്ട |
| താഃ | ആ |
| കന്യാഃ, | കന്യകമാർ, |
| സംഭ്രാന്താഃ | മനക്കലക്കം പൂണ്ടവരായി, |
| സലജ്ജാഃ | ലജ്ജിച്ചവരായി, |
| സാശ്രുലോചനാഃ | കണ്ണീരോടുകൂടിയ നേത്രങ്ങളാർന്നവരായി, |
| നൃപതേഃ | രാജാവിന്റെ |
| ഗൃഹം | അരമനയിൽ |
| വിവിശുഃ; | പ്രവേശിച്ചു; |
| ഭുവി | നിലത്തു |
| പ്രാപതൻ. | പതിക്കയും ചെയ്തു. |

സ ച താ ദയിതാ ദീനാഃ കന്യാഃ പരമശോഭനാഃ
ദൃഷ്ട്വാ ഭഗ്നാസ്തദാ രാജാ സംഭ്രാന്ത ഇദമബ്രവീത്. 24

| | | | |
|---|---|---|---|
| ''സഃ | "ആ | ദീനാഃ | ദുഃഖിപ്പവരായും |
| രാജാ | രാജാവ്, | ഭഗ്നാഃ ച | കൂനാക്കപ്പെട്ടവരായും |
| താഃ | ആ | ദൃഷ്ട്വാ, | കണ്ടു, |
| ദയിതാഃ | പ്രിയപ്പെട്ട | സംഭ്രാന്തഃ | സംഭ്രമംപൂണ്ടവനായി, |
| പരമശോഭനാഃ | അതിസുന്ദരിമാരായ | തദാ | ആ സമയം |
| കന്യാഃ | പുത്രിമാരെ, | ഇദം | ഇങ്ങിനെ |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

കിമിദം കഥ്യതാം പുത്ര്യഃ കോ ധൎമ്മമവമന്യതേ
കുബ്ജാഃ കേന കൃതാഃ സൎവ്വാ വേഷ്ടന്ത്യോ നാഭിഭാഷഥ. 25

| | | | |
|---|---|---|---|
| ''പുത്ര്യ! | ''പുത്രികളെ! | കേന | ഏവനാലാണു് |
| ഇദം കിം? | ഇതെന്തു? | കുബ്ജാഃ | കൂനികളായി |
| കഥ്യതാം | പറയുവിൻ; | വേഷ്ടന്ത്യഃ | വളവുള്ളവരായി |
| കഃ | ഏവനാണ് | കൃതാഃ; | ആക്കപ്പെട്ടതു്? |
| ധൎമ്മം | ധൎമ്മത്തെ | സൎവ്വാഃ | ആരും |
| അവമന്യതേ | അവമാനിക്കുന്നതു്? | അഭിഭാഷഥ ന | മറുപടിയുരക്കുന്നില്ല! |

ശ്രോതുമിച്ഛാമി തം പുത്ര്യഃ കസ്യേദം കൎമ്മ ഗൎഹിതം. 26

| | | | |
|---|---|---|---|
| "'പുത്ര്യഃ | '''മക്കളെ! | കസ്യ? | ആരുടേതു് |
| ഇദം | ഈ | തം ശ്രോതും | അവനെ അറിവാൻ |
| ഗൎഹിതം കൎമ്മ | നിന്ദ്യമായ കൃത്യം | ഇച്ഛാമി.' | ഞാൻ കൊതിക്കുന്നു.' |

ഏവം രാജാ വിനിശ്വസ്യ സമാധിം സന്ദധേ തതഃ. 27

| | | | |
|---|---|---|---|
| ''രാജാ, | ''രാജാവു്, | തതഃ | പിന്നെ (മറുപടികേൾ |
| ഏവം, | ഇപ്രകാരം, | സമാധിം | ശ്രദ്ധയോടെ[പ്പാനുള്ള) |
| വിനിശ്വസ്യ, | ദീൎഘശ്വാസംവിട്ടു്, | സന്ദധേ." | വൎത്തിച്ചു." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ദ്വാത്രിംശഃ സൎഗ്ഗഃ = മുപ്പത്തിരണ്ടാംസൎഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1080)

*****

# ത്രയസ്ത്രിംശഃ സൎഗ്ഗഃ = മുപ്പത്തിമൂന്നാം സൎഗ്ഗം

[കുശനാഭകന്യാനാം ബ്രഹ്മദത്തേന വിവാഹഃ=കുശനാഭന്റെ കന്യകമാരെ ബ്രഹ്മദത്തനു വിവാഹം ചെയ്തു കൊടുക്കുന്നത്.]

തസ്യ തദ്വചനം ശ്രുത്വാ കുശനാഭസ്യ ധീമതഃ
ശിരോഭിശ്ചരണൗ സ്പൃഷ്ട്വാ കന്യാശതമഭാഷത. 1

| | | | |
|---|---|---|---|
| ''ധീമതഃ | ''ധീമാനായ | കന്യാശതം | നൂറു കന്യകമാർ, |
| തസ്യ | ആ | ശിരോഭിഃ | ശിരസ്സുകൊണ്ട് |
| കുശനാഭസ്യ | കുശനാഭരാജാവിന്റെ | ചരണൗ | പാദങ്ങളെ |
| തത് വചനം | ആ വാക്കു | സംസ്പൃഷ്ട്വാ | വണങ്ങിയവരായി |
| ശ്രുത്വാ, | കേട്ടു, | അഭാഷത. | ഉരചെയ്തു. |

വായുഃ സൎവ്വാത്മകോ രാജൻ പ്രധൎഷയിതുമിച്ഛതി
അശുഭം മാൎഗ്ഗമാസ്ഥായ ന ധൎമ്മം പ്രത്യവേക്ഷതേ
സോഽസ്മാഭിരുക്തസ്സൎവ്വാഭിൎവ്വായുഃ കാമവശം ഗതഃ. 2

| | | | |
|---|---|---|---|
| '''രാജൻ! | '''രാജാവെ! | പ്രധൎഷയിതും | അവമാനിക്കുവാൻ |
| സൎവ്വാത്മകഃ | എല്ലാപ്രാണികളുടെദേഹത്തിലും ഉള്ളവനായ | ഇച്ഛതി; | മുതിരുന്നു; |
| | | അസ്മാഭിഃ | ഞങ്ങൾ |
| വായുഃ | വായു' | സൎവ്വാഭിഃ | എല്ലാവരാലും |
| ധൎമ്മം | ധൎമ്മമാൎഗ്ഗത്തെ | ഉക്തഃ; | സന്മാൎഗ്ഗം ഉപദേശിക്കപ്പെട്ടു; |
| പ്രത്യവേക്ഷതേ ന | അനുസരിച്ചില്ല; | സഃ | (എങ്കിലും) ആ |
| | | വായുഃ | വായുദേവൻ |
| അശുഭം മാൎഗ്ഗം | ദുൎമ്മാൎഗ്ഗത്തെ | കാമവശം ഗതഃ. | കാമാധീനനായിതീൎന്നു. |
| ആസ്ഥായ | അവലംബിച്ച് | | |

പിതൃമത്യഃ സ്മ ഭദ്രം തേ സ്വച്ഛന്ദേ ന വയം സ്ഥിതാഃ
പിതരം നോ വൃണീഷ്വ ത്വം യദി നോ ദാസ്യതേ തവ. 3

| | | | |
|---|---|---|---|
| ''പിതൃമത്യഃ | ''ഞങ്ങൾ അച്ഛന്നധീനകൾ | പിതരം | അച്ഛനോട് |
| സ്മഃ; | ആകുന്നു; | വൃണീഷ്വ; | ചോദിക്കുക; |
| സ്വച്ഛന്ദേ | സ്വതന്ത്രകളായി | നഃ | ഞങ്ങളെ |
| വയം | ഞങ്ങൾ | തവ | ഭവാന്നു |
| സ്ഥിതാഃ ന; | സ്ഥിതിചെയ്യുന്നില്ല; | ദാസ്യതേ യദി | തരുന്നുവെങ്കിൽ |
| ത്വം | ഭവാൻ | തേ | അങ്ങയുടെ |
| നഃ | ഞങ്ങളുടെ | ഭദ്രം.' | ഭാഗ്യം.' |

തേന പാപാനുബന്ധേന വചനം ന പ്രതീച്ഛതാ
ഏവം ബ്രുവന്ത്യഃ സർവ്വാഃ സ്മ വായുനാ നിഹതാ ഭൃശം. 4

| | | | |
|---|---|---|---|
| ''ഏവം | ''ഇപ്രകാരം | പാപാനു-ബന്ധേന, | അധർമ്മമാർഗ്ഗാനുസാരിയായ |
| ബ്രുവന്ത്യഃ | ഉരചെയ്യുന്നവരായ | ഭൃശം | ഏററം |
| സർവ്വാഃ | ഞങ്ങൾ എല്ലാവരും, | തേന | ആ |
| വചനം | ധർമ്മവചനത്തെ | വായുനാ, | വായുവിനാൽ |
| ന പ്രതീച്ഛതാ, | സ്വീകരിക്കാതെ | നിഹതാഃ സ്മ! | ഹിംസിക്കപ്പെട്ടു |

താസാം തു വചനം ശ്രുത്വാ രാജാ പരമധാർമ്മികഃ
പ്രത്യുവാച മഹാതേജാഃ കന്യാശതമനുത്തമം. 5

| | | | |
|---|---|---|---|
| ''താസാം | ''അവരുടെ | മഹാതേജാഃ | മഹാതേജസ്വിയുമായ |
| വചനം | വാക്കു | രാജാ | രാജാവു്, |
| ശ്രുത്വാ | കേട്ടു്, | അനുത്തമം | നിസ്തുല്യമായ |
| പരമധാർമ്മികഃ തു | അതിധാർമ്മികനും | കന്യാശതം | ആ കന്യകാശതത്തോ |
| | | പ്രത്യുവാച. | അരുളിച്ചെയ്തു. [ടായി |

ക്ഷാന്തം ക്ഷമാവതാം പുത്ര്യഃ കർത്തവ്യം സുമഹത് കൃതം
ഐകമത്യമുപാഗമ്യ കുലം ചാവേക്ഷിതം മമ. 6

| | | | |
|---|---|---|---|
| '''പുത്ര്യഃ! | '''അല്ലയോപുത്രിമാരേ | കൃതം | കാണിക്കപ്പെട്ടു; |
| ക്ഷമാവതാം | ക്ഷമയുള്ളവർക്കു് | ഐകമത്യം | ഒത്തൊരുമ |
| കർത്തവ്യം | ആചരിക്കേണ്ടതായ | ഉപാഗമ്യ, | കയ്ക്കൊണ്ടു്, |
| ക്ഷാന്തം | പൊറുമയെന്നുള്ളതു് | മമ കുലം ച | എന്റെ കുലവും |
| സുമഹതം | (നിങ്ങളാൽ) നന്നായി | അവേക്ഷിതം. | ഗൌരവപ്പെടുത്തപ്പെട്ടു. |

അലങ്കാരോ ഹി നാരീണാം ക്ഷമാ ഹി പുരുഷസ്യ വാ. 7

| | | | |
|---|---|---|---|
| ക്ഷമാ ഹി | ക്ഷമതന്നെയാണു് | പുരുഷസ്യ വാ | പുരുഷനും |
| നാരീണം | സ്ത്രീകൾക്കും | അലങ്കാരഃ ഹി | ഭൂഷണമായുള്ളതു് |

ദുഷ്കരം തച്ച വഃ ക്ഷാന്തം ത്രിദശേഷു വിശേഷതഃ
യാദൃശീ വഃ ക്ഷമാ പുത്ര്യഃ സർവ്വാസാമവിശേഷതഃ 8

| | | | |
|---|---|---|---|
| വഃ | നിങ്ങൾക്കു്, | വഃ | നിങ്ങളുടെ |
| വിശേഷതഃ | പ്രത്യേകമായി | സർവ്വാസാം | എല്ലാവരുടേയും |
| ത്രിദശേഷു | ദേവന്മാരുടെ സംഗതി | അവിശേഷതഃ | ഏകമനസ്സോടെ കാണിച്ചതായ |
| തത് ക്ഷാന്തം | ആ ക്ഷമ [യിൽ | ക്ഷമാ | ആ ക്ഷമാശീലം |
| ദുഷ്കരം ച; | അസാധാരണമായ ഗുണംതന്നെ; | യാദൃശീ? | ഏററവും ശ്ലാഘിക്കത്തക്കതുതന്നെ. |
| പുത്ര്യഃ! | അല്ലേ പുത്രിമാരേ! | | |

ക്ഷമാ ദാനം ക്ഷമാ സത്യം ക്ഷമാ യജ്ഞശ്ച പുത്രികാഃ
ക്ഷമാ യശഃ ക്ഷമാ ധർമ്മഃ ക്ഷമായാം വിഷ്ഠിതം ജഗത് 9

| | |
|---|---|
| '''പുത്രികാഃ! | ""പുത്രിമാരെ! |
| ക്ഷമാ ദാനം | ക്ഷമതന്നെയാണു് ദാ |
| ക്ഷമാ | ക്ഷമതന്നെയാണു് [നം |
| സത്യം | സത്യം; |
| ക്ഷമാ | ക്ഷമതന്നെയാണു് |
| യജ്ഞഃ; | യജ്ഞം; |
| ച, | എന്നുതന്നെയല്ല, |
| ക്ഷമാ യശഃ; | ക്ഷമയാകുന്നു കീർത്തി; |
| ക്ഷമാ ധർമ്മഃ; | ക്ഷമയാകുന്നു ധർമ്മം |
| ക്ഷമായാം | ക്ഷമയിൽ |
| ജഗത് | ലോകം |
| വിഷ്ഠിതം.' | സ്ഥിതിചെയ്യുന്നു.' |

വിസൃജ്യ കന്യാഃ കാകുത്സ്ഥ രാജാ ത്രിദശവിക്രമഃ
മന്ത്രജ്ഞോ മന്ത്രയാമാസ പ്രദാനം സഹ മന്ത്രിഭിഃ
ദേശേ കാലേ പ്രദാനസ്യ സദൃശേ പ്രതിപാദനം 10

| | |
|---|---|
| "കാകുത്സ്ഥ! | ''ഹേ കാകുത്സ്ഥ! |
| കന്യാഃ | (ഇപ്രകാരം പ്രശംസിച്ച്)കന്യകമാരെ |
| വിസൃജ്യ, | പറഞ്ഞയച്ചശേഷം |
| ത്രിദശവിക്രമഃ | ദേവതുല്യപരാക്രമിയും |
| മന്ത്രജ്ഞഃ | കാര്യാലോചനയിൽ സമർത്ഥനും ആയ |
| രാജാ | രാജാവു്, |
| മന്ത്രിഭിഃ സഹ, | മന്ത്രിമാരോടുകൂടി |
| പ്രദാനം, | പെൺകൊടയെക്കുറിച്ചും, |
| പ്രദാനസ്യ | വിവാഹത്തെ സംബന്ധിച്ച്, |
| ദേശേ കാലേ | തക്ക സ്ഥലത്തിൽ, തക്ക സമയത്തിൽ, |
| സദൃശേ | തക്കതായവരന്നായ്ക്കൊണ്ടു് |
| പ്രതിപാദനം | കൊടുക്കുക, എന്നുള്ളവയെക്കുറിച്ചും |
| മന്ത്രയാമാസ. | ആലോചനചെയ്തു. |

ഏതസ്മിന്നേവ കാലേ തു ചൂലീ നാമ മഹാമുനിഃ
ഊർദ്ധ്വരേതാഃ ശുഭാചാരോ ബ്രാഹ്മം തപ ഉപാഗമത്. 11

| | |
|---|---|
| ''തു | ''ഇപ്രകാരമിരിക്കെ, |
| ഏതസ്മിൻ ഏവ | ഇതേ |
| കാലേ, | കാലത്തിൽ, |
| ഊർദ്ധ്വരേതാഃ, | ഊർദ്ധ്വരേതസ്സും |
| ശുഭാചാരഃ | സദാചാരയുക്തനുമായ |
| ചൂലീ | ചൂളീയെന്നു |
| നാമ | പ്രസിദ്ധനായ |
| മഹാമുനിഃ | മഹർഷി, |
| ബ്രാഹ്മം തപഃ | ബ്രഹ്മധ്യാനതപസ്സി |
| ഉപാഗമത്. | കയ്ക്കൊണ്ടിരുന്നു [നെ |

തപ്യന്തം തമൃഷിം തത്ര ഗന്ധർവ്വീ പര്യുപാസതേ
സോമദാ നാമ ഭദ്രം തേ ഊർമ്മിളാതനയാ തദാ. 12

| | |
|---|---|
| ''തത്ര, | "ആ സ്ഥിതിയിൽ, |
| തപ്യന്തം | തപസ്സുചെയ്യുന്ന |
| തം ഋഷിം | ആ ഋഷിയെ, |
| ഊർമ്മിളയുടെ | ഊർമ്മിളയുടെ പുത്രിയാ |
| സോമദാ നാമ | സോമദ എന്ന [യ |
| ഗന്ധർവ്വീ, | ഗന്ധർവ്വസ്ത്രീ, |
| തദാ | അക്കാലം |
| പര്യുപാസതേ | ശുശ്രൂഷചെയ്തുവന്നു; |
| തേ | നിനക്കു് |
| ഭദ്രം | നന്മയുളവാകട്ടെ |

സാ ച തം പ്രണതാ ഭൂത്വാ ശുശ്രൂഷണപരായണാ
ഉവാസ കാലേ ധൎമ്മിഷ്ഠാ തസ്യാസ്തുഷ്ടോഽഭവദ് ഗുരുഃ. 13

| | | | |
|---|---|---|---|
| "ധൎമ്മിഷ്ഠാ | "ധൎമ്മിഷ്ഠയായ | ഉവാസ; | വസിച്ചു |
| സാ | അവൾ | കാലേ | ഒരിക്കൽ |
| തം | അദ്ദേഹത്തെ | ഗുരുഃ | ഗുരു |
| ച | നല്ലപോലെ | തസ്യാഃ | അവളിൽ |
| പ്രണതാ ഭൂത്വാ | വണങ്ങിയവളായി, | തുഷ്ടഃ | സന്തുഷ്ടനായി |
| ശുശ്രൂഷണ-പരായണാ | ശുശ്രൂഷയിൽ താല്പൎയ്യത്തോടുകൂടിയവളായി | അഭവത്. | ഭവിച്ചു |

സ ച താം കാലയോഗേന പ്രോവാച രഘുനന്ദന
പരിതുഷ്ടോഽസ്മി ഭദ്രം തേ കിം കരോമി തവ പ്രിയം. 14

| | | | |
|---|---|---|---|
| "രഘുനന്ദന" | "ഹേ രഘുനന്ദന! | അസ്മി; | ഭവിച്ചിരിക്കുന്നു; |
| കാലയോഗേന | കാലം ഉചിതമായിരുന്നതിനാൽ | തേ ഭദ്രം! | ദേവിക്ക് സകലസൌഭാഗ്യങ്ങളും ഉളവാകട്ടെ |
| സഃ ച | അദ്ദേഹം | തവ | ഭവതിയുടെ |
| തം | അവളോടായി | പ്രിയം | ഇഷ്ടം |
| പ്രോവാച; | അരുളിച്ചെയ്തു; | കിം? | എന്തെന്നാണ്? |
| 'പരിതുഷ്ടഃ | 'ഞാൻ അതിസന്തുഷ്ടനായി | കരോമി.' | (അതിനെ) ഞാൻ സാധിപ്പിക്കാം.' |

പരിതുഷ്ടം മുനിം ജ്ഞാത്വാ ഗന്ധൎവ്വീ മധുരസ്വരാ
ഉവാച പരമപ്രീതാ വാക്യജ്ഞാ വാക്യകോവിദം. 15

| | | | |
|---|---|---|---|
| "വാക്യ-കോവിദം | "സംസാരിക്കുന്നതിൽ വിദഗ്ദ്ധനായ | പരമപ്രീതാ | അതിപ്രീതിയുക്തയും |
| മുനിം | മുനിയെ | വാക്യജ്ഞാ, | വാക്യവിശാരദയും, |
| പരിതുഷ്ടം | നല്ല സന്തുഷ്ടിപൂണ്ടവനായി | മധുരസ്വരാ | മധുരഭാഷിണിയുമായ |
| ജ്ഞാത്വാ | കണ്ട്, | ഗന്ധൎവ്വീ | ആ ഗന്ധൎവ്വസ്ത്രീ |
| | | ഉവാച | ഇപ്രകാരം പറഞ്ഞു. |

ലക്ഷ്മ്യാ സമുദിതോ ബ്രാഹ്മ്യാ ബ്രഹ്മഭൂതോ മഹാതപാഃ
ബ്രാഹ്മേണ തപസാ യുക്തം പുത്രമിച്ഛാമി ധാൎമ്മികം. 16

| | | | |
|---|---|---|---|
| "ബ്രാഹ്മ്യാ ലക്ഷ്മ്യാ | "(അവിടുന്ന്) ബ്രഹ്മതേജസ്സിനാൽ | ബ്രാഹ്മേണ | ബ്രഹ്മസംബന്ധമായ |
| സമുദിതഃ | ശ്രേഷ്ഠൻ; | തപസാ | തപോമഹിമയോടു |
| ബ്രഹ്മഭൂതഃ; | ബ്രഹ്മദേവസമാനൻ | യുക്തം | കൂടിയവനായ |
| മഹാതപാഃ | മഹാതപസ്വി; | ധാൎമ്മികം | ധാൎമ്മികനായ |
| | | പുത്രം | ഒരു പുത്രനെ |
| | | ഇച്ഛാമി | ഞാൻ ഇച്ഛിക്കുന്നു. |

അപതിശ്ചാസ്മി ഭദ്രം തേ ഭാൎയ്യാ ചാസ്മി ന കസ്യചിത്
ബ്രാഹ്മണോപഗതായാശ്ച ദാതുമൎഹസി മേ സുതം. 17

| | | | |
|---|---|---|---|
| "'തേ ഭദ്രം! | "'നിന്തിരുവടിയുടെ തിരുവുള്ളം ഉണ്ടാകേണമേ! | ബ്രാഹ്മണോപ-ഗതായാഃ | ബ്രഹ്മജ്ഞനായ അങ്ങയെ ശരണം പ്രാപി |
| അപതിഃ ച അസ്മി! | ഞാൻ ഭൎത്താവില്ലാത്തവളാണ് | മേ | എനിക്കു [ച്ചവളായ |
| കസ്യചിത് ച | യാതൊരുത്തന്റെയും | സുതം ച | ഒരു പുത്രനെ മാത്രം |
| ഭാൎയ്യാ | ഭാൎയ്യ | ദാതും | നൽകുവാൻ |
| അസ്മി ന; | അല്ല; | അൎഹസി | അവിടുന്നു കൃപചെയ്താലും.' |

''[നിത്യബ്രഹ്മചാരിണിയായ എനിക്കു സനകാദികളെപ്പോലെ, മാനസപുത്രനെ നൽകുവാൻ അവിടുന്നു തക്ക യോഗ്യനാകുന്നു," എന്നു താല്പൎയ്യം.]

തസ്യാഃ പ്രസന്നോ ബ്രഹ്മൎഷിൎദ്ദദൗ പുത്രമനുത്തമം
ബ്രഹ്മദത്തമിതി ഖ്യാതം മാനസം ചൂലിനഃ സുതം. 18

| | | | |
|---|---|---|---|
| "തസ്യാഃ | ''അവൾക്കായ്ക്കൊണ്ടു | അനുത്തമം | ശ്രേഷ്ഠനും ആയ |
| പ്രസന്നഃ | പ്രസന്നനായ | പുത്രം | പുത്രനെ, |
| ബ്രഹ്മൎഷിഃ | ബ്രഹ്മൎഷി, | ചൂലിനഃ | ചൂളിമഹൎഷിയുടെ |
| ബ്രഹ്മദത്തം | ബ്രഹ്മദത്തൻ | മാനസം സുതം | മനസ്സാൽ സങ്കല്പിക്കപ്പെട്ട പുത്രനായി |
| ഇതി | എന്നു | | |
| ഖ്യാതം | വിഖ്യാതനും, | ദദൗ. | കൊടുത്തു. |

സ രാജാ സോമദേയസ്തു പുരമധ്യാവസത് തദാ
കാംപില്യാം പരയാ ലക്ഷ്മ്യാ ദേവരാജോ യഥാ ദിവം. 19

| | | | |
|---|---|---|---|
| ''തു, | ''ഇപ്രകാരം, ബ്രാഹ്മണദത്തനെന്ന ഹേതുവാൽ, ബ്രാഹ്മണനെന്നിരുന്നാലും, | തദാ | അക്കാരണത്താൽ, |
| | | കാംപില്യാം | കാംപിലി, എന്ന |
| | | പുരം | പട്ടണത്തിൽ, |
| | | ദേവരാജഃ | ദേവേന്ദ്രൻ |
| സോമദേയഃ | ക്ഷത്രിയസ്ത്രീയായ സോമദയെന്നഗന്ധൎവ്വസ്ത്രീയുടെ പുത്രനായ | ദിവം | ദേവലോകത്തിൽ |
| | | യഥാ | എന്നവണ്ണം, |
| | | പരയാ | ഏററം |
| സഃ രാജാ | അദ്ദേഹം ക്ഷത്രിയൻ തന്നെയായിരുന്നു; | ലക്ഷ്മ്യാ, | വൈഭവത്തോടെ |
| | | അധ്യാവസത്. | ആണ്ടുവന്നിരുന്നു. |

(കാംപില്യം(Kampil) ,കന്യാകബ്ജത്തിന്നു(Kanouj)അല്പം വടക്കപടിഞ്ഞാറ് ഗംഗാതീരത്തിലായ് ഇപ്പോഴും ഉണ്ടു. അതു ദക്ഷിണപാഞ്ചാലദേശത്തിലുള്ളതാണ്. അതു് പാണ്ഡവരുടെ കാലത്തിൽ ദ്രുപദരാജാവിന്റെ തലസ്ഥാനമായിരുന്നു. അവിടെ പല പുരാണാവശിഷ്ടങ്ങളും ഉണ്ടു. കന്യാകബ്ജവും ദക്ഷിണപാഞ്ചാലദേശത്തിൽ പെട്ടതുതന്നെയായിരുന്നു.]

സ ബുദ്ധിം കൃതവാൻ രാജാ കുശനാഭഃ സുധാൎമ്മികഃ
ബ്രഹ്മദത്തായ കാകുത്സ്ഥ ദാതും കന്യാശതം തദാ. 20

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "ഹേ കാകുത്സ്ഥ! | ബ്രഹ്മദത്തായ | ബ്രഹ്മദത്തന്നായ്ക്കൊണ്ടു |
| തദാ | അക്കാലം | കന്യാശതം | കന്യാശതത്തെ |
| സുധാൎമ്മികഃ | അതിധൎമ്മിഷ്ഠനായ | ദാതും | പ്രദാനംചെയ്യാൻ |
| കുശനാഭഃ | കുശനാഭൻ എന്ന | ബുദ്ധിം കൃതവാൻ. | തീൎച്ചപ്പെടുത്തി. |
| സഃ രാജാ | ആ രാജാവു്, | | |

തമാഹൂയ മഹാതേജാ ബ്രഹ്മദത്തം മഹീപതിം
ദദൌ കന്യാശതം രാജാ സുപ്രീതേനാന്തരാത്മനാ. 21

| | | | |
|---|---|---|---|
| "മഹാതേജാഃ | "മഹാതേജസ്വിയായ | സുപ്രീതേന | അത്യാനന്ദംപൂണ്ട [യി |
| രാജാ, | രാജാവു്, | അന്തരാത്മനാ | മനസ്സോടുകൂടിയവനാ |
| തം | ആ | കന്യാശതം | (തന്റെ)നൂറു കന്യക |
| മഹീപതിം | മഹീപതിയായ | | മാരേയും |
| ബ്രഹ്മദത്തം | ബ്രഹ്മദത്തനെ | ദദൌ | പാണിഗ്രഹണം |
| ആഹൂയ, | കൂട്ടിക്കൊണ്ടുവന്നു | | ചെയ്തുകൊടുത്തു. |

യഥാക്രമം തതഃ പാണീൻ ജഗ്രാഹ രഘുനന്ദന
ബ്രഹ്മദത്തോ മഹീപാലസ്താസാം ദേവപതിൎയ്യഥാ. 22

| | | | |
|---|---|---|---|
| ''രഘുനന്ദന | ഹേ രഘുനന്ദന! | താസാം | അവരുടെ |
| ദേവപതിഃ | ദേവേന്ദ്രൻ | പാണീൻ | കരങ്ങളെ |
| യഥാ | എന്നപോലെ | തതഃ | ആ സമയം |
| മഹീപാലഃ | ഭൂമിസംരക്ഷകനായ | യഥാക്രമം | വിധിപ്രകാരം |
| ബ്രഹ്മദത്തഃ | ബ്രഹ്മദത്തൻ, | ജഗ്രാഹ. | ഗ്രഹിച്ചു. |

സ്പൃഷ്ടമാത്രേ തതഃ പാണൌ വികുബ്ജാ വിഗതജ്വരാഃ
യുക്തം പരമയാ ലക്ഷ്മ്യാ ബഭൌ കന്യാശതം തദാ. 23

| | | | |
|---|---|---|---|
| ''പാണൌ | ''കരങ്ങൾ | വിഗതജ്വരാഃ | മനസ്താപമററവരായി, |
| സ്പൃഷ്ടമാത്രേ | ഗ്രഹിക്കപ്പെട്ട ഉടനെ | കന്യാശതം | ആ നൂറു കന്യകമാരും |
| തദാ | അക്കാരണത്താൽ | പരമയാ | അത്യന്തം |
| തതഃ | ആ സമയംമുതൽ [യി | ലക്ഷ്മ്യാ യുക്തം | വൈഭവത്തോടുകൂടി |
| വികുബ്ജാഃ | കുരൂപം നീങ്ങിയവരാ | ബഭൌ | വിളങ്ങി. |

സ ദൃഷ്ട്വാ വായുനാ മുക്താഃ കുശനാഭൌ മഹീപതിം
ബഭൂവ പരമപ്രീതോ ഹർഷം ലേഭേ പുനഃ പുനഃ. 24

| | | | |
|---|---|---|---|
| ''സഃ | ''ആ | ദൃഷ്ട്വാ | കണ്ടു, |
| മഹീപതിഃ | രാജാവായ | പരമപ്രീതഃ | അതിസന്തുഷ്ടനായി |
| കുശനാഭഃ | കുശനാഭൻ, | ബഭൂവ | ഭവിച്ചു; |
| വായുനാ | വായുവിനാൽ (അവർ) | പുനഃപുനഃ | മേല്ക്കുമേൽ |
| മുക്താഃ | ത്യജിക്കപ്പെട്ടവരായി | ഹർഷം ലേഭേ | ആനന്ദം പൂണ്ടു. |

കൃതോദ്വാഹം തു രാജാനം ബ്രഹ്മദത്തം മഹീപതിം
സദാരം പ്രേഷയാമാസ സോപാധ്യായഗണം തദാ. 25

| | | | |
|---|---|---|---|
| ''തു | "പിന്നെ | തദാ | ആ സമയം [വനായി |
| മഹീപതിം | മഹീപതിയും | സദാരം | പത്നിമാരോടുകൂടിയ |
| കൃതോദ്വാഹം | വിവാഹിതനും ആയ | സോപാധ്യായഗണം | ബ്രാഹ്മണസംഘത്തോടുംകൂടി |
| ബ്രഹ്മദത്തം രാജാനം | ബ്രഹ്മദത്തരാജാവിനെ | പ്രേഷയാമാസ. | യാത്രയാക്കി. |

സോമദാപി സുസംഹൃഷ്ടാ പുത്രസ്യ സദൃശീം ക്രിയാം
യഥാന്യായം ച ഗന്ധർവ്വീ സ്നുഷാസ്താഃ പ്രത്യനന്ദത
ദൃഷ്ട്വാ സ്പൃഷ്ട്വാ ച താഃ കന്യാഃ കുശനാഭം പ്രശസ്യ ച. 26

| | | | |
|---|---|---|---|
| "ഗന്ധർവ്വീ | ഗന്ധർവ്വസ്ത്രീയായ | സ്നുഷാഃ | മകന്റെ ഭാര്യമാരേയും |
| സോമദാ | സോമദയും | പുത്രസ്യ | മകന്റെ |
| സുസംഹൃഷ്ടാ | അത്യാനന്ദഭരിതയായി | സദൃശീം | ഉത്തമമായ |
| താഃ | ആ | ക്രിയാം ച | വിവാഹക്രിയയേയും, |
| കന്യാഃ | കന്യകമാരെ | കുശനാഭം ച | കുശനാഭമഹാരാജാവിനേയും, |
| ദൃഷ്ട്വാ, | കണ്ടു്, | യഥാന്യായം | തക്കവണ്ണം |
| സംസ്പൃഷ്ട്വാ അപി | ആലിംഗനം ചെയ്തു് | പ്രശസ്യ | പുകഴ്ന്നു് |
| താഃ | ആ | പ്രത്യനന്ദത." | അഭിനന്ദിച്ചു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ത്രയസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിമൂന്നാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1106.)

---

# ചതുസ്ത്രിംശഃ സൎഗ്ഗഃ = മുപ്പത്തിനാലാം സൎഗ്ഗം.

[വിശ്വാമിത്രവംശാനുകഥനം=വിശ്വാമിത്രമുനിയുടെ വംശത്തെപ്പററി പറയുന്നതു്]

കൃതോദ്വാഹേ ഗതേ തസ്മിൻ ബ്രഹ്മദത്തേ ച രാഘവ
അപുത്രഃ പുത്രലാഭായ പൌത്രീമിഷ്ടിമകല്പയത്. 1

| | | | |
|---|---|---|---|
| ''രാഘവ | ''ഹേ രാഘവ! | അപുത്രഃ | പുത്രഹീനനായരാജാവ് |
| കൃതോദ്വാഹേ | വിവാഹം കഴിഞ്ഞു് | പുത്രലാഭായ | പുത്രനെലഭിപ്പാനായി |
| തസ്മിൻ | ആ | പൌത്രീം ഇഷ്ടിം | പുത്രകാമേഷ്ടിയെന്ന |
| ബ്രഹ്മദത്തേ | ബ്രഹ്മദത്തനും | അകല്പയത്. | ചെയ്തു. [യാഗം |
| ഗതേ | പോയശേഷം | | |

ഇഷ്ട്യാം തു വൎത്തമാനായാം കുശനാഭം മഹീപതിം
ഉവാച പരമോദാരഃ കുശോ ബ്രഹ്മസുതസ്തദാ. 2

| | | | |
|---|---|---|---|
| ഇഷ്ട്യാം തു | "യാഗവും | പരമോദാരഃ | അതിഗംഭീരാശയനുമാ |
| വൎത്തമാനായാം | നടന്നുകൊണ്ടിരിക്കെ, | കുശഃ | കുശമഹാരാജാവ് [യ |
| തദാ | ആയിടയിൽ | മഹീപതിം | മഹീപതിയായ |
| ബ്രഹ്മസുതഃ | ബ്രഹ്മാവിൻെറപുത്രനും | കുശനാഭം | കുശനാഭനോടായു് |
| | | ഉവാച. | അരുളംചെയ്തു. |

പുത്രസ്തേ സദൃശഃ പുത്ര ഭവിഷ്യതി സുധാൎമ്മികഃ
ഗാധിം പ്രാപ്സ്യസി യേന ത്വം കീൎത്തിം ലോകേ ച ശാശ്വതീം.

| | | | |
|---|---|---|---|
| "'പുത്ര! | "'ഹേ പുത്ര! | യേന | യാതൊരുആപുത്രനാൽ |
| തേ സദൃശഃ | നിനക്ക് സദൃശനായ | ലോകേ | ലോകത്തിൽ |
| സുധാൎമ്മികഃ | അതിധൎമ്മിഷ്ഠനായ | ശാശ്വതീം | സുസ്ഥിരമായ |
| പുത്രഃ | പുത്രൻ | കീൎത്തിം ച | കീൎത്തിയേയും |
| ഭവിഷ്യതി | ഉളവാകും; [നേയും | ത്വം | നീ |
| ഗാധിം | ഗാധി,എന്ന ആ പുത്ര | പ്രാപ്സ്യസി.' | പ്രാപിക്കും |

ഏവമുക്ത്വാ കുശോ രാമ കുശനാഭം മഹീപതിം
ജഗാമാകാശമാവിശ്യ ബ്രഹ്മലോകം സനാതനം. 4

| | | | |
|---|---|---|---|
| "രാമ! | "ഹേ രാമ | കുശഃ | കുശൻ |
| മഹീപതിം | മഹീപതിയായ | ആകാശം | ആകാശത്തിൽ |
| കുശനാഭം | കുശനാഭനോട് | ആവിശ്യ, | പുക്ക് |
| ഏവം | ഇപ്രകാരം | സനാതനം | ശാശ്വതമായ |
| ഉക്ത്വാ, | അരുളിച്ചെയ്തശേഷം | ബ്രഹ്മലോകം | ബ്രഹ്മലോകത്തെ |
| | | ജഗാമ. | പ്രാപിച്ചു. |

കസ്യചിത്ത്വഥ കാലസ്യ കുശനാഭസ്യ ധീമതഃ
ജജ്ഞേ പരമധൎമ്മിഷ്ഠോ ഗാധിരിത്യേവ നാമതഃ. 5

| | | | |
|---|---|---|---|
| "കസ്യചിത് | "ചില | ഗാധിഃ ഇതി ഏവ | ഗാധി എന്നു (അറിയപ്പെട്ട) |
| കാലസ്യ അഥ, | കാലത്തിന്നുശേഷം | പരമധൎമ്മിഷ്ഠഃ | ഏററം ആചാരശീലനായ (ഒരുപുത്രൻ) |
| ധീമതഃ | ധീമാനായ | ജജ്ഞേ. | ജനിച്ചു. |
| കുശനാഭസ്യ തു | കുശനാഭമഹാരാജാവിന്നു | | |
| നാമതഃ | പേരുകൊണ്ടു്, | | |

സ പിതാ മമ കാകുത്സ്ഥ ഗാധിഃ പരമധാൎമ്മികഃ
കുശവംശപ്രസൂതോऽസ്മി കൌശികോ രഘുനന്ദന. 6

| | | | |
|---|---|---|---|
| ''കാകുത്സ്ഥ! | ''ഹേ കാകുത്സ്ഥ! | രഘുനന്ദന! | ഹേ രഘുനന്ദന! |
| സഃ | ആ | കുശവംശപ്രസൂതഃ | കുശവംശത്തിൽ ജനിച്ചവൻ, |
| പരമധാൎമ്മികഃ | പരമധൎമ്മിഷ്ഠനായ | കൌശികഃ | (എന്ന കാരണത്താൽ) ഞാൻ കൌശികൻ |
| ഗാധിഃ | ഗാധിമഹാരാജാവാകുന്നു | അസ്മി. | ആകുന്നു. |
| മമ | എന്റെ | | |
| പിതാ; | പിതാവു്; | | |

പൂൎവ്വജാ ഭഗിനീ ചാപി മമ രാഘവ സുവ്രതാ
നാമ്നാ സത്യവതീ നാമ ഋചീകേ പ്രതിപാദിതാ. 7

| | | | |
|---|---|---|---|
| ''രാഘവ! | "ഹേ രാഘവ! | മമ അപി ച | എനിക്കും |
| നാമ്നാ | പേർകൊണ്ടു്, | പൂൎവ്വജാ | മുമ്പു ജനിച്ചവളുമായ |
| സത്യവതീ | സത്യവതി | ഭഗിനീ | സഹോദരി, |
| നാമ | എന്നു പേരുള്ളവളും | ഋചീകേ | ഋചീകമഹൎഷിക്കായി |
| സുവ്രതാ | സദ്വ്രതത്തോടുകൂടിയവളും | പ്രതിപാദിതാ. | വിവാഹംചെയ്തുകൊടുക്കപ്പെട്ടു. |

[ഋചീകൻ പരശുരാമന്റെ പിതാമഹനും ജമദഗ്നിയുടെ പിതാവും ആകുന്നു.]

സശരീരാ ഗതാ സ്വൎഗ്ഗം ഭൎത്താരമനുവൎത്തിനീ
കൌശികീ പരമോദാരാ പ്രവൃത്താ ച മഹാനദീ. 8

| | | | |
|---|---|---|---|
| "ഭൎത്താരം | ''ഭൎത്താവിനെ | ഗതാ; | പ്രാപിച്ചു; |
| അനുവൎത്തിനീ, | അനുസരിക്കുന്നവളായി | പരമോദാരാ | അതിഗംഭീരയായ |
| സശരീരാ, | തന്റെ ശരീരത്തോടുകൂടെത്തന്നെ | കൌശികീ | കൌശികിയെന്ന |
| | | മഹാനദീ ച | ഉത്തമനദിയായും |
| സ്വൎഗ്ഗം | സ്വൎഗ്ഗത്തെ | പ്രവൃത്താ. | ഭവിച്ചു. |

[കൌശികീനദി (Coosi, കഞ്ചിഞ്ചിംഗ എന്ന ഹിമാലയകൂടത്തിന്നരികിൽ നിന്നുത്ഭവിച്ചു്, ദൎഭംഗാ, ഭഗൽപുരം, എന്ന ദേശങ്ങളിൽകൂടി ഒഴുകി ഗംഗയിൽ ചെന്നുചേരുന്നു.]

ദിവ്യാ പുണ്യോദകാ രമ്യാ ഹിമവന്തമുപാശ്രിതാ
ലോകസ്യ ഹിതകാമാൎത്ഥം പ്രവൃത്താ ഭഗിനീ മമ. 9

| | | | |
|---|---|---|---|
| ‘‘ദിവ്യാ, | ‘‘ദിവ്യയായി | മമ ഭഗിനീ, | എന്റെ ആ സഹോദരി, |
| പുണ്യോദകാ, | പുണ്യതീൎത്ഥത്തോടു കൂടിയവളായി, | ലോകസ്യ | ലോകത്തിന്നു |
| രമ്യാ, | രമ്യയായും, | ഹിത-കാമാൎത്ഥം | ഐഹികമായും ആമുഷ്മികമായും ഉള്ള ഗുണത്തിന്നായി |
| ഹിമവന്തം | ഹിമാലയപൎവ്വതത്തെ | | |
| ഉപാശ്രിതാ, | ആശ്രയിച്ചവളായ | പ്രവൃത്താ. | ഉളവായവളാകുന്നു. |

തതോഽഹം ഹിമവത് പാൎശ്വേ വസാമി നിരതഃ സുഖം
ഭഗിന്യാം സ്നേഹസംയുക്തഃ കൌശിക്യാം രഘുനന്ദന. 10

| | | | |
|---|---|---|---|
| ‘‘രഘുനന്ദന! | “ഹേ രഘുനന്ദന! | സ്നേഹ-സംയുക്തഃ | സ്നേഹം പൂണ്ടവനായി |
| തതഃ | അതിനാൽ | ഹിമവത്-പാൎശ്വേ | ഹിമവതം പാൎശ്വത്തിൽ |
| അഹം | ഞാൻ | നിരതഃ | എല്ലായ്പോഴും |
| ഭഗിന്യാം | എന്റെ സോദരിയായ | സുഖം | സുഖമായി |
| കൌശിക്യാം | കൌശികിയിൽ | വസാമി | വസിച്ചുവരുന്നു. |

സാ തു സത്യവതീ പുണ്യാ സത്യേ ധൎമ്മേ പ്രതിഷ്ഠിതാ
പതിവ്രതാ മഹാഭാഗാ കൌശികീ സരിതാം വരാ. 11

| | | | |
|---|---|---|---|
| ‘‘പുണ്യാ, | “പരിശുദ്ധയും, | സാ | ആ |
| സത്യേ | സത്യത്തിലും | സത്യവതീ തു | സത്യവതിതന്നേയാണ്, |
| ധൎമ്മേ | ധൎമ്മത്തിലും | | |
| പ്രതിഷ്ഠിതാ, | നിലനില്ക്കുന്നവളും | സരിതാം | നദികളിൽവെച്ചും |
| പതിവ്രതാ, | പതിവ്രതയും, | വരാ | ഉത്തമമായ |
| മഹാഭാഗാ, | മഹാഭാഗ്യവതിയുമായ | കൌശികീ. | കൌശികി. |

അഹം ഹി നിയമാദ്രാമ ഹിത്വാ താം സമുപാഗതഃ
സിദ്ധാശ്രമമനുപ്രാപ്യ സിദ്ധോഽസ്മി തവ തേജസാ. 12

| | | | |
|---|---|---|---|
| ‘‘രാമ! | “ഹേ രാമ! | സിദ്ധാശ്രമം | സിദ്ധാശ്രമത്തിൽ |
| അഹം | ഞാൻ | അനുപ്രാപ്യ | എത്തി, |
| നിയമാത് | ഒരു നിയമാനുഷ്ഠാനത്തിന്നുവേണ്ടി (തല്ക്കാലം) | തവ | നിന്റെ |
| | | തേജസാ ഹി | പ്രഭാവത്താൽതന്നെ |
| താം | അവളെ | | |
| ഹിത്വാ, | വിട്ടു | സിദ്ധഃ അസ്മി. | ഞാൻ കാൎയ്യസിദ്ധി പ്രാപിച്ചവനായി ഭവിച്ചിരിക്കുന്നു. |
| സമുപാഗതഃ; | വന്നതാകുന്നു; | | |

ഏഷാ രാമ മമോത്പത്തിഃ സ്വസ്യ വംശസ്യ കീൎത്തിതാ
ദേശസ്യ ച മഹാബാഹോ യന്മാം ത്വം പരിപൃച്ഛസി. 13

| | | | |
|---|---|---|---|
| ''മഹാബാഹോ, | മഹാബാഹുവായ | മമ | എന്റെ |
| രാമ! | ഹേ രാമ! | സ്വസ്യ | സ്വന്തം |
| യത് | യാതൊന്നിനെ | വംശസ്യ | വംശത്തിന്റെയും |
| ത്വം | നീ | ദേശസ്യ ച | ദേശത്തിന്റെയും |
| മാം | എന്നോടു | ഉല്പത്തിഃ | ഉല്പത്തി (എന്നാൽ മേൽപ്രകാരം) |
| പരിപൃച്ഛസി, | ചോദിക്കുന്നുവോ, | | |
| ഏഷാ | (അപ്രകാരമുള്ള) ഈ | കീൎത്തിതാ. | വിസ്തരിച്ചുരചെയ്യപ്പെട്ടു |

ഗതോഽൎദ്ധരാത്രഃ കാകുത്സ്ഥ കഥാഃ കഥയതോ മമ
നിദ്രാമഭ്യേഹി ഭദ്രം തേ മാ ഭൂദ്വിഘ്നോഽധ്വനീഹ നഃ. 14

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | ''ഹേ കാകുത്സ്ഥ! | അഭ്യേഹി; | പ്രാപിച്ചുകൊൾക; |
| മമ | ഞാൻ | തേ ഭദ്രം | ഉണ്ണിക്ക് മംഗളം; |
| കഥാഃ | കഥകൾ | ഇഹ | ഈ |
| കഥയതഃ | പറഞ്ഞിരുന്നു് | അധ്വനി | വഴിക്കു്, |
| അൎദ്ധരാത്രഃ | പകുതിരാത്രിയോളം | നഃ | നമുക്കു് |
| ഗതഃ | കഴിഞ്ഞുപോയി | വിഘ്നം | വിഘ്നം |
| നിദ്രാം | നിദ്രയെ | മാ ഭൂത് | ഉണ്ടാകാതിരിക്കട്ടെ. |

നിഷ്പന്ദാസ്തരവഃ സൎവ്വേ നിലീനാ മൃഗപക്ഷിണഃ
നൈശേന തമസാ വ്യാപ്താ ദിശശ്ച രഘുനന്ദന. 15

| | | | |
|---|---|---|---|
| "രഘുനന്ദന! | "രഘുനന്ദന! | നിലീനാഃ | അടങ്ങിയുറങ്ങിക്കൊണ്ടിരിക്കുന്നു; |
| തരവഃ | വൃക്ഷങ്ങൾ | | |
| സൎവ്വേ | എല്ലാം | ദിശഃ ച | ദിക്കുകളും |
| നിഷ്പന്ദാഃ; | അനക്കമില്ലാതെയിരിക്കുന്നു; | നൈശേന തമസാ | നിശാന്ധകാരത്താൽ |
| മൃഗപക്ഷിണഃ | മൃഗങ്ങളും പക്ഷികളും | വ്യാപ്താഃ. | വ്യാപിക്കപ്പെട്ടിരിക്കുന്നു. |

ശനൈൎവ്വിയുജ്യതേ സന്ധ്യാ നഭോ നേത്രൈരിവാവൃതം
നക്ഷത്രതാരാഗഹനം ജ്യോതിൎഭിരവഭാസതേ. 16

| | | | |
|---|---|---|---|
| ''സന്ധ്യാ | "രാത്രിയുടെ പൂൎവ്വഭാഗം | നഭഃ | ആകാശം |
| ശനൈഃ | മെല്ലെ മെല്ലെ | ജ്യോതിൎഭിഃ | മിന്നിത്തിളങ്ങുന്ന |
| വിയുജ്യതേ | വേറിടുന്നു (കഴിയാറാകുന്നു) | നേത്രൈഃ | നേത്രങ്ങളാൽ |
| നക്ഷത്രതാരാഗഹനം | നക്ഷത്രങ്ങളും ഗ്രഹങ്ങളും നിറഞ്ഞതായ | ആവൃതം ഇവ | നിറയപ്പെട്ടതുപോലെ |
| | | അവഭാസതേ. | വിളങ്ങുന്നു. |

ഉത്തിഷ്ഠതി ച ശീതാംശുഃ ശശീ ലോകതമോനുദഃ
ഹ്ലാദയൻ പ്രാണിനാം ലോകേ മനാംസി പ്രഭയാ വിഭോ. 17

| | | | |
|---|---|---|---|
| "വിഭോ! | "രാജാവേ | ലോകേ | ലോകത്തിൽ |
| ശീതാംശുഃ | കുളുൎത്തകിരണങ്ങളോടുകൂടിയവനും | പ്രാണിനാം | പ്രാണികളുടെ |
| ലോക-തമോനുദഃ | ലോകാന്ധകാരത്തെ കളയുന്നവനും ആയ | മനാംസി | ഹൃദയങ്ങളെ |
| ശശീ ച | ചന്ദ്രനും, | പ്രഭയാ | കാന്തിയാൽ |
| | | ഹ്ലാദയൻ | ആഹ്ലാദിപ്പിച്ചുകൊണ്ടു് |
| | | ഉത്തിഷ്ഠതി, | ഉയരുന്നു. |

നൈശാനി സൎവ്വഭൂതാനി പ്രചരന്തി തതസ്തതഃ
യക്ഷരാക്ഷസസംഘാശ്ച രൌദ്രാശ്ച പിശിതാശനാഃ. 18

| | | | |
|---|---|---|---|
| "നൈശാനി | "രാത്രിസഞ്ചരിക്കുന്നവകളായ | രൌദ്രാഃ | ഭയങ്കരങ്ങളായ |
| സൎവ്വഭൂതാനി, | എല്ലാ പ്രാണികളും, | പിശിതാശനാഃ ച, | മാംസഭക്ഷകളായ പിശാചുക്കളും, |
| യക്ഷരാക്ഷസ-സംഘാഃ ച, | യക്ഷരാക്ഷസ ഗണങ്ങളും, | തതഃ തതഃ | അവിടവിടെ |
| | | പ്രചരന്തി." | സഞ്ചരിക്കുന്നു." |

ഏവമുക്ത്വാ മഹാതേജാ വിരരാമ മഹാമുനിഃ
സാധു സാധ്വിതി തം സൎവ്വേ ഋഷയോ ഹ്യഭ്യപൂജയൻ. 19

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | ഋഷയഃ സൎവ്വേ, | ഋഷികൾ എല്ലാവരും |
| ഉക്ത്വാ, | ഉരചെയ്തശേഷം | 'സാധു സാധു' ഇതി | 'നല്ലതു്, നല്ലതു്,' എന്നു |
| മഹാതേജാഃ | മഹാതേജസ്വിയായ | തം | അദ്ദേഹത്തെ |
| മഹാമുനിഃ | മാമുനി | അഭ്യപൂജയൻ | ഇപ്രകാരം കൊണ്ടാടി |
| വിരരാമ; | വിരമിച്ചു; | | |

കുശികാനാമയം വംശോ മഹാൻ ധൎമ്മപരഃ സദാ
ബ്രഹ്മോപമാ മഹാത്മാനഃ കുശവംശ്യാ വരോത്തമാഃ. 20

| | | | |
|---|---|---|---|
| കുശികാനാം | കുശികന്മാരുടെ | കുശവംശ്യാഃ | കുശവംശത്തിൽ പിറന്നവർ |
| അയം | ഈ | | |
| വംശഃ | വംശം | നരോത്തമാഃ; | ഏററം ശ്രേഷ്ഠതയുള്ളവരാകുന്നു; |
| സദാ | എന്നും | | |
| മഹാൻ, | ശ്ലാഘിക്കത്തക്കതും, | ബ്രഹ്മോപമാഃ | ബ്രഹ്മാവിന്നു സമാനന്മാർ; |
| ധൎമ്മപരഃ; | ധൎമ്മനിഷ്ഠയോടുകൂടിയതും തന്നെ; | മഹാത്മാനഃ. | മഹാത്മാക്കൾ. |

വിശേഷേണ ഭവാനേവ വിശ്വാമിത്രോ മഹായശാഃ
കൌശികീ ച സരിച്ശ്രേഷ്ഠാഃ കുലോദ്യോതകരീ തവ. 21

| | | | |
|---|---|---|---|
| "വിശ്വാമിത്രഃ | "വിശ്വാമിത്രനായ | സരിത്ശ്രേഷ്ഠാഃ | നദികളിൽവെച്ചു് ഉത്തമയായ |
| ഭവാൻ ഏവ | അവിടുന്നുതന്നെ | കൌശികീ ച | കൌശികിയും |
| മഹായശാഃ | മഹാകീൎത്തിശാലിയാണല്ലോ; | തവ | അവിടുത്തെ |
| വിശേഷേണ | വിശേഷിച്ചും | കുലോദ്യോതകരീ." | കുലത്തെ പ്രകാശിപ്പിക്കുന്നവൾ." |

ഇതി തൈർമ്മുനിശാർദ്ദൂലൈഃ പ്രശസ്തഃ കുശികാത്മജഃ
നിദ്രാമുപാഗമച്ഛ്രീമാനസ്തംഗത ഇവാംശുമാൻ. 22

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | കുശികാത്മജഃ | വിശ്വാമിത്രമുനി, |
| തൈഃ | ആ | അസ്തംഗതഃ | അസ്തമിച്ച |
| മുനിശാർദ്ദൂലൈഃ | മുനിവരന്മാരാൽ | അംശുമാൻ ഇവ | ആദിത്യനെന്നവണ്ണം, |
| പ്രശസ്തഃ | പുകഴ്ത്തപ്പെട്ട | നിദ്രാം | നിദ്രയെ |
| ശ്രീമാൻ | ശ്രീമാനായ | ഉപാഗമത്. | പ്രാപിച്ചു. |

രാമോഽപി സഹസൌമിത്രിഃ കിഞ്ചിദാഗതവിസ്മയഃ
പ്രശസ്യ മുനിശാർദ്ദൂലം നിദ്രാം സമുപസേവതേ. 23

| | | | |
|---|---|---|---|
| സഹ-സൌമിത്രിഃ | ലക്ഷ്മണസഹിതനായ | പ്രശസ്യ | പ്രശംസിച്ച്, |
| രാമഃ അപി, | ശ്രീരാമനും, | ആഗതവിസ്മയഃ | ആനന്ദഭരിതനായി |
| മുനിശാർദ്ദൂലം | ആ മുനിശ്രേഷ്ഠനെ | നിദ്രാം | നിദ്രയെ |
| കിഞ്ചിത് | തെല്ലൊന്ന് | സമുപസേവതേ. | പ്രാപിക്കയായി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ചതുസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിനാലാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1129).

# പഞ്ചത്രിംശഃ സർഗ്ഗഃ=മുപ്പത്തഞ്ചാം സർഗ്ഗം

[ഗംഗാപാർവ്വത്യോരുത്പത്തിഃ= ഗംഗയുടേയും പാർവ്വതിയുടേയും ഉത്പത്തി.]

ഉപാസ്യ രാത്രിശേഷം തു ശോണാകൂലേ സമാഹിതഃ
നിശായാം സുപ്രഭാതായാം വിശ്വാമിത്രോഽഭ്യഭാഷത. 1

| | | | |
|---|---|---|---|
| ശോണാകൂലേ | ശോണാനദീതീരത്തിൽ തന്നെ | സമാഹിതഃ | പരിശുദ്ധനായ |
| രാത്രിശേഷം | രാത്രിയുടെ ബാക്കി സമയത്തെ | വിശ്വാമിത്രഃ | വിശ്വാമിത്രമഹർഷി, |
| ഉപാസ്യ, | കഴിച്ചുകൂട്ടിയശേഷം, | നിശായാം | രാത്രി |
| | | സുപ്രഭാതായാം, | പുലർന്നാറെ, |
| | | അഭ്യഭാഷത. | ഇപ്രകാരം ഉരചെയ്തു. |

സുപ്രഭാതാ നിശാ രാമ പൂർവ്വാ സന്ധ്യാ പ്രവർത്തതേ
ഉത്തിഷ്ഠോത്തിഷ്ഠ ഭദ്രം തേ ഗമനായാഭിരോചയ. 2

| | | | |
|---|---|---|---|
| "രാമ! | "ഹേ രാമ! | ഉത്തിഷ്ഠ, ഉത്തിഷ്ഠ; | എഴുന്നേല്ക്കുക, എഴുന്നേല്ക്കുക; |
| നിശാ | രാത്രി | തേ | നിനക്ക് |
| സുപ്രഭാതാ; | നല്ലവണ്ണം പുലർന്നു; | ഭദ്രം! | മംഗളം! |
| പൂർവ്വാ സന്ധ്യാ | പ്രഭാതസന്ധ്യാകാലം | ഗമനായ | യാത്രക്കായി |
| പ്രവർത്തതേ; | തുടങ്ങിയിരിക്കുന്നു; | അഭിരോചയ." | ഒരുങ്ങുക." |

തച്ഛ്രുത്വാ വചനം തസ്യ കൃത്വാ പൌൎവ്വാഹ്നികീം ക്രിയാം
ഗമനം രോചയാമാസ വാക്യം ചേദമുവാച ഹ. 3

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിന്റെ | കൃത്വാ, | നിൎവ്വഹിച്ചു, |
| തത് | ആ | ഗമനം | യാത്രക്കായി |
| വചനം | വാക്യത്തെ | രോചയാമാസ; | ഒരുങ്ങി; |
| ശ്രുത്വാ, | കേട്ടു, | ഇദം | ഇപ്രകാരം |
| പൌൎവ്വാഹ്നികീം | രാവിലെ ചെയ്യേണ്ട | വാക്യം ച | വാക്യത്തേയും |
| ക്രിയാം | കൃത്യത്തെ [തായ | ഉവാച ഹ. | അരുളിച്ചെയ്തു. |

അയം ശോണഃ ശുഭജലോ ഗാധഃ പുളിനമണ്ഡിതഃ
കതരേണ പഥാ ബ്രഹ്മൻ സംതരിഷ്യാമഹേ വയം 4

| | | | |
|---|---|---|---|
| "അയം | ഈ | ബ്രഹ്മൻ! | ഹേ ബ്രാഹ്മണോത്തമ! |
| ശുഭജലം | പുണ്യതീൎത്ഥമാന്ന | കതരേണ | ഏതു |
| ശോണഃ | ശോണാനദി, [ത്; | പഥാ | മാൎഗ്ഗത്തിൽകൂടിയാണ് |
| ഗാധഃ; | അല്പജലത്തോടുകൂടിയ | വയം | നാം |
| പുളിനമണ്ഡിതഃ; | മണൽതിട്ടുകളാൽ ശോഭിക്കുന്നതു; | സംതരിഷ്യാമഹേ?" | കടക്കേണ്ടതു?" |

ഏവമുക്തസ്തു രാമേണ വിശ്വാമിത്രോഽബ്രവീദിദം
ഏഷ പന്ഥാ മയോദ്ദിഷ്ടോ യേന യാന്തി മഹൎഷയഃ. 5

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | "മഹൎഷയഃ | "ആ മഹൎഷിമാർ |
| ഏവം | ഇങ്ങിനെ | യേന | യാതൊരുവഴിയിൽകൂടി |
| ഉക്തഃ | ചോദിക്കപ്പെട്ട | യാന്തി, | പോകുന്നുവോ, |
| വിശ്വാമിത്രഃ | വിശ്വാമിത്രമഹൎഷി | ഏഷഃ | ആ ഈ |
| തു, | ആ സമയം, | പന്ഥാഃ | മാൎഗ്ഗംതന്നെയാണ് |
| ഇദം | ഇപ്രകാരം | മയാ | എന്നാൽ [ത്" |
| അബ്രവീത്; | ഉരചെയ്തു; | ഉദ്ദിഷ്ടഃ." | ഉദ്ദേശിക്കപ്പെട്ടിട്ടുള്ള |

തേ ഗത്വാ ദൂരമദ്ധ്വാനം ഗതേഽൎദ്ധദിവസേ തദാ
ജാഹ്നവീം സരിതാം ശ്രേഷ്ഠാം ദദൃശുൎമ്മുനിസേവിതാം. 6

| | | | |
|---|---|---|---|
| ദൂരം | വളരെ ദൂരം | തേ, | അവർ, [പ്പെട്ടതും |
| അദ്ധ്വാനം | വഴി | മുനിസേവിതാഃ | ഋഷികളാൽ വണങ്ങ |
| ഗത്വാ, | നടന്നശേഷം, | സരിതാം | നദികളിൽവെച്ച് |
| തദാ | അപ്പോൾ | ശ്രേഷ്ഠാം | ഉത്തമവും ആയ |
| അൎദ്ധദിവസേ | മദ്ധ്യാഹ്നസമയം | ജാഹ്നവീം | ഗംഗയെ |
| ഗതേ, | ആയപ്പോൾ, | ദദൃശുഃ. | കണ്ടു. |

താം ദൃഷ്ട്വാ പുണ്യസലിലാം ഹംസസാരസസേവിതാം
ബഭൂവുർമ്മുനയഃ സർവ്വേ മുദിതാഃ സഹരാഘവാഃ
തസ്യാസ്തീരേ തതശ്ചക്രുസ്തത്രാവാസപരിഗ്രഹം. 7

| | | | |
|---|---|---|---|
| പുണ്യസലിലാം | പരിപാവനജലമാന്നും | സർവ്വേ | എല്ലാവരും |
| ഹംസസാരസ-സേവിതാം | അരയന്നം മുതലായ ജലപക്ഷികളാൽ നിറഞ്ഞതും ആയ | മുദിതാഃ | സന്തുഷ്ടരായി |
| | | ബഭൂവുഃ; | ഭവിച്ചു; |
| | | തതഃ | ആ സമയം |
| | | തത്ര | അദ്ദിക്കിൽ |
| താം | അതിനെ | തസ്യാഃ | അതിൻെറ |
| ദൃഷ്ട്വാ | കണ്ട്, | തീരേ | തീരത്തിൽ |
| സഹരാഘവാഃ | രഘുകുലകുമാരന്മാരോടു കൂടിയ | ആവാസ-പരിഗ്രഹം ചക്രുഃ. | വിശ്രമത്തിന്നായുള്ള പ്രദേശത്തെ തീർച്ചപ്പെടുത്തുകയും ചെയ്തു. |
| മുനയഃ | മുനിമാർ | | |

തതഃ സ്നാത്വാ യഥാന്യായം സന്തർപ്യ പിതൃദേവതാഃ
ഹുത്വാ ചൈവാഗ്നിഹോത്രാണി പ്രാശ്യ ചാമൃതവദ്ധവിഃ 8
വിവിശുർജ്ജാഹ്നവീതീരേ ശുചൌ മുദിതമാനസാഃ
വിശ്വാമിത്രം മഹാത്മാനം പരിവാര്യ സമന്തതഃ. 9

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | പ്രാശ്യ ച | ഭുജിച്ചശേഷം |
| സ്നാത്വാ, | സ്നാനംചെയ്തു | ശുചൌ | പരിശുദ്ധമായ |
| പിതൃദേവതാഃ | പിതൃക്കളേയും ദേവന്മാരേയും | ജാഹ്നവീതീരേ | ഗംഗാതീരത്തിൽ |
| യഥാന്യായം | വിധിപ്രകാരം | മഹാത്മാനം | മഹാത്മാവായ |
| സന്തർപ്യ ച | തൃപ്തിച്ചു | വിശ്വാമിത്രം | ആ വിശ്വാമിത്രമഹർഷിയുടെ |
| അഗ്നി-ഹോത്രാണി | അഗ്നിഹോത്രങ്ങളെ | സമന്തതഃ | ചുററും |
| | | പരിവാര്യ | ഇരുന്നുകൊണ്ട് |
| ഹുത്വാ ഏവ, | ഹോമിച്ചു, | മുദിതമാനസാഃ | കുളുർത്ത മനസ്സോടുകൂടിയവരായി; |
| അമൃതവത് | അമൃതൊത്ത | | |
| ഹവിഃ | ഹവിസ്സിനെ | വിവിശുഃ. | വസിച്ചു. |

[പ്രസംഗവശാൽ പുണ്യതീർത്ഥാദികളെ പ്രാപിച്ചാൽ അവിടെ യഥാവസരം വസിച്ചു ദേവപിത്രാദിസന്തർപ്പണാർത്ഥം ദാനം ശ്രാദ്ധം മുതലായവ ചെയ്യേണ്ടതാണെന്നു സൂചന. എന്നാൽ പുണ്യതീർത്ഥസ്നാനാദിഫലംലഭിക്കുമെന്നും, തീർത്ഥാടനഫലം മാത്രം ഇല്ലെന്നും സ്മൃതി. ''തീർത്ഥം പ്രാപ്യപ്രസംഗേന സ്നാനം തീർത്ഥേ സമാചരൻ, സ്നാനജം ഫലമാപ്നോതി തീർത്ഥയാത്രാകൃതാം ന തു." എന്നു ശംഖസ്മൃതി.]

സംപ്രഹൃഷ്ടമനാ രാമോ വിശ്വാമിത്രമഥാബ്രവീത്
ഭഗവൻ ശ്രോതുമിച്ഛാമി ഗംഗാം ത്രിപഥഗാം നദീം 10
ത്രൈലോക്യം കഥമാക്രമ്യ ഗതാ നദനദീപതിം. 11

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ഗംഗാം | ഗംഗയെപ്പററി |
| സംപ്രഹൃഷ്ട-മനാഃ | ആഹ്ലാദമാൎന്ന ചിത്തത്തോടുകൂടിയവനായി, | അഥ | മുഴുവനും |
| വിശ്വാമിത്രം | വിശ്വാമിത്രമഹൎഷിയോടു് | ശ്രോതും | കേട്ടറിവാൻ |
| അബ്രവീതു്; | ചോദ്യംചെയ്തു; | ഇച്ഛാമി; | ഞാൻ ആഗ്രഹിക്കുന്നു; |
| ''ഭഗവൻ! | ''സ്വാമിൻ! | കഥം | എങ്ങിനെയാണു് |
| ത്രിപഥഗാം | മൂന്നുവഴിയായിഒഴുകുന്ന | ത്രൈലോക്യം | മൂന്നുലോകത്തേയും |
| നദീം | നദിയായ | ആക്രമ്യ | വ്യാപിച്ചു് |
| | | നദനദീപതിം | സമുദ്രത്തെ |
| | | ഗതാ? | ചേൎന്നതു്? |

ചോദിതോ രാമവാക്യേന വിശ്വാമിത്രോ മഹാമുനിഃ
വൃദ്ധിം ജന്മ ച ഗംഗായാ വക്തുമേവോപചക്രമേ. 12

| | | | |
|---|---|---|---|
| രാമവാക്യേന | ശ്രീരാമന്റെ വാക്കിനാൽ | ഗംഗായാഃ | ഗംഗയുടെ |
| ചോദിതഃ | പ്രേരിതനായ | ജന്മ ച | ഉല്പത്തിയേയും |
| മഹാമുനിഃ വിശ്വാമിത്രഃ | വിശ്വാമിത്രമഹൎഷി, | വൃദ്ധിം ഏവ | വൃദ്ധിയേയുംപററി |
| | | വക്തും | പറവാൻ |
| | | ഉപചക്രമേ. | ആരംഭിച്ചു. |

ശൈലേന്ദ്രോ ഹിമവാന്നാമ ധാതൂനാമാകരോ മഹാൻ
തസ്യ കന്യാദ്വയം രാമ രൂപേണാപ്രതിമം ഭുവി. 13

| | | | |
|---|---|---|---|
| "രാമ! | ''ഹേ രാമ! | തസ്യ | അദ്ദേഹത്തിന്നു് |
| ഹിമവാൻ | ഹിമവാൻ | ഭുവി | ലോകത്തിൽ |
| നാമ | എന്നതു് | രൂപേണ | രൂപംകൊണ്ടു് |
| ധാതൂനാം | എല്ലാലോഹങ്ങളുടേയും | അപ്രതിമം | തുല്യമററ |
| ആകരഃ | ഉത്പത്തിസ്ഥാനമായ | കന്യാദ്വയം | രണ്ടു കന്യകമാർ (ഉളവായി.) |
| മഹാൻ | വമ്പിച്ച | | |
| ശൈലേന്ദ്രഃ | പൎവ്വതരാജാവാകുന്നു; | | |

യാ മേരുദുഹിതാ രാമ തയോൎമ്മാതാ സുമധ്യമാ
നാമ്നാ തു മേനകാ നാമ പത്നീ ഹിമവതഃ പ്രിയാ. 14

| | | | |
|---|---|---|---|
| "രാമ | ''ഹേ രാമ! | നാമ | പ്രസിദ്ധയായ |
| മേരുദുഹിതാ | മഹാമേരുവിന്റെ [പുത്രി | സുമധ്യമാ | നല്ലാർമണിയായവളം, |
| ഹിമവതഃ | ഹിമവാന്റെ | യാ തു | യാതൊരുവളോ അപ്രകാരമുള്ള അവളം തന്നെയാണു് |
| പ്രിയാ | പ്രിയപ്പെട്ട | തയോഃ | അവരിരുവരുടേയും |
| പത്നീ; | ഭാൎയ്യയാകുന്നു; | മാതാ | മാതാവു്. |
| നാമ്നാ | പേരുകൊണ്ടു്, | | |
| മേനകാ | മേനകയെന്നു | | |

തസ്യാം ഗംഗാ സമഭവജ്ജ്യേഷ്ഠാ ഹിമവതഃ സുതാ
ഉമാ നാമ ദ്വിതീയാഭൂത് കന്യാ തസ്യൈവ രാഘവ. 15

| | |
|---|---|
| ''രാഘവ! | ഹേ രാഘവ! |
| തസ്യാം | അവളിൽ |
| ഗംഗാ, | ഗംഗ |
| ഹിമവതഃ | ഹിമവാന്ന് |
| ജ്യേഷ്ഠാ | മൂത്ത |
| സുതാ | മകളായി |
| സമഭവത് | ജനിച്ചു; |
| തസ്യ, | അദ്ദേഹത്തിന്നു്' |
| നാമ്നാ | പേരുകൊണ്ടു് |
| ഉമാ ഏവ, | ഉമ എന്നുവിളിക്കപ്പെട്ടുന്നവളും, |
| നാമ | പ്രസിദ്ധിപെററവളുമായ |
| ദ്വിതീയാകന്യാ | രണ്ടാമത്തെ പുത്രി |
| അഭൂത്. | ഉളവായി. |

അഥ ജ്യേഷ്ഠാം സുരാഃ സർവ്വേ ദേവതാർത്ഥചികീർഷയാ
ശൈലേന്ദ്രം വരയാമാസുർഗ്ഗംഗാം ത്രിപഥഗാം നദീം. 16

| | |
|---|---|
| "അഥ | അപ്രകാരമിരിക്കെ |
| സുരാഃ | ദേവന്മാർ |
| സർവ്വേ | എല്ലാവരും |
| ദേവതാർത്ഥചികീർഷയാ | ദേവന്മാരുടെ കാര്യങ്ങളെ നിവൃത്തിപ്പാൻ വേണ്ടി |
| ജ്യേഷ്ഠാം | ജ്യേഷ്ഠത്തിയും, |
| ത്രിപഥഗാം | മൂന്നു വഴിയിൽക്കൂടി ഗമിക്കുന്ന |
| നദീം | നദിയും ആയ |
| ഗംഗാം | ഗംഗയെ (തങ്ങൾക്കായി) |
| ശൈലേന്ദ്രം | പർവ്വതരാജാവോട് |
| വരയാമാസുഃ. | അപേക്ഷിച്ചു. |

ദദൌ ധർമ്മേണ ഹിമവാംസ്തനയാം ലോകപാവനീം
സ്വച്ഛന്ദപഥഗാം ഗംഗാം ത്രൈലോക്യഹിതകാമ്യയാ. 17

| | |
|---|---|
| "ഹിമവാൻ | "ഹിമവാൻ |
| ധർമ്മേണ, | ധർമ്മബുദ്ധിയാൽ, |
| ത്രൈലോക്യഹിതകാമ്യയാ | ത്രൈലോക്യത്തിന്നും നന്മചെയ്യാനുള്ള ആഗ്രഹത്താൽ, |
| തനയാം | പുത്രിയും |
| ലോകപാവനീം | ലോകത്തെ പരിശുദ്ധമാക്കുന്നവളും, |
| സ്വച്ഛന്ദപഥഗാം | തനിക്കു് ഇഷ്ടമുള്ള മാർഗ്ഗത്തിലൂടെഗമിക്കുന്ന[വളുമായ |
| ഗംഗാം | ഗംഗയെ |
| ദദൌ | (അവക്കായി)കൊടുത്തു. |

പ്രതിഗൃഹ്യ ത്രിലോകാർത്ഥം ത്രിലോകഹിതകാരിണഃ
ഗംഗാമാദായ തേഽഗച്ഛൻ കൃതാർത്ഥേനാന്തരാത്മനാ. 18

| | |
|---|---|
| "ത്രിലോകഹിതകാരിണഃ | ''മൂന്നുലോകത്തിന്നും നന്മചെയ്യുന്നവരായ |
| തേ | അവർ, |
| ത്രിലോകാർത്ഥം | ത്രിലോകത്തിന്നു [വേണ്ടി |
| ഗംഗാം | ഗംഗയെ |
| പ്രതിഗൃഹ്യ | സ്വീകരിച്ചു് |
| ആദായ | എടുത്തുകൊണ്ടു് |
| കൃതാർത്ഥേന | ആഗ്രഹം നിറവേറിയ |
| അന്തരാത്മനാ | ചിത്തത്തോടെ |
| അഗച്ഛൻ. | മടങ്ങിപ്പൊന്നു. |

യാ ചാന്യാ ശൈലദുഹിതാ കന്യാസീദ്രഘുനന്ദന
ഉഗ്രം സാ വ്രതമാസ്ഥായ തപസ്തേപേ തപോധനാ. 19

| | |
|---|---|
| ''രഘുനന്ദന! | ''ഹേ രഘുകുമാര! |
| അന്യാ | മറെറാരു |
| ശൈലദുഹിതാ | പൎവ്വതപുത്രിയായ |
| യാ | യാതൊരുവൾ |
| കന്യാ | കന്യകയായി |
| ആസീത്, | വൎത്തിച്ചിരുന്നുവോ, |
| സാ | അവൾ, |
| തപോധനാ | തപസ്സുതന്നെധനമായുള്ളവളായി, |
| ഉഗ്രം വ്രതം | കഠോരമായവ്രതാനുഷ്ഠാനത്തെ |
| ആസ്ഥായ ച | കൈക്കൊണ്ട് |
| തപഃ തേപേ. | തപസ്സുചെയ്തു- |

ഉഗ്രേണ തപസാ യുക്താം ദദൌ ശൈലവരഃ സുതാം
രുദ്രായാപ്രതിരൂപായ ഉമാം ലോകനമസ്കൃതാം. 20

| | |
|---|---|
| "ശൈലവരഃ | "ആ ഗിരിസത്തമൻ, |
| ഉഗ്രേണ | ഉഗ്രമായ |
| തപസായുക്താം | തപസ്സോടുകൂടിയവളായ |
| സുതാം ഉമാം | തൻെറപുത്രി ഉമയെ |
| ലോകനമസ്കൃതാം, | ലോകരാൽ വണങ്ങപ്പെട്ടവളായി, |
| അപ്രതിരൂപായ | തുല്യമില്ലാത്ത രൂപമാൎന്നവനായ |
| രുദ്രായ | രുദ്രദേവന്നായിക്കൊണ്ടു, |
| ദദൌ. | വിവാഹം ചെയ്തുകൊടുത്തു. |

ഏതേ തേ ശൈലരാജസ്യ സുതേ ലോകനമസ്കൃതേ
ഗംഗാ ച സരിതാം ശ്രേഷ്ഠാ ഉമാ ദേവീ ച രാഘവ. 21

| | |
|---|---|
| ''രാഘവ! | "ഹേ രാഘവ! |
| ഏതേ | ഇവരിരുവരും |
| ലോകനമസ്കൃതേ | ലോകരാൽ വണങ്ങപ്പെട്ടവർ; |
| തേ, | ആ രണ്ടുപേർ, |
| സരിതാം | നദികളിൽവെച്ചു |
| ശ്രേഷ്ഠാഗംഗാച | ഉത്തമമായ ഗംഗയും |
| ഉമാ ദേവീ ച | ഉമാദേവിയും, |
| ശൈലരാജസ്യ | പൎവ്വതരാജാവിൻെറ |
| സുതേ. | പുത്രിമാർ. |

ഏതത്തേ സൎവ്വമാഖ്യാതം യഥാ ത്രിപഥഗാ നദീ
ഖം ഗതാ പ്രഥമം താത ഗതിം ഗതിമതാം വര. 22

| | |
|---|---|
| ''ഗതിമതാം | "അഴകാൎന്ന ഗതിയുള്ളവരിൽവെച്ചു |
| വര | ഉത്തമനായ |
| താത! | ഉണ്ണി! |
| യഥാ | യാതൊരു കാരണത്താൽ |
| ത്രിപഥഗാ | മൂവഴിയായൊഴുകുന്ന |
| നദീ | ഗംഗാനദി |
| പ്രഥമം | ആദ്യം |
| ഖം | ആകാശത്തിലൂടെ |
| ഗതിം | മാൎഗ്ഗത്തെ |
| ഗതാ, | പ്രാപിച്ചുവോ, |
| ഏതതു് | ഇതിനെക്കുറിച്ചുള്ളതു് |
| സൎവ്വം | എല്ലാം |
| തേ | വത്സന്നുവേണ്ടി |
| ആഖ്യാതം. | എന്നാൽ പറയപ്പെട്ടു. |

സൈഷാ സുരനദീ രമ്യാ ശൈലേന്ദ്രസ്യ സുതാ തദാ
സുരലോകം സമാരൂഢാ വിപാപാ ജലവാഹിനീ. 23

| | | | |
|---|---|---|---|
| ''സാ | ''അപ്രകാരമുള്ള | ജലവാഹിനീ | വെള്ളംനിറഞ്ഞൊഴുകുന്ന |
| ഏഷാ | ഈ | സുരനദീ | ദേവനദിയായി, |
| രമ്യാ | അഴകാന്ന | തദാ | അക്കാലം |
| ശൈലേന്ദ്രസ്യ | പർവ്വതരാജാവിൻെറ | സുരലോകം | ദേവലോകത്തിൽ |
| സുതാ | പുത്രി, | സമാരൂഢാ. | ആരോഹണംചെയ്തു." |
| വിപാപാ | പാപരഹിതയായി, | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
പഞ്ചത്രിംശഃ സർഗ്ഗഃ = മുപ്പത്തഞ്ചാംസർഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 1152).

## ഷട്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിആറാം സർഗ്ഗം

[ദേവ്യാ ഉമയാകൃതഃ ദേവാനാമനപത്യതാശാപഃ = ഉമാദേവി ദേവന്മാരെ പുത്രന്മാരില്ലാത്തവരാകെന്നു ശപിക്കുന്നത്.]

ഉക്തവാക്യേ മുനൌ തസ്മിന്നുഭൌ രാഘവലക്ഷ്മണൌ
അഭിനന്ദ്യ കഥാം വീരൌ ഊചതുർമ്മുനിപുംഗവം. 1

| | | | |
|---|---|---|---|
| തസ്മിൻ മുനൌ | ആ മഹർഷി | ഉഭൌ | ഇരുവരും |
| ഉക്തവാക്യേ | ഇപ്രകാരം വാക്കുരചെയ്തുവേ, | കഥാം | ആ കഥയെ |
| വീരൌ | വീരന്മാരായ | അഭിനന്ദ്യ | ശ്ലാഘിച്ചു, |
| രാഘവലക്ഷ്മണൌ | ശ്രീരാമലക്ഷ്മണന്മാർ | മുനിപുംഗവം | മുനിവരനോടായി |
| | | ഊചതുഃ. | ഉരചെയ്തു. |

ധർമ്മയുക്തമിദം ബ്രഹ്മൻ കഥിതം പരമം ത്വയാ
ദുഹിതുഃ ശൈലരാജസ്യ ജ്യേഷ്ഠായാ വക്തുമർഹസി
വിസ്തരം വിസ്തരജ്ഞോഽസി ദിവ്യമാനുഷസംഭവം. 2

| | | | |
|---|---|---|---|
| ബ്രഹ്മൻ! | ഹേ ബ്രാഹ്മണോത്തമ! | ദിവ്യമാനുഷസംഭവം | ദേവലോകത്തിലും മനുഷ്യലോകത്തിലും ഉള്ള ഉല്പത്തിയെപ്പററി |
| ത്വയാ | ഭവാനാൽ | | |
| പരമം | അത്യന്തം | | |
| ധർമ്മയുക്തം | പുണ്യമായ | വിസ്തരം | വിസ്താരമായി |
| ഇദം | ഈ ചരിത്രം | വക്തും | പറവാൻ |
| കഥിതം | വർണ്ണിക്കപ്പെട്ടു; | അർഹസി | കനിഞ്ഞാലും; |
| ശൈലരാജസ്യ | പർവ്വതരാജാവിൻെറ | വിസ്തരജ്ഞഃ; | (അതിനെപററി)വിസ്തരിച്ചു അറിയുന്നവൻ |
| ജ്യേഷ്ഠായാഃ | മൂത്ത | | |
| ദുഹിതുഃ | പുത്രിയുടെ | അസി! | ആണല്ലോ ഭവാൻ! |

ത്രീൻ പഥോ ഹേതുനാ കേന പ്ലാവയേല്ലോകപാവനീ. 3

| | |
|---|---|
| കേന | എന്തൊരു |
| ഹേതുനാ | കാരണത്താലാണു്, |
| ലോകപാവനീ | ലോകത്തെ പരിശുദ്ധമാക്കുന്ന അവൾ, |
| ത്രീൻ | മൂന്നു |
| പഥഃ | വഴിയായി |
| പ്ലാവയേത് | ഒഴുകിയതു്? |

കഥം ഗംഗാ ത്രിപഥഗാ വിശ്രുതാ സരിദുത്തമാ
ത്രിഷു ലോകേഷു ധൎമ്മജ്ഞ കൎമ്മഭിഃ കൈഃ സമന്വിതാ. 4

| | |
|---|---|
| ധൎമ്മജ്ഞ! | ഹേ ധൎമ്മജ്ഞ! |
| ത്രിപഥഗാ | ത്രിപഥഗയായ |
| ഗംഗാ | ഗംഗ |
| കൈഃ | എപ്രകാരമുള്ള |
| കൎമ്മഭിഃ | കൎമ്മങ്ങളോടു |
| സമന്വിതാ? | കൂടിയവൾ? |
| കഥം | എങ്ങിനെ |
| ത്രിഷു | മൂന്നു |
| ലോകേഷു | ലോകങ്ങളിലും |
| സരിദുത്തമാ | നദികളിൽവെച്ചു് ശ്രേഷ്ഠയായി |
| വിശ്രുതാ?" | പ്രസിദ്ധിനേടി?" |

തഥാ ബ്രുവതി കാകുത്സ്ഥേ വിശ്വാമിത്രസ്തപോധനഃ
നിഖിലേന കഥാം സൎവ്വാമൃഷിമദ്ധ്യേ ന്യവേദയത് 5

| | |
|---|---|
| കാകുത്സ്ഥേ | കാകുത്സ്ഥൻ |
| തഥാ | ഇങ്ങിനെ |
| ബ്രുവതി | ഉരചെയ്യാറെ |
| തപോധനഃ | തപോനിധിയായ |
| വിശ്വാമിത്രഃ | വിശ്വാമിത്രമുനി, |
| നിഖിലേന | ഒട്ടൊഴിയാതെ (അതിനെക്കുറിച്ചുള്ള) |
| സൎവ്വാം | എല്ലാ |
| കഥാം | കഥയും |
| ഋഷിമദ്ധ്യേ | മുനികളുടെ സമക്ഷത്തിൽവെച്ചു് |
| ന്യവേദയത് | വഴിപോലെ പറഞ്ഞുകൊടുത്തു. |

പുരാ രാമകൃതോദ്വാഹോ നീലകണ്ഠോ മഹാതപാഃ
ദൃഷ്ട്വാ ച സ്പൃഹയാ ദേവീം മൈഥുനായോപചക്രമേ. 6

| | |
|---|---|
| രാമ! | "ഹേ രാമ! |
| പുരാ | പണ്ടൊരിക്കൽ |
| മഹാതപാഃ | മഹാതപസ്വിയായ |
| നീലകണ്ഠഃ ച | നീലകണ്ഠൻതന്നെ, |
| കൃതോദ്വാഹഃ | വിവാഹിതനായതില്പിന്നെ |
| ദേവീം ദൃഷ്ട്വാ, | ദേവിയെ കണ്ടു്, |
| സ്പൃഹയാ | ആശയോടെ |
| മൈഥുനായ | രതിക്രീഡക്കായി |
| ഉപചക്രമേ | ആരംഭിച്ചു. |

നീലകണ്ഠസ്യ ദേവസ്യ ദിവ്യം വൎഷശതം ഗതം
ന ചാപി തനയോ രാമ തസ്യാമാസീത് പരന്തപ. 7

| | |
|---|---|
| ''ദേവസ്യ | "ദേവനായ |
| നീലകണ്ഠസ്യ | നീലകണ്ഠന്നു് |
| ദിവ്യം വൎഷശതം | ദേവവൎഷങ്ങൾക്കു് ഒരു നൂറു് (ഇപ്രകാരം) |
| ഗതം | കഴിഞ്ഞു; |
| പരന്തപ! | പരന്തപനായ |
| രാമ! | രാമ! |
| അപി ച | എന്നിട്ടും, |
| തസ്യാം | അവളിൽ |
| തനയഃ | ഒരു പുത്രൻ |
| ആസീത് ന. | ഉണ്ടായില്ല. |

തതോ ദേവാഃ സമുദ്വിഗ്നാഃ പിതാമഹപുരോഗമാഃ
യദിഹോത്പദ്യതേ ഭൂതം കസ്തത് പ്രതിസഹിഷ്യതേ. 8

| | | | |
|---|---|---|---|
| "തതഃ | "അപ്പോൾ | കഃ | ഏവനാണ് |
| ,ഇഹ | 'ഇതിൽ | പ്രതി-സഹിഷ്യതേ | സഹിക്കുക? എന്നും |
| യത് | യാതൊരു | പിതാമഹ-പുരോഗമാഃ | ബ്രഹ്മാവ് മുമ്പായുള്ള |
| ഭൂതം | സന്തതി | ദേവാഃ | ദേവന്മാർ |
| ഉത്പദ്യതേ | പിറക്കുന്നുവോ, | സമുദ്വിഗ്നാഃ. | ഭയപ്പെട്ടു. |
| തത് | അതിനെ | | |

അഭിഗമ്യ സുരാഃ സർവ്വേ പ്രണിപത്യേദമബ്രുവൻ. 9

| | | | |
|---|---|---|---|
| "സുരാഃ | "ദേവന്മാർ | പ്രണിപത്യ | വണങ്ങി, |
| സർവ്വേ | എല്ലാവരും | ഇദം | ഇപ്രകാരം |
| അഭിഗമ്യ | അടുത്തുചെന്ന് | അബ്രുവൻ | ഉരചെയ്തു. |

ദേവദേവ മഹാദേവ ലോകസ്യാസ്യ ഹിതേ രത
സുരാണാം പ്രണിപാതേന പ്രസാദം കർത്തുമർഹസി. 10

| | | | |
|---|---|---|---|
| '''ദേവദേവ | "'അല്ലയോ ദേവന്മാർക്കും ദേവനായുള്ളോവേ | രത! | ആസക്തനായുള്ളോവേ |
| മഹാദേവ! | മഹാദേവ! | സുരാണാം | ദേവന്മാരായ ഞങ്ങളു |
| അസ്യ | ഈ | പ്രണിപാതേന | ഈ വണക്കംമൂലം [ടെ |
| ലോകസ്യ | ലോകത്തിന്റെ | പ്രസാദം കർത്തും അഹസി | പ്രസാദിച്ചരുളിയാലും |
| ഹിതേ | നന്മയിൽ | | |

ന ലോകാ ധാരയിഷ്യന്തി തവ തേജഃ സുരോത്തമ
ബ്രാഹ്മേണ തപസാ യുക്തോ ദേവ്യാ സഹ തപശ്ചര. 11

| | | | |
|---|---|---|---|
| "സുരോത്തമ | '''അല്ലയോ ദേവോ | ബ്രാഹ്മേണ | ബ്രഹ്മസംബന്ധമായ |
| ലോകാഃ | ലോകങ്ങൾ [ത്തമ! | തപസാ യുക്തഃ | തപസ്സു കയ്ക്കൊണ്ടവ |
| തവ | നിന്തിരുവടിയുടെ | ദേവ്യാ | ദേവിയോടും [നായി |
| തേജഃ | തേജസ്സിനെ | സഹ | കൂടി |
| ധാരയിഷ്യന്തി ന; | താങ്ങുകയില്ല | തപഃ ചര! | തപസ്സുചെയ്താലും! |

ത്രൈലോക്യഹിതകാമാർത്ഥം തേജസ്തേജസി ധാരയ
രക്ഷ സർവ്വാനിമാൻ ലോകാൻ നാലോകം കർത്തുമർഹസി. 12

| | | | |
|---|---|---|---|
| '''ത്രൈലോ-ക്യഹിത-കാമാർത്ഥം | "'മൂപ്പാരിന്റെയും നന്മയാകുന്ന ആഗ്രഹം നിറവേറുന്നതിന്നായി, | തേജഃ | നിന്തിരുവടിയുടെ [തേജസ്സിനെ |
| | | തേജസി | തേജോമയമായനിന്തിരുവടിയുടെ ശരീരത്തിൽതന്നെ |

| | | | |
|---|---|---|---|
| ധാരയ! | ധരിക്കേണമെ! | രക്ഷ! | രക്ഷിക്കേണമേ! [തെ |
| ഇമാൻ | ഈ | അലോകം | ലോകംതന്നെയില്ലാ |
| ലോകാൻ | ലോകങ്ങളെ | കർത്തും } അർഹസി ന. | ആക്കിക്കളയാതിരിക്കേണമേ! |
| സർവ്വാൻ | എല്ലാററിനേയും | | |

ദേവതാനാം വചഃ ശ്രുത്വാ സർവ്വലോകമഹേശ്വരഃ
ബാഢമിത്യബ്രവീത് സർവ്വാൻ പുനശ്ചേദമുവാച ഹ. 13

| | | | |
|---|---|---|---|
| "ദേവതാനാം | "ദേവന്മാരുടെ | 'ബാഢം,' | 'അങ്ങിനെതന്നേയാ [കട്ടെ,' |
| വചഃ ശ്രുത്വാ | വാക്കുകേട്ടു, | ഇതി | എന്നു |
| സർവ്വലോക- മഹേശ്വരഃ, } | എല്ലാലോകങ്ങൾക്കും മഹേശ്വരനായ ആ പരമശിവൻ, | അബ്രവീത്; | അരുളിച്ചെയ്തു; |
| | | പുനഃ | കൂടാതെ |
| | | ഇദം ച | ഇപ്രകാരവും |
| സർവ്വാൻ | എല്ലാവരോടും | ഉവാച ഹ. | അരുളിച്ചെയ്തു. |

ധാരയിഷ്യാമ്യഹം തേജസ്തേജസ്യേവ സഹോമയാ
ത്രിദശാഃ പൃഥിവീ ചൈവ നിർവ്വാണമധിഗച്ഛതു. 14

| | | | |
|---|---|---|---|
| '''അഹം | '''ഞാൻ | ധാരയിഷ്യാമി; | ധരിക്കാം; |
| ഉമയാ | ഉമയോടു | ത്രിദശാഃ | ഹേ ദേവന്മാരേ! |
| സഹ | കൂടി | പൃഥിവീ | ലോകം |
| തേജഃ | തേജസ്സിനെ | ച | ആസകലം |
| തേജസി ഏവ | തേജശ്ശരീരത്തിൽ തന്നെ | നിർവ്വാണഃ ഏവ | സൌഖ്യത്തെത്തന്നെ |
| | | അധിഗച്ഛതു. | പ്രാപിക്കട്ടെ. |

യദിദം ക്ഷുഭിതം സ്ഥാനാന്മമ തേജോ ഹ്യനുത്തമം
ധാരയിഷ്യതി കസ്തന്മേ ബ്രുവന്തു സുരസത്തമാഃ. 15

| | | | |
|---|---|---|---|
| ''യത് | ''യാതൊരു | ക്ഷുഭിതം ഹി, | ഭ്രഷ്ടമായിരിക്കുന്നുവോ, |
| ഇദം | ഈ | തത് | അതിനെ |
| മമ | എന്റെ | കഃ | ആരാകുന്നു |
| അനുത്തമം | ഉത്തമമായ | ധാരയിഷ്യതി? | ധരിപ്പാൻ പോകുന്നത് |
| തേജഃ | വീര്യം | സുരസത്തമാഃ! | വാനോർവരന്മാരെ! |
| സ്ഥാനാത് | അതിന്റെ സ്ഥാനത്തിൽനിന്നു | മേ | എന്നോടു |
| | | ബ്രുവന്തു.' | പറയുവിൻ.' |

ഏവമുക്താസ്തതോ ദേവാഃ പ്രത്യൂചുർവൃഷഭധ്വജം
യത്തേജഃ ക്ഷുഭിതം ഹ്യേതത് തദ്ധരാ ധാരയിഷ്യതി. 16

| | | | |
|---|---|---|---|
| ''ഏവം | ''ഇപ്രകാരം | വൃഷഭധ്വജം | വൃഷഭധ്വജനോടായി (പരമശിവനോടായി) |
| ഉക്താഃ | ഉരചെയ്യപ്പെട്ടവരായ | | |
| ദേവാഃ, | ദേവന്മാർ, | പ്രത്യൂചുഃ; | മറുപടിയുരച്ചു; |
| തതഃ | അപ്പോൾ | 'യത് | 'യാതൊരു |

| | | | |
|---|---|---|---|
| കൃതോദകഃ | (മററുള്ള പിതൃക്കൾക്കും)ഉദകക്രിയകളെ നിൎവ്വഹിച്ചവനായി | രാജാ | അരചനായി, |
| ശുചിഃ | പരിശുദ്ധനായി | സ്വപുരം | സ്വപുരത്തിലേക്ക് |
| മഹായശാഃ | ഏററംകീൎത്തിപൂണ്ട | പ്രവിവേശ | മടങ്ങിച്ചെന്നു; |
| | | സമൃദ്ധാൎത്ഥഃ | വിചാരമററവനായി |
| | | സ്വരാജ്യം | തന്റെ രാജ്യത്തെ |
| | | പ്രശശാസ ഹ. | പരിപാലിക്കയുംചെയ്തു |

പ്രമുമോദ ച ലോകസ്തം നൃപമാസാദ്യ രാഘവ
നഷ്ടശോകഃ സമൃദ്ധാൎത്ഥോ ബഭൂവ വിഗതജ്വരഃ. 19

| | | | |
|---|---|---|---|
| രാഘവ! | ഹേ രാഘവ! | പ്രമുമോദ, | സന്തോഷിച്ചു; |
| ലോകഃ | ലോകനിവാസിജനം, | സമൃദ്ധാൎത്ഥഃ ച | അൎത്ഥസമൃദ്ധിയോടു കൂടിയതായും |
| തം നൃപം | ആ രാജാവിനെ | വിഗതജ്വരഃ | ഭയരഹിതമായും |
| ആസാദ്യ | വീണ്ടുംപ്രാപിച്ച്, | ബഭൂവ. | വിളങ്ങി. |
| നഷ്ടശോകഃ | ദുഃഖമററതായി | | |

ഏഷ തേ രാമ ഗംഗായാ വിസ്തരോഽഭിഹിതോ മയാ
സ്വസ്തി പ്രാപ്നുഹി ഭദ്രം തേ സന്ധ്യാകാലോഽതിവൎത്തതേ. 20

| | | | |
|---|---|---|---|
| രാമ! | ഹേ രാമ! | സ്വസ്തി | നന്മയെ |
| ഗംഗായാഃ | ഗംഗയുടെ | പ്രാപ്നുഹി | പ്രാപിച്ചാലും; |
| ഏഷഃ വിസ്തരഃ | ഈ ചരിത്രം, | തേ | ഉണ്ണിക്കു |
| മയാ | എന്നാൽ | ഭദ്രം | മംഗളംഭവിക്കട്ടെ |
| തേ | വത്സനുവേണ്ടി | സന്ധ്യാകാലഃ | സന്ധ്യാകാലം |
| അഭിഹിതഃ | കഥിക്കപ്പെട്ടു; | അതിവൎത്തതേ | സമീപിക്കുന്നു. |

ധന്യം യശസ്യമായുഷ്യം പുത്ര്യം സ്വൎഗ്ഗ്യമഥാപി ച
യഃ ശ്രാവയതി വിപ്രേഷു ക്ഷത്രിയേഷ്വിതരേഷു ച
പ്രീയന്തേ പിതരസ്തസ്യ പ്രീയന്തേ ദൈവതാനി ച 21
ഇദമാഖ്യാനമവ്യഗ്രോ ഗംഗാവതരണം ശുഭം
യഃ ശൃണോതി ച കാകുത്സ്ഥ സൎവ്വാൻ കാമാനവാപ്നുയാത്
സൎവ്വേ പാപാഃ പ്രണശ്യന്തി ആയുഃ കീൎത്തിശ്ച വൎദ്ധതേ. 23

| | | | |
|---|---|---|---|
| കാകുത്സ്ഥ! | ഹേ കാകുത്സ്ഥ! | ഇദം | ഈ |
| യഃ | യാതൊരുവൻ | ആഖ്യാനം | ചരിത്രത്തെ |
| ധന്യം | ധനത്തെ തരുന്നതും | വിപ്രേഷു ച | ബ്രാഹ്മണൎക്കും |
| ആയുഷ്യം | ആയുസ്സിനെ തരുന്നതും | ക്ഷത്രിയേഷു ച | ക്ഷത്രിയൎക്കും |
| യശസ്യം | കീൎത്തിയെത്തരുന്നതും | ഇതരേഷു അപി | മററുള്ളവൎക്കും |
| പുത്ര്യം | സന്തതിയെ തരുന്നതും | ശ്രാവയതി | കേൾപ്പിക്കുന്നുവോ |
| സ്വൎഗ്ഗ്യം | സ്വൎഗ്ഗപ്രാപ്തികരവും | തസ്യ | അവന്റെ |
| ശുഭം അഥ | മംഗളകരവും ആയ | പിതരഃ | പിതൃക്കൾ |
| ഗംഗാവതരണം | ഗംഗാവതരണമായ | പ്രീയന്തേ; | തൃപ്തരായി ഭവിക്കുന്നു; |

| | |
|---|---|
| ദൈവതാനി ച | ദേവതകളും |
| പ്രീയന്തേ | സന്തോഷിക്കുന്നു; |
| അവ്യഗ്രഃ | ശ്രദ്ധയോടുകൂടിയവനായി |
| ശൃണോതി | കേൾക്കുന്നുവോ, അവൻ |
| സർവ്വാൻ | എല്ലാ |
| കാമാൻ ച | ആഗ്രഹങ്ങളേയും |
| അവാപ്നുയാത് | ലഭിക്കുന്നു; |
| സർവ്വേ | എല്ലാ |
| പാപാഃ | പാപങ്ങളും |
| പ്രണശ്യന്തി | നശിച്ചുപോകുന്നു; |
| ആയുഃ | ആയുസ്സ് |
| വർദ്ധതേ; | വർദ്ധിക്കുന്നു; |
| കീർത്തിഃ | കീർത്തിയും |
| ച. | അപ്രകാരംതന്നെ വർദ്ധിക്കുന്നു |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ചതുശ്ചത്വാരിംശഃ സർഗ്ഗഃ = നാല്പത്തിനാലാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1416.)

---

## പഞ്ചചത്വാരിംശഃ സർഗ്ഗഃ = നാല്പത്തിഅഞ്ചാം സർഗ്ഗം.

[ക്ഷീരോദമഥനം = പാലാഴിമഥനം.]

വിശ്വാമിത്രവചഃ ശ്രുത്വാ രാഘവഃ സഹലക്ഷ്മണഃ
വിസ്മയം പരമം ഗത്വാ വിശ്വാമിത്രമഥാബ്രവീത്. 1

| | |
|---|---|
| വിശ്വാമിത്രവചഃ ശ്രുത്വാ | വിശ്വാമിത്രവചനത്തെ കേട്ടു, |
| സഹലക്ഷ്മണഃ | ലക്ഷ്മണസഹിതനായ |
| രാഘവഃ | ശ്രീരാഘവൻ, |
| പരമം | ഏറ്റം |
| വിസ്മയം ഗത്വാ | ആശ്ചര്യം പൂണ്ടു, |
| വിശ്വാമിത്രം | വിശ്വാമിത്രമുനിയോടായി |
| അഥ | ഇപ്രകാരം |
| അബ്രവീത് | അരുളിച്ചെയ്തു. |

അത്യദ്ഭുതമിദം ബ്രഹ്മൻ കഥിതം പരമം ത്വയാ
ഗംഗാവതരണം പുണ്യം സാഗരസ്യാപി പൂരണം. 2

| | |
|---|---|
| "ബ്രഹ്മൻ | "വേദജ്ഞ! |
| ഗംഗാവതരണം | ഗംഗയെ കൊണ്ടുവന്നതിനെപ്പറ്റിയതും |
| സാഗരസ്യ | സമുദ്രത്തിലേക്ക് |
| പൂരണം അപി | ഒടുവിൽ ചെന്നുചേർന്നതും ആയ, |
| ത്വയാ | നിന്തിരുവടിയാൽ |
| കഥിതം | പറയപ്പെട്ട |
| ഇദം | ഇതു |
| അത്യദ്ഭുതം | അത്യാശ്ചര്യകരമായി |
| പരമം പുണ്യം | ഏറ്റം കൊണ്ടാടത്തക്കതായിരിക്കുന്നു. |

ക്ഷണഭൂതേവ നൌ രാത്രിഃ സംവൃത്തേയം മഹാമുനേ
ഇമാം ചിന്തയതോഃ സർവ്വാം നിഖിലേന കഥാം തവ. 3

| | |
|---|---|
| ''മഹാമുനേ! | "ഹേ മഹർഷേ! |
| തവ | അങ്ങുന്ന് അരുളിച്ചെ |
| ഇമാം | ഈ [യ്തതായ |
| കഥാം സർവ്വാം | കഥ മുഴുവനും |
| നിഖിലേന | ഒന്നും വിടാതെ |
| ചിന്തയതോഃ | ചിന്തിച്ചുകൊണ്ടുത ന്നെയിരിക്കുന്ന |
| നൌ | ഞങ്ങൾ ഇരുവർക്കും, |
| ഇയം രാത്രിഃ | ഈ രാത്രി |
| ക്ഷണഭൂതാ ഇവ | ഒരു നിമിഷമെന്നപോ |
| സംവൃത്താ.'' | കഴിഞ്ഞുകൂടി." [ലെ |

തസ്യ സാ ശർവ്വരീ സർവ്വാ സഹ സൌമിത്രിണാ തദാ
ജഗാമ ചിന്തയാനസ്യ വിശ്വാമിത്രകഥാം ശുഭാം. 4

| | |
|---|---|
| തദാ | അപ്പോൾ |
| സൌമിത്രിണാ | ലക്ഷ്മണനോടും |
| സഹ, | കൂടി, |
| ശുഭാം | പുണ്യകരമായ |
| വിശ്വാമിത്ര-കഥാം | വിശ്വാമിത്രമുനിയരുളിയ കഥയെക്കുറിച്ചു് |
| ചിന്തയാനസ്യ | സംഭാഷണംചെയ്തു കൊണ്ടിരുന്ന |
| തസ്യ | ആ ശ്രീരാമന്ന്, |
| സാ ശർവ്വരീസർവ്വാ | ആ രാത്രി മുഴുവനും |
| ജഗാമ | (സമയംപോയതറിയാതെതന്നെ)കഴിഞ്ഞു. |

തതഃ പ്രഭാതേ വിമലേ വിശ്വാമിത്രം മഹാമുനിം
ഉവാച രാഘവോ വാക്യം കൃതാഹ്നികമരിന്ദമഃ. 5

| | |
|---|---|
| തതഃ | അപ്പോൾ, |
| വിമലേ | ഏറ്റവും തെളിവാന്ന |
| പ്രഭാതേ | പ്രഭാതസമയത്തിൽ, |
| അരിന്ദമഃ | ശത്രുമർദ്ദനനായ |
| രാഘവഃ, | ശ്രീരാഘവൻ, |
| കൃതാഹ്നികം | അനുഷ്ഠാനങ്ങൾ കഴിച്ചു് വർത്തിച്ചിരുന്ന |
| വിശ്വാമിത്രം മഹാമുനിം' | വിശ്വാമിത്രമഹർഷിയോടായി |
| വാക്യം | ഇപ്രകാരം വാക്യത്തെ |
| ഉവാച | അരുളിച്ചെയ്തു. |

ഗതാ ഭഗവതീ രാത്രിഃ ശ്രോതവ്യം പരമം ശ്രുതം. 6

| | |
|---|---|
| ''രാത്രിഃ | ''രാത്രി |
| ഭഗവതീ | ഏറ്റവും കൊണ്ടാടത്തക്കവണ്ണം |
| ഗതാ; | കഴിഞ്ഞു; |
| പരമം | അവശ്യമായി |
| ശ്രോതവ്യം | അറിയേണ്ടതായുള്ളത് |
| ശ്രുതം | അറിയപ്പെട്ടു. |

തരാമ സരിതാം ശ്രേഷ്ഠാം പുണ്യാം ത്രിപഥഗാം നദീം
നൌരേഷാ ഹി സുഖാസ്തീർണ്ണാ ഋഷീണാം പുണ്യകർമ്മണാം
ഭഗവന്തമിഹ പ്രാപ്തം ജ്ഞാത്വാ ത്വരിതമാഗതാ. 7

| | |
|---|---|
| “ഭഗവന്തം | “ഭഗവാനെ |
| ഇഹ | ഇവിടെ |
| പ്രാപ്തം | എഴുന്നെള്ളിയിരിക്കുന്നവനായി |
| ജ്ഞാത്വാ | കേട്ടറിഞ്ഞു് |
| ത്വരിതം | തൽക്ഷണംതന്നെ, |
| പുണ്യകൎമ്മണാം | പുണ്യശീലന്മാരായ |
| ഋഷീണാം | ഋഷികളുടെ |
| സുഖാസ്തീൎണ്ണാ | സുഖമായ ആസനങ്ങളോടുകൂടിയതായ |
| നൌഃ | തോണി |
| ഏഷാ ഹി | ഇതാ |
| ആഗതാ; | കൊണ്ടുവരപ്പെട്ടിരിക്കുന്നു; |
| സരിതാം | നദികളിൽവെച്ചു് |
| ശ്രേഷ്ഠാം | ശ്രേഷ്ഠയും |
| പുണ്യാം | പരിപാവനയും ആയ |
| ത്രിപഥഗാം നദീം | ഗംഗാനദിയെ |
| തരാമ.” | നാം കടക്കുക.” |

തസ്യ തദ്വചനം ശ്രുത്വാ രാഘവസ്യ മഹാത്മനഃ
സന്താരം കാരയാമാസ സൎഷിസംഘഃ സരാഘവഃ 8

| | |
|---|---|
| തസ്യ | ആ |
| മഹാത്മനഃ | മഹാത്മാവായ |
| രാഘവസ്യ | ശ്രീരാഘവന്റെ |
| തദ്വചനം | ആ മൊഴി |
| ശ്രുത്വാ | കേട്ടു്, |
| സൎഷിസംഘഃ | മുനിഗണങ്ങളോടുകൂടിയവനായും, |
| സരാഘവഃ | ശ്രീരാഘവന്മാരോടുകൂടിയവനായും, |
| സന്താരം കാരയാമാസ | (നദിയുടെ)അക്കര കടത്തിച്ചു. |

ഉത്തരം തീരമാസാദ്യ സംപൂജ്യൎഷിഗണാംസ്തദാ
ഗംഗാകൂലേ നിവിഷ്ടാസ്തേ വിശാലാം ദദൃശുഃ പുരീം. 9

| | |
|---|---|
| തേ | അവർ, |
| ഉത്തരം | വടക്കെ |
| തീരം | കരയിൽ |
| ആസാദ്യ, | എത്തി, |
| തതഃ | അവിടെ |
| ഋഷിഗണാൻ | മഹൎഷിഗണങ്ങളെ |
| സംപൂജ്യ; | പൂജിച്ചശേഷം |
| ഗംഗാകൂലേ | ഗംഗാതീരത്തിൽ |
| നിവിഷ്ടാഃ | വസിച്ചിരുന്നവരായി, |
| വിശാലാം | വിശാലയെന്ന |
| പുരീം | നഗരത്തെ |
| ദദൃശുഃ | (കണ്ണിന്നെതിരിൽ) കണ്ടു. |

തതോ മുനിവരസ്തൂൎണ്ണം ജഗാമ സഹരാഘവഃ
വിശാലാം നഗരീം രമ്യാം ദൃഷ്ട്വാ സ്വൎഗ്ഗോപമാം തദാ. 10

| | |
|---|---|
| തദാ | അപ്പോൾ |
| സ്വൎഗ്ഗോപമാം | ദേവലോകസദൃശമായ |
| രമ്യാം | അഴകാൎന്ന |
| വിശാലാംനഗരീം | വിശാലാനഗരത്തെ |
| ദൃഷ്ട്വാ, | കണ്ടു്, |
| തതഃ | അങ്ങോട്ടു്, |
| തൂൎണ്ണം | വേഗത്തിൽ |
| മുനിവരഃ | മുനിശ്രേഷ്ഠൻ, |
| സഹരാഘവഃ | ശ്രീരാഘവന്മാരോടുംകൂടി |
| ജഗാമ. | എഴുന്നെള്ളി. |

അഥ രാമോ മഹാപ്രാജ്ഞോ വിശ്വാമിത്രം മഹാമുനിം
പപ്രച്ഛ പ്രാഞ്ജലിർഭൂത്വാ വിശാലാമുത്തമാം പുരീം. 11

| | | | |
|---|---|---|---|
| മഹാപ്രാജ്ഞഃ | അതിമേധാവിയായ | ഉത്തമാം | അത്യന്തം ശോഭിച്ചുകൊണ്ടിരുന്ന |
| രാമഃ | ശ്രീരാമൻ, | | |
| വിശ്വാമിത്രം | വിശ്വാമിത്ര | വിശാലാം | വിശാലായെന്ന |
| മഹാമുനിം, | മഹർഷിയെ നോക്കി, | പുരീം | പട്ടണത്തെക്കുറിച്ച് |
| പ്രാഞ്ജലിഃ ഭൂത്വാ | അഞ്ജലിബന്ധംചെയ്തുകൊണ്ട്, | അഥ | ഇങ്ങിനെ |
| | | പപ്രച്ഛ. | ചോദിച്ചു. |

കതരോ രാജവംശോഽയം വിശാലായാം മഹാമുനേ
ശ്രോതുമിച്ഛാമി ഭദ്രം തേ പരം കൌതൂഹലം ഹി മേ. 12

| | | | |
|---|---|---|---|
| "മഹാമുനേ! | "ഹേ മുനിവര! | മേ | എനിക്ക് |
| വിശാലായാം | വിശാലാനഗരത്തിൽ | പരം ഹി | അധികമായുള്ളതിനാൽ |
| അയം | ഇപ്പോഴുള്ളത് | ശ്രോതും | കേട്ടറിഞ്ഞുകൊൾവാൻ |
| കതരഃ | ഏതൊരു | | |
| രാജവംശഃ? | രാജവംശമാണ്? | ഇച്ഛാമി; | ഞാൻ പ്രാർത്ഥിക്കുന്നു; |
| കൌതൂഹലം | സംഗതികൾ അറിവാനുള്ള ആഗ്രഹം | തേ ഭദ്രം." | തിരുമനസ്സുണ്ടായി അരുളിച്ചെയ്താലും." |

തസ്യ തദ്വചനം ശ്രുത്വാ രാമസ്യ മുനിപുംഗവഃ
ആഖ്യാതും തത് സമാരേഭേ വിശാലായാഃ പുരാതനം. 13

| | | | |
|---|---|---|---|
| മുനിപുംഗവഃ | മുനിശ്രേഷ്ഠൻ, | വിശാലായാഃ | വിശാലാനഗരത്തിന്റെ |
| തസ്യ | ആ | | |
| രാമസ്യ | ശ്രീരാമന്റെ | തത് | പ്രസിദ്ധപ്പെട്ടതായ |
| തത് | ആ | പുരാതനം | പൂർവ്വവൃത്താന്തത്തെ |
| വചനം | വാക്ക | ആഖ്യാതും | വർണ്ണിപ്പാൻ |
| ശ്രുത്വാ, | കേട്ട്, | സമാരേഭേ | ആരംഭിച്ചു. |

ശ്രൂയതാം രാമ ശക്രസ്യ കഥാം കഥയതഃ ശുഭാം
അസ്മിൻ ഹി ദേശേ യദ്വൃത്തം തത്ത്വേന ശൃണു രാഘവ. 14

| | | | |
|---|---|---|---|
| "രാഘവ | "ഹേ രഘുകുലജാത! | ശക്രസ്യ | ഇന്ദ്രനെക്കുറിച്ചുള്ള, |
| രാമ! | രാമ! | ശുഭാം | കൊണ്ടാടത്തക്കതായ |
| ശ്രൂയതാം; | കേട്ടാലും; | കഥാം | വൃത്താന്തത്തേയും, |
| അസ്മിൻ | ഈ | തത്ത്വേന | ഉള്ളവണ്ണം |
| ദേശേ | സ്ഥലത്തിൽ | കഥയതഃ | വിവരിച്ചുരചെയ്യുന്നവനായ എന്നിൽനിന്ന് |
| യദ്വൃത്തം ഹി | യാതൊന്നു പണ്ടു നടന്നുവോ അതിനേയും' | | |
| | | ശൃണു. | ശ്രദ്ധിച്ചുകേട്ടുകൊൾക. |

പൂർവ്വം കൃതയുഗേ രാമ ദിതേഃ പുത്രാ മഹാബലാഃ
അദിതേശ്ച മഹാഭാഗ വീർയ്യവന്തഃ സുധാർമ്മികാഃ 15

| | | | |
|---|---|---|---|
| "മഹാഭാഗ, | "മഹാപുണ്യാത്മാവായ | മഹാബലാഃ | അതിബലവാന്മാരായിരുന്നു; |
| രാമ! | ഹേ രാമ! | അദിതേഃ ച | അദിതിദേവിയുടെ പുത്രന്മാരാകട്ടേ |
| പൂർവ്വം | പണ്ട് | വീർയ്യവന്തഃ; | മാഹാത്മ്യമേറിയവർ |
| കൃതയുഗേ | കൃതയുഗത്തിൽ | സുധാർമ്മികാഃ | പുകഴാർന്ന ധർമ്മിഷ്ഠന്മാർ. |
| ദിതേഃ | ദിതീദേവിയുടെ | | |
| പുത്രാഃ | പുത്രന്മാർ | | |

തതസ്തേഷാം നരവ്യാഘ്ര ബുദ്ധിരാസീന്മഹാത്മനാം
അമരാ വിജരാശ്ചൈവ കഥം സ്യാമ നിരാമയാഃ 16

| | | | |
|---|---|---|---|
| ''നരവ്യാഘ്ര! | "ഹേ പുരുഷോത്തമ! | വിജരാഃ ഏവ | മനോദുഃഖമകന്നവരായും |
| തതഃ | അക്കാലത്തിൽ | കഥം | എന്തുചെയ്താലാണ് |
| മഹാത്മനാം | അതിപ്രസിദ്ധന്മാരായ | സ്യാമ? | നാം ആയിത്തീരുക?' എന്നുള്ളതായ |
| തേഷാം | അവർക്കു, | ബുദ്ധിഃ | ആലോചന |
| 'അമരാഃ | 'മരണമില്ലാത്തവരായും | ആസീത്. | ഉണ്ടായി. |
| നിരാമയാഃ | രോഗമററവരായും | | |

തേഷാം ചിന്തയതാം രാമ ബുദ്ധിരാസീദ്വിപശ്ചിതാം
ക്ഷീരോദമഥനം കൃത്വാ രസം പ്രാപ്സ്യാമ തത്ര വൈ. 17

| | | | |
|---|---|---|---|
| ''രാമ! | ''ഹേ രാമ! | കൃത്വാ | ചെയ്തു, |
| ചിന്തയതാം | ആലോചിച്ചുകൊണ്ടിരുന്നവരായ | തത്ര വൈ | അതിൽനിന്നും |
| വിപശ്ചിതാം | ബുദ്ധിമാന്മാരായ | രസം | അമൃതത്തെ |
| തേഷാം | അവർക്കു | പ്രാപ്സ്യാമ,' | നാം ഭുജിക്കുക,' എന്നുള്ള |
| 'ക്ഷീരോദമഥനം | 'പാലാഴിമഥനത്തെ | ബുദ്ധിഃ | നിശ്ചയം |
| | | ആസീത്. | ഉളവായി. |

തതോ നിശ്ചിത്യ മഥനം യോക്ത്രം കൃത്വാ ച വാസുകിം
മന്ഥാനം മന്ദരം കൃത്വാ മമന്ഥുരമിതൌജസഃ. 18

| | | | |
|---|---|---|---|
| "അമിതൌജസഃ | ''അളവററ തേജസ്വികളായ അവർ | മന്ഥാനം | കടകോൽ |
| മഥനം | (ആ പാലാഴി) കടയുന്നതിന്ന് | കൃത്വാ, | ആക്കിക്കൊണ്ടും, |
| തതഃ | അക്കാലം | വാസുകിം | വാസുകിയെന്ന സർപ്പരാജാവിനെ |
| നിശ്ചിത്യ, | നിശ്ചയിച്ചു, | യോക്ത്രം ച | കയറായും |
| മന്ദരം | മന്ദരപർവ്വതത്തെ | കൃത്വാ, | എടുത്തും, |
| | | മമന്ഥുഃ. | കടഞ്ഞു. |

അഥ ദീർഘേണ കാലേന കാലാഗ്നിസദൃശം വിഷം
ഉദതിഷ്ഠന്നരശ്രേഷ്ഠ ഹാലാഹലമിതി ശ്രുതം. 19

| | |
|---|---|
| ''നരശ്രേഷ്ഠ! | ''ഹേ പുരുഷോത്തമ! |
| അഥ, | അങ്ങിനെ |
| ദീർഘേണ | ഏറെ |
| കാലേന, | കാലംചെന്നശേഷം, |
| കാലാഗ്നിസദൃശം | പ്രളയകാലാഗ്നിക്കൊ[ത്തതും |
| ഹാലാഹലം | ഹാലാഹലം |
| ഇതി | എന്ന് |
| ശ്രുതം | പ്രസിദ്ധമായതും ആയ |
| വിഷം | വിഷം |
| ഉദതിഷ്ഠത്. | (ആഴിയിൽനിന്നും) പൊന്തിവന്നു. |

സുരാസുരാശ്ച വിത്രസ്താ ദഗ്ദ്ധാസ്തേന വിഷാഗ്നിനാ
ശരണ്യം ശരണം ജഗ്മുർഭഗവന്തം മഹേശ്വരം. 20

| | |
|---|---|
| ''സുരാസുരാഃ ച | ''ദേവന്മാരും അസുര[ന്മാരും എല്ലാം |
| തേന | ആ |
| വിഷാഗ്നിനാ | വിഷത്തിന്റെ ഉഗ്രത കൊണ്ട് |
| ദഗ്ദ്ധാഃ, | സഹിപ്പാൻ കഴിയാത്തവരായി, |
| വിത്രസ്താഃ, | ദേഹംവിറച്ചുകൊണ്ട്, |
| ശരണ്യം | ശരണാഗതരക്ഷക[നായ |
| ഭഗവന്തം | ഭഗവാൻ |
| മഹേശ്വരം | പരമശിവനെ |
| ശരണം ജഗ്മുഃ. | ശരണം പ്രാപിച്ചു. |

അഥ ദേവാ മഹാദേവം ശങ്കരം ശരണാർത്ഥിനഃ
നത്വാ പശുപതിം രുദ്രം ത്രാഹി ത്രാഹീതി തുഷ്ടുവുഃ 21

| | |
|---|---|
| ''അഥ | ''അപ്പോൾ, |
| മഹാദേവം | പരമശിവനെ |
| ശരണാർത്ഥിനഃ | ശരണം പ്രാപിച്ചവ[രായ |
| ദേവാഃ, | ദേവന്മാർ, |
| ശങ്കരം | നന്മ ചെയ്യുന്നവനും |
| രുദ്രം | സ്തുത്യർഹനും ആയ |
| പശുപതിം | പശുപതിയെ |
| നത്വാ' | വണങ്ങി, |
| 'ത്രാഹി ത്രാഹി,' ഇതി | 'രക്ഷിച്ചരുളിയാലും രക്ഷിച്ചരുളിയാലും,' എന്ന് |
| തുഷ്ടുവുഃ. | പ്രാർത്ഥിച്ചു. |

ഏവമുക്തേഷു ദേവേഷു ദേവദേവേശ്വരഃ പ്രഭുഃ
പ്രാദുരാസീത് തതോഽത്രൈവ ശംഖചക്രധരോ ഹരിഃ 22

| | |
|---|---|
| ''ദേവേഷു | ''ദേവന്മാർ |
| ഏവം | ഇപ്രകാരം |
| ഉക്തേഷു, | പ്രാർത്ഥിച്ചപ്പോൾ, |
| തതഃ, | ആ സമയം, |
| അത്ര ഏവ, | അവിടെത്തന്നെ, |
| ദേവദേവേശ്വരഃ | ബ്രഹ്മരുദ്രാദികൾക്കും നിയന്താവായി |
| പ്രഭുഃ | ആദിമദ്ധ്യാന്തരഹിതനായ |
| ഹരിഃ | ശ്രീമഹാവിഷ്ണുഭഗവാൻ |
| ശംഖചക്രധരഃ | ശംഖചക്രധാരിയായി |
| പ്രാദുരാസീത്. | എഴുന്നെള്ളിയരുളി. |

ഉവാചൈനം സ്മിതം കൃത്വാ രുദ്രം ശൂലധരം ഹരിഃ
ദൈവതൈസ്ത്വം പ്രാൎത്ഥ്യമാനോ യത് പൂൎവ്വം സമുപാഗതം. 23

| | |
|---|---|
| "ഹരിഃ | "മഹാവിഷ്ണു, |
| ഏനം ശൂലധരം | ഈശ്ശൂലപാണിയായ |
| രുദ്രം | പരമശിവനെനോക്കി |
| സ്മിതം കൃത്വാ, | പുഞ്ചിരിപൂണ്ടു് |
| ഉവാച; | അരുളിച്ചെയ്തു; |
| 'പൂൎവ്വം | 'ആദ്യം |
| സമുപാഗതം | ഉളവായതു് |
| യത് | യാതൊന്നോ, അതിനെ |
| ദൈവതൈഃ | ദേവന്മാരാൽ [പ്പെററി |
| ത്വം | നിന്തിരുവടി |
| പ്രാൎത്ഥ്യമാനഃ | (ഇപ്രകാരം) പ്രാൎത്ഥിക്കപ്പെടുന്നു. |

തത് ത്വദീയം സുരശ്രേഷ്ഠ സുരാണാമഗ്രജോ ഹി യത്
അഗ്രപൂജാമിതി സ്മൃത്വാ ഗൃഹാണേദം വിഷം പ്രഭോ. 24

| | |
|---|---|
| '''പ്രഭോ, | '''എന്തും ചെയ്വാൻ ശക്തിയുള്ളവനായ, |
| സുരശ്രേഷ്ഠ! | ഹേ ദേവോത്തമ! |
| സുരാണാം | ദേവന്മാരിൽവെച്ചു് |
| അഗ്രജഃ | ആദ്യം ഉളവായവൻ |
| യത്, | എന്നുള്ളകാരണത്താൽ |
| തത്, | അതു് |
| ത്വദീയം; | അവിടുത്തെ ചേൎന്നതാ [കുന്നു; |
| ഹി | അതിനാൽ |
| ഇദം | ഈ |
| വിഷം | വിഷത്തെ |
| അഗ്രപൂജാം ഇതി | ആദ്യത്തെപൂജയെന്നു |
| സ്മൃത്വാ | അംഗീകരിച്ചു് |
| ഗൃഹാണ.' | കയ്ക്കൊണ്ടാലും.' |

ഇത്യുക്ത്വാ ച സുരശ്രേഷ്ഠസ്തത്രൈവാന്തരധീയത
ദേവതാനാം ഭയം ദൃഷ്ട്വാ ദേവദേവോ മഹേശ്വരഃ. 25
ഹാലാഹലം വിഷം സൎവ്വം സംജഹാരാമൃതോപമം
കൃത്വാഽല്പപിണ്ഡം പാണിസ്ഥം തദ്വിഷം ഭഗവാൻ ഹരഃ. 26

| | |
|---|---|
| "സുരശ്രേഷ്ഠഃ | "മഹാവിഷ്ണു |
| ഇതി ഉക്ത്വാ, | ഇപ്രകാരം അരുളിച്ചെയ്തശേഷം, |
| തത്ര ഏവ, | ഉടനെതന്നെ, |
| അന്തരധീയത; | അന്തൎദ്ധാനംചെയ്തു; |
| ച, | പിന്നെ |
| ദേവദേവഃ | ദേവദേവനും |
| ഹരഃ | ഭക്തജനങ്ങളുടെ പാപം നശിപ്പിക്കുന്നവനും |
| ഭഗവാൻ | ഭഗവാനുമായ |
| മഹേശ്വരഃ, | മഹേശ്വരൻ, |
| ദേവതാനാം | ദേവന്മാരുടെ |
| ഭയം ദൃഷ്ട്വാ, | കഷ്ടത്തെഓൎത്തു്, |
| ഹാലാഹലം | ഹാലാഹലം എന്ന |
| വിഷം സൎവ്വം | ആ വിഷത്തെമുഴുവനും |
| പാണിസ്ഥം | ഉള്ളങ്കയ്യിൽ അടങ്ങത്തക്ക |
| അല്പപിണ്ഡം | ചെറിയഉരുളയായി |
| അമൃതോപമം | അമൃതസമമാക്കി |
| കൃത്വാ, | ചെയ്തുകൊണ്ടു്, |
| തത് വിഷം | ആ വിഷത്തെ |
| സംജഹാര. | വിഴുങ്ങിക്കളഞ്ഞു. |

സർവ്വലോകഹിതാർത്ഥായ ഭഗവാൻ പരമേശ്വരഃ
കണ്ഠസ്ഥമകരോത് പ്രാശ്യ ലീലയാऽമരപൂജിതഃ. 27

| | | | |
|---|---|---|---|
| "അമരപൂജിതഃ" | ദേവന്മാരാൽകൊണ്ടാടപ്പെട്ട | ലീലയാ | നിഷ്പ്രയാസം |
| ഭഗവാൻ | ഭഗവാനായ | പ്രാശ്യ | (അതിനെ)വിഴുങ്ങി, |
| പരമേശ്വരഃ | പരമശിവൻ, | കണ്ഠസ്ഥം അകരോത്; | കഴുത്തിൽ തങ്ങി നിൎത്തിച്ചു. |
| സർവ്വലോകഹിതാർത്ഥായ, | എല്ലാ ലോകങ്ങൾക്കും നന്മചെയ്യുന്നതിന്നായി | | |

തതോ ദേവാസുരാസ്സർവ്വേ പ്രണമ്യ വൃഷഭധ്വജം
മന്ദരം പൂർവ്വവത് കൃത്വാ മമന്ഥുരമിതൌജസഃ. 28

| | | | |
|---|---|---|---|
| "അമിതൌജസഃ" | അളവററ തേജസ്സുള്ളവരായ | പ്രണമ്യ | നമസ്കരിച്ചു, |
| ദേവാസുരാഃ | ദേവന്മാർ,അസുരന്മാർ | തതഃ | പിന്നെ |
| സർവ്വേ, | എല്ലാവരും, | പൂർവ്വവത് | മുൻപോലെ |
| വൃഷഭധ്വജം | പരമശിവനെ | മന്ദരം കൃത്വാ | മന്ദരത്തെ എടുത്തു |
| | | മമന്ഥുഃ. | കടഞ്ഞു. |

പ്രവിവേശാഥ പാതാളം മന്ഥാനോ മന്ദരോത്തമഃ.
തതഃ പർവ്വതമൂലം തു പാതാളേ തു പ്രവേശിതം.

| | | | |
|---|---|---|---|
| അഥ | അപ്പോൾ | പ്രവിവേശ; | ആണ്ടുപോയി |
| മന്ഥാനഃ | കടകോലായ | പർവ്വതമൂലം തു | പർവ്വതത്തിന്റെ അടിയും |
| മന്ദരോത്തമഃ | മന്ദരഗിരിശ്രേഷ്ഠൻ | | |
| പാതാളം, | പാതാളത്തോളം | പാതാളേ തു | പാതാളത്തിൽതന്നെ |
| തതഃ | അവിടെനിന്നും | പ്രവേശിതം. | പൂന്തിക്കളഞ്ഞു. |

സുരാസുരാശ്ച നിശ്ചേഷ്ടാ ബഭൂവുഃ ക്ലേശവിഹ്വലാഃ
തതോ ദേവാസ്സഗന്ധർവ്വാസ്തുഷ്ടുവുർമ്മധുസൂദനം. 30

| | | | |
|---|---|---|---|
| സുരാസുരാഃ ച | ദേവന്മാരും അസുരന്മാരും | ബഭൂവുഃ; | ഭവിച്ചു; |
| ക്ലേശവിഹ്വലാഃ | മനസ്സിടിഞ്ഞവരായി | തതഃ ദേവാഃ | അപ്പോൾ ദേവന്മാർ |
| നിശ്ചേഷ്ടാഃ | ഒന്നുംപ്രവൃത്തിപ്പാൻ കഴിയാത്തവരായി | സഗന്ധർവ്വാഃ | ഗന്ധർവ്വന്മാരോടുംകൂടി |
| | | മധുസൂദനം | മഹാവിഷ്ണുഭഗവാനെ |
| | | തുഷ്ടുവുഃ | ഇപ്രകാരം സ്തുതിച്ചു. |

ത്വം ഗതിസ്സർവ്വഭൂതാനാം വിശേഷേണ ദിവൌകസാം
പാലയാസ്മാൻ മഹായോഗിൻ ഗിരിമുദ്ധർത്തുമർഹസി. 31

| | | | |
|---|---|---|---|
| മഹായോഗിൻ! | മററാക്കുംചെയ്യാൻ സാധിക്കാത്ത എന്തും തന്നെ സാധിപ്പാൻ ശക്തനായുള്ളോവെ! | ത്വം | നിന്തിരുവടി ഒരുവനാണല്ലൊ |
| | | ഗതിഃ | ആശ്രയം; |
| | | അസ്മാൻ | ഞങ്ങളെ |
| | | പാലയ; | കാത്തരുളിയാലും; |
| സർവ്വഭൂതാനാം | എല്ലാ പ്രാണികൾക്കും | ഗിരിം | പർവ്വതത്തെ |
| വിശേഷേണ | വിശേഷിച്ചും | ഉദ്ധർത്തും | മേല്പോട്ടുയർത്തുവാൻ |
| ദിവൌകസാം | ദേവന്മാക്കും | അർഹസി' | കനിഞ്ഞരുളിയാലും.' |

ഇതി ശ്രുത്വാ ഹൃഷീകേശഃ കച്ഛപം രൂപമാസ്ഥിതഃ
പൎവ്വതം പൃഷ്ഠതഃ കൃത്വാ വവൃധേ കൂൎമ്മരൂപധൃക്. 32

| | |
|---|---|
| ഹൃഷീകേശഃ | സൎവ്വേന്ദ്രിയപ്രേരകനായ മഹാവിഷ്ണുഭഗവാൻ, |
| ഇതി | ഇതിന്നു |
| ശ്രുത്വാ | അനുസരിച്ച്(കേട്ടു്) |
| കച്ഛപം | ആമയുടെ |
| രൂപം | രൂപത്തെ |
| ആസ്ഥിതഃ | കൈക്കൊണ്ടു്; |
| പൎവ്വതം | പൎവ്വതത്തെ |
| പൃഷ്ഠതഃ | മുതുകിൽ |
| കൃത്വാ, | കയററിക്കൊണ്ടു് |
| കൂൎമ്മരൂപധൃക് | കൂൎമ്മാവതാരമെടുത്തവനായി |
| വവൃധേ. | ഉയരെ പൊങ്ങിവന്നു |

സുരാസുരൈരനാക്രാന്ത ഉദ്ഗതോऽഥ നഗോത്തമഃ
നഗാഗ്രം പീഡയാമാസ വാമഹസ്തേന മാധവഃ. 33

| | |
|---|---|
| സുരാസുരൈഃ | ദേവാസുരന്മാരാലും |
| അനാക്രാന്തഃ | ഇളക്കപ്പെടുവാൻ കഴിയാതിരുന്ന |
| നഗോത്തമഃ | പൎവ്വതശ്രേഷ്ഠൻ |
| ഉദ്ഗതഃ | മേല്പോട്ടുപൊന്തിവന്നു; |
| അഥ | അപ്പോൾ |
| മാധവഃ | മാധവൻ |
| നഗാഗ്രം | മലയുടെ ശിഖരത്തെ |
| വാമഹസ്തേന | ഇടത്തെ കൈകൊണ്ടു് |
| പീഡയാമാസ | ഊന്നിപ്പിടിച്ചു. |

മമന്ഥ ദേവതാനാം ച മദ്ധ്യേ നാരായണോ ഹരിഃ 34

| | |
|---|---|
| നാരായണഃ | നാരായണനായ |
| ഹരിഃ ച | മഹാവിഷ്ണുവും |
| ദേവതാനാം | ദേവന്മാരുടെ |
| മദ്ധ്യേ | നടുവിൽനിന്നുകൊണ്ടു് |
| മമന്ഥ. | കടഞ്ഞു. |

അഥ വൎഷസഹസ്രേണ ജ്യേഷ്ഠാ നാമ വരാംഗനാ
ഉത്പപാത വരാരോഹാ സാഗ്രജൈരേവ കല്പിതാ 35

| | |
|---|---|
| അഥ | ഇപ്രകാരം |
| വൎഷസഹസ്രേണ | ആയിരം സംവത്സരങ്ങൾക്കുശേഷം, |
| സാഗ്രജൈഃ ഏവ | ആദ്യംഉളവായ 'ധന്വന്തരി' പാരിജാതം, ഐരാവതം, ഇവയോടുകൂടെ |
| കല്പിതാ | ഉണ്ടായവളും, |
| വരാരോഹാ | സൎവ്വാംഗസുന്ദരിയും |
| വരാംഗനാ | സൎവ്വമനോഹാരിണിയും ആയ |
| ജ്യേഷ്ഠാ | സ്ത്രീരൂപമെടുത്തവരിൽ ഒന്നാമത്തേവളായ 'ജ്യേഷ്ഠാഭഗവതി'എന്ന |
| നാമ | പേരോടുകൂടിയവൾ |
| ഉത്പപാത | പൊങ്ങിവന്നു. |

അഭവത് പാരിജാതാഖ്യോ വൃക്ഷ ഇന്ദ്രായ കല്പിതഃ
കാമധുക് സുരഭിശ്ചാഭൂച്ചതുൎദ്ദന്തോ മഹാഗജഃ. 36

| | |
|---|---|
| ഇന്ദ്രായ ച | ഇന്ദ്രന്നുവേണ്ടിത്തന്നെ |
| ചതുൎദ്ദന്തഃ | നാൽക്കൊമ്പനായ |
| മഹാഗജഃ | ഐരാവതമഹാഗജം |
| കല്പിതഃ | ഉളവായി |
| പാരിജാതാഖ്യഃ | പാരിജാതമെന്ന |
| വൃക്ഷഃ | വൃക്ഷം |
| അഭവത് | ഉണ്ടായി; |
| കാമധുക് | മനസ്സുകൊണ്ടു നിനച്ചതിനെ തരുന്നതായ |
| സുരഭിഃ | സുരഭിയെന്ന പശു |
| അഭൂത്. | ഉളവായി. |

അഥ വൎഷസഹസ്രേണ ആയുൎവ്വേദമയഃ പുമാൻ
ഉദതിഷ്ഠത് സ ധൎമ്മാത്മാ സദണ്ഡഃ സകമണ്ഡലുഃ
തദാ ധന്വന്തരിൎന്നാമാപ്സരസശ്ച സുവൎച്ചസഃ 37

| | |
|---|---|
| ''തദാ | "അപ്പോൾ |
| വൎഷ– സഹസ്രേണ | ആയിരം കൊല്ലങ്ങൾക്കശേഷം |
| സഃ | ഏററവും പ്രസിദ്ധിയാൎന്ന |
| ധന്വന്തരിഃ | ധന്വന്തരി |
| നാമ | എന്ന പേർപൂണ്ടു വിളങ്ങുന്ന |
| പുമാൻ | പുരുഷനും |
| ആയുൎവ്വേദമയഃ | ആയുൎവ്വേദം മൂൎത്തീകരിച്ചവനും, |
| സദണ്ഡഃ | ഒരു കയ്യിൽദണ്ഡോടു കൂടിയവനും |
| സകമണ്ഡലുഃ | ഒരു കയ്യിൽ കമണ്ഡലുവോടുകൂടിയവനും ആയ |
| ധൎമ്മാത്മാ | പരോപകാരതല്പരനായ ദേവൻ |
| ഉദതിഷ്ഠത് | ഉയരെ പൊങ്ങിവന്നു; |
| അഥ ച | അനന്തരം വന്നവർ തന്നേയാകുന്നു |
| സുവൎച്ചസഃ | ദിവ്യതേജസ്സാൎന്നവരായ |
| അപ്സരസഃ | അപ്സരസ്ത്രീകൾ. |

അപ്സു നിൎമ്മഥനാദേവ രസാത് തസ്മാദ്വരസ്ത്രിയഃ
ഉത്പേതുൎമ്മനുജശ്രേഷ്ഠ തസ്മാദപ്സരസോഽഭവൻ. 38

| | |
|---|---|
| ''മനുജശ്രേഷ്ഠ! | ''ഹേ,പുരുഷോത്തമ! |
| അപ്സു | ജലത്തിൽ |
| നിൎമ്മഥനാത് | കടഞ്ഞുണ്ടായ |
| തസ്മാത് | ആ |
| രസാത് ഏവ | രസത്തിൽനിന്നുതന്നെ |
| വരസ്ത്രിയഃ | സ്ത്രീരത്നങ്ങൾ |
| ഉത്പേതുഃ; | ഉളവായി; |
| തസ്മാത് | അതിനാൽ (അവർ) |
| അപ്സരസഃ | 'അപ്സരസ്സുകൾ' എന്നു |
| അഭവൻ. | അറിയപ്പെടുന്നു. |

ഷഷ്ടിഃ കോട്യോഽഭവംസ്താസാമപ്സരാണാം സുവൎച്ചസാം
അസംഖ്യേയാസ്തു കാകുത്സ്ഥ യാസ്താസാം പരിചാരികാഃ. 39

| | |
|---|---|
| ''കാകുത്സ്ഥ | ''ഹേ കാകുത്സ്ഥ! |
| താസാം | ആ |
| സുവൎച്ചസാം | അതിതേജസ്വിനികളായ |
| അപ്സരാണാം | അപ്സരസ്സുകളുടെ |
| ഷഷ്ടിഃ | അറുപതു |
| കോട്യഃ | കോടിസംഖ്യ |
| അഭവൻ | ഉളവായി. |
| താസാം | അവരുടെ |
| പരിചാരികാഃ | ദാസിമാരായി ഉണ്ടായവർ |
| യാഃ തു | യാതൊരുവരോ, അവർ, |
| അസംഖ്യേയാഃ. | എണ്ണമററവർ. |

ന താഃ സ്മ പ്രതിഗൃഹ്ണന്തി സൎവ്വേ തേ ദേവദാനവാഃ
അപ്രതിഗ്രഹണാദേവ താ വൈ സാധാരണാഃ സ്മൃതാഃ. 40

| | |
|---|---|
| "തേ | "ആ |
| ദേവദാനവാഃ | ദേവന്മാരും അസുരന്മാരും |
| സൎവ്വേ | ആരും |
| താം | അവരെ |
| ന പ്രതി ഗൃഹ്ണന്തിസ്മ | വിവാഹം കഴിക്കാതിരുന്നു; |
| അപ്രതിഗ്രഹണാത് ഏവ | ആരുംകയ്യേല്ക്കാത്ത കാരണത്താൽതന്നെ |
| താഃ | അവർ |
| സാധാരണാഃ വൈ | പൊതുവിലുള്ളവരായി |
| സംമൃതാഃ. | കരുതപ്പെട്ടു. |

വരുണസ്യ തതഃ കന്യാ വാരുണീ രഘുനന്ദന
ഉത്പപാത മഹാഭാഗാ മാർഗ്ഗമാണാ പരിഗ്രഹം. 41

| | |
|---|---|
| രഘുനന്ദന | രഘുനന്ദന! |
| തതഃ | അനന്തരം |
| വരുണസ്യ | വരുണദേവന്റെ |
| കന്യാ | മകളായ |
| വാരുണീ | വാരുണിയെന്നവൾ, |
| പരിഗ്രഹം | ഒരു ഭർത്താവിനെ |
| മാർഗ്ഗമാണാ | യാചിച്ചുകൊണ്ടു് |
| മഹാഭാഗാ | പതിവ്രതാശിരോമണിയായി |
| ഉത്പപാത. | പൊങ്ങിവന്നു. |

ദിതേഃ പുത്രാ ന താം രാമ ജഗൃഹുർവ്വരുണാത്മജാം
അദിതേസ്തു സുതാ വീര ജഗൃഹുസ്താമനിന്ദിതാം. 42

| | |
|---|---|
| രാമ! | ഹേ രാമ |
| ദിതേഃ | ദിതീദേവിയുടെ |
| പുത്രാഃ | പുത്രന്മാർ |
| താം | ആ |
| വരുണാത്മജാം | വരുണപുത്രിയെ |
| ജഗൃഹുഃ ന; | അംഗീകരിച്ചില്ല; |
| തു, | എങ്കിലും |
| വീര! | ഹേ വീര! |
| അദിതേഃ | അദിതിദേവിയുടെ |
| സുതാഃ | പുത്രന്മാർ |
| അനിന്ദിതാം | ദോഷരഹിതയായ |
| താം | അവളെ |
| ജഗൃഹുഃ | സ്വീകരിച്ചു. |

അസുരാസ്തേന ദൈതേയാസ്സുരാസ്തേനാദിതേഃ സുതാഃ
ഹൃഷ്ടാഃ പ്രമുദിതാശ്ചാസൻ വാരുണീഗ്രഹണാത് സുരാഃ. 43

| | |
|---|---|
| തേന ച | അക്കാരണത്താൽ |
| ദൈതേയാഃ | ദിതിപുത്രന്മാർ [തന്നെ |
| അസുരാഃ | അസുരന്മാരെന്നു പറയപ്പെടുന്നു; |
| തേന | അതേ കാരണത്താൽ |
| അദിതേഃ | അദിതിയുടെ |
| സുതാഃ | പുത്രന്മാരും |
| സുരാഃ; | സുരന്മാരെന്നു പറയ |
| സുരാഃ | സുരന്മാർ [പ്പെടുന്നു; |
| വാരുണീഗ്രഹണാത് | വരുണപുത്രിയെ പരിഗ്രഹിച്ചതിനാൽ |
| പ്രമുദിതാഃ | അതിസന്തുഷ്ടന്മാരായി |
| ഹൃഷ്ടാഃ | ഉത്സാഹമുള്ളവരായി |
| ആസൻ. | ഭവിച്ചു. |

ഉച്ചൈഃശ്രവാ ഹയശ്രേഷ്ഠോ മണിരത്നം ച കൌസ്തുഭം
ഉദതിഷ്ഠന്നരശ്രേഷ്ഠ സോമദേവസ്തഥൈവ ച. 44

| | |
|---|---|
| നരശ്രേഷ്ഠ! | ഹേ പുരുഷോത്തമ! |
| ഹയശ്രേഷ്ഠഃ | കുതിരകളിൽവെച്ച് ഉത്തമമായ |
| ഉച്ചൈഃശ്രവാഃ | ഉച്ചൈഃശ്രവസ്സും, |
| കൌസ്തുഭം | കൌസ്തുഭം എന്ന |
| മണിരത്നം ച | ഉത്തമരത്നവും, |
| തഥാ ഏവ | അവ്വണ്ണം തന്നെ |
| സോമദേവഃ ച | ചന്ദ്രഭഗവാനും |
| ഉദതിഷ്ഠൻ. | ഉളവായി. |

തുരഗം ദേവരാജായ കൌസ്തുഭം കേശവായ ച
മഹാദേവായ സോമം തു കല്പയാമാസുരീശ്വരാഃ
ധന്വന്തരിർമ്മഹാതേജാ ലോകരക്ഷണതത്പരഃ
ആയുർവ്വേദമയോ രാമ തഥാ സാധാരണഃ സ്മൃതഃ. 45

| | | | |
|---|---|---|---|
| “ഈശ്വരാഃ | “ദേവന്മാർ | തഥാ | ആകയാൽ, |
| തുരഗം | കുതിരയെ | മഹാതേജഃ | മഹാതേജസ്വിയും |
| ദേവരാജായ തു, | ദേവേന്ദ്രന്നായ്ക്കൊണ്ടും, | ലോകരക്ഷണ-തത്പരഃ | ലോകരക്ഷണതല്പരനും |
| കൌസ്തുഭം | കൌസ്തുഭരത്നത്തെ | ആയുർവ്വേദമയഃ | ആയുർവ്വേദസ്വരൂപിയും ആയ |
| കേശവായ ച, | കേശവന്നായ്ക്കൊണ്ടും, | ധന്വന്തരിഃ | ധന്വന്തരിമൂർത്തി |
| സോമം | ചന്ദ്രനെ | സാധാരണഃ | പൊതുവിലുള്ളവനെ |
| മഹാദേവായ, | മഹാദേവന്നായ്ക്കൊണ്ടും | സ്മൃതഃ | വിചാരിക്കപ്പെട്ടു.[ന്ന് |
| കല്പയാമാസുഃ; | കല്പിച്ചു. | | |
| രാമ! | ഹേ രാമ! | | |

സുരാസുരാശ്ച ഗന്ധർവ്വാഃ ക്ഷോഭയാമാസുരംബുധിം. 46

| | | | |
|---|---|---|---|
| “സുരാസുരാഃ | “ദേവന്മാരും അസുരന്മാരും | അംബുധിം | ആഴിയെ |
| ഗന്ധർവ്വാഃ | ഗന്ധർവ്വന്മാരും | ക്ഷോഭയാമാസുഃ. | വീണ്ടും കടഞ്ഞു. |

തതോ ദീർഘേണ കാലേന ചോത്പന്നാ കമലാലയാ
അതീവ രൂപസമ്പന്നാ പ്രഥമേ വയസി സ്ഥിതാ. 47

| | | | |
|---|---|---|---|
| “തതഃ | “അതിന്നുശേഷം | പ്രഥമേ | ഇളം |
| ദീർഘേണ | വളരെ | വയസി | പ്രായത്തിൽതന്നെ |
| കാലേന | കാലം കഴിഞ്ഞതിൽ | സ്ഥിതാ, | വർത്തിക്കുന്നവളും ആയ |
| അതീവ | അത്യന്തം [പിന്നെ, | കമലാലയാ ച | താമരമലർമങ്കയും |
| രൂപസമ്പന്നാ, | സൌന്ദര്യയുക്തയും, | ഉത്പന്നാ. | പ്രത്യക്ഷപ്പെട്ടു. |

സർവ്വാഭരണപൂർണ്ണാംഗീ സർവ്വലക്ഷണലക്ഷിതാ
മകുടാംഗദചിത്രാംഗീ നീലകുഞ്ചിതമൂർദ്ധജാ. 48

| | | | |
|---|---|---|---|
| “സർവ്വാഭരണ-പൂർണ്ണാംഗീ; | “സകലവിധആഭരണങ്ങളെക്കൊണ്ടും പൂർണ്ണമായി വിളങ്ങുന്ന അവയവങ്ങളോടുകൂടിയവളും; | മകുടാംഗദ-ചിത്രാംഗീ; | കിരീടം, തോൾവളകളിവയെക്കൊണ്ട് ആശ്ചര്യപ്പെടത്തക്ക അംഗശോഭയാർന്നവളും; |
| സർവ്വലക്ഷണ-ലക്ഷിതാ; | സകല ശുഭലക്ഷണങ്ങളും തികഞ്ഞവളും; | നീലകുഞ്ചിത-മൂർദ്ധജാ; | കറുത്തു ചുരുണ്ടുള്ള കേശപാശത്തോടുകൂടിയവളും; |

തപ്തഹാടകസങ്കാശാ മുക്താഭരണഭൂഷിതാ
ചതുർഭുജാ മഹാദേവീ പദ്മഹസ്താ വരാനനാ. 49

| | | | |
|---|---|---|---|
| ‘‘മഹാദേവീ | ‘‘അത്ര ഉത്കൃഷ്ടമായ ദേവി | ചതുർഭുജാ; | നാലുഭുജങ്ങളാർന്നവൾ; |
| തപ്തഹാടക- സങ്കാശാ; | ഉരുക്കിയ തങ്കമൊത്ത മേനിയോടുകൂടിയവൾ | പദ്മഹസ്താ; | താമരമലർ കൈകളിലാർന്നവൾ; |
| ‘‘മുക്താഭരണ- ഭൂഷിതാ, | മുത്തുമാലകളണിഞ്ഞവൾ; | വരാനനാ. | അതിശോഭയുള്ള മുഖമാർന്നവൾ. |

സാ ച ദേവീ തഥോത്പന്നാ പദ്മാ ശ്രീർല്ലോകപൂജിതാ
സാ പദ്മാ പദ്മനാഭസ്യ യയൌ വക്ഷഃസ്ഥലം ഹരേഃ. 50

| | | | |
|---|---|---|---|
| ‘‘തഥാ ഉത്പന്നാ | ‘‘അപ്രകാരംതന്നെ ആവിർഭവിച്ച | സാ | ആ |
| സാ ദേവീ | ആ ദേവി, | പദ്മാ | മലർമങ്ക |
| ലോകപൂജിതാ | ലോകരാൽ പൂജിക്കപ്പെട്ട | പദ്മനാഭസ്യ | ശ്രീ പദ്മനാഭനായ |
| പദ്മാ | മലർമങ്കയായ | ഹരേഃ | മഹാവിഷ്ണുവിന്റെ |
| ശ്രീഃ ച, | മഹാലക്ഷ്മിതന്നെ; | വക്ഷഃസ്ഥലം | തിരുമാറിടത്തെ |
| | | യയൌ. | പ്രാപിച്ചു. |

ഉദതിഷ്ഠന്നരശ്രേഷ്ഠ തഥൈവാമൃതമുത്തമം. 51

| | | | |
|---|---|---|---|
| ‘‘നരശ്രേഷ്ഠ! | ‘‘ഹേ പുരുഷശ്രേഷ്ഠ! | ഉത്തമം | ശ്രേഷ്ഠമായ |
| തഥാ ഏവ | അതിന്നുശേഷം | അമൃതം | അമൃതം |
| | | ഉദതിഷ്ഠത്. | ഉത്പന്നമായി |

അഥ തസ്യ കൃതേ രാമ മഹാനാസീത് കുലക്ഷയഃ
അദിതേസ്തു തതഃ പുത്രാ ദിതേഃ പുത്രാനസൂദയൻ. 52

| | | | |
|---|---|---|---|
| ‘‘അഥ | ‘‘അതിൽപിന്നെ | തതഃ തു | അതിനാൽതന്നെ |
| രാമ! | ഹേ രാമ! | അദിതേഃ | അദിതിയുടെ |
| തസ്യ കൃതേ | ആ അമൃതത്തിന്നുവേണ്ടി | പുത്രാഃ | പുത്രന്മാരായദേവന്മാർ |
| മഹാൻ | വമ്പിച്ചതായ | ദിതേഃ പുത്രാൻ | ദിതിയുടെ പുത്രന്മാരായ അസുരന്മാരെ |
| കുലക്ഷയഃ | കുലനാശം | അസൂദയൻ. | കൊന്നൊടുക്കി. |
| ആസീത്; | ഉണ്ടായി; | | |

ഏകതോഽഭ്യാഗമൻ സർവ്വേ ഹ്യസുരാ രാക്ഷസൈഃ സഹ
യുദ്ധമാസീന്മഹാഘോരം വീര ത്രൈലോക്യമോഹനം. 53

| | | | |
|---|---|---|---|
| ‘‘വീര! | ‘‘ഹേ വീര! | അഭ്യാഗമൻ; | നിന്നെതിർത്തു. |
| അസുരാഃ | അസുരന്മാർ | മഹാഘോരം | മഹാഘോരവും |
| സർവ്വേ ഹി | എല്ലാവരുംതന്നെ | ത്രൈലോക്യ മോഹനം | മൂന്നുലോകത്തേയും ഭ്രമിപ്പിക്കുന്നതും ആയ |
| രാക്ഷസൈഃ സഹ | രാക്ഷസന്മാരോടുംകൂടി | യുദ്ധം | യുദ്ധം |
| ഏകതഃ | ഒരു ഭാഗത്തിൽ | ആസീത്. | നടന്നു |

യദാ ക്ഷയം ഗതം സൎവ്വം തദാ വിഷ്ണുൎമ്മഹാബലഃ
അമൃതം സോഽഹരത് തൂൎണ്ണം മായാമാസ്ഥായ മോഹിനീം. 54

| | | | |
|---|---|---|---|
| "യദാ | "എപ്പോരം | മോഹിനീം | എല്ലാവരേയും മയക്കുന്നതായ |
| സൎവ്വം | എല്ലാം | | |
| ക്ഷയം | നാശത്തെ [പ്പോരം, | മായാം | ഒരുആശ്ചൎയ്യസ്ത്രീരൂപം |
| ഗതം തദാ | പ്രാപിച്ചുവോ അ | ആസ്ഥായ | കയ്ക്കൊണ്ടു്, |
| മഹാബലഃ | മഹാബലശാലിയായ | സഃ | അദ്ദേഹം |
| വിഷ്ണുഃ, | മഹാവിഷ്ണുഭഗവാൻ, | അമൃതം | അമൃതത്തെ |
| തൂൎണ്ണം | ശീഘ്രത്തിൽ | അഹരത്. | എടുത്തുകൊണ്ടുപോയി |

യേ തദാഽഭിമുഖം വിഷ്ണുമക്ഷയം പുരുഷോത്തമം
സംപിഷ്ടാസ്തേ തദാ യുദ്ധേ വിഷ്ണുനാ പ്രഭവിഷ്ണുനാ. 55

| | | | |
|---|---|---|---|
| തദാ | അപ്പോരം | തേ | അവർ, |
| അക്ഷയം | നാശരഹിതനും | തദാ | അപ്പോരംതന്നെ |
| പുരുഷോത്തമം | പുരുഷോത്തമനുംആയ | പ്രഭവിഷ്ണുനാ | സൎവ്വശക്തനായ |
| വിഷ്ണും | മഹാവിഷ്ണുവിനെ | വിഷ്ണുനാ | വിഷ്ണുഭഗവാനാൽ |
| അഭിമുഖം | എതിൎത്തുകൊണ്ടും | യുദ്ധേ | പോരിൽ |
| യേ; | യാതൊരുവർ ഉണ്ടായിരുന്നുവോ | സംപിഷ്ടാഃ | ചമ്മന്തിയാക്കപ്പെട്ടു. |

അദിതേരാത്മജാ വീരാ ദിതേഃ പുത്രാന്നിജഘ്നിരേ
തസ്മിൻ ഘോരേ മഹായുദ്ധേ ദൈതേയാദിത്യയോൎഭൃശം. 56

| | | | |
|---|---|---|---|
| ദൈതേയാ—ദിത്യയോഃ | ദേവാസുരന്മാർ തമ്മിൽ നടന്ന | അദിതേഃ ആത്മജാഃ | അദിതിപുത്രന്മാർ |
| ഘോരേ | അതിഭയങ്കരമായ | ദിതേഃ | ദിതിയുടെ |
| തസ്മിൻ | ആ | പുത്രാൻ | പുത്രന്മാരെ |
| മഹായുദ്ധേ | വൻപോരിൽ, | ഭൃശം | മുക്കാലും |
| വീരാഃ | ശൂരന്മാരായ | നിജഘ്നിരേ | കൊന്നൊടുക്കി. |

നിഹത്യ ദിതിപുത്രാംസ്തു രാജ്യം പ്രാപ്യ പുരന്ദരഃ
ശശാസ മുദിതോ ലോകാൻ സൎഷിസംഘാൻ സചാരണാൻ. 57

| | | | |
|---|---|---|---|
| "പുരന്ദരഃ | "ദേവേന്ദ്രൻ | മുദിതഃ | സന്തുഷ്ടനായി, |
| ദിതിപുത്രാൻ | ദിതിപുത്രന്മാരായ അസുരന്മാരെ | സൎഷിസംഘാൻ | ഋഷിഗണങ്ങളോടുകൂടിയതും |
| നിഹത്യ, | നശിപ്പിച്ചശേഷം, | സചാരണാൻ | ചാരണരോടുകൂടിയതും |
| രാജ്യം തു | രാജ്യത്തേയും | ലോകാൻ | ലോകങ്ങളെ [ആയ |
| പ്രാപ്യ | പ്രാപിച്ചു് | ശശാസ. | ആണ്ടുവന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
പഞ്ചചത്വാരിംശഃ സൎഗ്ഗഃ= നാല്പത്തിഅഞ്ചാംസൎഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 1473).

# ഷട് ചത്വാരിംശഃ സർഗ്ഗഃ = നാല്പത്തിആറാം സർഗ്ഗം.

[ഇന്ദ്രകൃതദിതിഗർഭച്ഛേദഃ = ഇന്ദ്രൻ ദിതിയുടെ ഗർഭത്തെ ഛേദിക്കുന്നതു്]

ഹതേഷു തേഷു പുത്രേഷു ദിതിഃ പരമദുഃഖിതാ
മാരീചം കാശ്യപം രാമ ഭർത്താരമിദമബ്രവീത്. 1

| | |
|---|---|
| "രാമ! | "ഹേ രാമ! |
| ദിതിഃ | ദിതിദേവിയായവൾ, |
| തേഷു | ആ |
| പുത്രേഷു | (തന്റെ)പുത്രന്മാർ |
| ഹതേഷു | കൊല്ലപ്പെട്ടാറെ, |
| പരമദുഃഖിതാ | ഏറ്റവും ദുഃഖംപൂണ്ടവളായി |
| ഭർത്താരം | ഭർത്താവായ |
| മാരീചം | മരീചിപുത്രനായ |
| കാശ്യപം | കാശ്യപപ്രജാപതിയോടായി |
| ഇദം | ഇങ്ങിനെ |
| അബ്രവീത്. | ഉരചെയ്തു. |

ഹതപുത്രാസ്മി ഭഗവംസ്തവ പുത്രൈർമ്മഹാബലൈഃ
ശക്രഹന്താരമിച്ഛാമി പുത്രം ദീർഘതപോऽർജ്ജിതം. 2

| | |
|---|---|
| '''ഭഗവൻ | '''അല്ലയോ ഭഗവാനെ! |
| മഹാബലൈഃ | അതിബലശാലികളായ |
| തവ | അവിടുത്തെ |
| പുത്രൈഃ | പുത്രന്മാരാൽതന്നെ, |
| ഹതപുത്രാ | മക്കൾ നശിച്ചവളായി |
| അസ്മി | ഞാൻ ഭവിച്ചിരിക്കുന്നു; |
| ദീർഘതപോऽർജ്ജിതം | ഏറെക്കാലത്തെ തപസ്സുകൊണ്ടു് ലഭിക്കാവുന്നവനും, |
| ശക്രഹന്താരം | ശക്രനെ വധിക്കത്തക്കവനും ആയ |
| പുത്രം | ഒരു പുത്രനെ |
| ഇച്ഛാമി | ഞാൻ (പ്രസവിപ്പാൻ) ആഗ്രഹിക്കുന്നു. |

സാഹം തപശ്ചരിഷ്യാമി ഗർഭം മേ ദാതുമർഹസി
ബലവന്തം മഹേഷ്വാസം സ്ഥിതിജ്ഞം സമദർശിനം
ഈദൃശം ശക്രഹന്താരം ത്വമനുജ്ഞാതുമർഹസി. 3

| | |
|---|---|
| '''സാ | '''അപ്രകാരം അഗ്രഹമുള്ളവളായ |
| അഹം | ഞാൻ |
| തപഃ | തപസ്സു |
| ചരിഷ്യാമി; | ചെയ്യാം; |
| മേ | എനിക്കു |
| ഗർഭം | ഗർഭം |
| ദാതും | പ്രദാനം ചെയ്വാൻ |
| അർഹസി | കനിഞ്ഞാലും; |
| ബലവന്തം | ബലവാനായി, |
| മഹേഷ്വാസം | മഹാവില്ലാളിയായി, |
| സ്ഥിതിജ്ഞം | നിലയറിഞ്ഞവനായി |
| സമദർശിനം | ശരിയായ ആലോചനയുള്ളവനായ |
| ഈദൃശം | ഇപ്രകാരമുള്ള |
| ശക്രഹന്താരം | ഇന്ദ്രഹന്താവിനെ, |
| ത്വം | നിന്തിരുവടി |
| അനുജ്ഞാതും | അനുഗ്രഹിച്ചരുളുവാൻ |
| അർഹസി.' | കനിയേണമേ.' |

തസ്യാസ്തദ്വചനം ശ്രുത്വാ മാരീചഃ കാശ്യപസ്തദാ
പ്രത്യുവാച മഹാതേജാ ദിതിം പരമദുഃഖിതാം. 4

| | | | |
|---|---|---|---|
| "തദാ | "അപ്പോൾ | വചനം | വാക്യത്തെ |
| മഹാതേജാഃ | മഹാതേജസ്വിയും | ശ്രുത്വാ | കേട്ട്, |
| മാരീചഃ | മരീചിപുത്രനമായ | പരമദുഃഖിതാം | അതിദുഃഖിതയായ |
| കാശ്യപഃ, | കാശ്യപപ്രജാപതി, | ദിതിം | ദിതിയോടായി |
| തസ്യാഃ | അവളുടെ | പ്രത്യുവാച | ഇങ്ങിനെ മറുപടി അരുളിച്ചെയ്തു. |
| തത് | ആ | | |

ഏവം ഭവതു ഭദ്രം തേ ശുചിർഭവ തപോധനേ
ജനയിഷ്യസി പുത്രം ത്വം ശക്രഹന്താരമാഹവേ. 5

| | | | |
|---|---|---|---|
| "തപോധനേ | "തപസ്സിനെ ധനമായി കയ്ക്കൊണ്ടവളെ! | ആഹവേ | യുദ്ധത്തിൽ |
| ഏവം | അപ്രകാരംതന്നെ | ശക്രഹന്താരം | ഇന്ദ്രനെ കൊല്ലത്തക്കവനായ |
| ഭവതു | ആകട്ടെ; | പുത്രം | പുത്രനെ |
| തേ | ഭവതിക്കു് | ജനയിഷ്യസി | പ്രസവിക്കും; |
| ഭദ്രം; | ക്ഷേമമുണ്ടാകും; | ശുചിഃ | ശുചിയായി |
| ത്വം | നീ | ഭവ | വൎത്തിച്ചാലും. |

പൂൎണ്ണേ വൎഷസഹസ്രേ തു ശുചിൎയ്യദി ഭവിഷ്യസി
പുത്രം ത്രൈലോക്യഭൎത്താരം മത്തസ്ത്വം ജനയിഷ്യസി. 6

| | | | |
|---|---|---|---|
| 'വൎഷസഹസ്രേ | "ആയിരം വത്സരം | ത്വം | നീ |
| | | മത്തഃ | എങ്കൽനിന്നു് |
| പൂൎണ്ണേ, | തികയുംവരെ | ത്രൈലോക്യഭൎത്താരം | ത്രൈലോക്യത്തേയും ഭരിക്കുന്നവനായി |
| ശുചിഃ തു | ദോഷരഹിതയായ്ത്തന്നെ | പുത്രം | പുത്രനെ |
| ഭവിഷ്യസി യദി | നീ വൎത്തിക്കുമെങ്കിൽ, | ജനയിഷ്യസി | പ്രസവിക്കും.' |

ഏവമുക്ത്വാ മഹാതേജാഃ പാണിനാ സ മമാൎജ്ജ താം
താമാലഭ്യ തതഃ സ്വസ്തീത്യുക്ത്വാ സ തപസേ യയൌ. 7

| | | | |
|---|---|---|---|
| "സഃ | "ആ | ആലഭ്യ | അപ്രകാരം തലോടിയ ശേഷം, |
| മഹാതേജാഃ | മഹാതേജസ്വി | | |
| ഏവം | ഇങ്ങിനെ | തതഃ' | പിന്നെ, |
| ഉക്ത്വാ | അരുൾചെയ്തശേഷം | 'സ്വസ്തി' | 'നന്മയുണ്ടാകട്ടെ', |
| താം | അവളെ | ഇതി | എന്നു് |
| പാണിനാ | കൈകൊണ്ടു് | ഉക്ത്വാ, | അരുൾചെയ്തു് |
| മമാൎജ്ജ | തലോടി | സഃ | അദ്ദേഹം |
| താം | അവളെ | തപസേ | തപസ്സിന്നായി |
| | | യയൌ. | പോയ്ക്കളഞ്ഞു. |

ഗതേ തസ്മിന്നരശ്രേഷ്ഠ ദിതിഃ പരമഹർഷിതാ
കുശപ്ലവനമാസാദ്യ തപസ്തേപേ സുദാരുണം. 8

| | |
|---|---|
| നരശ്രേഷ്ഠ! | ‘‘ഹേ പുരുഷോത്തമ! |
| തസ്മിൻ ഗതേ | അദ്ദേഹം പോയാറെ |
| ദിതിഃ | ദിതിദേവി, |
| പരമഹർഷിതാ, | അതിസന്തുഷ്ടയായി, |
| കുശപ്ലവനം | കുശപ്ലവനത്തെ |
| ആസാദ്യ, | പ്രാപിച്ച്, |
| സുദാരുണം | അതിഘോരമായ |
| തപഃ | തപസ്സ് |
| തേപേ | ചെയ്തു. |

തപസ്തസ്യാം ഹി കുർവ്വന്ത്യാം പരിചര്യാം ചകാര ഹ
സഹസ്രാക്ഷോ നരശ്രേഷ്ഠ പരയാ ഗുണസംപദാ. 9

| | |
|---|---|
| തസ്യാം | അവൾ |
| തപഃ | തപസ്സ് |
| കുർവ്വന്ത്യാം ഹി | ചെയ്തുകൊണ്ടിരിക്കുമ്പോൾതന്നെ |
| നരശ്രേഷ്ഠ! | ഹേ നരോത്തമ! |
| സഹസ്രാക്ഷഃ | സഹസ്രാക്ഷനായ [ഇന്ദ്രൻ |
| പരയാ | അത്യന്തം |
| ഗുണസമ്പദാ | വണക്കം മുതലായ ഗുണവിശേഷങ്ങളോടു കൂടിയവനായി |
| പരിചര്യാം | അവൾക്കു പരിചാരകവൃത്തി |
| ചകാര ഹ | ചെയ്തുകൊണ്ടിരുന്നു, കണ്ടാലും! |

അഗ്നിം കുശാൻ കാഷ്ഠമപഃ ഫലം മൂലം തഥൈവ ച
ന്യവേദയത് സഹസ്രാക്ഷോ യച്ചാന്യദപി കാംക്ഷിതം. 10

| | |
|---|---|
| ‘‘സഹസ്രാക്ഷഃ, | ‘‘ദേവേന്ദ്രൻ |
| അഗ്നിം | തീയും |
| കുശാൻ | ദർഭപ്പുല്ലുകളും |
| കാഷ്ഠം | വിറകും |
| അപഃ | വെള്ളവും |
| ഫലം ച | കനികളും |
| തഥാ ഏവ | അപ്രകാരംതന്നെ |
| മൂലം ച | കിഴങ്ങുകളും |
| അന്യത് | വേറെ |
| കാംക്ഷിതം | ആവശ്യപ്പെട്ടുള്ളതു് |
| യത് അപി | യാതൊന്നോ അതും |
| ന്യവേദയത്. | കൊണ്ടുവന്നു് സമർപ്പിച്ചു. |

ഗാത്രസംവാഹനൈശ്ചൈവ ശ്രമാപനയനൈസ്തഥാ
ശക്രഃ സർവ്വേഷു കാലേഷു ദിതിം പരിചചാര ഹ. 11

| | |
|---|---|
| ‘‘ച ഏവ | “ഇതുകൂടാതെ |
| ശക്രഃ, | ഇന്ദ്രൻ, |
| ഗാത്രസംവാഹനൈഃ | ദേഹത്തെ തലോടുക മുതലായ കൃത്യങ്ങളാലും |
| ശ്രമാപനയനൈഃ തഥാ | ക്ഷീണം പോക്കുന്ന ഉപചാരങ്ങളാലും |
| ദിതിം | ദിതിദേവിക്കു് |
| സർവ്വേഷു | എല്ലാ |
| കാലേഷു | സമയങ്ങളിലും |
| പരിചചാര, | ദാസ്യവൃത്തിചെയ്തുകൊണ്ടിരുന്നു, |
| ഹ! | ആശ്ചര്യം! |

അഥ വർഷസഹസ്രേ തു ദശോനേ രഘുനന്ദന
ദിതിഃ പരമസംപ്രീതാ സഹസ്രാക്ഷമഥാബ്രവീത്. 12

| | |
|---|---|
| "രഘുനന്ദന! | ''ഹേ രഘുനന്ദന! |
| ദശോനെ | പത്തുകൊല്ലങ്ങൾ കുറവായി |
| വർഷസഹസ്രേ അഥ | ആയിരം കൊല്ലങ്ങൾ കഴിഞ്ഞാറെ, |

| | |
|---|---|
| ദിതിഃ തു, | ദിതിദേവിയും, |
| പരമസംപ്രീതാ | ഏററം സന്തോഷം പൂണ്ടവളായി |
| സഹസ്രാക്ഷം | ഇന്ദ്രനോടായി |
| അഥ | ഇപ്രകാരം |
| അബ്രവീത്. | അരുളചെയ്തു. |

യാചിതേന സുരശ്രേഷ്ഠ പിത്രാ തവ മഹാത്മനാ
വരോ വർഷസഹസ്രാന്തേ മമ ദത്തഃ സുതം പ്രതി. 13

| | |
|---|---|
| '''സുരശ്രേഷ്ഠ! | '''ദേവരാജ! |
| സുതം പ്രതി | ഒരുപുത്രനെഉദ്ദേശിച്ച് |
| യാചിതേന | എന്നാൽ പ്രാർത്ഥിക്കപ്പെട്ട |
| മഹാത്മനാ | മഹാത്മാവായ |
| തവ പിത്രാ | നിൻെറപിതാവിനാൽ |

| | |
|---|---|
| വർഷസഹസ്രാന്തേ | ആയിരം കൊല്ലങ്ങൾ പൂർത്തിയായശേഷം |
| വരഃ | പ്രാർത്ഥനയുടെ ഫലപൂർത്തിയുണ്ടാകുമെന്നവരം |
| മമ ദത്തഃ. | എനിക്കായിനല്കപ്പെട്ടു |

തപശ്ചരന്ത്യാ വർഷാണി ദശ വീര്യവതാം വര
അവശിഷ്ടാനി ഭദ്രം തേ ഭ്രാതരം ദ്രക്ഷ്യസേ തതഃ 14

| | |
|---|---|
| '''വീര്യവതാം | '"അല്ലയോ വീര്യവാന്മാരിൽവെച്ച് |
| വര! | ഉത്തമനായവനേ! |
| തേ | നിനക്കു |
| ഭദ്രം! | മംഗളം ഭവിക്കട്ടെ! |
| അവശിഷ്ടാനി | ബാക്കിയുള്ള |

| | |
|---|---|
| ദശവർഷാണി | പത്തുകൊല്ലങ്ങൾകൂടി |
| തപഃ ചരന്ത്യാഃ | തപസ്സുചെയ്യുന്നവളായ എങ്കൽനിന്ന് |
| തതഃ, | അതിന്നുശേഷം, |
| ഭ്രാതരം | ആ അനുജനെ |
| ദ്രക്ഷ്യസേ. | നിനക്ക് കാണാറാകും. |

തമഹം ത്വത്കൃതേ പുത്രം സമാധാസ്യേ ജയോത്സുകം
ത്രൈലോക്യവിജയം പുത്രം സഹ ഭോക്ഷ്യസി വിജ്വരഃ. 15

| | |
|---|---|
| '"ജയോത്സുകം | "'ജയത്തിൽതന്നെ നോക്കമുള്ള |
| തം പുത്രം | ആ പുത്രനെ |
| ത്വത്കൃതേ | നിനക്കുവേണ്ടിതന്നെ |
| അഹം | ഞാൻ |
| സമാധാസ്യേ; | അർപ്പിക്കുവാൻ പോകുന്നു! |

| | |
|---|---|
| ത്രൈലോക്യവിജയം | ത്രൈലോക്യങ്ങളെ ജയിപ്പാൻ കഴിവുള്ള |
| പുത്രം | ആ പുത്രനെ |
| വിജ്വരഃ | വിചാരം വിട്ടു |
| സഹ | ഒത്തുചേർന്നു |
| ഭോക്ഷ്യസി.' | നീ സുഖിക്കുമാറാകും.' |

ഏവമുക്ത്വാ ദിതിഃ ശക്രം പ്രാപ്തേ മദ്ധ്യം ദിവാകരേ
നിദ്രയാഽപഹൃതാ ദേവീ പാദൌ കൃത്വാഽഥ ശീർഷതഃ. 16

| | | | |
|---|---|---|---|
| "ഏവം | ഇപ്രകാരം | നിദ്രയാ, | ഉറക്കത്താൽ |
| ദിതിഃ ദേവീ | ദിതിദേവി | പാദൌ | കാലടികൾ |
| ശക്രം | ഇന്ദ്രനോടായി | ശീർഷതഃ | തലയിൽ മുട്ടുമാറ് |
| ഉക്ത്വാ, | ഉരചെയ്തശേഷം, | കൃത്വാ | വെച്ചുകൊണ്ടു്, |
| ദിവാകരേ | സൂര്യ്യൻ | അപഹൃതാ. | ബോധഹീനയായിത്തീർന്നു. |
| മദ്ധ്യം പ്രാപ്തേ അഥ, | ആകാശമദ്ധ്യത്തിലെത്തിയ ഉടനെ | | |

ദൃഷ്ട്വാ താമശുചിം ശക്രഃ പാദയോഃ കൃതമൂർദ്ധജാം
ശിരഃസ്ഥാനേ കൃതൌ പാദൌ ജഹാസ ച മുമോദ ച. 17

| | | | |
|---|---|---|---|
| "ശിരഃസ്ഥാനേ | തലമേൽ | അശുചിം | അശുചിയായിരിക്കുന്ന |
| പാദൌ | കാലുകളെ | താം ച | അവളേയും |
| കൃതൌ, | വെക്കപ്പെട്ടതിനേയും, | ദൃഷ്ട്വാ, | കണ്ടു്, |
| പാദയോഃ | കാലുകളിൽ | ശക്രഃ | ദേവേന്ദ്രൻ |
| കൃതമൂർദ്ധജാം, | തലമുടി വീണുകിടക്കുന്നതിനേയും, | ജഹാസ; | പരിഹാസംപൂണ്ടു; |
| | | മുമോദ ച. | ആനന്ദമുൾക്കൊണ്ടു. |

തസ്യാഃ ശരീരവിവരം പ്രവിവേശ പുരന്ദരഃ
ഗർഭം ച സപ്തധാ രാമ ചിച്ഛേദ പരമാത്മവാൻ. 18

| | | | |
|---|---|---|---|
| "രാമ! | ''ഹേ രാമ! | ശരീരവിവരം | ശരീരത്തിന്നകത്തു് |
| പരമാത്മവാൻ | അതിധൈര്യ്യശാലിയായ | പ്രവിവേശ; | കടന്നുചെന്നു; |
| | | ഗർഭം ച | ഗർഭത്തേയും |
| പുരന്ദരഃ, | ഇന്ദ്രൻ, | സപ്തധാ | ഏഴായി |
| തസ്യാഃ | അവളുടെ | ചിച്ഛേദ. | മുറിച്ചുകളഞ്ഞു. |

ഭിദ്യമാനസ്തതോ ഗർഭോ വജ്രേണ ശതപർവ്വണാ
രുരോദ സുസ്വരം രാമ തതോ ദിതിരബുദ്ധ്യത. 19

| | | | |
|---|---|---|---|
| രാമ! | ഹേ രാമ! | ഗർഭഃ | ഗർഭത്തിലുള്ള ശിശു |
| ശതപർവ്വണാ | നൂറുമുനകളാർന്ന | സുസ്വരം | നല്ല ഒച്ചയോടെ |
| വജ്രേണ | വജ്രായുധത്താൽ | രുരോദ | കരഞ്ഞു; |
| ഭിദ്യമാനഃ | പിളർക്കപ്പെട്ട സമയം | തതഃ | അതിനാൽ |
| തതഃ | ഉടനെ | ദിതിഃ | ദിതിദേവിയും |
| | | അബുദ്ധ്യത | ഉറക്കമുണർന്നു |

മാ രുദോ മാ രുദശ്ചേതി ഗൎഭം ശക്രോഽഭ്യഭാഷത
ബിഭേദ ച മഹാതേജാ രുദന്തമപി വാസവഃ. 20

| | | | |
|---|---|---|---|
| ശക്രഃ, | ഇന്ദ്രൻ | ച | എങ്കിലും |
| 'മാ രുദഃ | കരയൊല്ല, | മഹാതേജാഃ | അതികഠിനഹൃദയനായ |
| മാ രുദഃ | കരയൊല്ല | വാസവഃ | ആ ഇന്ദ്രൻ |
| ഇതി ച | എന്നും | രുദന്തം അപി | കരഞ്ഞുകൊണ്ടിരിക്കവേതന്നെ അതിനേയും |
| ഗൎഭം | ഗൎഭശിശുവോടായി | | |
| അഭ്യഭാഷത | ഉരചെയ്തു; | ബിഭേദ | ഛേദിച്ചു. |

ന ഹന്തവ്യോ ന ഹന്തവ്യ ഇത്യേവം ദിതിരബ്രവീത്
നിഷ്പപാത തതഃ ശക്രോ മാതുൎവ്വചനഗൌരവാത്. 21

| | | | |
|---|---|---|---|
| "ദിതിഃ | ''ദിതിദേവി, | ശക്രഃ | ഇന്ദ്രൻ |
| 'ഹന്തവ്യഃ ന | 'കൊല്ലപ്പെടരുതു് | മാതുഃ | മാതാവിന്റെ |
| ഹന്തവ്യഃ ന,' | കൊല്ലപ്പെടരുതു്, | വചന-ഗൌരവാത് | വാക്കിന്നുള്ള ബഹുമാനത്താൽ |
| ഇതി ഏവം | എന്നിങ്ങനെ | നിഷ്പപാത | പുറത്തേക്കു കുതിച്ചുചാടി. |
| അബ്രവീത് | അരുളിച്ചെയ്തു; | | |
| തതഃ | ഉടനെ, | | |

പ്രാഞ്ജലിൎവ്വജ്രസഹിതോ ദിതിം ശക്രോഽഭ്യഭാഷത
അശുചിൎദ്ദേവി സുപ്താസി പാദയോഃ കൃതമൂൎദ്ധജാ 22

| | | | |
|---|---|---|---|
| ''ശക്രഃ | ഇന്ദ്രൻ | 'ദേവി! | 'ദേവി! |
| വജ്രസഹിതഃ | വജ്രായുധത്തോടുകൂടിയവനായി, | പാദയോഃ | പാദങ്ങളിൽ |
| പ്രാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ടു് | കൃതമൂൎദ്ധജാ | തലമുടിവെച്ചുകൊണ്ടു് |
| ദിതിം | ദിതിദേവിയോടായി | അശുചിഃ | (അതിനാൽ) ശുദ്ധിയറ്റവളായി |
| അഭ്യഭാഷത | ഇങ്ങിനെ ഉരചെയ്തു; | സുപ്താ അസി | അവിടുന്നു് ഉറങ്ങി |

തദന്തരമഹം ലബ്ധ്വാ ശക്രഹന്താരമാഹവേ
അഭിന്ദം സപ്തധാ ദേവി തന്മേ ത്വം ക്ഷന്തുമൎഹസി. 23

| | | | |
|---|---|---|---|
| "'തത് അന്തരം | '''ആ അവസരത്തെ | സപ്തധാ | ഏഴായി |
| അഹം | ഞാൻ | അഭിന്ദം | ഞാൻ മുറിച്ചുകളഞ്ഞു. |
| ലബ്ധ്വാ, | കയ്ക്കൊണ്ടു്, | മേ | എന്റെ |
| ദേവി! | അല്ലയോ ദേവി! | തത് | ആ കൃത്യത്തെ |
| ആഹവേ | പോരിൽ | ക്ഷന്തും അൎഹസി,''' | ക്ഷമിച്ചരുളേണമെ." |
| ശക്രഹന്താരം | ഇന്ദ്രനെ കൊല്ലുവാനുള്ള ശിശുവിനെ | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ഷട്ചത്വാരിംശഃ സൎഗ്ഗഃ – നാല്പത്തിആറാം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1496).

# സപ്തചത്വാരിംശഃ സർഗ്ഗഃ=നാല്പത്തിഏഴാം സർഗ്ഗം.

[മരുതാമുത്പത്തിഃ വിശാലാധിപസുമതിനൃപസമാഗമഃ ച = മരുത്തുകളുടെ ഉത്പത്തിയും, വിശാലാധിപനായ സുമതിനൃപനുമായുള്ള ചേർച്ചയും].

സപ്തധാ തു കൃതേ ഗർഭേ ദിതിഃ പരമദുഃഖിതാ
സഹസ്രാക്ഷം ദുരാധർഷം വാക്യം സാനുനയാऽബ്രവീത്. 1

| | | | |
|---|---|---|---|
| "ഗർഭേ | "ഗർഭത്തിലുള്ള ശിശു | ദുരാധർഷം | ജയിക്കപ്പെടുവാൻ കഴി[യാത്ത |
| സപ്തധാ | ഏഴായി | സഹസ്രാക്ഷം | ഇന്ദ്രനോടായി |
| കൃതേ തു, | ഖണ്ഡിക്കപ്പെട്ടഉടനെ | സാനുനയാ | സാന്ത്വനം ചെയ്യുന്നവളായി |
| ദിതിഃ | ദിതിദേവി | വാക്യം | വാക്യത്തെ (ഇങ്ങിനെ) |
| പരമദുഃഖിതാ | അത്യന്തദുഃഖിതയായി | അബ്രവീത് | ഉരചെയ്തു. |

മമാപരാധാദ് ഗർഭോऽയം സപ്തധാ വിഫലീകൃതഃ
നാപരാധോऽസ്തി ദേവേശ തവാത്ര ബലസൂദന. 2

| | | | |
|---|---|---|---|
| ബലസൂദന | '"വലാസുരനെവധിച്ച[വനായ | വിഫലീകൃതഃ | ഫലമില്ലാത്തതായി ഭ[വിച്ചു; |
| ദേവേശ! | ദേവരാജാവേ! | അത്ര | ഇക്കാര്യത്തിൽ |
| അയം ഗർഭം | ഈ ഗർഭം | തവ | നിനക്ക് |
| മമ അപരാധാത് | എന്റെ കുററത്താൽ | അപരാധഃ | യാതൊരു കുററവും |
| സപ്തധാ | ഏഴുതുണ്ടായി | ന അസ്തി | ഇല്ല. |

പ്രിയം ത്വത്കൃതമിച്ഛാമി മമ ഗർഭവിപര്യയേ
മരുതാം സപ്ത സപ്താനാം സ്ഥാനപാലാ ഭവന്ത്വിമേ. 3

| | | | |
|---|---|---|---|
| മമ | എന്റെ | ഇമേ സപ്ത | ഈ ഗർഭഖണ്ഡങ്ങൾ ഏഴും |
| ഗർഭവിപര്യയേ | ഗർഭത്തിനുണ്ടായതായ ഈ ആപത്തിലും, | സപ്താനാം | ഏഴ് |
| പ്രിയം | ഒരു നന്മ [തായി | മരുതാം | മരുത്തുക്കളുടെ |
| ത്വത്കൃതം | നിന്നാൽ ചെയ്യപ്പെട്ട | സ്ഥാനപാലാഃ | പദവിയെ പരിപാലിക്കുന്ന ദേവതകളായി |
| ഇച്ഛാമി; | (ഭവിക്കേണമെന്ന്); ഞാനപേക്ഷിക്കുന്നു; | ഭവന്തു | ഭവിക്കട്ടെ. |

വാതസ്കന്ധാ ഇമേ സപ്ത ചരന്തു ദിവി പുത്രകാഃ
മാരുതാ ഇതി വിഖ്യാതാ ദിവ്യരൂപാ മമാത്മജാഃ 4

| | | | |
|---|---|---|---|
| '''മമ | "'എന്റെ | സപ്തമാരുതാഃ | സപ്തമരുത്തുക്കൾ |
| ആത്മജാഃ | ശരീരത്തിൽനിന്നുണ്ടായവരായ | ഇതി | എന്ന് |
| ഇമേ പുത്രകാഃ, | ഈ പുത്രന്മാർ, | വിഖ്യാതാഃ | പ്രസിദ്ധിപൂണ്ടവരായി |
| വാതസ്കന്ധാഃ | (ഏഴുവിധംകാററുകളുടെ അധിഷ്ഠാനദേവതകളായി, | ദിവ്യരൂപാഃ | ദേവന്മാരുടെ വടിവാർന്നവരായി, |
| | | ദിവി | ദേവലോകത്തിൽ |
| | | ചരന്തു. | സഞ്ചരിക്കട്ടെ. |

ബ്രഹ്മലോകം ചരത്വേക ഇന്ദ്രലോകം തഥാപരഃ
ദിവി വായുരിതി ഖ്യാതസ്തൃതീയോऽപി മഹായശാഃ. 5

| | | | |
|---|---|---|---|
| "'ഏകഃ | "'ഒരുവൻ | തൃതീയഃ | മൂന്നാമത്തേവൻ |
| ബ്രഹ്മലോകം | ബ്രഹ്മലോകത്തിൽ | ദിവി | സ്വർഗ്ഗത്തിൽ |
| ചരതു; | സഞ്ചരിക്കട്ടെ; | 'വായുഃ' ഇതി | 'വായു' എന്ന |
| അപരഃ | മറെറാരുവൻ | ഖ്യാതഃ | പേരോടുകൂടിയവനായി |
| ഇന്ദ്രലോകം | ഇന്ദ്രലോകത്തിൽ | മഹായശാഃ | അതികീർത്തിമാനായി |
| തഥാ | അപ്രകാരംതന്നെ (സഞ്ചരിക്കട്ടെ); | അപി. | അവ്വണ്ണംതന്നെ (സഞ്ചരിക്കട്ടെ). |

ചത്വാരസ്തു സുരശ്രേഷ്ഠ ദിശോ വൈ തവ ശാസനാത്
സഞ്ചരിഷ്യന്തി ഭദ്രം തേ ദേവഭൂതാ മമാത്മജാഃ
ത്വത്കൃതേനൈവ നാമ്നാ ച മാരുതാ ഇതി വിശ്രുതാഃ. 6

| | | | |
|---|---|---|---|
| "'സുരശ്രേഷ്ഠ! | "'ഹേ സുരോത്തമ; | ദേവഭൂതാഃ | ദേവശരീരികളായി |
| തേ | നിനക്കു | ത്വത്കൃതേന | നിന്നാൽ അരുളപ്പെട്ട |
| ഭദ്രം | മംഗളം ഭവിക്കട്ടെ; | നാമ്നാ ഏവ | പേരുകൊണ്ടുതന്നെ |
| ചത്വാരഃ | മററു നാലുപേരായ | മാരുതാഃ ഇതി | മരുത്തുക്കൾ എന്നും |
| മമ | എന്റെ | വിശ്രുതാഃ ച | ഖ്യാതിപൂണ്ടവരായും |
| ആത്മജാഃ തു | പുത്രന്മാരാകട്ടെ | ദിശഃ | ദിക്കുകളിലെല്ലാം |
| തവ | നിന്റെ | സഞ്ചരിഷ്യന്തി വൈ.' | സഞ്ചരിച്ചുകൊണ്ടിരിക്കുമാറാകട്ടെ. |
| ശാസനാത് | ആജ്ഞപ്രകാരം | | |

തസ്യാസ്തദ്വചനം ശ്രുത്വാ സഹസ്രാക്ഷഃ പുരന്ദരഃ
ഉവാച പ്രാഞ്ജലിർവ്വാക്യം ദിതിം ബലനിഷൂദനഃ. 7

| | | | |
|---|---|---|---|
| "'തസ്യാഃ | "അവളുടെ | ബലനിഷൂദനഃ | വലാസുരധ്വംസകനായ |
| തത് വചനം | ആ വാക്കു | പുരന്ദരഃ | പുരന്ദരൻ, |
| ശ്രുത്വാ' | കേട്ടു, | ദിതിം | ദിതിയോടായി |
| സഹസ്രാക്ഷഃ | ആയിരം നേത്രങ്ങളാന്നവനായി | പ്രാഞ്ജലിം | കൈക്കൂപ്പിക്കൊണ്ടു |
| | | വാക്യം | (ഇപ്രകാരം)മറുപടി |
| | | ഉവാച. | ഉരച്ചു. |

സർവ്വമേതദ്യഥോക്തം തേ ഭവിഷ്യതി ന സംശയഃ
വിചരിഷ്യന്തി ഭദ്രം തേ ദേവഭൂതാസ്തവാത്മജാഃ. 8

| | | | |
|---|---|---|---|
| "'തേ ഭദ്രം | നിന്തിരുവടിക്കു ശുഭം! | സംശയഃ ന; | സംശയമില്ല; |
| ഏതത് സർവ്വം | ഇതെല്ലാം | തവ | നിന്തിരുവടിയുടെ |
| തേ | ഭവതിയാൽ | ആത്മജാഃ | സുതന്മാർ |
| യഥാ ഉക്തം | ഉരചെയ്യപ്പെട്ടപോലെതന്നെ | ദേവഭൂതാഃ | ദേവസ്വരൂപികളായി |
| ഭവിഷ്യതി; | സംഭവിക്കും; | വിചരിഷ്യന്തി. | സഞ്ചരിക്കും. |

ഏവം തൌ നിശ്ചയം കൃത്വാ മാതാപുത്രൌ തപോവനേ
ജഗ്മതുസ്ത്രിദിവം രാമ കൃതാൎത്ഥാവിതി നഃ ശ്രുതം. 9

| | |
|---|---|
| രാമ | "ഹേ രാമ |
| ഏവം | ഇപ്രകാരം |
| മാതാപുത്രൌ | അമ്മയും മകനും ആയ |
| തൌ | ആ രണ്ടുപേരും |
| തപോവനേ | ആ തപോവനത്തിൽ വെച്ചു് |
| നിശ്ചയം കൃത്വാ | തീൎച്ച്യയാക്കിയശേഷം |
| കൃതാൎത്ഥൌ | ധന്യരായി |
| ത്രിദിവം | സ്വൎഗ്ഗലോകത്തേക്കു് |
| ജഗ്മതുഃ; | പോയിച്ചേൎന്നു; |
| ഇതി | എന്നിങ്ങിനെയാണു് |
| നഃ | നമുക്കു് |
| ശ്രുതം | കേൾവി. |

ഏഷ ദേശഃ സ കാകുത്സ്ഥ മഹേന്ദ്രാധ്യുഷിതഃ പുരാ
ദിതിം യത്ര തപസ്സിദ്ധാമേവം പരിചചാര സഃ. 10

| | |
|---|---|
| "കാകുത്സ്ഥ! | "അല്ലയോ കാകുത്സ്ഥ! |
| ഏവം | ഇപ്രകാരം |
| സഃ, | ആ ഇന്ദ്രൻ, |
| തപസ്സിദ്ധാം | തപസ്സുപൂണ്ടിരുന്ന |
| ദിതിം | ദിതിദേവിയെ [വെച്ചു |
| യത്ര | യാതൊരു സ്ഥലത്തിൽ |
| പുരാ | പണ്ടു് |
| പരിചചാര | ശുശ്രൂഷിച്ചുവൊ |
| മഹേന്ദ്രാധ്യുഷിതഃ | മഹേന്ദ്രനാൽ അധിവസിക്കപ്പെട്ടതായ |
| സഃ ദേശഃ | ആ പ്രദേശം |
| ഏഷഃ. | ഇതുതന്നെയാണു് |

ഇക്ഷ്വാകോസ്തു നരവ്യാഘ്ര പുത്രഃ പരമധാൎമ്മികഃ
അലംബുസായാമുത്പന്നോ വിശാല ഇതി വിശ്രുതഃ. 11

| | |
|---|---|
| "നരവ്യാഘ്ര! | "ഹേ പുരുഷശ്രേഷ്ഠ! |
| തു, | ഇതുകൂടാതെ |
| ഇക്ഷ്വാകോഃ | ഇക്ഷ്വാകുവിന്റെ |
| പുത്രഃ | പുത്രനായി |
| പരമധാൎമ്മികഃ, | അതിധൎമ്മശീലനായി |
| അലംബുസായാം | അലംബുസയെന്ന അപ്സരസ്ത്രീയിൽ |
| ഉത്പന്നഃ, | പിറന്നവനായി |
| വിശാലഃ ഇതി | വിശാലൻ എന്നു് |
| വിശ്രുതഃ. | പേർകേട്ട ഒരുവൻ ഉണ്ടായിരുന്നു. |

തേന ചാസീദിഹ സ്ഥാനേ വിശാലേതി പുരീ കൃതാ
വിശാലസ്യ സുതോ രാമ ഹേമചന്ദ്രോ മഹാബലഃ. 12

| | |
|---|---|
| തേന | അദ്ദേഹത്താൽ |
| ഇഹ | ഈ |
| സ്ഥാനേ ച | പ്രദേശത്തിൽതന്നെ |
| വിശാലാ ഇതി | വിശാലയെന്ന |
| പുരീ | പട്ടണം |
| കൃതാ ആസീത്, | നിൎമ്മിക്കപ്പെട്ടു; |
| രാമ! | ഹേ രാമ! |
| വിശാലസ്യ | വിശാലന്നു് |
| മഹാബലഃ | അതിബലശാലിയായ |
| ഹേമചന്ദ്രഃ | ഹേമചന്ദ്രൻ എന്ന |
| സുതഃ. | പുത്രൻ [വൻ |

സുചന്ദ്ര ഇതി വിഖ്യാതോ ഹേമചന്ദ്രാദനന്തരഃ
സുചന്ദ്രതനയോ രാമ ധൂമ്രാശ്വ ഇതി വിശ്രുതഃ. 13

| | |
|---|---|
| സുചന്ദ്രഃ ഇതി | സുചന്ദ്രൻ |
| വിഖ്യാതഃ | പ്രസിദ്ധിപൂണ്ടവൻ |
| ഹേമചന്ദ്രാത് | ഹേമചന്ദ്രന്നു് |
| അനന്തരഃ; | പിന്നെയുള്ളവൻ; |
| രാമ! | ഹേ രാമ! |
| സുചന്ദ്രതനയഃ | സുചന്ദ്രന്റെ പുത്രൻ |
| ധൂമ്രാശ്വഃ | ധൂമ്രാശ്വൻ എന്നു് |
| വിശ്രുതഃ | പ്രസിദ്ധൻ. |

ധൂമ്രാശ്വതനയശ്ചാപി സൃഞ്ജയഃ സമപദ്യത
സൃഞ്ജയസ്യ സുതഃ ശ്രീമാൻ സഹദേവഃ പ്രതാപവാൻ. 14

| | |
|---|---|
| അപി ച | "പിന്നെ, |
| ധൂമ്രാശ്വതനയഃ | ധൂമ്രാശ്വന്റെ പുത്രൻ |
| സൃഞ്ജയഃ | സൃഞ്ജയൻ |
| സമപദ്യത | ഉണ്ടായി. |
| സൃഞ്ജയസ്യ | സൃഞ്ജയന്റെ |
| സുതഃ | പുത്രൻ |
| ശ്രീമാൻ | ശ്രീമാനായി |
| പ്രതാപവാൻ | കീർത്തിമാനായ |
| സഹദേവഃ | സഹദേവൻ. |

കുശാശ്വഃ സഹദേവസ്യ പുത്രഃ പരമധാർമ്മികഃ
കുശാശ്വസ്യ മഹാതേജാ സോമദത്തഃ പ്രതാപവാൻ. 15

| | |
|---|---|
| സഹദേവസ്യ | ''സഹദേവന്റെ |
| പുത്രഃ | പുത്രൻ |
| പരമധാർമ്മികഃ | അതിധർമ്മിഷ്ഠനായ |
| കുശാശ്വഃ; | കുശാശ്വൻ; |
| കുശാശ്വസ്യ | കുശാശ്വന്നു് |
| മഹാതേജാഃ | മഹാതേജസ്വിയും |
| പ്രതാപവാൻ | കീർത്തിമാനുംആയ |
| സോമദത്തഃ | സോമദത്തൻ (പുത്രൻ) |

സോമദത്തസ്യ പുത്രസ്തു കാകുത്സ്ഥ ഇതി വിശ്രുതഃ 16

| | |
|---|---|
| ''സോമദത്തസ്യ | "സോമദത്തന്റെ |
| പുത്രഃ തു | പുത്രനാകട്ടെ |
| കാകുത്സ്ഥഃ | കാകുത്സ്ഥൻ |
| ഇതി | എന്നു് |
| വിശ്രുതഃ | പേർകേട്ടവൻ. |

തസ്യ പുത്രോ മഹാതേജാസ്സംപ്രത്യേഷ പുരീമിമാം
ആവസത്യമരപ്രഖ്യസ്സുമതിർന്നാമ ദുർജ്ജയഃ. 17

| | |
|---|---|
| ''തസ്യ | "അദ്ദേഹത്തിന്റെ |
| പുത്രഃ | പുത്രനായ |
| സുമതിഃ നാമ | സുമതിയെന്ന |
| മഹാതേജാഃ, | മഹാതേജസ്വി, |
| അമരപ്രഖ്യഃ | ദേവന്മാർക്കു സമനായി |
| ദുർജ്ജയഃ | ജയിക്കപ്പെടുവാൻ ക |
| ഇമാം | ഈ [ഴിയാത്തവനായി |
| പുരീം | നഗരത്തിൽ |
| സംപ്രതി ഏഷഃ | ഇപ്പോഴും ഇതാ |
| ആവസന്തി. | വസിക്കുന്നു. |

ഇക്ഷ്വാകോസ്തു പ്രസാദേന സർവ്വേ വൈശാലികാ നൃപാഃ
ദീർഘായുഷോ മഹാത്മാനോ വീര്യ്യവന്തഃ സുധാർമ്മികാഃ. 18

| | |
|---|---|
| ഇക്ഷ്വാകോഃ | ഇക്ഷ്വാകുമഹാരാജാവിന്റെ |
| പ്രസാദേന തു | അനുഗ്രഹത്താൽ തന്നെ |
| വൈശാലികാഃ | വിശാലയെച്ചേർന്ന |
| നൃപാഃ | നൃപന്മാർ |
| സർവ്വേ | എല്ലാവരും |
| ദീർഘായുഷഃ | ഏറിയ കാലം വാണവർ; |
| മഹാത്മാനഃ; | മഹാത്മാക്കൾ |
| വീര്യ്യവന്തഃ; | വീര്യ്യമുള്ളവർ; |
| സുധാർമ്മികാഃ | നല്ല ധർമ്മശീലന്മാർ. |

ഇഹാദ്യ രജനീം രാമ സുഖം വത്സ്യാമഹേ വയം
ശ്വഃ പ്രഭാതേ നരശ്രേഷ്ഠ ജനകം ദ്രഷ്ടുമർഹസി. 19

| | |
|---|---|
| രാമ! | ഹേ രാമ! |
| വയം | നാം |
| അദ്യ രജനീം | ഇന്നു രാത്രി |
| ഇഹ | ഇവിടെ |
| സുഖം | സുഖമാംവണ്ണം |
| വത്സ്യാമഹേ | കഴിച്ചുകൂട്ടുക; |
| നരശ്രേഷ്ഠ! | ഹേ പുരുഷശ്രേഷ്ഠ! |
| ശ്വഃ | നാളെ |
| പ്രഭാതേ | കാലത്തു് |
| ജനകം | ജനകമഹാരാജാവിനെ |
| ദ്രഷ്ടും | കാണ്മാൻ |
| അർഹസി." | പോകാം." |

സുമതിസ്തു മഹാതേജാ വിശ്വാമിത്രമുപാഗതം
ശ്രുത്വാ നരവരശ്രേഷ്ഠഃ പ്രത്യുദ്ഗച്ഛന്മഹായശാഃ. 20
പൂജാം ച പരമാം കൃത്വാ സോപാദ്ധ്യായഃ സബാന്ധവഃ
പ്രാഞ്ജലിഃ കുശലം പൃഷ്ട്വാ വിശ്വാമിത്രമഥാബ്രവീത് 21

| | |
|---|---|
| മഹാതേജാഃ | മഹാതേജസ്വിയും |
| നരവരശ്രേഷ്ഠഃ | നരവരന്മാരിൽ ശ്രേഷ്ഠനും |
| മഹായശാഃ | കീർത്തിമാനുമായ |
| സുമതിഃ തു, | സുമതിമഹാരാജാവും |
| വിശ്വാമിത്രം | വിശ്വാമിത്രമുനിവരനെ |
| ഉപാഗതം | സമീപത്തിൽ എഴുന്നെള്ളിയിരിക്കുന്നതായി |
| ശ്രുത്വാ | കേട്ടു് |
| പ്രത്യുദ്ഗച്ഛൻ | എതിരേററു്, |
| സോപാദ്ധ്യായഃ | പുരോഹിതന്മാരോടും |
| സബാന്ധവഃ | ബന്ധുക്കളോടുംചേർന്നവനായി |
| പരമാം | ശ്രേഷ്ഠമായ |
| പൂജാം ച | സത്കാരത്തേയും |
| കൃത്വാ | ചെയ്തു്, |
| വിശ്വാമിത്രം | വിശ്വാമിത്രമഹർഷിയോടായി |
| പ്രാഞ്ജലിഃ | കൈകൂപ്പികൊണ്ടു് |
| കുശലം | കുശലവർത്തമാനം |
| പൃഷ്ട്വാ, | ചോദിച്ചു്, |
| അഥ | അനന്തരം |
| അബ്രവീതു്. | (ഇപ്രകാരം)ഉരചെയ്തു.|

ധന്യോऽസ്മ്യനുഗൃഹീതോസ്മി യസ്യ മേ വിഷയം മുനിഃ
സംപ്രാപ്തോ ദൎശനം ചൈവ നാസ്തി ധന്യതരോ മയാ. 22

| | | | |
|---|---|---|---|
| "മുനിഃ | "മുനിവരനായ നിന്തി[രുവടി] | ധന്യഃ | കൃതാൎത്ഥനായി |
| യസ്യ | യാതൊരു | അസ്മി; | ഭവിച്ചിരിക്കുന്നു; |
| മേ | എൻെറ | അനുഗൃഹീതഃ | അനുഗ്രഹിക്കപ്പെട്ടവനായി |
| വിഷയം | നാട്ടിൽ | അസ്മി | ഭവിച്ചിരിക്കുന്നു; |
| ദൎശനം ഏവ | കൺമുമ്പാകെത്തന്നെ, | മയാ | എന്നെക്കാൾ |
| സംപ്രാപ്തഃ | എഴുന്നെള്ളുവാൻ സംഗതിയായല്ലോ, അപ്രകാരമുള്ള ഞാൻ, | ധന്യതരഃ | അധികം ഭാഗ്യശാലിയായവൻ |
| | | ന അസ്തി." | ആരുംതന്നെയില്ല." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
സപ്തചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിഏഴാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1518).

# അഷ്ടചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിഎട്ടാം സൎഗ്ഗം

[ഇന്ദ്രാഹല്യയോഃ ഗൌതമദത്തഃ ശാപഃ = ഗൌതമമുനി അഹല്യയേയും ഇന്ദ്രനേയും ശപിക്കുന്നതു്.]

പൃഷ്ട്വാ തു കുശലം തത്ര പരസ്പരസമാഗമേ
കഥാന്തേ സുമതിൎവ്വാക്യം വ്യാജഹാര മഹാമുനിം. 1

| | | | |
|---|---|---|---|
| തത്ര | അവിടെ | കഥാന്തേ | സംഭാഷണത്തിൻെറ അവസാനത്തിൽ |
| പരസ്പര സമാഗമേ തു. | (അവർ) അന്യോന്യം ചേൎന്നപ്പോൾ, | സുമതിഃ | സുമതിമഹാരാജാവു് |
| കുശലം | യോഗക്ഷേമത്തെപ്പററി | മഹാമുനിം | മഹൎഷിയെ നോക്കി |
| പൃഷ്ട്വാ, | ചോദിച്ചശേഷം, | വാക്യം | ഇങ്ങിനെ ഒരുവാക്ക് |
| | | വ്യാജഹാര. | ഉരചെയ്തു. |

ഇമൌ കുമാരൌ ഭദ്രം തേ ദേവതുല്യപരാക്രമൌ
ഗജസിംഹഗതീ വീരൌ ശാൎദ്ദൂലവൃഷഭോപമൌ. 2
പദ്മപത്രവിശാലാക്ഷൌ ഖഡ്ഗതൂണീധനുൎദ്ധരൌ
അശ്വിനാവിവ രൂപേണ സമുപസ്ഥിതയൌവ്വനൌ 3
യദൃച്ഛയൈവ ഗാം പ്രാപ്തൌ ദേവലോകാദിവാമരൌ.
കഥം പദ്ഭ്യാമിഹ പ്രാപ്തൌ കിമൎത്ഥം കസ്യ വാ മുനേ. 4
ഭൂഷയന്താവിമം ദേശം ചന്ദ്രസൂൎയ്യാവിവാംബരം
പരസ്പരസ്യ സദൃശൌ പ്രമാണേംഗിതചേഷ്ടിതൈഃ. 5

| | |
|---|---|
| "ദേവതുല്യ പരാക്രമൌ, | "ദേവതുല്യപരാക്രമന്മാരും, |
| ഗജസിംഹഗതീ, | ആനയ്ക്കും സിംഹത്തിന്നും ഒത്ത ഗതിയോടു കൂടിയവരും, |
| ശാർദ്ദൂല വൃഷഭോപമൌ | പുലിക്കും വൃഷഭത്തിന്നും ഒത്ത |
| വീരൌ, | ദൃഢശരീരന്മാരും, |
| പദ്മപത്രവിശാലാക്ഷൌ | താമരദളംപോലെ വിശാലനേത്രങ്ങളാന്നവരും, |
| ഖഡ്ഗതൂണീധനുർദ്ധരൌ | വാൾ, ആവനാഴി, വില്ല് എന്നിവ ധരിച്ച |
| രൂപേണ | അഴകിൽ [വരും, |
| അശ്വിനൌ ഇവ, | അശ്വിനീദേവന്മാക്കൊത്തവരും, |
| സമുപസ്ഥിതയൌവ്വനൌ | യൌവ്വനകാലമടുത്ത |
| കുമാരൌ, | രാജകുമാരന്മാരും, |
| ദേവലോകാത് | ദേവലോകത്തിൽനിന്നും |
| യദൃച്ഛയാ ഏവ ഗാം | ഭാഗ്യവശാൽതന്നെ ഭൂലോകത്തേയ്ക്കു് |
| പ്രാപ്തൌ | എഴുന്നള്ളിയവരായ |
| അമരൌ ഇവ | രണ്ടുദേവന്മാർപോലുള്ളവരും; |
| അംബരം | ആകാശത്തെ |
| ചന്ദ്രസൂര്യൌ ഇവ | ചന്ദ്രസൂര്യന്മാർ എന്നവണ്ണം |
| ഇമം ദേശം | ഈ പ്രദേശത്തെ |
| ഭൂഷയന്തൌ, | അലങ്കരിക്കുന്നവരും, |
| പ്രമാണേംഗിതചേഷ്ടിതൈഃ | ആകൃതി, ഭാവം ചേഷ്ട ഇവയാൽ |
| പരസ്പരസ്യ | ഒരുവൻക്കൊരുവർ |
| സദൃശൌ | സാദൃശ്യമാന്നവരും |
| ഇമൌ | ഇവരിരുവരും [ആയ |
| കഥം | എങ്ങിനെയാണു് |
| പദ്ഭ്യാം | കാൽനടയായി |
| ഇഹ പ്രാപ്തൌ? | ഇവിടെ വന്നതു്? |
| മുനേ! | മുനിവര്യ! |
| കിമർത്ഥം? | എന്തിന്നായിട്ടാണു്? |
| കസ്യ വാ? | ആരെ ഉദ്ദേശിച്ചാണ് |
| ഭദ്രം തേ! | കനിഞ്ഞുചെയ്താലും! |

കിമർത്ഥം ച നരശ്രേഷ്ഠൌ സംപ്രാപ്തൌ ദുർഗ്ഗമേ പഥി
വരായുധധരൌ വീരൌ ശ്രോതുമിച്ഛാമി തത്ത്വതഃ. 6

| | |
|---|---|
| "വീരൌ | "ശൂരന്മാരായ |
| നരശ്രേഷ്ഠൌ | ഈ പുരുഷശ്രേഷ്ഠന്മാർ |
| കിമർത്ഥം ച | എന്തിന്നുവേണ്ടിത്തന്നെയാണു്, |
| ദുർഗ്ഗമേ | കഷ്ടതയേറിയ |
| പഥി, | മാർഗ്ഗത്തിലൂടെ, |
| വരായുധധരൌ | ഉത്തമങ്ങളായ ആയുധങ്ങൾ ധരിച്ചവരായി, |
| സംപ്രാപ്തൌ? | വന്നിരിക്കുന്നതു്? |
| തത്ത്വതഃ | ഉള്ളവണ്ണം |
| ശ്രോതും | അറിഞ്ഞാൽ |
| ഇച്ഛാമി." | കൊള്ളാം" |

തസ്യ തദ്വചനം ശ്രുത്വാ യഥാവൃത്തം ന്യവേദയത്
അയോദ്ധ്യാധിപതേഃ പുത്രൌ രാജ്ഞോ ദശരഥസ്യ ഹി
മമ യജ്ഞസമാപ്ത്യർത്ഥമാഗതൌ രാമലക്ഷ്മണൌ. 7

| | |
|---|---|
| തസ്യ | ആ രാജാവിന്റെ |
| തത് | ആ |
| വചനം | വാക്കു |
| ശ്രുത്വാ, | കേട്ടു്, |
| യഥാവൃത്തം | നടന്നപോലെയെല്ലാം (അദ്ദേഹത്തോടു്) |

| | |
|---|---|
| ന്യവേദയത്; | അറിയിച്ചു; |
| "രാമലക്ഷ്മണൌ | "ശ്രീരാമൻ, ലക്ഷ്മണൻ എന്ന പേരോടു കൂടിയവരായി, |
| അയോദ്ധ്യാധിപതേഃ | അയോദ്ധ്യാധിപതിയായ |
| ദശരഥസ്യ രാജ്ഞഃ | ദശരഥമഹാരാജാവിന്റെ |
| പുത്രൌ ഹി; | രണ്ടുപുത്രന്മാരാണല്ലൊ [ഇവർ; |
| മമ | എന്റെ |
| യജ്ഞസമാപ്ത്യൎത്ഥം | യാഗത്തെ നിറവേററുന്നതിന്നായി |
| ആഗതൌ. | (എന്റെകൂടെ) വന്നവരാകുന്നു. |

സിദ്ധാശ്രമമനുപ്രാപ്യ രാക്ഷസാനഭിഹത്യ ച
ഇമം ദേശമനുപ്രാപ്തൌ വീരൌ ദശരഥാത്മജൌ. 8

| | |
|---|---|
| "ദശരഥാത്മജൌ | "ദശരഥപുത്രന്മാരായ |
| വീരൌ, | ഈ വീരന്മാർ, |
| സിദ്ധാശ്രമം | സിദ്ധാശ്രമത്തിൽ |
| അനുപ്രാപ്യ | എത്തി, |
| രാക്ഷസാൻ ച | രാക്ഷസന്മാരേയും |
| അഭിഹത്യ, | കൊന്നശേഷം |
| ഇമം | ഈ |
| ദേശം | നാട്ടിലേക്ക് (ഇതാ) |
| അനുപ്രാപ്തൌ." | വന്നുചേൎന്നിരിക്കുന്നു.'' |

വിശ്വാമിത്രവചഃ ശ്രുത്വാ രാജാ പരമഹൎഷിതഃ
അതിഥീ പരമൌ പ്രാപ്തൌ പുത്രൌ ദശരഥസ്യ തൌ
പൂജയാമാസ വിധിവത് സത്കാരാൎഹൌ മഹാബലൌ. 9

| | |
|---|---|
| രാജാ, | ആ രാജാവ് |
| വിശ്വാമിത്രവചഃ | വിശ്വാമിത്രമുനിയരുളിയവാക്ക |
| ശ്രുത്വാ | കേട്ടു |
| പരമഹൎഷിതഃ, | അത്യാശ്ചൎയ്യം പൂണ്ടവനായി |
| ദശരഥസ്യ | ദശരഥചക്രവൎത്തിയുടെ |
| പുത്രൌ, | തനയന്മാരായി, |
| മഹാബലൌ, | അതിബലശാലികളായി, |
| സത്കാരാൎഹൌ, | പൂജിക്കത്തക്കവരായി |
| അതിഥീ | അതിഥികളായി |
| പ്രാപ്തൌ, | വന്നിരിയ്ക്കുന്നവരായ, |
| തൌ | ആ രണ്ടു |
| പരമൌ | ഉത്തമന്മാരേയും |
| വിധിവത് | ശാസ്ത്രപ്രകാരം |
| പൂജയാമാസ. | പൂജിച്ചു. |

തതഃ പരമസത്കാരം സുമതേഃ പ്രാപ്യ രാഘവൌ
ഉഷ്യ തത്ര നിശാമേകാം ജഗ്മതുൎമ്മിഥിലാം തതഃ 10

| | |
|---|---|
| സുമതേഃ | സുമതിമഹാരാജാവിന്റെ |
| പരമസത്കാരം | ഉത്തമസത്കാരത്തെ. |
| പ്രാപ്യ | അംഗീകരിച്ചു, |
| രാഘവൌ | ശ്രീരാമലക്ഷ്മണന്മാർ |
| തതഃ | പിന്നെ |
| തത്ര | അവിടെ |
| ഏകാം | ഒരു |
| നിശാം | രാത്രി |
| ഉഷ്യ, | വസിച്ചു, |
| തതഃ | അനന്തരം |
| മിഥിലാം | മിഥിലാനഗരത്തിലേക്കു |
| ജഗ്മതുഃ. | പുറപ്പെട്ടുചെന്നു. |

താം ദൃഷ്ട്വാ മുനയഃ സൎവ്വേ ജനകസ്യ പുരീം ശുഭാം
സാധു സാധ്വിതി ശംസന്തോ മിഥിലാം സമപൂജയൻ. 11

| | | | |
|---|---|---|---|
| മുനയഃ | മുനിമാർ | ദൃഷ്ട്വാ, | കണ്ടു്, |
| സൎവ്വേ | എല്ലാവരും | "സാധു, സാധു!" ഇതി | "എന്തുഭംഗി, എന്തു ഭംഗി!" എന്നു് |
| ജനകസ്യ | ജനകമഹാരാജാവി | | |
| താം | ആ ന്റെ | മിഥിലാം | മിഥിലയെ |
| ശുഭാം | അഴകാൎന്ന | ശംസന്തഃ, | പുകഴ്ത്തി, |
| പുരീം | പട്ടണത്തെ | സമപൂജയൻ. | കൊണ്ടാടി. |

മിഥിലോപവനേ തത്ര ആശ്രമം ദൃശ്യ രാഘവഃ
പുരാണം നിൎജ്ജനം രമ്യം പപ്രച്ഛ മുനിപുംഗവം. 12

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാഘവൻ | രമ്യം | (എങ്കിലും) രമണീയമായുള്ള |
| മിഥിലോപവനേ | മിഥിലയ്ക്കു ചേൎന്ന തോപ്പായ | ആശ്രമം | ഒരു ആശ്രമത്തെ |
| തത്ര | അദ്ദിക്കിൽ, | ദൃശ്യ, | കണ്ടു്, |
| പുരാണം | വളരെപഴക്കമുള്ളതാ | മുനിപുംഗവം | മുനിശ്രേഷ്ഠനോടായി |
| നിൎജ്ജനം | നിൎജ്ജനമായി [യി, | പപ്രച്ഛ. | ചോദിച്ചു. |

ശ്രീമദാശ്രമസങ്കാശം കിം ന്വിദം മുനിവൎജ്ജിതം
ശ്രോതുമിച്ഛാമി ഭഗവൻ കസ്യായം പൂൎവ്വ ആശ്രമഃ 13

| | | | |
|---|---|---|---|
| "ഭഗവൻ! | "സ്വാമിൻ! | കിം നു? | എന്തൊന്നാണു്? |
| ശ്രീമതു് | ശോഭയേറിയതായി; | അയം | ഇതു് |
| ആശ്രമസങ്കാശം, | ആശ്രമംപോലെതോന്നുന്നതായി, | പൂൎവ്വഃ | മുമ്പു് |
| | | കസ്യ | ആരുടെ |
| മുനിവൎജ്ജിതം | (എങ്കിലും) മുനികളുടെ നിവാസമില്ലാത്തതായ | ആശ്രമം? | ആശ്രമം? |
| | | ശ്രോതും | കേൾപ്പാൻ |
| ഇദം | ഇതു് | ഇച്ഛാമി." | ഞാൻ ആഗ്രഹിക്കുന്നു. |

തച്ഛ്രുത്വാ രാഘവേണോക്തം വാക്യം വാക്യവിശാരദഃ
പ്രത്യുവാച മഹാതേജാ വിശ്വാമിത്രോ മഹാമുനിഃ. 14

| | | | |
|---|---|---|---|
| മഹാതേജാഃ | അതിതേജസ്വിയും | ഉക്തം | ഉരചെയ്യപ്പെട്ട |
| വാക്യവിശാരദഃ | വാക്യകോവിദനുമായ | തതു് വാക്യം | ആ വാക്കു |
| വിശ്വാമിത്രഃ മഹാമുനിഃ | വിശ്വാമിത്രമഹൎഷി | ശ്രുത്വാ | കേട്ടു് |
| | | പ്രത്യുവാച. | (ഇപ്രകാരം) മറുപടിയുരച്ചു. |
| രാഘവേണ | ശ്രീരാഘവനാൽ | | |

ഹന്ത തേ കഥയിഷ്യാമി ശൃണു തത്ത്വേന രാഘവ
യസ്യൈതദാശ്രമപദം ശപ്തം കോപാന്മഹാത്മനാ. 15

| | | | |
|---|---|---|---|
| ''ഹന്ത! | "നല്ലതു! | കോപാത് | കോപത്താൽ |
| രാഘവ! | ഹേ രാഘവ! | ശപ്തം | ശപിക്കപ്പെട്ടതായി ഭവിച്ചുവെന്നും, |
| ഏതത് | ഈ | | |
| ആശ്രമപദം | ആശ്രമസ്ഥലം | തേ | വത്സനോടു |
| യസ്യ | ആരുടേതെന്നും, | തത്ത്വേന | നടന്നപോലെത്തന്നെ |
| മഹാത്മനാ | യാതൊരു മഹാത്മാവിനാൽ | കഥയിഷ്യാമി; | ഉരചെയ്യാം; |
| | | ശൃണു. | കേട്ടുകൊൾക. |

ഗൌതമസ്യ നരശ്രേഷ്ഠ പൂൎവ്വമാസീന്മഹാത്മനഃ
ആശ്രമോ ദിവ്യസങ്കാശസ്സുരൈരപി സുപൂജിതഃ. 16

| | | | |
|---|---|---|---|
| നരശ്രേഷ്ഠ | ''ഹേ പുരുഷോത്തമ! | സുപൂജിതഃ | ഏററം പൂജിക്കപ്പെട്ടതും ആയ |
| പൂൎവ്വം | പണ്ടുകാലത്തിൽ | മഹാത്മനഃ | മഹാത്മാവായ |
| ദിവ്യസങ്കാശഃ | ദേവലോകത്തെപോലുള്ളതും | ഗൌതമസ്യ | ഗൌതമമഹൎഷിയുടെ |
| | | ആശ്രമഃ | ആശ്രമം |
| സുരൈഃ അപി | ദേവന്മാരാലുംകൂടി | ആസീത് | ആയിരുന്നു(ഇതു്). |

സ ചേഹ തപ ആതിഷ്ഠദഹല്യാസഹിതഃ പുരാ
വൎഷപൂഗാനനേകാംശ്ച രാജപുത്ര മഹായശഃ. 17

| | | | |
|---|---|---|---|
| "മഹായശഃ, | ''അതികീൎത്തിമാനായ | അനേകാൻ | വളരെ |
| രാജപുത്ര | ഹേ രാജകുമാര | വൎഷപൂഗാൻ ച, | സംവത്സരശതങ്ങളായ്ത്തന്നെ, |
| സഃ | അദ്ദേഹം | | |
| അഹല്യാ-സഹിതഃ, | അഹല്യാസമേതനായി | ഇഹ ച | ഇതേടിക്കിൽ |
| | | തപഃ | തപസ്സു |
| പുരാ | പണ്ടു്, | ആതിഷ്ഠത്. | ചെയ്തു. |

[ബ്രഹ്മപുത്രിയായ അഹല്യയെ, അവളുടെ സൌന്ദൎയ്യത്തെ ആലോചിച്ചു, ഇന്ദ്രാദിദിക്പാലന്മാർ തുടങ്ങിയുള്ളവർ ഭാൎയ്യയായി തരേണമെന്നു ബ്രഹ്മാവിനോടപേക്ഷിക്കയുണ്ടായി. ഒടുവിൽ ബ്രഹ്മാവു്, ബ്രഹ്മാണ്ഡത്തെ മൂന്നുകുറി പ്രദക്ഷിണംചെയ്തു് ആർ ആദ്യം എത്തുന്നുവോ അവൎക്കു അഹല്യയെ കൊടുക്കുന്നതാണെന്നു പറഞ്ഞു. നാരദന്റെ ഉപദേശപ്രകാരം ഗൌതമമുനി കാമധേനുവെ മൂന്നു പ്രാവശ്യം വലംവെച്ചു ബ്രഹ്മാവിന്റെ അടുക്കൽചെന്നു തനിക്കാണ് അഹല്യയെ കിട്ടേണ്ടതെന്നു വാദിച്ചു. ഈരേഴു പതിനാലു ലോകങ്ങളും ഗോവിന്റെ അംഗങ്ങളാണെന്നു വേദവാക്യമുള്ളതിനാൽ ബ്രഹ്മാവിന്നു തന്റെ വാഗ്ദത്തം നിറവേറേണ്ടിവന്നു. അങ്ങിനെ ഗൌതമമുനിക്കു അഹല്യയെകിട്ടി.(ബ്രഹ്മപുരാണം അദ്ധ്യാത്മരാമായണം, പദ്മം.)]

കദാചിദ്ദിവസേ രാമ തതോ ദൂരം ഗതേ മുനൌ.
തസ്യാന്തരം വിദിത്വാ തു സഹസ്രാക്ഷഃ ശചീപതിഃ
മുനിവേഷധരോഽഹല്യാമിദം വചനമബ്രവീത്. 18

| | | | |
|---|---|---|---|
| "രാമ | "ഹേ രാമ! | അന്തരം വിദിത്വാ തു, | ലാക്കറിഞ്ഞു തന്നെ, |
| കദാചിത്, | ഒരിക്കൽ, | സഹസ്രാക്ഷഃ | സഹസ്രാക്ഷനായ |
| ദിവസേ | ഒരു ദിവസം | ശചീപതിഃ | ദേവേന്ദ്രൻ |
| തതഃ | അവിടെനിന്നും | മുനിവേഷധരഃ | ഗൌതമവേഷം ധരിച്ച് |
| ദൂരം | ദൂരെ | അഹല്യാം | അഹല്യയോടായി, |
| മുനൌ | മഹർഷി | ഇദം | ഇപ്രകാരം |
| ഗതേ | പോയസമയം, | വചനം | ഒരു വാക്യത്തെ |
| തസ്യ | ആ അവസരത്തിന്റെ | അബ്രവീത് | ഉരച്ചു. |

ഋതുകാലം പ്രതീക്ഷന്തേ നാർത്ഥിനഃ സുസമാഹിതേ
സംഗമം ത്വഹമിച്ഛാമി ത്വയാ സഹ സുമദ്ധ്യമേ. 19

| | | | |
|---|---|---|---|
| '''സുസമാഹിതേ! | '''(ബ്രഹ്മാവിനാൽ) അഴകായി സൃഷ്ടിക്കപ്പെട്ടവളേ! | പ്രതീക്ഷന്തേ ന; | കാത്തുകൊണ്ടിരിക്കാറില്ല; |
| അർത്ഥിനഃ | (കാമംമൂലം സംഗമത്തെ)കാംക്ഷിപ്പവർ, | അഹം തു | ഞാനാകട്ടെ' |
| ഋതുകാലം | ഋതുസ്നാനം ചെയ്യുന്ന സമയത്തെ | സുമദ്ധ്യമേ | അല്ലെ സുന്ദരി! |
| | | ത്വയാ സഹ | നിന്നോടുകൂടി |
| | | സംഗമം | സംഗമത്തെ |
| | | ഇച്ഛാമി. | കൊതിക്കുന്നു. |

മുനിവേഷം സഹസ്രാക്ഷം വിജ്ഞായ രഘുനന്ദന
മതിം ചകാര ദുർമ്മേധാ ദേവരാജകുതൂഹലാത്. 20

| | | | |
|---|---|---|---|
| "രഘുനന്ദന | "ഹേ രഘുകുമാര! | ദുർമ്മേധാഃ | ആ ദുർബ്ബുദ്ധിയായയവൾ |
| മുനിവേഷം | ഗൌതമവേഷധാരിയായ അവനെ | ദേവരാജകുതൂഹലാത് | ദേവന്മാർക്കെല്ലാം രാജാവ് എന്നുള്ള ഉത്സാഹത്താൽ |
| സഹസ്രാക്ഷം | ദേവേന്ദ്രനെന്ന് | മതിം ചകാര | മനസ്സിണങ്ങി. |
| വിജ്ഞായ, | അറിഞ്ഞ്, | | |

അഥാബ്രവീത് സുരശ്രേഷ്ഠം കൃതാർത്ഥേനാന്തരാത്മനാ
കൃതാർത്ഥാസ്മി സുരശ്രേഷ്ഠ ഗച്ഛ ശീഘ്രമിതഃ പ്രഭോ. 21

| | | | |
|---|---|---|---|
| "അഥ | ''അനന്തരം, | 'സുരശ്രേഷ്ഠ! | 'അല്ലയോ ദേവരാജാവേ! |
| കൃതാർത്ഥേന | സന്തുഷ്ടിപൂണ്ട | കൃതാർത്ഥാ അസ്മി: | ഞാൻ ധന്യയായി; |
| അന്തരാത്മനാ | മനസ്സോടുകൂടിയവളായി | പ്രഭോ! | പ്രഭോ! |
| സുരശ്രേഷ്ഠം | ദേവരാജാവിനോട് | ഇതഃ ശീഘ്രം | ഇവിടെനിന്നും വേഗം |
| അബ്രവീത്; | (ഇങ്ങിനെ)ഉരചെയ്തു: | ഗച്ഛ. | പോയ്ക്കളഞ്ഞാലും. |

ആത്മാനം മാം ച ദേവേശ സർവ്വദാ രക്ഷ മാനദ
ഇന്ദ്രസ്തു പ്രഹസൻ വാക്യമഹല്യാമിദമബ്രവീത്. 22

| | |
|---|---|
| "'ദേവേശ! | "'ദേവരാജാവേ! |
| ആത്മാനം | അങ്ങയേയും |
| മാം ച | എന്നേയും, |
| സർവ്വദാ | എല്ലായ്പ്പോഴും, |
| മാനദ! | ഹേ മാനസംരക്ഷക! |
| രക്ഷ;' | (സംഗതി പുറത്തു വരാതെ)കാത്തുകൊണ്ടാലും;' |
| ഇന്ദ്രഃ തു | ഇന്ദ്രനം |
| പ്രഹസൻ | ചിരിച്ചുകൊണ്ട് |
| അഹല്യാം | അഹല്യയെ നോക്കി |
| ഇദം | ഇങ്ങിനെ |
| വാക്യം | മറുപടി |
| അബ്രവീത് | പറഞ്ഞു. |

പരിതുഷ്ടോഽസ്മി സുശ്രോണി ഗമിഷ്യാമി യഥാഗതം. 23

| | |
|---|---|
| '''സുശ്രോണി! | '''അഴകാന്ന ജഘനമുള്ളവളേ! |
| പരിതുഷ്ടഃ അസ്മി; | ഞാൻ തൃപ്തനായം ഭവിച്ചിരിക്കുന്നു; |
| യഥാഗതം | വന്നപോലെതന്നെ |
| ഗമിഷ്യാമി, | മടങ്ങിക്കളയാം. |

ഏവം സംഗമ്യ തു തയാ നിശ്ചക്രാമോടജാത്തതഃ
സ സംഭ്രമാത് ത്വരൻ രാമ ശങ്കിതോ ഗൌതമം പ്രതി. 24

| | |
|---|---|
| ''ഏവം തു, | ''ഇപ്രകാരംതന്നെ, |
| തയാ | അവളോടുകൂടി |
| സംഗമ്യ | ചേൎന്ന്, |
| തതഃ | അതിൽപിന്നെ, |
| രാമ! | ഹേ രാമ! |
| ഗൌതമം പ്രതി | ഗൌതമമുനിയെക്കുറിച്ച് |
| ശങ്കിതഃ, | ഭയംപൂണ്ടവനായി, |
| സഃ | അവൻ |
| സംഭ്രമാത് | സംഭ്രമത്തോടെ |
| ത്വരൻ, | ബദ്ധപ്പെട്ട്, |
| ഉടജാത് | ആശ്രമസ്ഥലത്തിൽനിന്ന് |
| നിശ്ചക്രാമ | പുറത്തിറങ്ങി. |

ഗൌതമം സ ദദർശാഥ പ്രവിശന്തം മഹാമുനിം
ദേവദാനവദുർദ്ധർഷം തപോബലസമന്വിതം. 25

| | |
|---|---|
| ''അഥ | "ഉടനെ, |
| സഃ | ആ ഇന്ദ്രൻ, |
| ദേവദാനവദുർദ്ധർഷം | ദേവാസുരന്മാരാലും തടുക്കപ്പെടാത്തവനും |
| തപോബലസമന്വിതം | തപോബലമാൎന്നവനും ആയ |
| ഗൌതമം മഹാമുനിം | ഗൌതമമഹർഷിയെ (ആശ്രമത്തിലേക്കു) |
| പ്രവിശന്തം | പ്രവേശിക്കുന്നതായി |
| ദദർശ. | കണ്ടു. |

തീൎത്ഥോദകപരിക്ലിന്നം ദീപ്യമാനമിവാനലം
ഭസ്മോദ്ധൂളിതസർവ്വാംഗമുമാപതിമിവാപരം. 26
ശിവഭക്തം മഹാത്മാനം സർവ്വതത്ത്വാൎത്ഥവേദിനം
ഗൃഹീതസമിധം രാമ സകുശം മുനിപുംഗവം. 27

ദൃഷ്ട്വാ സുരപതിസ്ത്രസ്തോ വിഷണ്ണവദനോഽഭവത്. 28

| | |
|---|---|
| "തീർത്ഥോദക- പരിക്ലിന്നം, | ''ശുദ്ധജലത്തിൽ സ്നാനംചെയ്തവനായി |
| അനലം ഇവ | അഗ്നിയെപ്പോലെ |
| ദീപ്യമാനം | ഉജ്ജ്വലിക്കുന്നവനായി |
| ഭസ്മോദ്ധൂളിത സർവ്വാംഗം, | ഭസ്മത്താൽ ലേപനം ചെയ്യപ്പെട്ട സർവ്വാംഗങ്ങളോടുകൂടിയവനായി |
| അപരം | മറെറാരു |
| ഉമാപതിം ഇവ | പരമശിവനെപ്പോലെയുള്ളവനായി |
| ശിവഭക്തം, | ശിവഭക്തനായി |
| മഹാത്മാനം, | മഹാത്മാവായി, |
| സർവ്വതത്ത്വാ- ർത്ഥവേദിനം | സകല വാസ്തവസംഗതികളേയും അറിഞ്ഞവനായി, |
| ഗൃഹീത- സമിധം | (ഹോമത്തിന്നുള്ള) ചമത കയ്യിലെടുത്ത് |
| സകുശം | ദർഭപുല്ലോടുകൂടിയവനായി, |
| മുനിപുംഗവം, | ആ ഉത്തമമുനിവരനെ |
| ദൃഷ്ട്വാ, | കണ്ട ഉടനെ, |
| രാമ! | അല്ലയോ രാമ! |
| സുരപതിഃ ത്രസ്തഃ | ആ ദേവരാജാവു നടുങ്ങി; |
| വിഷണ്ണവദനഃ | മുഖം മങ്ങിയവനായി, |
| അഭവത്. | ഭവിച്ചു. |

അഥ ദൃഷ്ട്വാ സഹസ്രാക്ഷം മുനിവേഷധരം മുനിഃ

ദുർവൃത്തം വൃത്തസമ്പന്നോ രോഷാദ്വചനമബ്രവീത്. 29

| | |
|---|---|
| ''വൃത്തസമ്പന്നഃ | സച്ചരിത്രനായ |
| മുനിഃ | ആ മുനിവരൻ |
| മുനിവേഷധരം | മുനിവേഷംപൂണ്ടിരിക്കുന്ന |
| ദുർവൃത്തം | ദുർവൃത്തിയാർന്ന |
| സഹസ്രാക്ഷം | ആ സഹസ്രാക്ഷനെ |
| ദൃഷ്ട്വാ, | കണ്ട്, |
| അഥ | ഉടനെ |
| രോഷാത് | കോപാവേശത്താൽ |
| വചനം അബ്രവീത് | ഇപ്രകാരം ഉരചെയ്തു. |

മമ രൂപം സമാസ്ഥായ കൃതവാനസി ദുർമ്മതേ

അകർത്തവ്യമിദം തസ്മാദ്വിഫലസ്ത്വം ഭവിഷ്യസി. 30

| | |
|---|---|
| "'ദുർമ്മതേ | "'അല്ലേ ബുദ്ധികെട്ടവനെ! |
| മമ | എന്റെ |
| രൂപം | സ്വരൂപത്തെ |
| സമാസ്ഥായ, | എടുത്തുകൊണ്ട്, |
| അകർത്തവ്യം | ചെയ്യാൻ പാടില്ലാത്തതായ |
| ഇദം | ഈ കൃത്യത്തെ |
| കൃതവാൻ അസി | നീ ചെയ്തുവല്ലൊ; |
| തസ്മാത് | അതിനാൽ |
| ത്വം | നീ |
| വിഫലഃ | അണ്ഡമില്ലാത്തവനായി |
| ഭവിഷ്യസി. | ഭവിക്കും. |

ഗൌതമേനൈവമുക്തേ തു സരോഷേണ മഹാത്മനാ

പേതതുർവൃഷണൌ ഭൂമൌ സഹസ്രാക്ഷസ്യ തത്ക്ഷണാത്. 31

| | |
|---|---|
| ''സരോഷേണ | ''കോപംപൂണ്ടവനായ |
| മഹാത്മനാ | മഹാത്മാവായ |
| ഗൌതമേന | ഗൌതമമഹർഷിയാൽ |
| ഏവം | ഇപ്രകാരം |
| ഉക്തേ തു, | ഉരചെയ്യപ്പെട്ട ഉടനെ |
| തത്ക്ഷണാത് | അക്ഷണത്തിൽ, |
| സഹസ്രാക്ഷസ്യ | ദേവേന്ദ്രന്റെ |
| വൃഷണൌ | രണ്ടു അണ്ഡങ്ങളും |
| ഭൂമൌ | നിലത്തു |
| പേതതുഃ. | വീണു. |

അഥ ശപ്ത്വാ ച വൈ ശക്രം ഭാര്യാമപി ച ശപ്തവാൻ
ഇഹ വർഷസഹസ്രാണി ബഹൂനി ത്വം നിവത്സ്യസി. 32

| | | | |
|---|---|---|---|
| ''ശക്രം | ''ഇന്ദ്രനെ(ഇപ്രകാരം) | ത്വം | 'നീ |
| ശപ്ത്വാ ച | ശപിച്ചശേഷം, | ബഹൂനിവർഷ-സഹസ്രാണി | അനേകായിരം സംവത്സരങ്ങൾ |
| അഥ വൈ | ഉടനെതന്നെ | ഇഹ | ഇവിടെ |
| ഭാര്യാം അപി ച | തന്റെ പത്നിയേയും | നിവത്സ്യസി. | വസിക്കുമാറാകും. |
| ശപ്തവാൻ; | (ഇങ്ങിനെ)ശപിച്ചു; | | |

വായുഭക്ഷാ ശിലാ ഭൂത്വാ തപ്യന്തീ ഭസ്മശായിനീ
അദൃശ്യാ സർവ്വഭൂതാനാമാശ്രമേഽസ്മിൻ ഭവിഷ്യസി. 33

| | | | |
|---|---|---|---|
| '''ശിലാ | '''പാറയായി | ഭസ്മശായിനീ | പൂഴിയിൽ കിടക്കുന്നവളായി, |
| ഭൂത്വാ, | തീൎന്നു്, | സർവ്വഭൂതാനാം | സർവ്വപ്രാണികൾക്കും |
| വായുഭക്ഷാ, | കാററിനെമാത്രം ഭക്ഷിച്ചുകൊണ്ടു്' | അദൃശ്യാ | കാണ്മാൻ കഴിയാത്തവളായി, |
| തപ്യതീ, | ചിത്തംതപിക്കുന്നവളായി, | അസ്മിൻ | ഈ |
| | | ആശ്രമേ | ആശ്രമത്തിൽ |
| | | ഭവിഷ്യസി | നീ കിടക്കുമാറാകും. |

യദാ ചൈതദ്വനം ഘോരം രാമോ ദശരഥാത്മജഃ
ആഗമിഷ്യതി ദുർദ്ധർഷസ്തദാ പൂതാ ഭവിഷ്യസി. 34

| | | | |
|---|---|---|---|
| '''യദാ | '''യാതൊരുസമയം, | ഏതതു് വനം | ഈ കാട്ടിലേക്കു് |
| ദുർദ്ധർഷഃ | ജഗദേകവീരനും | ആഗമിഷ്യതി | വരുമോ, |
| ദശരഥാത്മജഃ | ദശരഥാത്മജനുമായ | തദാ ച, | ആസമയംമാത്രം, |
| രാമഃ | ശ്രീരാമൻ | പൂതാ ഭവിഷ്യസി. | നീ പരിശുദ്ധയായി ഭവിക്കും. |
| ഘോരം | പാഴായ്ത്തീൎന്ന | | |

തസ്യാതിഥ്യേന ദുർവൃത്തേ ലോഭമോഹവിവർജ്ജിതാ
മത്സകാശം മുദാ യുക്താ സ്വം വപുർദ്ധാരയിഷ്യസി. 35

| | | | |
|---|---|---|---|
| '''ദുർവൃത്തേ! | '''അല്ലേ ദുശ്ചരിത്രേ! | മത്സകാശം | എന്റെ അടുക്കൽ, |
| തസ്യ | അദ്ദേഹത്തിന്നുവേണ്ട | മുദാ | സന്തോഷത്തോടുകൂടി |
| ആതിഥ്യേന | അതിഥിസല്ക്കാരത്താൽ | യുക്താ, | കൂടിയവളായി, |
| ലോഭമോഹ-വിവർജ്ജിതാ. | ദുരാശയും മൂഢതയും നീങ്ങിയവളായി | സ്വം | നിന്റെ സ്വന്തം |
| | | വപുഃ | ശരീരത്തെ |
| | | ധാരയിഷ്യസി. | നീ കയ്ക്കൊള്ളുമാറാകും. |

ഏവമുക്ത്വാ മഹാതേജാ ഗൌതമോ ദുഷ്ടചാരിണീം
ഇമമാശ്രമമുത്സൃജ്യ സിദ്ധചാരണസേവിതേ
ഹിമവച്ഛിഖരേ രമ്യേ തപസ്തേപേ മഹാതപാഃ. 36

| | | | |
|---|---|---|---|
| "മഹാതേജാഃ | "മഹാവർച്ചസ്വിയായ | സിദ്ധചാരണ-സേവിതേ | സിദ്ധന്മാരാലും ചാരണന്മാരാലും വാസം ചെയ്യപ്പെട്ട |
| ഗൌതമഃ | ഗൌതമമാമുനി, | രമ്യേ | രമണീയമായ |
| ദുഷ്ടചാരിണീം | ദുശ്ചരിത്രയായ അവ [ളോട് | ഹിമവച്ഛിഖരേ | ഹിമാലയശിഖരത്തിൽ |
| ഏവം | ഇപ്രകാരം | മഹാതപാഃ | ആ മഹാതപസ്വി |
| ഉക്ത്വാ, | ഉരചെയ്തശേഷം, | തപഃ തേപേ.'' | തപസ്സുചെയ്തു." |
| ഇമം ആശ്രമം | ഈ ആശ്രമത്തെ | | |
| ഉത്സൃജ്യ, | വെടിഞ്ഞു, | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
അഷ്ടചത്വാരിംശഃ സർഗ്ഗഃ = നാല്പത്തിഎട്ടാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1554.)

## ഏകോനപഞ്ചാശഃ സർഗ്ഗഃ = നാല്പത്തിഒമ്പതാം സർഗ്ഗം

[അഹല്യാശാപമോക്ഷഃ = അഹല്യയുടെ ശാപമോക്ഷം.]

അഫലസ്തു തതഃ ശക്രോ ദേവാനഗ്നിപുരോഗമാൻ
അബ്രവീത് ത്രസ്തവദനഃ സർഷിസംഘാൻ സചാരണാൻ. 1

| | | | |
|---|---|---|---|
| "അഫലഃ | "വൃഷണഹീനനായ | അഗ്നി-പുരോഗമാൻ | അഗ്നിമുമ്പായവരും ആയ |
| ശക്രഃ | ഇന്ദ്രൻ | ദേവാൻ | ദേവന്മാരെനോക്കി |
| തതഃ തു, | തദനന്തരം [യവരും | ത്രസ്തവദനഃ | പേടിപൂണ്ടമുഖത്തോടു കൂടിയവനായി |
| സർഷിസംഘാൻ | ഋഷിഗണങ്ങളോടുകൂടി | അബ്രവീത്. | ഒരുവാക്കുരചെയ്തു. |
| സചാരണാൻ | ചാരണരോടുകൂടിയ വരും | | |

കുർവ്വതാ തപസോ വിഘ്നം ഗൌതമസ്യ മഹാത്മനഃ
ക്രോധമുത്പാദ്യ ഹി മയാ സുരകാര്യമിദം കൃതം. 2

| | | | |
|---|---|---|---|
| "മഹാത്മനഃ | "മഹാത്മാവായ | കുർവ്വതാ | ഉണ്ടാക്കുന്ന |
| ഗൌതമസ്യ | ഗൌതമമഹർഷിക്കു | മയാ | എന്നാൽ |
| ക്രോധം | ക്രോധത്തെ | കൃതം | ചെയ്യപ്പെട്ടതായ |
| ഉത്പാദ്യ | ഉളവാക്കി | ഇദം | ഈ കാര്യം |
| തപസഃ | (അദ്ദേഹത്തിന്റെ) തപസ്സിന്നു | സുരകാര്യം ഹി. | ദേവന്മാരായ ഭവാന്മാർക്കുവേണ്ടി ചെയ്ത പ്രവൃത്തിതന്നെ. |
| വിഘ്നം | വിഘ്നത്തെ | | |

[ഗൌതമമുനിയുടെ തപോമഹിമയാൽ, ദേവന്മാർ തങ്ങടെ പദവിയിൽനിന്നും ച്യുതരായ് ഭവിക്കാതിരിപ്പാൻ വേണ്ടി, അദ്ദേഹത്തിന്റെ ഭാര്യയുമായ് വ്യഭിചരിച്ച് അദ്ദേഹത്തിന്നു കോപത്തെ ഉളവാക്കി. തന്മൂലം തപോവിഘ്നം വരുത്തി ദേവന്മാരെ കാത്തു എന്ന താല്പര്യം.

അഫലോഽസ്മി കൃതസ്തേന ക്രോധാത് സാ ച നിരാകൃതാ
ശാപമോക്ഷേണ മഹതാ തപോഽസ്യാപഹൃതം മയാ· 3

| | | | |
|---|---|---|---|
| ,"തേന | "അദ്ദേഹത്താൽ, | മഹതാ | ഉഗ്രമായ |
| ക്രോധാത്, | കോപംമൂലം, | ശാപമോക്ഷേണ | ആ ശാപദാനത്താൽ, |
| അഫലഃ | അണ്ഡംപോനവനായി | മയാ | എന്നാൽ |
| കൃതഃ അസ്മി; | ഞാൻ ആക്കപ്പെട്ടിരി | അസ്യ | അദ്ദേഹത്തിൻെറ |
| സാ ച | അവളും [ക്കുന്നു; | തപഃ | തപശ്ശക്തി [ന്നു. |
| നിരാകൃതാ; | ഉപേക്ഷിക്കപ്പെട്ടു; | അപഹൃതം. | ഇല്ലാതാക്കപ്പെട്ടിരിക്കു |

[ഗൌതമൻ ഇപ്രകാരം ശപിച്ചതുകൊണ്ടു് അദ്ദേഹത്തിൻെറ തപശ്ശക്തി കുറഞ്ഞിരിക്കുന്നുവെന്നു് താല്പൎയ്യം.]

തന്മാം സുരവരാ സൎവ്വേ സൎഷിസംഘാഃ സചാരണാഃ
സുരകാൎയ്യകരം യൂയം സഫലം കൎത്തുമൎഹഥ. 4

| | | | |
|---|---|---|---|
| "തത് | "അതിനാൽ, | സൎവ്വേ, | എല്ലാവരും, |
| സൎഷിസംഘാഃ | ഋഷിഗണങ്ങളോടു കൂടിയവരും | സുരകാൎയ്യകരം | ദേവകാൎയ്യത്തെ നിൎവ്വഹിച്ചവനായ |
| സചാരണഃ | ചാരണരോടുകൂടിയ വരും ആയ | മാം, | എന്നെ, |
| സുരവരാഃ | ദേവശ്രേഷ്ഠന്മാരായ | സഫലം | വൃഷണയുക്തനായി |
| യൂയം | നിങ്ങൾ | കൎത്തും | ആക്കിത്തീൎപ്പാൻ |
| | | അൎഹഥ. | യത്നിക്കേണ്ടതാണു്. |

ശതക്രതോൎവ്വചഃ ശ്രുത്വാ ദേവാഃ സാഗ്നിപുരോഗമാഃ
പിതൃദേവാനുപേത്യാഹുഃ സഹ സൎവ്വൈൎമ്മരുദ്ഗണൈഃ. 5

| | | | |
|---|---|---|---|
| "ശതക്രതോഃ | "ഇന്ദ്രൻെറ | സൎവ്വൈഃ | എല്ലാ |
| വചഃ | വാക്കു | മരുദ്ഗണൈഃ | മരുദ്ഗണങ്ങളോടും |
| ശ്രുത്വാ, | കേട്ടു്, | സഹ, | കൂടി, |
| സാഗ്നി-പുരോഗമാഃ | അഗ്നിമുതലായ | പിതൃദേവാൻ | പിതൃദേവതകളെ |
| | | ഉപേത്യ, | സമീപിച്ചു്' |
| ദേവാഃ | ദേവന്മാർ, | ആഹുഃ | ഇങ്ങിനെ അറിയിച്ചു. |

പുരാഽവിചാൎയ്യ മോഹേന ഋഷിപത്നീം ശതക്രതുഃ
ധൎഷയിത്വാ മുനേഃ ശാപാത്തത്രൈവ വിഫലഃ കൃതഃ. 6

| | | | |
|---|---|---|---|
| "ശതക്രതുഃ | "ഇന്ദ്രൻ, | ധൎഷയിത്വാ, | പുണൎന്നു്, |
| പുരാ | ആദ്യം | മുനേഃ | മഹൎഷിയുടെ |
| അവിചാൎയ്യ | ആലോചനചെയ്യാതെ | ശാപാത്, | ശാപത്താൽ, |
| മോഹേന | മോഹത്താൽ | തത്ര ഏവ | അവിടെവെച്ചുതന്നെ, |
| ഋഷിപത്നീം | ഋഷിപത്നിയെ | വിഫലഃ കൃതഃ | അണ്ഡഹീനനാക്കപ്പെട്ടു. |

[ഇതിൽനിന്നു്, ദേവന്മാർ വാസ്തവത്തെ ധരിച്ചുവെന്നും കാണുന്നു.]

അയം മേഷഃ സവൃഷണോ ശക്രോ ഹ്യവൃഷണഃ കൃതഃ
മേഷസ്യ വൃഷണൌ ഗൃഹ്യ ശക്രായാശു പ്രയച്ഛത. 7

| | | | |
|---|---|---|---|
| "അയം മേഷഃ | "(യാഗത്തിൽ നിങ്ങൾക്കായി നൽകപ്പെട്ട) ഈ ആട്ടിൻകുട്ടി | മേഷസ്യ | ആട്ടിൻകുട്ടിയുടെ |
| സവൃഷണഃ | വൃഷണത്തോടുകൂടി | വൃഷണൌ | അണ്ഡങ്ങൾ രണ്ടും |
| ശക്രഃ ഹി | ഇന്ദ്രനോ [യതു്; | ഗൃഹ്യ | എടുത്തു് |
| അവൃഷണഃ കൃതഃ | വൃഷണരഹിതനാക്കപ്പെട്ടിരിക്കുന്നു! | ശക്രായ | ഇന്ദ്രന്നു് |
| | | ആശു | വേഗം |
| | | പ്രയച്ഛത. | കൊടുത്തു്, ചേൎത്തുവെക്കുക. |

അഫലസ്തു കൃതോ മേഷഃ പരാം തുഷ്ടിം പ്രദാസ്യതി. 8

| | | | |
|---|---|---|---|
| "അഫലഃ കൃതഃ | "വൃഷണഹീനനാക്കപ്പെട്ട | പരാം | (നിങ്ങൾക്കു്) മഹത്തായ |
| മേഷഃ തു | ആട്ടിൻകുട്ടിയാകട്ടെ, | തുഷ്ടിം | തൃപ്തിയെ |
| | | പ്രദാസ്യതി. | നൽകുമാറാകും. |

ഭവതാം ഹൎഷണാൎത്ഥം ച യേ ച ദാസ്യന്തി മാനവാഃ. 9

| | | | |
|---|---|---|---|
| "ഭവതാം | "നിന്തിരുവടികളുടെ | ദാസ്യന്തി | (വൃഷണരഹിതമായ ആട്ടിൻകുട്ടിയെ നിങ്ങൾക്കു്) പ്രദാനം ചെയ്യുന്നുവോ അവരും |
| ഹൎഷണാൎത്ഥം ച | സന്തുഷ്ടിക്കുവേണ്ടിയും | ച. | (അപ്രകാരംതന്നെ (തൃപ്തിയെ നൽകുന്നവരായ്ത്തീരുമാറാകട്ടെ.) |
| യേ | യാതൊരു | | |
| മാനവാഃ | മനുഷ്യർ | | |

ഇത്യഗ്നേൎവ്വചനം ശ്രുത്വാ പിതൃദേവാഃ സമാഗതാഃ
ഉത്പാട്യ മേഷവൃഷണൌ സഹസ്രാക്ഷേ ന്യവേശയൻ. 10

| | | | |
|---|---|---|---|
| "ഇതി | "ഇപ്രകാരം | മേഷവൃഷണൌ | ആട്ടിൻകുട്ടിയുടെ രണ്ടു വൃഷണങ്ങളേയും |
| അഗ്നേഃ | അഗ്നിയുടെ | ഉത്പാട്യ, | പറിച്ചെടുത്തു് |
| വചനം ശ്രുത്വാ, | വാക്കുകേട്ടു്, | സഹസ്രാക്ഷേ | ഇന്ദ്രങ്കൽ |
| പിതൃദേവാഃ | പിതൃദേവന്മാർ | ന്യവേശയൻ. | ചേൎത്തു. |
| സമാഗതാഃ | എല്ലാവരുംകൂടി, | | |

തദാപ്രഭൃതി കാകുത്സ്ഥ പിതൃദേവാഃ സമാഗതാഃ
അഫലാൻ ഭുഞ്ജതേ മേഷാൻ ഫലൈസ്തേഷാമയോജയൻ. 11

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | ഭുഞ്ജതേ; | ഭുജിച്ചുവരുന്നു; |
| തദാപ്രഭൃതി | അതുമുതല്ക്കു് | തേഷാം | അവയെ |
| പിതൃദേവാഃ | പിതൃദേവന്മാർ | ഫലൈഃ | ദാനംചെയ്ത ഫലത്താൽ (ദാനംചെയ്തവരെ) |
| സമാഗതാഃ | ഒന്നിച്ചുകൂടി | അയോജയൻ | സമ്പന്നന്മാരാക്കുകയും ചെയ്തുവരുന്നു. |
| അഫലാൻ | വൃഷണമില്ലാതാക്കപ്പെട്ട | | |
| മേഷാൻ | ആട്ടിൻകുട്ടികളെ | | |

ഇന്ദ്രസ്തു മേഷവൃഷണസ്തദാപ്രഭൃതി രാഘവ
ഗൌതമസ്യ പ്രഭാവേന തപസശ്ച മഹാത്മനഃ. 12

"രാഘവ! ''ഹേ രാഘവ!
ഇന്ദ്രഃ തു ദേവേന്ദ്രനം
തദാപ്രഭൃതി ച അതുമുതല്ക്കുതന്നേയാ
മഹാത്മനഃ മഹാത്മാവായ [ണ്,

ഗൌതമസ്യ ഗൌതമമുനിയുടെ
തപസഃ പ്രഭാവേന } തപോമഹിമയാൽ
മേഷവൃഷണഃ മേഷവൃഷണനായ് തീൎന്നതു.

തദാഗച്ഛ മഹാതേജ ആശ്രമം പുണ്യകൎമ്മണഃ
താരയൈനാം മഹാഭാഗാമഹല്യാം ദേവരൂപിണിം. 13

''തതഃ ആയതുകൊണ്ടു
മഹാതേജഃ! മഹാമഹിമയോടുകൂടിയ ഹേ രാമ!
പുണ്യകൎമ്മണഃ പുണ്യശാലിയായ ഋഷിയുടെ
ആശ്രമം ആശ്രമത്തിലേക്കു
ആഗച്ഛ വരിക;

മഹാഭാഗാം മഹാഭാഗ്യവതിയും
ദേവരൂപിണീം ദേവസ്ത്രീപോലെ അഴ
ഏനാം ഈ [കാന്നവളും ആയ
അഹല്യാം അഹല്യയെ
താരയ." { കൊടിയ ശാപഫലാനഭവത്തിൽനിന്നും മോചിപ്പിച്ചാലും."

വിശ്വാമിത്രവചഃ ശ്രുത്വാ രാഘവഃ സഹലക്ഷ്മണഃ
വിശ്വാമിത്രം പുരസ്കൃത്യ തമാശ്രമമഥാവിശത്. 14

വിശ്വാമിത്രവചഃ } വിശ്വാമിത്രമുനിയുടെ വാക്കു്
ശ്രുത്വാ, കേട്ടു,
രാഘവഃ ശ്രീരാഘവൻ
സഹലക്ഷ്മണഃ ലക്ഷ്മണനോടുംകൂടി

വിശ്വാമിത്രം വിശ്വാമിത്രമഹൎഷിയെ
പുരസ്കൃത്യ, മുമ്പിലാക്കികൊണ്ടു്,
അഥ ഉടനെ
തം ആശ്രമം ആ ആശ്രമത്തിൽ
ആവിശത് പ്രവേശിച്ചു.

ദദൎശ ച മഹാഭാഗാം തപസാ ദ്യോതിതപ്രഭാം
ലോകൈരപി സമാഗമ്യ ദുൎന്നിരീക്ഷ്യാം സുരാസുരൈഃ. 15
പ്രയത്നാന്നിൎമ്മിതാം ധാത്രാ ദിവ്യാം മായാമയീമിവ
സതുഷാരാവൃതാം സാഭ്രാം പൂൎണ്ണചന്ദ്രപ്രഭാമിവ. 16
ധൂമേനാപി പരീതാംഗീം ദീപ്താമഗ്നിശിഖാമിവ
മദ്ധ്യേऽംഭസോ ദുരാധൎഷാം ദീപ്താം സൂൎയ്യപ്രഭാമിവ. 17

ച, തത്സമയം
തപസാ തപസ്സുകൊണ്ടു
ദ്യോതിതപ്രഭാം, വിലസുന്നകാന്തിയോടുകൂടിയവളായി,
ലോകൈഃ ലോകരാലും,
സുരാസുരൈഃ ച ദേവാസുരന്മാരാലും

സമാഗമ്യ അപി അടുത്തുചെന്നിട്ടും
ദുൎന്നിരീക്ഷ്യാം, കാണ്മാൻ സാദ്ധ്യപ്പെടാത്തവളായി
ധാത്രാ ബ്രഹ്മാവിനാൽ
പ്രയത്നാത് ശ്രമപ്പെട്ടു്
നിൎമ്മിതാം ഉളവാക്കപ്പെട്ടവളായി

| | | | |
|---|---|---|---|
| മായാമയീം ഇവ | മായാനിർമ്മിത എന്ന പോലേയുള്ളവളായി | ദീപ്താം | ഉജ്ജ്വലിക്കപ്പെട്ട |
| ദിവ്യാം | അതിമാനുഷരൂപയായി | അഗ്നിശിഖാം ഇവ, | അഗ്നിജ്വാലപോലെയുള്ളവളായി, |
| സതുഷാരാവൃതാം | മഞ്ഞുകൊണ്ടു മൂടപ്പെട്ടു | അംഭസഃ | വെള്ളത്തിൻ |
| സാഭ്രാം | മേഘത്താൽമറയ്ക്കപ്പെട്ട | മദ്ധ്യേ | നടുവിൽ(പ്രതിബിംബിച്ചു |
| പൂർണ്ണചന്ദ്രപ്രഭാം | മുഴുമതികാന്തി | ദീപ്താം | മിന്നുന്ന |
| ഇവ | പോലെയുള്ളവളായി, | ദുരാധർഷാം | എതിരില്ലാത്ത |
| ധൂമേന | പുകകൊണ്ടു | സൂര്യപ്രഭാം ഇവ | സൂര്യകാന്തിപോലെയുള്ളവളായി, |
| പരീതാംഗീം അപി | മൂടപ്പെട്ടതെങ്കിലും | മഹാഭാഗാം | ആമഹാഭാഗ്യവതിയെ |
| | | ദദർശ | കാണുകയുംചെയ്തു. |

സാ ഹി ഗൌതമവാക്യേന ദുർന്നിരീക്ഷ്യാ ബഭൂവ ഹ
ത്രയാണാമപി ലോകാനാം യാവദ്രാമസ്യ ദർശനം
ശാപസ്യാന്തമുപാഗമ്യ തേഷാം ദർശനമാഗതാ. 18

| | | | |
|---|---|---|---|
| സാ ഹി | അവളാകട്ടെ | ദുർന്നിരീക്ഷ്യാ ബഭൂവ; | കാണ്മാൻ സാധിക്കാത്തവളായിരുന്നു; |
| ഗൌതമവാക്യേന | ഗൌതമവാക്യവൈഭവത്താൽ | ശാപസ്യ | ശാപത്തിന്റെ |
| രാമസ്യ ദർശനം | ശ്രീരാമന്റെ ദർശനം | അന്തം | അവസാനം |
| യാവത്, | ഉണ്ടാകുന്നതുവരെ, | ഉപാഗമ്യ | എത്തിയതിനാൽ |
| ത്രയാണാം | മൂന്നു | തേഷാം ദർശനം | അവരുടെ ദൃഷ്ടിയിൽ |
| ലോകാനാം അപി | ലോകനിവാസികൾക്കും | ആഗതാ | കാണപ്പെട്ടു; |
| | | ഹ! | ആശ്ചര്യം! |

രാഘവൌ തു തതസ്തസ്യാഃ പാദൌ ജഗൃഹതുസ്തദാ
സ്മരന്തീ ഗൌതമവചഃ പ്രതിജഗ്രാഹ സാ ച തൌ. 19

| | | | |
|---|---|---|---|
| തതഃ | അനന്തരം, | സാ ച | അവളും |
| രാഘവൌ തു | ശ്രീരാഘവന്മാരിരുവരും, | ഗൌതമവചഃ | ഗൌതമമുനി പറഞ്ഞ വാക്കിനെ |
| തദാ | ആ സമയം | സ്മരന്തീ | സ്മരിച്ചുകൊണ്ടു |
| തസ്യാഃ | അവളുടെ | തൌ | അവരിരുവരേയും |
| പാദൌ | കാലടികളെ | പ്രതിജഗ്രാഹ. | അംഗീകരിച്ചു. |
| ജഗൃഹതുഃ; | തൊട്ടുവണങ്ങി; | | |

പാദ്യമർഘ്യം തഥാതിഥ്യം ചകാര സുസമാഹിതാ
പ്രതിജഗ്രാഹ കാകുത്സ്ഥോ വിധിദൃഷ്ടേന കർമ്മണാ. 20

| | | | |
|---|---|---|---|
| സുസമാഹിതാ | അതിജാഗ്രതയോടുകൂടിയവളായി | ചകാര | നൽകി; |
| പാദ്യം | പാദ്യവും | കാകുത്സ്ഥഃ | കാകുത്സ്ഥൻ |
| അർഘ്യം | അർഘ്യവും | വിധിദൃഷ്ടേന | ശാസ്ത്രവിഹിതമായ |
| തഥാ | അപ്രകാരംതന്നെ | കർമ്മണാ | മുറപോലെ |
| ആതിഥ്യം | അതിഥിപൂജയും | പ്രതിജഗ്രാഹ | (പൂജയെ)അംഗീകരിച്ചു |

പുഷ്പവൃഷ്ടിർമ്മഹത്യാസീദ്ദേവദുന്ദുഭിനിസ്വനഃ
ഗന്ധർവ്വാപ്സരസാം ചാപി മഹാനാസീത് സമാഗമഃ 21

| | | | |
|---|---|---|---|
| മഹതീ | പെരുതായ | ഗന്ധർവ്വാ-പ്സരസാം | ഗന്ധർവ്വന്മാരുടേയും അപ്സരസ്ത്രീകളുടേയും |
| പുഷ്പവൃഷ്ടിഃ | പൂമാരി | സമാഗമഃ അപി | വരവും |
| ആസീത് | ചൊരിഞ്ഞു; | മഹാൻ | ഏറെ |
| ദേവദുന്ദുഭി-നിസ്വനഃ ച | ദേവന്മാരുടെ ദുന്ദുഭി മുഴക്കവും | ആസീത്. | ഉണ്ടായി. |

സാധു സാധ്വിതി ദേവാസ്താമഹല്യാം സമപൂജയൻ
തപോബലവിശുദ്ധാംഗീം ഗൌതമസ്യ വശാനുഗാം. 22

| | | | |
|---|---|---|---|
| ദേവാഃ | ദേവന്മാർ | വശാനുഗാം | വശവർത്തിനിയായ്ത്തീർന്ന |
| തപോബല-വിശുദ്ധാംഗീം | തപോമഹിമയാൽ പരിശുദ്ധമായ്ത്തീർന്ന ശരീരമാർന്നവളായി, | താം അഹല്യാം | ആ അഹല്യയെ |
| | | 'സാധു സാധു' | 'ശുഭം ശുഭം, |
| | | ഇതി | എന്നു |
| ഗൌതമസ്യ | ഗൌതമമഹർഷിയുടെ | സമപൂജയൻ | ഒന്നിച്ചുകൂടി പുകഴ്ത്തി, [പൂജിച്ചു. |

ഗൌതമോ ഹി മഹാതേജാ അഹല്യാസഹിതഃ സുഖീ
രാമം സംപൂജ്യ വിധിവത്തപസ്തേപേ മഹാതപാഃ. 23

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | രാമം | ശ്രീരാമനെ |
| ഗൌതമഃ ഹി | ഗൌതമമുനിയും, | വിധിവത് | ശാസ്ത്രമുറപ്രകാരം |
| അഹല്യാ-സഹിതഃ | അഹല്യാസമേതനായി | സംപൂജ്യ | നന്നായി പൂജിച്ചു, |
| | | മഹാതപാഃ | മഹാതപസ്സുകയ്ക്കൊണ്ട |
| സുഖീ | സുഖംപൂണ്ടവനായി | തപഃ തേപേ. | തപസ്സുചെയ്തു.[വനായി |

രാമോഽപി പരമാം പൂജാം ഗൌതമസ്യ മഹാമുനേഃ
സകാശാദ്വിധിവത് പ്രാപ്യ ജഗാമ മിഥിലാം തതഃ. 24

| | | | |
|---|---|---|---|
| രാമഃ അപി | ശ്രീരാമനും | പൂജാം | സത്കാരത്തെ |
| ഗൌതമസ്യ മഹാമുനേഃ | ഗൌതമമഹർഷിയുടെ | പ്രാപ്യ | ലഭിച്ചു, |
| | | തതഃ | ഉടനെ, |
| സകാശാത് | പക്കൽനിന്നും | മിഥിലാം | മിഥിലാപട്ടണത്തിലേക്കായി |
| വിധിവത് | ശാസ്ത്രപ്രകാരം | | |
| പരമാം | ഉത്കൃഷ്ടമായ | ജഗാമ. | ചെന്നു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ഏകോനപഞ്ചാശഃ സർഗ്ഗഃ = നാല്പത്തിഒമ്പതാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1578).

# പഞ്ചാശഃ സർഗ്ഗഃ = അമ്പതാം സർഗ്ഗം.

[മിഥിലാപുരീപ്രവേശഃ = മിഥിലാനഗരത്തിൽ പ്രവേശിക്കുന്നതു്.]

തതഃ പ്രാഗുത്തരാം ഗത്വാ രാമഃ സൌമിത്രിണാ സഹ
വിശ്വാമിത്രം പുരസ്കൃത്യ യജ്ഞവാടമുപാഗമത്. 1

| | | | |
|---|---|---|---|
| തതഃ | അവിടെനിന്നു | പുരസ്കൃത്യ | അനുവർത്തിച്ചുകൊണ്ട് |
| രാമഃ | ശ്രീരാമൻ | പ്രാഗുത്തരാം | വടക്കുകിഴക്കേദിക്കിനെ |
| സൌമിത്രിണാ | സൌമിത്രിയോടു | ഗത്വാ | ചെന്നു [നോക്കി |
| സഹ | കൂടി [യെ | യജ്ഞവാടം | യാഗശാലയിൽ |
| വിശ്വാമിത്രം | വിശ്വാമിത്രമഹർഷി | ഉപാഗമത് | വന്നെത്തി. |

രാമസ്തു മുനിശാർദ്ദൂലമുവാച സഹലക്ഷ്മണഃ
സാധ്വീ യജ്ഞസമൃദ്ധിർഹി ജനകസ്യ മഹാത്മനഃ. 2

| | | | |
|---|---|---|---|
| രാമഃ തു | ശ്രീരാമനു | ജനകസ്യ | ജനകമഹാരാജാവിന്റെ |
| സഹലക്ഷ്മണഃ | ലക്ഷ്മണസഹിതനായി | | |
| മുനിശാർദ്ദൂലം | മുനിശ്രേഷ്ഠനോടായി | യജ്ഞസമൃദ്ധിഃ | യാഗത്തിന്നുള്ള ഏർപ്പാട് |
| ഉവാച | ഉരചെയ്തു; | സാധ്വീ ഹി! | ഉത്തമമായിരിക്കുന്നുണ്ടല്ലൊ! |
| "മഹാത്മനഃ | "മഹാത്മാവായ | | |

ബഹൂനീഹ സഹസ്രാണി നാനാദേശനിവാസിനാം
ബ്രാഹ്മണാനാം മഹാഭാഗ വേദാധ്യയനശാലിനാം. 3

| | | | |
|---|---|---|---|
| 'മഹാഭാഗ! | "അല്ലയോ മഹാഭാഗ്യവാനെ | ബ്രാഹ്മണാനാം | ബ്രാഹ്മണന്മാരുടെ |
| നാനാദേശനിവാസിനാം | നാനാദേശങ്ങളിലും വസിക്കുന്നവരും | ബഹൂനി | അനേകം |
| വേദാധ്യയനശാലിനാം | വേദങ്ങളെ പഠിച്ചറിഞ്ഞു പുകഴാർന്നവരും ആയ | സഹസ്രാണി | സഹസ്രങ്ങൾ |
| | | ഇഹ | ഇവിടെ (ഉണ്ടു്). |

ഋഷിവാടാശ്ച ദൃശ്യന്തേ ശകടീശതസങ്കുലാഃ
ദേശോ വിധീയതാം ബ്രഹ്മൻ യത്ര വത്സ്യാമഹേ വയം. 4

| | | | |
|---|---|---|---|
| "ഋഷിവാടാഃ ച | "ഋഷികൾക്കുള്ള പർണ്ണശാലകളും | ബ്രഹ്മൻ! | സ്വാമിൻ! |
| ശകടീശതസങ്കുലാഃ | (സാമാനങ്ങൾ അടങ്ങിയ) അനേകവണ്ടികളോടുകൂടിയവയായി | യത്ര | എവിടെയാണു |
| ദൃശ്യന്തേ | കാണപ്പെടുന്നു: | വയം | നാം |
| | | വത്സ്യാമഹേ | വസിക്കേണ്ടതു? |
| | | ദേശഃ | സ്ഥലം (ഏതെന്നു) |
| | | വിധീയതാം." | കല്പിക്കപ്പെടട്ടെ." |

രാമസ്യ വചനം ശ്രുത്വാ വിശ്വാമിത്രോ മഹാമുനിഃ
നിവേശമകരോദ്ദേശേ വിവിക്തേ സലിലായുതേ. 5

| | | | |
|---|---|---|---|
| മഹാമുനിഃ | മഹാമുനിയായ | വിവിക്തേ | ജനങ്ങളുടെതിരക്കില്ലാത്ത,പരിശുദ്ധമായ |
| വിശ്വാമിത്രഃ | വിശ്വാമിത്രമഹൎഷി | സലിലായുതേ | ജലസൌഖ്യമുള്ളതായ |
| രാമസ്യ | ശ്രീരാമന്റെ | ദേശേ | ഒരു പ്രദേശത്തിൽ |
| വചനം | വാക്ക | നിവേശം | ആവാസം |
| ശ്രുത്വാ, | കേട്ടു്, | അകരോതു് | ചെയ്തു. |

വിശ്വാമിത്രമനുപ്രാപ്തം ശ്രുത്വാ സ നൃപതിസ്തദാ
ശതാനന്ദം പുരസ്കൃത്യ പുരോഹിതമനിന്ദിതം
പ്രത്യുജ്ജഗാമ സഹസാ വിനയേന സമന്വിതഃ. 6

| | | | |
|---|---|---|---|
| സഃ നൃപതിഃ | ആ രാജാവു്, | ശതാനന്ദം | ശതാനന്ദമഹൎഷിയെ |
| വിശ്വാമിത്രം | വിശ്വാമിത്രമഹൎഷി | പുരസ്കൃത്യ | മുൻനിൎത്തികൊണ്ടു്, |
| അനുപ്രാപ്തം | എഴുന്നെള്ളിയിരിക്കുന്ന[തായി | വിനയേന | വേണ്ടത്തക്ക ബഹുമതിയോടു |
| ശ്രുത്വാ | കേട്ടറിഞ്ഞ്, | സമന്വിതഃ | കൂടിയവനായി, |
| തദാ | ഉടനെ, | സഹസാ | വിരവിൽ |
| അനിന്ദിതം പുരോഹിതം | ഉത്തമപുരോഹിതനായ | പ്രത്യുജ്ജഗാമ | എതിരേററെഴുന്നെള്ളി. |

ഋത്വിജോऽപി മഹാത്മാനസ്ത്വൎഘ്യമാദായ സത്വരം.
വിശ്വാമിത്രായ ധൎമ്മേണ ദദുൎമ്മന്ത്രപുരസ്കൃതം. 7

| | | | |
|---|---|---|---|
| മഹാത്മാനഃ | മഹാത്മാക്കളായ | അൎഘ്യം | അൎഘ്യത്തെ |
| ഋത്വിജഃ അപി | ഋത്വിക്കുകളും, | ആദായ | എടുത്തുകൊണ്ടു്, |
| സത്വരം | വേഗം | ധൎമ്മേണ തു | ഭക്തിയോടുംകൂടി, |
| വിശ്വാമിത്രായ | വിശ്വാമിത്രമുനിയ്ക്കായ്ക്കൊണ്ടു് | മന്ത്രപുരസ്കൃതം | മന്ത്രപൂൎവ്വമായി |
| | | ദദുഃ | പ്രദാനംചെയ്തു. |

പ്രതിഗൃഹ്യ തു താം പൂജാം ജനകസ്യ മഹാത്മനഃ
പപ്രച്ഛ കുശലം രാജ്ഞോ യജ്ഞസ്യ ച നിരാമയം. 8

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | രാജ്ഞഃ | രാജാവിന്റെ |
| ജനകസ്യ | ജനകരാജാവിന്റെ | കുശലം | യോഗക്ഷേമത്തേയും |
| താം | ആ | യജ്ഞസ്യ നിരാമയം ച | യാഗം നിൎവ്വിഘ്നമായി നടക്കുന്നതിനേയും |
| പൂജാം തു | ഉപചാരത്തേയും | പപ്രച്ഛ. | അന്വേഷിച്ചു. [പററി |
| പ്രതിഗൃഹ്യ, | സ്വീകരിച്ചു്, | | |

സ താംശ്ചാപി മുനീൻ പൃഷ്ട്വാ സോപാദ്ധ്യായപുരോധസഃ
യഥാന്യായം തതഃ സർവ്വൈഃ സമാഗച്ഛത് പ്രഹൃഷ്ടവത്. 9

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | യഥാന്യായം | തക്കപോലെ |
| സോപാദ്ധ്യായ-പുരോധസഃ | പുരോഹിതന്മാർ, ഋത്വിക്കുകൾ ഇവരോടു കൂടിയ | പൃഷ്ട്വാ | (കുശലം)ചോദിച്ച്, |
| താൻ | ആ | തതഃ | പിന്നെ, |
| മുനീൻ അപി | മുനിമാരോടും | സർവ്വൈഃ ച | എല്ലാവരോടുംകൂടി |
| | | പ്രഹൃഷ്ടവത് | സന്തോഷപുരസ്സരം |
| | | സമാഗച്ഛത്. | കൂടിച്ചേർന്നു. |

അഥ രാജാ മുനിശ്രേഷ്ഠം കൃതാഞ്ജലിരഭാഷത
ആസനേ ഭഗവന്നാസ്താം സഹൈഭിർമ്മുനിസത്തമൈഃ. 10

| | | | |
|---|---|---|---|
| അഥ | പിന്നെ | "ഭഗവൻ! | "സ്വാമിൻ! |
| രാജാ | അരചൻ | ഏഭിഃ | ഈ |
| കൃതാഞ്ജലിഃ | കൈകൂപ്പികൊണ്ട് | മുനിസത്തമൈഃ | മുനിശ്രേഷ്ഠന്മാരോടു |
| മുനിശ്രേഷ്ഠം | മുനിശ്രേഷ്ഠനോടായി | സഹ | കൂടി |
| അഭാഷത; | (ഇങ്ങിനെ)അരുൾചെയ്തു: | ആസനേ | ആസനത്തിൽ |
| | | ആസ്താം." | ഉപവേശിച്ചാലും." |

ജനകസ്യ വചഃ ശ്രുത്വാ നിഷസാദ മഹാമുനിഃ
പുരോധാ ഋത്വിജശ്ചൈവ രാജാ ച സഹ മന്ത്രിഭിഃ. 11

| | | | |
|---|---|---|---|
| ജനകസ്യ | ജനകമഹാരാജാവിന്റെ | ഋത്വിജഃ ച ഏവ | ഋത്വിക്കുകളും |
| വചഃ | വാക്ക് | മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി |
| ശ്രുത്വാ | കേട്ട്, | രാജാ | രാജാവും |
| മഹാമുനിഃ | മാമുനി | ച | അപ്രകാരംതന്നെ ആസനങ്ങളിൽ ഉപവേശിച്ചു. |
| നിഷസാദ | ആസനത്തിലിരുന്നു; | | |
| പുരോധാഃ | പുരോഹിതന്മാരും, | | |

ആസനേഷു യഥാന്യായമുപവിഷ്ടാൻ സമന്തതഃ
ദൃഷ്ട്വാ സ നൃപതിസ്തത്ര വിശ്വാമിത്രമഥാബ്രവീത്. 12

| | | | |
|---|---|---|---|
| ആസനേഷു | ആസനങ്ങളിൽ | അഥ | ആ സമയം |
| യഥാന്യായം | മുറപോലെ | സഃ | ആ |
| തത്ര | അവിടെ | നൃപതിഃ | രാജാവ് |
| സമന്തതഃ | ചുറ്റും(എല്ലാവരും) | വിശ്വാമിത്രം | വിശ്വാമിത്രമുനിയോടായ് |
| ഉപവിഷ്ടാൻ | ഇരുന്നതായി | | |
| ദൃഷ്ട്വാ, | കണ്ടശേഷം, | അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |

അദ്യ യജ്ഞസമൃദ്ധിൎമ്മേ സകലാ ദൈവതൈഃ കൃതാ
അദ്യ യജ്ഞഫലം പ്രാപ്തം ഭഗവദ്ദൎശനാന്മയാ. 13

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോഴം മാത്രമാണ് | ഭഗവദ്ദൎശനാത് | അവിടത്തെ ദൎശന[ത്താൽ] |
| മേ | എന്റെ | അദ്യ | ഇപ്പോഴാണ് |
| യജ്ഞസമൃദ്ധിഃ | യാഗത്തിന്നുള്ള ഏൎപ്പാട് | യജ്ഞഫലം | യാഗത്തിന്റെ ഫലം |
| ദൈവതൈഃ സകലാ കൃതാ; | ദേവന്മാരാൽ പരിപൂൎണ്ണമാക്കപ്പെട്ടത്; | മയാ | എന്നാൽ |
| | | പ്രാപ്തം. | പ്രാപിക്കപ്പെട്ടതും. |

ധന്യോഽസ്മ്യനുഗൃഹീതോഽസ്മി യസ്യ മേ മുനിപുംഗവ
യജ്ഞോപസദനം ബ്രഹ്മൻ പ്രാപ്തോഽസി മുനിഭിഃ സഹ. 14

| | | | |
|---|---|---|---|
| ''മുനിപുംഗവ! | ''ഹേ മുനിശ്രേഷ്ഠ! | പ്രാപ്തഃ അസി | നിന്തിരുവടി എഴുന്നെള്ളി, അക്കാരണത്താൽ |
| ബ്രഹ്മൻ! | സ്വാമിൻ! | | |
| യസ്യ | യാതൊരു | ധന്യഃ അസ്മി; | ഞാൻ മനോരഥം സാധിച്ചവനായി ഭവിച്ചിരിക്കുന്നു; |
| മേ | ഇവന്റെ | | |
| യജ്ഞോപസദനം | യാഗശാലയിൽ | അനുഗൃഹീതഃ അസ്മി. | ഞാൻ അനുഗ്രഹിക്കപ്പെട്ടവനായി തീൎന്നിരിക്കുന്നു. |
| മുനിഭിഃ സഹ | മുനികളോടുംകൂടി | | |

ദ്വാദശാഹം തു ബ്രഹ്മൎഷേ ശേഷമാഹുൎമ്മനീഷിണഃ
തതോ ഭാഗാൎത്ഥിനോ ദേവാൻ ദ്രഷ്ടുമൎഹസി കൌശിക. 15

| | | | |
|---|---|---|---|
| ''ബ്രഹ്മൎഷേ | ''ഹേ ബ്രഹ്മൎഷേ! | തതഃ | അതിൽപിന്നെ |
| മനീഷിണഃ | പണ്ഡിതന്മാർ [യാഗപൂൎത്തിക്കു], | ഭാഗാൎത്ഥിനഃ | ഹവിൎഭാഗത്തെ ഇച്ഛിക്കുന്നവരായ |
| ദ്വാദശാഹം തു | പന്ത്രണ്ടുദിവസംമാത്രം | ദേവാൻ | ദേവന്മാരെ |
| ശേഷം | ബാക്കിയുണ്ടെന്നു് | ദ്രഷ്ടും | കാണ്മാൻ |
| ആഹുഃ | പറയുന്നു; | അൎഹസി | അവിടുന്നു അൎഹനാകുന്നു." |
| കൌശിക! | അല്ലയോ കുശികസുത! | | |

ഇത്യുക്ത്വാ മുനിശാൎദ്ദൂലം പ്രഹൃഷ്ടവദനസ്തദാ
പുനസ്തം പരിപപ്രച്ഛ പ്രാഞ്ജലിഃ പ്രണതോ നൃപഃ 16

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | പ്രണതഃ | വണക്കത്തോടെ |
| മുനിശാൎദ്ദൂലം | മുനിപുംഗവനോടായി | തദാ | ആ സമയം |
| ഉക്ത്വാ, | ഉരചെയ്തശേഷം, | പുനഃ | വീണ്ടും |
| പ്രഹൃഷ്ടവദനഃ | പ്രസന്നമുഖനായി | തം | അദ്ദേഹത്തിനോടായി |
| നൃപഃ | രാജാവു് | പരിപപ്രച്ഛ. | (ഇങ്ങിനെ) വിശേഷവിധിയായി ചോദ്യം ചെയ്തു. |
| പ്രാഞ്ജലിഃ | അഞ്ജലിബന്ധംചെയ്തുകൊണ്ടു് | | |

ഇമൌ കുമാരൌ ഭദ്രം തേ ദേവതുല്യപരാക്രമൌ.
ഗജസിംഹഗതീ വീരൌ ശാൎദ്ദൂലവൃഷഭോപമൌ. 17
പദ്മപത്രവിശാലാക്ഷൌ ഖഡ്ഗതൂണീധനുർദ്ധരൌ
അശ്വിനാവിവ രൂപേണ സമുപസ്ഥിതയൌവ്വനൌ 18
യദൃച്ഛയൈവ ഗാം പ്രാപ്തൌ ദേവലോകാദിവാമരൌ
പുണ്ഡരീകവിശാലാക്ഷൌ വരായുധധരാവുഭൌ 19
ബദ്ധഗോധാംഗുലിത്രാണൌ ഖഡ്ഗവന്തൌ മഹാദ്യുതീ
കാകപക്ഷധരൌ വീരൌ കുമാരാവിവ പാവകീ. 20
രൂപൌദാൎയ്യഗുണൈഃ പുംസാം ദൃഷ്ടിചിത്താപഹാരിണൌ 21
പ്രാകാശ്യം കുലമസ്മാകം മാമുദ്ധൎത്തുമിഹാഗതൌ
കഥം പദ്ഭ്യാമിഹ പ്രാപ്തൌ കിമൎത്ഥം കസ്യ വാ മുനേ. 22

"ദേവതുല്യ - പരാക്രമൌ, — ''ദേവതുല്യപരാക്രമന്മാരും,
ഗജസിംഹ- ഗതീ, — ആന, സിംഹം ഇവയുടെഗതിയോടു കൂടിയവരും,
ശാൎദ്ദൂല- വൃഷഭോപമൌ — നരിക്കും കാളക്കും ഒത്ത
വീരൌ, — ദൃഢകായന്മാരും,
പദ്മപത്ര- വിശാലാക്ഷൌ — പദ്മദളംപോലെ വിശാലനേത്രങ്ങളാൎന്നവരും,
ഖഡ്ഗതൂണീ- ധനുർദ്ധരൌ — വാൾ, ആവനാഴി, വില്ല് എന്നിവ ധരിച്ചവരും,
രൂപേണ — അഴകിൽ
അശ്വിനൌ ഇവ — അശ്വിനീദേവന്മാൎക്കൊത്തവരും,
സമുപസ്ഥിത- യൌവ്വനൌ — യൌവ്വനദശയടുത്ത
കുമാരൌ — രാജകുമാരന്മാരും
ദേവലോകാത് — ദേവലോകത്തിൽനിന്നും
യദൃച്ഛയാ ഏവ — ഭാഗ്യവശാൽതന്നെ
ഗാം — ഭൂലോകത്തിലേക്ക്
പ്രാപ്തൌ — എഴുന്നെള്ളിയവരായ
അമരൌ ഇവ — രണ്ടുദേവന്മാർപോലെയുള്ളവരും
പുണ്ഡരീക- വിശാലാക്ഷൌ — താമരപ്പൂപോലെ വിടൎന്ന നേത്രങ്ങളോടുകൂടിയവരും
വരായുധധരൌ — ഉത്തമങ്ങളായ ആയുധങ്ങൾ ധരിച്ചവരും,
ബദ്ധഗോധാം- ഗുലിത്രാണൌ — ഉടുമ്പിൻതോൽകൊണ്ടുള്ള കൈവിരലുറകൾ ധരിച്ചവരും,
ഖഡ്ഗവന്തൌ — വാൾ ധരിച്ചവരും,
മഹാദ്യുതീ, — അതിതേജസ്വികളും,
കാകപക്ഷ- ധരൌ — പാൎശ്വങ്ങളിൽവെട്ടുകുടുമ ധരിച്ചവരും,
പാവകീ- കുമാരൌ ഇവ — അഗ്നിയിൽ പിറന്നകുമാരന്മാരായ സ്കന്ദവിശാഖന്മാരെപോലെ
വീരൌ — വീരന്മാരും,
രൂപസൌന്ദൎയ്യ ഗുണൈഃ — സൌന്ദൎയ്യൌദാൎയ്യാദിഗുണങ്ങളാൽ
പുംസാം — ജനങ്ങളുടെ
ദൃഷ്ടിചിത്താ- പഹാരിണൌ — നയനങ്ങളേയും ചിത്തങ്ങളേയും അപഹരിക്കുന്നവരും'
അസ്മാകം കുലം — ഞങ്ങളുടെ കുലത്തിന്നു
പ്രാകാശ്യം — കീൎത്തിയേയും, [ള്ള
മാം ഉദ്ധൎത്തും — എന്നേയും ഉയൎത്തുവാ
ഇഹ — ഇവിടെ [നായി

| | | | |
|---|---|---|---|
| ആഗതൌ | എഴുന്നെള്ളിയിരിക്കു | മുനേ | ഹേ മുനിവര! |
| ഇമൌ | ഈ [ന്നവരും ആയ | കിമർത്ഥം | എന്തിന്നായിട്ടാണ്? |
| ഉഭൌ | രണ്ടുപേരും, | കസ്യ വാ | ആരെ ഉദ്ദേശിച്ചാണ്? |
| കഥം | എങ്ങിനെയാണ്, | തേ ഭദ്രം | കനിവോടെ ഉരചെയ്താലും. |
| പദ്ഭ്യാം | കാൽനടയായി | | |
| ഇഹ പ്രാപ്തൌ? | ഇവിടെ വന്നത്? | | |

വരായുധധരൌ വീരൌ കസ്യ പുത്രൌ മഹാത്മനഃ
ഭൂഷയന്താവിമം ദേശം ചന്ദ്രസൂര്യാവിവാംബരം 23
പരസ്പരസ്യ സദൃശൌ പ്രമാണേംഗിതചേഷ്ടിതൈഃ
കാകപക്ഷധരൌ വീരൌ ശ്രോതുമിച്ഛാമി തത്ത്വതഃ. 24

| | | | |
|---|---|---|---|
| "വരായുധധരൌ" | ഉത്തമങ്ങളായ ആയുധങ്ങളും ധരിച്ചവരും | പ്രമാണേംഗിതചേഷ്ടിതൈഃ | ആകൃതി, ഭാവം, ചേഷ്ട ഇവയാൽ |
| വീരൌ | പ്രസിദ്ധിപൂണ്ട | പരസ്പരസ്യ | ഒരുവക്കൊരുവർ |
| ചന്ദ്രസൂര്യൌ | ചന്ദ്രസൂര്യന്മാർ | സദൃശൌ | സാദൃശ്യമാന്നവരും ആ |
| അംബരം ഇവ | ആകാശത്തേയെന്ന | കസ്യ | ഏതു [യ(ഇവർ) |
| ഇമം | ഈ [വണ്ണം | മഹാത്മനഃ | മഹാത്മാവിന്റെ |
| ദേശം | പ്രദേശത്തെ | പുത്രൌ? | തനയന്മാരൊ? |
| ഭൂഷയന്തൌ | അലങ്കരിക്കുന്നവരും, | തത്ത്വതഃ | വാസ്തവംപോലെ |
| കാകപക്ഷധരൌ | ക്ഷത്രിയജാതചിഹ്നങ്ങളോടുകൂടിയവരും, | ശ്രോതും | കേൾപ്പാൻ |
| വീരൌ | ദൃഢഗാത്രന്മാരും, | ഇച്ഛാമി." | ഞാനാഗ്രഹിക്കുന്നു." |

തസ്യ തദ്വചനം ശ്രുത്വാ ജനകസ്യ മഹാത്മനഃ
ന്യവേദയന്മഹാത്മാനൌ പുത്രൌ ദശരഥസ്യ തൌ. 25

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | തൌ മഹാത്മാനൌ | ആ രണ്ടു മഹാത്മാക്കളും |
| തസ്യ | ആ | ദശരഥസ്യ | ദശരഥചക്രവർത്തിയുടെ |
| ജനകസ്യ | ജനകമഹാരാജാവി [ന്റെ | | |
| തത് | ആ | | |
| വചനം | വാക്കു | പുത്രൌ | പുത്രന്മാരാണെന്നു് |
| ശ്രുത്വാ, | കേട്ട്. | ന്യവേദയത്. | (അദ്ദേഹം)അറിയിച്ചു. |

സിദ്ധാശ്രമനിവാസം ച രാക്ഷസാനാം വധം തഥാ
തച്ചാഗമനമവ്യഗ്രം വിശാലായാശ്ച ദർശനം. 26
അഹല്യാദർശനം ചൈവ ഗൌതമേന സമാഗമം
മഹാധനുഷി ജിജ്ഞാസാം കർത്തുമാഗമനം തഥാ. 27
ഏതത്സർവ്വം മഹാതേജാ ജനകായ മഹാത്മനേ
നിവേദ്യ വിരരാമാഥ വിശ്വാമിത്രോ മഹാമുനിഃ. 28

| | |
|---|---|
| അഥ | പിന്നെ, |
| സിദ്ധാശ്രമനിവാസം | സിദ്ധാശ്രമത്തിൽ വസിച്ചതിനേയും |
| തഥാ | അപ്രകാരംതന്നെ |
| രാക്ഷസാനാം | രാക്ഷസന്മാരുടെ |
| വധം ച, | വധത്തേയും, |
| തതഃ | ആ |
| അവ്യഗ്രം | (രാക്ഷസന്മാരുടെ വധത്താൽ)നിർഭയമായ, |
| ആഗമനം ച, | യാത്രയേയും, |
| വിശാലായാഃ | വിശാലാനഗരത്തിന്റെ |
| ദർശനം ച, | കാഴ്ചയേയും, |
| അഹല്യാദർശനം ച ഏവ | അഹല്യയ്ക്കു ദർശനം കൊടുത്ത സംഗതി മുഴുവനും |
| ഗൌതമേന | ഗൌതമമഹർഷിയുമായി |
| സമാഗമം, | ചേർന്നതിനേയും, |
| തഥാ | അനന്തരം, |
| മഹാധനുഷി | മഹത്തായ വില്ലിന്റെ സംഗതിയിൽ |
| ജിജ്ഞാസാം | (എങ്ങിനെയുള്ളതെന്നു കണ്ടറിവാനുള്ള) ആഗ്രഹത്തെ |
| കർത്തും | നിറവേറ്റുവാനായി |
| ആഗമനം, | അവിടെ എഴുന്നെള്ളിയതിനേയും |
| ഏതത് സർവ്വം, | ഇതെല്ലാം |
| മഹാതേജാഃ | മഹാതേജസ്വിയായ |
| വിശ്വാമിത്രഃ മഹാമുനിഃ | വിശ്വാമിത്രമഹർഷി, |
| മഹാത്മനേ | മഹാത്മാവായ |
| ജനകായ | ജനകമഹാരാജാവിനോടു |
| നിവേദ്യ | അറിയിച്ചശേഷം |
| വിരരാമ. | വിരമിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
പഞ്ചാശഃ സർഗ്ഗഃ = അമ്പതാംസർഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1606.)

## ഏകപഞ്ചാശഃ സർഗ്ഗഃ = അമ്പത്തൊന്നാം സർഗ്ഗം.

[വിശ്വാമിത്രകഥാപ്രാരംഭഃ = വിശ്വാമിത്രമഹർഷിയുടെ ചരിത്രത്തെപ്പറ്റി പറവാൻ തുടങ്ങുന്നതു.]

തസ്യ തദ്വചനം ശ്രുത്വാ വിശ്വാമിത്രസ്യ ധീമതഃ
ഹൃഷ്ടരോമാ മഹാതേജാഃ ശതാനന്ദോ മഹാതപാഃ. 1
ഗൌതമസ്യ സുതോ ജ്യേഷ്ഠസ്തപസാ ദ്യോതിതപ്രഭഃ
രാമസന്ദർശനാദേവ പരം വിസ്മയമാഗതഃ. 2

| | |
|---|---|
| മഹാതേജഃ | അതികാന്തിമാനും, |
| തപസാ | തപസ്സുകൊണ്ടു |
| ദ്യോതിതപ്രഭഃ, | ഉജ്ജ്വലിക്കുന്ന ശോഭയാന്വിതനും, |
| മഹാതപാഃ | മഹാതപസ്വിയും, |
| ഗൌതമസ്യ | ഗൌതമമഹർഷിയുടെ |
| ജ്യേഷ്ഠഃ സുതഃ | മൂത്ത പുത്രനും ആയ |
| ശതാനന്ദഃ, | ശതാനന്ദമഹർഷി |
| തസ്യ ധീമതഃ | ആ ധീമാനായ |
| വിശ്വാമിത്രസ്യ | വിശ്വാമിത്രമുനിയുടെ |

| | | | |
|---|---|---|---|
| തത്‌വചനം | ആ വാക്ക | രാമസന്ദർശനാ-ത് ഏഷുവ | ശ്രീരാമങ്കലുള്ള അത്യധികബഹുമാനത്താൽ |
| ശ്രുത്വാ, | കേട്ട്, | ഹൃഷ്ടരോമാ | അത്യാനന്ദപുളകിതശരീരനായി ഭവിച്ചു. |
| പരം | അതിയായ | | |
| വിസ്മയം | ആശ്ചര്യത്തെ | | |
| ആഗതഃ; | പൂണ്ടു; | | |

സ തൌ നിഷണ്ണൌ സംപ്രേക്ഷ്യ സുഖാസീനൌ നൃപാത്മജൌ
ശതാനന്ദോ മുനിശ്രേഷ്ഠം വിശ്വാമിത്രമഥാബ്രവീത്. 3

| | | | |
|---|---|---|---|
| സഃ | ആ | സംപ്രേക്ഷ്യ, | കണ്ടു്, |
| ശതാനന്ദഃ | ശതാനന്ദമഹർഷി | അഥ | അതിൽപിന്നെ, |
| നിഷണ്ണൌ | ചാഞ്ഞുകൊണ്ടു് | മുനിശ്രേഷ്ഠം | മുനിശ്രേഷ്ഠനായ |
| സുഖാസീനൌ | സുഖമാംവണ്ണം ആസനസ്ഥരായ | വിശ്വാമിത്രം | വിശ്വാമിത്രമഹർഷിയോടായി |
| തൌ | ആ | | |
| നൃപാത്മജൌ | രാജകുമാരന്മാരെ | അബ്രവീത് | (ഇപ്രകാരം) ഉരചെയ്തു. |

അപി സാ മുനിശാർദ്ദൂല മമ മാതാ യശസ്വിനീ
ദർശിതാ രാജപുത്രായ തപോ ദീർഘമുപാഗതാ. 4

| | | | |
|---|---|---|---|
| "മുനിശാർദ്ദൂല! | "ഹേ മുനിശ്രേഷ്ഠ! | മമ | എന്റെ |
| യശസ്വിനീ | കീർത്തിമതിയും, | സാ | ആ |
| ദീർഘം | ദീർഘകാലം | മാതാ | മാതാവു്, |
| തപഃ | കായക്ലേശത്തെ | രാജപുത്രായ | രാജകുമാരന്നു് [ല്ലെ? |
| ഉപാഗതാ, | പ്രാപിച്ചവളും ആയ | അപി ദർശിതാ? | കാട്ടിക്കൊടുക്കപ്പെട്ടി |

അപി രാമേ മഹാതേജോ മമ മാതാ യശസ്വിനീ
വന്യൈരുപാഹരത് പൂജാം പൂജാർഹേ സർവ്വദേഹിനാം. 5

| | | | |
|---|---|---|---|
| "മഹാതേജഃ! | "അല്ലയോ മഹാതേജസ്സാന്നുള്ളോവേ! | രാമേ, | ശ്രീരാമന്നായിക്കൊണ്ടു് |
| യശസ്വിനീ | പുകഴാന്നവളായ | വന്യൈഃ | കാട്ടിലുള്ള കന്ദമൂലഫലങ്ങളാൽ |
| മമ മാതാ | എന്റെ മാതാവു്, | പൂജാം | ഉപചാരത്തെ |
| സർവ്വദേഹിനാം | സർവ്വപ്രാണികൾക്കും | അപി ഉപാഹരത്? | ചെയ്തില്ലേ? |
| പൂജാർഹേ | വണങ്ങത്തക്കവനായ | | |

അപി രാമായ കഥിതം യഥാവൃത്തം പുരാതനം
മമ മാതുർമ്മഹാതേജോ ദൈവേന യദനുഷ്ഠിതം. 6

| | | | |
|---|---|---|---|
| "മഹാതേജഃ | "മഹാതേജസ്വിയായവനേ! | യത് അനുഷ്ഠിതം | സംഭവിച്ചതായ |
| | | പുരാതനം | മുൻനടന്ന |
| മമ | എന്റെ | യഥാവൃത്തം | സംഗതിയെല്ലാം, |
| മാതുഃ | മാതാവിന്നു് | രാമായ | ശ്രീരാമന്നായി |
| ദൈവേന | വിധിവശാൽ | അപി കഥിതം | ഉരചെയ്യപ്പെട്ടില്ലേ? |

അപി കൌശിക ഭദ്രം തേ ഗുരുണാ മമ സംഗതാ
മാതാ മമ മുനിശ്രേഷ്ഠ രാമസന്ദർശനാദിതഃ. 7

| | | | |
|---|---|---|---|
| "മുനിശ്രേഷ്ഠ! | "ഹേ മുനിവര! | രാമസന്ദർശനാദിതഃ | ശ്രീരാമസന്ദർശനം മുതൽക്കുതന്നെ |
| കൌശിക! | കുശികപുത്ര! | മമ | എൻെറ |
| തേ | നിന്തിരുവടിക്കു | ഗുരുണാ | പിതാവോടുകൂടി |
| ഭദ്രം | നന്മയുളവാകട്ടെ! | അപി സംഗതാ? | ചേൎന്നില്ലെ? |
| മമ മാതാ | എൻെറ മാതാവു | | |

അപി മേ ഗുരുണാ രാമഃ പൂജിതഃ കുശികാത്മജ
ഇഹാഗതോ മഹാതേജാഃ പൂജാം പ്രാപ്തോ മഹാത്മനഃ. 8

| | | | |
|---|---|---|---|
| "കുശികാത്മജ! | "ഹേ കുശികപുത്ര! | ഗുരുണാ | പിതാവിനാൽ |
| ഇഹ | ഇവിടെ | പൂജിതഃ, | പൂജിക്കപ്പെട്ടവനായി |
| ആഗതഃ | എഴുന്നെള്ളിയിരിക്കുന്ന | മഹാത്മനഃ | ആ മഹാത്മാവിൻെറ |
| മഹാതേജാഃ | മഹാതേജസ്വിയായ | പൂജാം | സൽക്കാരത്തെ |
| രാമഃ | ശ്രീരാമൻ, | അപി പ്രാപ്തഃ; | കയ്ക്കൊണ്ടില്ലെ? |
| മേ | എൻെറ | | |

അപി ശാന്തേന മനസാ ഗുരുർമ്മേ കുശികാത്മജ
ഇഹാഗതേന രാമേണ പൂജിതേനാഭിവാദിതഃ. 9

| | | | |
|---|---|---|---|
| "കുശികാത്മജ! | "ഹേ കുശികനന്ദന! | ആഗതേന | എഴുന്നെള്ളിയിരിക്കുന്നവനും |
| ശാന്തേന | കോപംനീങ്ങി സമാധാനപ്പെട്ട | പൂജിതേന | പൂജിക്കപ്പെട്ടവനും |
| മനസാ | ചിത്തംപൂണ്ടവനായി | രാമേണ | ശ്രീരാമനാൽ [ആയ |
| മേ ഗുരുഃ, | എൻെറ പിതാവു്, | അപി അഭിവാദിതഃ?" | സംഭാഷണംചെയ്യപ്പെട്ടില്ലെ?" |
| ഇഹ | ഇവിടെ | | |

തച്ഛ്രുത്വാ വചനം തസ്യ വിശ്വാമിത്രോ മഹാമുനിഃ
പ്രത്യുവാച ശതാനന്ദം വാക്യജ്ഞോ വാക്യകോവിദം. 10

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിൻെറ | വിശ്വാമിത്രഃ മഹാമുനിഃ, | വിശ്വാമിത്രമഹൎഷി |
| തത് | ആ | വാക്യകോവിദം | വാക്യതത്വജ്ഞനായ |
| വചനം | വാക്ക | ശതാനന്ദം | ശതാനന്ദമഹൎഷിയോടായി |
| ശ്രുത്വാ, | കേട്ടു, | | |
| വാക്യജ്ഞഃ | വാക്യവിശാരദനായ | പ്രത്യുവാച | മറുപടിയുത്തരംചെയ്തു. |

നാതിക്രാന്തം മുനിശ്രേഷ്ഠ യത് കർത്തവ്യം കൃതം മയാ
സംഗതാ മുനിനാ പത്നീ ഭാർഗ്ഗവേണേവ രേണുകാ. 11

| | | | |
|---|---|---|---|
| "മുനിശ്രേഷ്ഠ! | "ഹേ മുനീന്ദ്ര! | ഭാർഗ്ഗവേണ | ഭൃഗുവംശജനായ ജമദഗ്നിമഹർഷിയോടുകൂടി |
| കർത്തവ്യം | ചെയ്യേണ്ടതു് | രേണുകാ | രേണുകാദേവി |
| യതു് | യാതൊന്നോ അതു് | ഇവ | എപ്രകാരമോ അപ്രകാരം |
| ന അതിക്രാന്തം; | ചെയ്യാതെ തെററിക്കപ്പെട്ടിട്ടില്ല; | മുനിനാ | മുനിവരനോടുകൂടി |
| മയാ | എന്നാൽ | പത്നീ | ആ ധർമ്മപത്നി |
| കൃതം | പൂർത്തിയായി ചിയ്യപ്പെട്ടു; | സംഗതാ." | ഒന്നിച്ചുതന്നെ വാണരുളുന്നുണ്ടു്." |

[ജമദഗ്നിമഹർഷി, ഋചീകനും സത്യവതിയിൽ ജനിച്ച പുത്രനാകുന്നു. ജമദഗ്നിക്കു ഭാർയ്യയായ രേണുകയിൽ അഞ്ചു പുത്രന്മാരുളവായവരിൽ ഒടുവിലത്തെ പുത്രനാകുന്നു പരശുരാമൻ. രേണുകാദേവി ഒരു ദിവസം നദിയിൽ സ്നാനം ചെയ്യുമ്പോൾ ആകാശത്തിൽ സഞ്ചരിച്ചിരുന്ന ഒരു ഗന്ധർവ്വമിഥുനത്തെ കണ്ടു്, മനസ്സു ചലിക്കയാൽ, പരിശുദ്ധയല്ലെന്നറിഞ്ഞ അവളുടെ ഭർത്താവു്, മക്കളോടു അമ്മയെ വധിപ്പാൻ പറയുന്നതും, ഒടുവിലത്തെ പുത്രനായ പരശുരാമൻ പിതാവിൻെറ കല്പന പ്രകാരംചെയ്തു്, അദ്ദേഹത്തിൻെറ സന്തോഷത്തിന്നു പാത്രീഭവിച്ചും അമ്മയെത്തന്നെ വരമായ് അച്ഛനിൽനിന്നു ലഭിക്കുന്നതും, ഇങ്ങിനെ ഭാർയ്യാഭർത്താക്കന്മാർ വീണ്ടും ചേർന്നതും ആയ കഥയാണു് ഇതിൽ പറയപ്പെട്ടിട്ടുള്ളതു്.]

തച് ഛ്രുത്വാ വചനം തസ്യ വിശ്വാമിത്രസ്യ ധീമതഃ
ശതാനന്ദോ മഹാതേജാ രാമം വചനമബ്രവീത്. 12

| | | | |
|---|---|---|---|
| തസ്യ | ആ | മഹാതേജാഃ | മഹാതേജസ്വിയായ |
| ധീമതഃ | ധീമാനായ | ശതാനന്ദഃ, | ശതാനന്ദമഹർഷി, |
| വിശ്വാമിത്രസ്യ | വിശ്വാമിത്രമഹർഷിയുടെ | രാമം | ശ്രീരാമനോടു് |
| തത് വചനം | ആ വാക്യത്തെ | വചനം | (ഇപ്രകാരം)മൊഴി |
| ശ്രുത്വാ | കേട്ടു്, | അബ്രവീത്. | അരുൾ ചെയ്തു. |

സ്വാഗതം തേ നരശ്രേഷ്ഠ ദിഷ്ട്യാ പ്രാപ്തോഽസി രാഘവ
വിശ്വാമിത്രം പുരസ്കൃത്യ മഹർഷിമപരാജിതം. 13

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ! | "ഹേ പുരുഷോത്തമ! | മഹർഷിം വിശ്വാമിത്രം | വിശ്വാമിത്രമഹർഷിയെ |
| രാഘവ! | ശ്രീരാഘവ! | പുരസ്കൃത്യ | മുൻനിർത്തിക്കൊണ്ടു് |
| തേ സ്വാഗതം; | നിന്തിരുവടിയുടെ ആഗമനം അത്യന്തസന്തോഷകരംതന്നെ; | പ്രാപ്തഃ അസി | നിന്തിരുവടി ഇങ്ങെഴുന്നെള്ളിയെന്നുള്ളതു് |
| അപരാജിതം | തോല്മയെന്നറിയാത്തവനായ | ദിഷ്ട്യാ. | ഞങ്ങളുടെ ഭാഗ്യവിശേഷംതന്നെ. |

അചിന്ത്യകൎമ്മാ തപസാ ബ്രഹ്മൎഷിരതുലപ്രഭഃ
വിശ്വാമിത്രോ മഹാതേജാ വേത്ത്യേനം പരമാം ഗതിം. 14

| | | | |
|---|---|---|---|
| "വിശ്വാമിത്രഃ | "വിശ്വാമിത്രമുനി | അതുലപ്രഭഃ | നിസ്തുല്യമായ ജ്യോതിസ്സോടുകൂടി വിളങ്ങുന്ന |
| അചിന്ത്യകൎമ്മാ; | മനസ്സുകൊണ്ടുകൂടി ആലോചിപ്പാൻ കഴിയാത്ത വൻകൃത്യങ്ങളെ ചെയ്തവൻ; [മയാൽ | മഹാതേജാഃ; | മഹാതേജസ്വി; |
| | | ഏനം, | ഇദ്ദേഹത്തെ, |
| | | പരമാം | അത്യുത്തമനായ |
| തപസാ | (തന്റെ) തപോമഹി- | ഗതിം | ഹിതകാരിയെന്നു് |
| ബ്രഹ്മൎഷിഃ; | ബ്രഹ്മൎഷിപദത്തെ പ്രാപിച്ചവൻ; | വേത്തി. | നിന്തിരുവടി അറിയുന്നുണ്ടല്ലൊ. |

നാസ്തി ധന്യതരോ രാമ ത്വത്തോഽന്യോ ഭുവി കശ്ചന
ഗോപ്താ കുശികപുത്രസ്തേ യേന തപ്തം മഹത്തപഃ 15

| | | | |
|---|---|---|---|
| "രാമ! | "ഹേ രാമ! | ത്വത്തഃ | നിന്തിരുവടിയെക്കാളും |
| മഹത് തപഃ | അതിഘോരമായ തപ | ധന്യതരഃ | അധികം ഭാഗ്യശാലിയായ ഒരുവൻ |
| തപ്തം | ചെയ്യപ്പെട്ടതു് [സ്സു് | | |
| യേന | യാതൊരുവനാലൊ ആ | | |
| കുശികപുത്രഃ | കുശികപുത്രൻ | ഭുവി | ലോകത്തിൽ |
| തേ ഗോപ്താ; | നിന്തിരുവടിയെ പിതാവെന്നവണ്ണം കണ്ണിന്നെതിരിൽവെച്ചു് | അന്യഃ | വേറെ |
| | | കശ്ചന | ഒരുവനും |
| | നോക്കിവരുന്നു; | ന അസ്തി. | ഇല്ലതന്നെ. |

ശ്രൂയതാമഭിധാസ്യാമി കൌശികസ്യ മഹാത്മനഃ
യഥാ ബലം യഥാതത്ത്വം തന്മേ നിഗദതഃ ശൃണു. 16

| | | | |
|---|---|---|---|
| "മഹാത്മനഃ | "മഹാത്മാവായ | ശ്രൂയതാം; | കേട്ടുകൊണ്ടാലും; |
| കൌശികസ്യ | കുശികാത്മജന്റെ | തത് | അതിനെ |
| ബലം | ശക്തി | യഥാതത്ത്വം | നടന്നപ്രകാരംതന്നെ |
| യഥാ | എപ്രകാരമെന്നുള്ളതു് | നിഗദതഃ | വിവരിക്കുന്ന [യാലും. |
| അഭിധാസ്യാമി, | ഞാൻ വിവരിക്കാം, | മേ ശൃണു | എനിക്കു ചെവിയരുളി |

രാജാഭൂദേഷ ധൎമ്മാത്മാ ദീൎഘകാലമരിന്ദമഃ
ധൎമ്മജ്ഞഃ കൃതവിദ്യശ്ച പ്രജാനാം ച ഹിതേ രതഃ. 17

| | | | |
|---|---|---|---|
| "ഏഷഃ | "ഈ | കൃതവിദ്യഃ ച | സകലവിദ്യകളേയും അഭ്യസിച്ചവനായി, |
| ധൎമ്മാത്മാ, | ധൎമ്മശീലൻ, | | |
| ദീൎഘകാലം | ഏറിയകാലം | പ്രജാനാം | പ്രജകളുടെ |
| ധൎമ്മജ്ഞഃ | ധൎമ്മങ്ങളെ അറിഞ്ഞു് | ഹിതേ | നന്മയിൽ [വനായും, |
| അരിന്ദമഃ, | ശത്രുക്കളെ അടക്കിയവനായി, | രതഃ ച, | ശ്രദ്ധയോടുംകൂടിയ- |
| | | രാജാ അഭൂത്. | രാജാവു് ആയിരുന്നു. |

പ്രജാപതിസുതശ്ചാസീത് കുശോ നാമ മഹീപതിഃ
കുശസ്യ പുത്രോ ബലവാൻ കുശനാഭഃ സുധാൎമ്മികഃ. 18

"പ്രജാപതിസുതഃ — "പ്രജാപതിപുത്രനായി
കുശഃ — കുശൻ
നാമ — എന്ന
മഹീപതിഃ — ഒരു രാജാവു്
ആസീത്; — ഉണ്ടായിരുന്നു;
കുശസ്യ — കുശമഹാരാജാവിൻെറ
പുത്രഃ — പുത്രൻ
ബലവാൻ — ബലവാനും
സുധാൎമ്മികഃ ച — അതിധൎമ്മശാലിയും
കുശനാഭഃ. — കുശനാഭനെന്ന രാജാവു്.

കുശനാഭസുതസ്ത്വാസീദ്ഗാധിരിത്യേവ വിശ്രുതഃ
ഗാധേഃ പുത്രോ മഹാതേജാ വിശ്വാമിത്രോ മഹാമുനിഃ. 19

"കുശനാഭസുതഃ തു — "കുശനാഭപുത്രൻ തന്നെ
ഗാധിഃ ഇതി: — ഗാധിയെന്നരാജാവു്;
വിശ്രുതഃ ഏവ — ത്രിലോകപ്രസിദ്ധനാ[യും
ആസീത്; — ഇരുന്നു;
മഹാതേജാഃ — മഹാതേജസ്വിയും
മഹാമുനിഃ — മാമുനിശ്രേഷ്ഠനും ആയ
വിശ്വാമിത്രഃ — വിശ്വാമിത്രമഹൎഷി
ഗാധേഃ — ഗാധിമഹാരാജാവി[ൻെറ
പുത്രഃ. — പുത്രൻ.

വിശ്വാമിത്രോ മഹാതേജാഃ പാലയാമാസ മേദിനീം
ബഹുവൎഷസഹസ്രാണി രാജാ രാജ്യമകാരയത്. 20

"മഹാതേജാഃ — "മഹാപ്രഭാവയുക്തനാ[യ
വിശ്വാമിത്രഃ — വിശ്വാമിത്രൻ
രാജാ — രാജാവായി
മേദിനീം — ഭൂമിയെ
പാലയാമാസ; — പരിപാലിച്ചു;
ബഹുവൎഷസഹസ്രാണി — അനേകായിരമാണ്ടുകാലം
രാജ്യം അകാരയത്. — വാഴ്ചചെയ്തു.

കദാചിത്തു മഹാതേജാ യോജയിത്വാ വരൂഥിനീം
അക്ഷൌഹിണീപരിവൃതഃ പരിചക്രാമ മേദിനീം. 21

"കദാചിത് തു — "ഒരിക്കൽ
മഹാതേജാഃ — മഹാതേജസ്വിയായ അദ്ദേഹം
വരൂഥിനീം — സൈന്യത്തെ
യോജയിത്വാ — ശേഖരിച്ചു്,
അക്ഷൌഹിണീപരിവൃതഃ — 21870 രഥങ്ങളും, അത്രയും ഗജങ്ങളും, അതിൽ മൂന്നിരട്ടി കുതിരകളും, അഞ്ചിരട്ടി കാലാളും അടങ്ങിയ സേനയാൽ ചുഴപ്പെട്ടവനായി
മേദിനീം — ഭൂമിയെ
പരിചക്രാമ. — മുഴുവൻ ചുററി.

നഗരാണി ച രാഷ്ട്രാണി സരിതശ്ച തഥാ ഗിരീൻ
ആശ്രമാൻ ക്രമശോ രാമ വിചരന്നാജഗാമ ഹ. 22
വസിഷ്ഠസ്യാശ്രമപദം നാനാപുഷ്പഫലദ്രുമം
നാനാമൃഗഗണാകീർണ്ണം സിദ്ധചാരണസേവിതം. 23
ദേവദാനവഗന്ധർവ്വൈഃ കിന്നരൈരുപശോഭിതം
പ്രശാന്തഹരിണാകീർണ്ണം ദ്വിജസംഘനിഷേവിതം. 24
ബ്രഹ്മർഷിഗണസങ്കീർണ്ണം ദേവർഷിഗണസേവിതം
പുരാണൈസ്താപസൈഃ സിദ്ധൈരഗ്നികല്പൈർമ്മഹാത്മഭിഃ. 25
അബ്ഭക്ഷൈർവ്വായുഭക്ഷൈശ്ച ശീർണ്ണപർണ്ണാശനൈസ്തഥാ
ഫലമൂലാശനൈർദ്ദാന്തൈർജ്ജിതരോഷൈർജ്ജിതേന്ദ്രിയൈഃ. 26
ഋഷിഭിർവ്വാലഖില്യൈശ്ച ജപഹോമപരായണൈഃ
അന്യൈർവ്വൈഖാനസൈശ്ചൈവ സമന്താദുപശോഭിതം. 27
വസിഷ്ഠസ്യാശ്രമപദം ബ്രഹ്മലോകമിവാപരം
ദദർശ ജയതാം ശ്രേഷ്ഠോ വിശ്വാമിത്രോ മഹാബലഃ. 28

| | |
|---|---|
| "രാമ | "ഹേ രാമ! |
| നഗരാണി | പട്ടണങ്ങളിലും |
| രാഷ്ട്രാണി ച | നാടുകളിലും |
| സരിതഃ ച | നദികളിലും |
| ഗിരീൻ തഥാ | മലകളിലും |
| ആശ്രമാൻ | ആശ്രമങ്ങളിലും |
| ക്രമശഃ | ഒന്നൊന്നായി |
| വിചരൻ, | സഞ്ചരിച്ചുകൊണ്ടിരുന്നവനും, |
| ജയതാം | ജയശാലികളിൽവെച്ച് |
| ശ്രേഷ്ഠഃ | ഉത്തമനും, |
| മഹാബലഃ | മഹാശക്തിമാനുമായ |
| വിശ്വാമിത്രഃ, | വിശ്വാമിത്രമഹാരാജാവ്, |
| നാനാപുഷ്പഫലദ്രുമം, | പലപല പൂക്കളും പഴങ്ങളും മരങ്ങളും നിറഞ്ഞതും, |
| നാനാമൃഗഗണാകീർണ്ണം, | പലപലമൃഗങ്ങളുടെക്കൂട്ടങ്ങളാൽനിറയപ്പെട്ടതും |
| സിദ്ധചാരണസേവിതം | സിദ്ധന്മാരാലും ചാരണന്മാരാലും ആശ്രയിക്കപ്പെട്ടതും |

| | |
|---|---|
| ദേവദാനവഗന്ധർവ്വൈഃ | ദേവന്മാരാലും, ദാനവന്മാരാലും, ഗന്ധർവ്വന്മാരാലും |
| കിന്നരൈഃ | കിന്നരന്മാരാലും |
| ഉപശോഭിതം, | എങ്ങും ശോഭിക്കപ്പെട്ടതും, |
| പ്രശാന്തഹരിണാകീർണ്ണം, | അതിശാന്തമായ മാനുകൾ തിങ്ങിയതും |
| ദ്വിജസംഘനിഷേവിതം | ബ്രാഹ്മണഗോഷ്ഠികളാൽസേവിക്കപ്പെട്ടതും |
| ബ്രഹ്മർഷിഗണസങ്കീർണ്ണം | ബ്രഹ്മർഷികളുടെ സംഘങ്ങൾ നിറഞ്ഞതും, |
| ദേവർഷിഗണസേവിതം, | ദേവർഷിഗണങ്ങളാൽ സേവിക്കപ്പെട്ടതും, |
| പുരാണൈഃ | അനേകകാലം കഴിച്ചവരും |
| താപസൈഃ | നിരന്തരകായക്ലേശം ചെയ്തവരുമായി |
| സിദ്ധൈഃ | തപസ്സിദ്ധിയെ പ്രാപിച്ചവരായി |
| അഗ്നികല്പൈഃ | അഗ്നിതുല്യന്മാരായ |
| മഹാത്മഭിഃ, | മഹാത്മാക്കളാലും |
| വാലഖില്യൈഃ | വാലഖില്യരെന്ന ഋഷിമാരാലും, |

| | |
|---|---|
| വൈഖാനസൈഃ ച ഏവ, | വൈഖാനസർ എന്ന മുനിമാരാലും, |
| അന്യൈഃ | ഇതുകൂടാതെ വേറെ, |
| അബ്ഭക്ഷൈഃ | ജലംമാത്രം ഭക്ഷണമായുള്ളവരും, |
| വായുഭക്ഷൈഃ ച, | കാററുമാത്രം ഭുജിക്കുന്നവരും, |
| ശീർണ്ണപർണ്ണാശനൈഃ തഥാ, | പഴുത്തുവീണഇലകളെ മാത്രം ഭുജിക്കുന്നവരും |
| ഫലമൂലാശനൈഃ | കായ്കനികന്ദമാത്രം ഭക്ഷിക്കുന്നവരും |
| ദാന്തൈഃ | മനോനിഗ്രഹംചെയ്തവരും |
| ജിതരോഷൈഃ, | കോപത്തെ അടക്കിയവരും, |
| ജിതേന്ദ്രിയൈഃ, | ഇന്ദ്രിയങ്ങളെ ജയിച്ചവരും, |
| ജപഹോമപരായണൈഃ | ജപഹോമങ്ങളിൽ താല്പര്യമുള്ളവരും ആയ |
| ഋഷിഭിഃ ച | ഋഷികളാലും, |
| സമന്താത് | എങ്ങും |
| ഉപശോഭിതം | വിളങ്ങിക്കൊണ്ടിരുന്നതും ആയ |
| വസിഷ്ഠസ്യ | വസിഷ്ഠമഹർഷിയുടെ |
| ആശ്രമപദം | ആശ്രമസ്ഥലത്തെ, |
| ആജഗാമ | പ്രാപിച്ചു; |
| വസിഷ്ഠസ്യ | വസിഷ്ഠമഹർഷിയുടെ |
| ആശ്രമപദം | ആശ്രമസ്ഥലത്തെ |
| അപരം | മറെറാരു |
| ബ്രഹ്മലോകം ഇവ | ബ്രഹ്മലോകംതന്നേയെന്ന് |
| ദദർശ ഹ. | നോക്കിക്കണ്ടു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ഏകപഞ്ചാശഃ സർഗ്ഗഃ= അമ്പത്തൊന്നാംസർഗ്ഗം സമാപ്തം

(ആദ്യംമുതൽ ശ്ലോകസംഖ്യ 1634).

## ദ്വിപഞ്ചാശഃ സർഗ്ഗഃ = അമ്പത്തിരണ്ടാം സർഗ്ഗം.

വിശ്വാമിത്ര സത്കാരായ കാമധേനുനിയോജനം = വിശ്വാമിത്രമഹാരാജാവിനെ സൽക്കരിക്കുന്നതിന്നായി കാമധേനുവിനെ നിയോഗിക്കുന്നത്.]

സ ദൃഷ്ട്വാ പരമപ്രീതോ വിശ്വാമിത്രോ മഹാബലഃ
പ്രണതോ വിനയാദ്വീരോ വസിഷ്ഠം ജപതാം വരം. 1

| | |
|---|---|
| "മഹാബലഃ | "അതിശക്തിമാനും |
| വീരഃ | എല്ലാവരാലും കൊണ്ടാടപ്പെട്ടവനും ആയ |
| സഃ വിശ്വാമിത്രഃ | ആ വിശ്വാമിത്രമഹാരാജാവ്, |
| ജപതാം | മന്ത്രങ്ങളെ ജപിക്കുന്നവരിൽവെച്ച് |
| വരം | ശ്രേഷ്ഠനായ |
| വസിഷ്ഠം | വസിഷ്ഠമഹർഷിയെ |
| ദൃഷ്ട്വാ, | കണ്ട്, |
| പരമപ്രീതഃ | അതിസന്തുഷ്ടനായി |
| വിനയാത് | വണക്കത്തോടെ |
| പ്രണതഃ | കുമ്പിട്ടു. |

സ്വാഗതം തവ ചേത്യുക്തോ വസിഷ്ഠേന മഹാത്മനാ
ആസനം ചാസ്യ ഭഗവാൻ വസിഷ്ഠോ വ്യാദിദേശ ഹ. 2

| | |
|---|---|
| "മഹാത്മനാ | "മഹാത്മാവായ |
| വസിഷ്ഠേന | വസിഷ്ഠമഹൎഷിയാൽ |
| 'തവ സ്വാഗതം,' ഇതി | 'അവിടുത്തെ ആഗമനത്താൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു' എന്ന് |
| ഉക്തഃ; | പറഞ്ഞുപചരിക്കപ്പെട്ടു; |
| വസിഷ്ഠഃ ഭഗവാൻ, | വസിഷ്ഠഭഗവാൻ, |
| ച ച | ഉടനെ |
| അസ്യ | അദ്ദേഹത്തിന്ന് |
| ആസനം | ഇരിക്കുന്നതിന്നു ആസനത്തേയും |
| വ്യാദിദേശ ഹ. | (കൊടുപ്പാൻ) ആജ്ഞാപിച്ചു. |

ഉപവിഷ്ടായ ച തദാ വിശ്വാമിത്രായ ധീമതേ
യഥാന്യായം ഋഷിവരഃ ഫലമൂലമുപാഹരത്. 3

| | |
|---|---|
| "ഉപവിഷ്ടായ | "ആസനത്തിൽ ഉപവിഷ്ടനായ |
| ധീമതേ | മേധാവിയായ |
| വിശ്വാമിത്രായ | വിശ്വാമിത്രമഹാരാജാവിന്നായിക്കൊണ്ടു, |
| തദാ ച | ഉടനെതന്നെ, |
| ഋഷിവരഃ | മഹൎഷിശ്രേഷ്ഠൻ |
| യഥാന്യായം, | ശാസ്ത്രപ്രകാരം, |
| ഫലമൂലം | കന്ദകമൂലഫലാദിയെ |
| ഉപാഹരത്. | നൽകി. |

പ്രതിഗൃഹ്യ ച താം പൂജാം വസിഷ്ഠാദ്രാജസത്തമഃ
തപോഽഗ്നിഹോത്രശിഷ്യേഷു കുശലം പൎയ്യപൃച്ഛത. 4
വിശ്വാമിത്രോ മഹാതേജാ വനസ്പതിഗണേ തദാ
സൎവ്വത്ര കുശലം ചാഹ വസിഷ്ഠോ രാജസത്തമം. 5

| | |
|---|---|
| "തദാ | "അപ്പോൾ |
| രാജസത്തമഃ | അരചർകോനും |
| മഹാതേജാഃ വിശ്വാമിത്രഃ, | മഹാതേജസ്വിയും ആയ വിശ്വാമിത്രമഹാരാജാവു, |
| വസിഷ്ഠാത് | വസിഷ്ഠരിൽനിന്നു |
| താം പൂജാം | ആ ഉപചാരത്തെ |
| പ്രതിഗൃഹ്യ ച | കയ്യേറ്റുകൊണ്ടശേഷം |
| തപോഽഗ്നിഹോത്രശിഷ്യേഷു | തപസ്സ്, അഗ്നിഹോത്രം, ശിഷ്യന്മാർ, എന്നിവയെക്കുറിച്ചും, |
| വനസ്പതിഗണേ | ആശ്രമവൃക്ഷങ്ങളെപ്പററിയും |
| കുശലം പൎയ്യപൃച്ഛത; | ക്ഷേമത്തെ അന്വേഷിച്ചു; |
| വസിഷ്ഠഃ | വസിഷ്ഠമഹൎഷി |
| രാജസത്തമം, | രാജശ്രേഷ്ഠനോടായി |
| 'സൎവ്വത്ര ച കുശലം,' | 'എല്ലാം ക്ഷേമം തന്നെ,' എന്നു |
| ആഹ. | അരുളിചെയ്തു. |

സുഖോപവിഷ്ടം രാജാനം വിശ്വാമിത്രം മഹാതപാഃ
പപ്രച്ഛ ജപതാം ശ്രേഷ്ഠോ വസിഷ്ഠോ ബ്രഹ്മണഃ സുതഃ. 6

| | |
|---|---|
| "സുഖോപവിഷ്ടം | "സുഖമാംവണ്ണം ആസനത്തിലമൎന്നരുളിയ |
| വിശ്വാമിത്രം രാജാനം, | വിശ്വാമിത്രമഹാരാജാവോടായി, |
| മഹാതപാഃ | മഹാതപസ്വിയും |
| ജപതാം | മന്ത്രജപം ചെയ്യുന്നവ |
| ശ്രേഷ്ഠഃ | ഉത്തമരും[രിൽവെച്ചു് |
| ബ്രഹ്മണഃ സുതഃ | ബ്രഹ്മപുത്രരും, ആയ |
| വസിഷ്ഠഃ | വസിഷ്ഠമഹൎഷി, |
| പപ്രച്ഛ. | ഇങ്ങിനെ കുശലപ്രശ്നം ചെയ്തു. |

കച്ചിത്തേ കുശലം രാജൻ കച്ചിദ്ധൎമ്മേണ രഞ്ജയൻ
പ്രജാഃ പാലയസേ രാജൻ രാജവൃത്തേന ധാൎമ്മിക. 7

| | |
|---|---|
| '''രാജൻ! | '''രാജാവേ! |
| തേ | നിന്തിരുവടിക്കു് |
| കുശലം കച്ചിത്? | കുശലംതന്നെയല്ലേ? |
| ധാൎമ്മിക, | ധൎമ്മശീലനായ |
| രാജൻ! | മന്നവ! |
| പ്രജാഃ | പ്രജകളെ |
| ധൎമ്മേണ | ധൎമ്മമാൎഗ്ഗത്താൽ |
| രഞ്ജയൻ | സന്തോഷിപ്പിച്ചുകൊണ്ടു് |
| രാജവൃത്തേന | ന്യായമായി ധനം സമ്പാദിക്കുക, അതിനെ വൎദ്ധിപ്പിക്കുക അതിനെ സംരക്ഷിക്കുക, സന്മാൎഗ്ഗത്തിൽ അതിനെ ചെലവിടുക, എന്ന നാലുവിധത്തിലുള്ള രാജകൃത്യങ്ങളെച്ചെയ്തു് |
| പാലയസേ കച്ചിത്? | സംരക്ഷിക്കുന്നില്ലേ? |

കച്ചിത്തേ സംഭൃതാ ഭൃത്യാഃ കച്ചിത്തിഷ്ഠന്തി ശാസനേ
കച്ചിത്തേ വിജിതാഃ സൎവ്വേ രിപവോ രിപുസൂദന. 8

| | |
|---|---|
| '''തേ | '''അവിടത്തെ |
| ഭൃത്യാഃ | ഭൃത്യന്മാർ |
| സംഭൃതാഃ കച്ചിത്? | നന്നായിപോററപ്പെടുന്നില്ലേ? |
| ശാസനേ | അവർ കല്പനയ്ക്കു്, |
| തിഷ്ഠന്തി കച്ചിത്- | കീഴടങ്ങി നില്ക്കുന്നില്ലേ? |
| രിപുസൂദന! | ഹേ ശത്രുമൎദ്ദന! |
| തേ | അവിടത്തെ |
| രിപവഃ | ശത്രുക്കൾ |
| സൎവ്വേ | എല്ലാവരും |
| വിജിതാഃ കച്ചിത്? | ജയിക്കപ്പെട്ടില്ലേ? |

കച്ചിദ്ബലേഷു കോശേഷു മിത്രേഷു ച പരന്തപ
കുശലം തേ നരവ്യാഘ്ര പുത്രപൌത്രേ തഥാऽനഘ. 9

| | |
|---|---|
| '''പരന്തപ! | '"മഹാതപസ്സാന്ന |
| അനഘ! | കുററമററവനായ |
| നരവ്യാഘ്ര! | ഹേ പുരുഷസിംഹ! |
| തേ | അവിടത്തെ |
| ബലേഷു | ചതുരംഗസേനകളുടെ സംഗതിയിലും |
| കോശേഷു | ഭണ്ഡാരവിഷയത്തിലും, |
| മിത്രേഷു ച | അനുകൂലികളുടെ സംഗതിയിലും, |
| പുത്രപൌത്രേ തഥാ | പുത്രപൌത്രവിഷയത്തിലും |
| കുശലം കച്ചിത്?' | ക്ഷേമംതന്നെയല്ലേ?, |

സർവ്വത്ര കുശലം രാജാ വസിഷ്ഠം പ്രത്യുദാഹരത്
വിശ്വാമിത്രോ മഹാതേജാ വസിഷ്ഠം വിനയാന്വിതഃ. 10

"മഹാതേജാഃ" മഹാപ്രഭാവശാലിയും
വസിഷ്ഠം വസിഷ്ഠങ്കൽ
വിനയാന്വിതഃ അത്യന്തം ബഹുമാനത്തെ ഉൾക്കൊണ്ടവനും ആയ

വിശ്വാമിത്രഃ രാജാ, വിശ്വാമിത്രമഹാരാജാവ്
'സർവ്വത്ര കുശലം,' എല്ലാകാര്യത്തിലും ക്ഷേമം തന്നെ,' എന്ന്
വസിഷ്ഠം വസിഷ്ഠമഹർഷിയോട്
പ്രത്യുദാഹരത്. മറുപടിയരുളിച്ചെയ്തു.

കൃത്വോഭൌ സുചിരം കാലം ധർമ്മിഷ്ഠൌ താഃ കഥാ ശുഭാഃ
മുദാ പരമയാ യുക്തൌ പ്രീയേതാം തൌ പരസ്പരം. 11

"തൌ ഉഭൌ "ആ രണ്ടു
ധർമ്മിഷ്ഠൌ, പരമധർമ്മശീലന്മാരും,
പരയാ പരമ
മുദാ യുക്തൌ, സന്തോഷത്തോടുകൂടിയവരായി.
സുചിരം കാലം വളരെ നേരം
താഃ അപ്രകാരമുള്ള

ശുഭാഃ ശോഭനങ്ങളായ
കഥാഃ സംഭാഷണങ്ങളെ
കൃത്വാ ചെയ്തുകൊണ്ടു്,
പരസ്പരം അന്യോന്യം
പ്രീയേതാം. പ്രീതിയോടുകൂടിയവരായിത്തീർന്നു.

തതോ വസിഷ്ഠോ ഭഗവാൻ കഥാന്തേ രഘുനന്ദന
വിശ്വാമിത്രമിദം വാക്യമുവാച പ്രഹസന്നിവ. 12

"രഘുനന്ദന! "ഹേ രഘുനന്ദന!
തതഃ അനന്തരം
കഥാന്തേ ആ സംഭാഷണത്തിൽ
വസിഷ്ഠഃ ഭഗവാൻ വസിഷ്ഠഭഗവാൻ

വിശ്വാമിത്രം വിശ്വാമിത്രമഹാരാജാവിനോടായി
പ്രഹസൻ ഇവ പ്രസന്നതയോടെ
ഇദം വാക്യം ഇപ്രകാരം മൊഴി
ഉവാച അരുളിച്ചെയ്തു.

ആതിഥ്യം കർത്തുമിച്ഛാമി ബലസ്യാസ്യ മഹാബല
തവ ചൈവാപ്രമേയസ്യ യഥാർഹം സംപ്രതീച്ഛ മേ. 13

""മഹാബല! ""ഹേ മഹാബലശാലിയായ മന്നവ!
അസ്യ ഈ
ബലസ്യ ച സൈന്യത്തിന്നും,
അപ്രമേയസ്യ അളവററ പ്രഭാവശാലിയായ
തവ ഏവ അവിടുത്തേക്കും,

യഥാർഹം ഉചിതംപോലെ
ആതിഥ്യം വിരുന്നു
കർത്തും ചെയ്വാൻ
ഇച്ഛാമി; ഞാൻ ആഗ്രഹിക്കുന്നു;
മേ എങ്കൽനിന്നു (അതിനെ)
സംപ്രതീച്ഛ. കയ്ക്കൊണ്ടാലും.

സത്ക്രിയാം ഹി ഭവാനേതാം പ്രതീച്ഛതു മയോദ്യതാം
രാജാ ത്വമതിഥിശ്രേഷ്ഠഃ പൂജനീയഃ പ്രയത്നതഃ. 14

| | |
|---|---|
| ""ത്വം | '''നിന്തിരുവടി |
| പ്രയത്നതഃ | വിശേഷശ്രദ്ധയോടു കൂടി |
| പൂജനീയഃ | പൂജിക്കത്തക്ക |
| അതിഥിശ്രേഷ്ഠഃ | ഉത്തമഅതിഥിയായ |
| രാജാ: | രാജാവാകുന്നു; |

| | |
|---|---|
| ഭവാൻ | അവിടുന്ന് |
| മയാ | എന്നാൽ |
| ഉദ്യതാം | ആഗ്രഹിക്കപ്പെട്ട |
| ഏതാം | ഈ |
| സത്ക്രിയാം | സല്ക്കാരത്തെ |
| പ്രതീച്ഛതു ഹി | അംഗീകരിച്ചാലും,' |

ഏവമുക്തോ വസിഷ്ഠേന വിശ്വാമിത്രോ മഹാമതിഃ
കൃതമിത്യബ്രവീദ്രാജാ പ്രിയവാക്യേന മേ ത്വയാ. 15
ഫലമൂലേന ഭഗവൻ വിദ്യതേ യത്തവാശ്രമേ
പാദ്യേനാചമനീയേന ഭഗവദ്ദർശനേന ച. 16
സർവ്വഥാ ച മഹാപ്രാജ്ഞ പൂജാർഹേണ സുപൂജിതഃ
ഗമിഷ്യാമി നമസ്തേഽസ്തു മൈത്രേണേക്ഷസ്വ ചക്ഷുഷാ. 17

| | |
|---|---|
| ''ഏവം | ഇപ്രകാരം |
| വസിഷ്ഠേന | വസിഷ്ഠമഹർഷിയാൽ |
| ഉക്തഃ | ഉരചെയ്യപ്പെട്ട |
| മഹാമതിഃ | അതിബുദ്ധിമാനായ |
| വിശ്വാമിത്രഃ രാജാ, | വിശ്വാമിത്രമഹാരാജാവ്, |
| ഇതി | ഇങ്ങിനെ |
| അബ്രവീത് | ഉരചെയ്തു; |
| 'മഹാപ്രാജ്ഞ | 'അതിമേധാവിയായ |
| ഭഗവാൻ | ഹേ ഭഗവാനേ! |
| ഭഗവദ്ദർശനേന ച | ഭഗവാനായനിന്തിരുവടിയുടെ ദർശനത്താലും |
| പ്രിയ—വാക്യേന ച | മധുരവചനത്താലും |
| കൃതം; | (എന്റെ മനോരഥമെല്ലാം സാധിച്ചു; |
| യത് | യാതൊന്ന്, |
| തവ | അവിടത്തെ |

| | |
|---|---|
| ആശ്രമേ | ആശ്രമത്തിൽ |
| വിദ്യതേ | ഉള്ളതോ,അപ്രകാരമുള്ള |
| ഫലമൂലേന | കായ്കനിമുതലായവയാലും |
| പാദ്യേന | പാദ്യതീർത്ഥത്താലും |
| ആചമനീയേന | ആചമനതീർത്ഥത്താലും |
| പൂജാർഹേണ | ഏതൊരുവരാലും പൂജിക്കപ്പെടത്തക്ക |
| ത്വയാ | നിന്തിരുവടിയാൽ |
| സർവ്വഥാ | സർവ്വപ്രകാരേണയും |
| സുപൂജിതഃ | ഞാൻ നല്ലപോലെ സല്ക്കരിക്കപ്പെട്ടിരിക്കുന്നു; |
| ഗമിഷ്യാമി | ഞാൻ പോയ്‌വരട്ടെ; |
| തേ | നിന്തിരുവടിക്ക് |
| നമഃ അസ്തു: | നമസ്കാരം; |
| മൈത്രേണ | സ്നേഹയുക്തമായ |
| ചക്ഷുഷാ | നേത്രത്താൽ |
| ഈക്ഷസ്വ.' | കടാക്ഷിച്ചരുളിയാലും.' |

ഏതസ്മിന്നേവ കാലേ തു സത്യവാദീ ജിതേന്ദ്രിയഃ
ത്രിശങ്കുരിതി വിഖ്യാത ഇക്ഷ്വാകുകുലനന്ദനഃ. 10

| | |
|---|---|
| തു | ഇപ്രകാരമിരിക്കെ, |
| ഏതസ്മിൻ ഏവ | ഇതേ |
| കാലേ | കാലത്തിൽ |
| ഇക്ഷ്വാകുകുലനന്ദനഃ, | ഇക്ഷ്വാകുവംശജാതനെന്നും, |
| സത്യവാദീ, | സത്യസന്ധനെന്നും, |
| ജിതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെ ജയിച്ചവനെന്നും, |
| വിഖ്യാതഃ | ത്രിലോകപ്രസിദ്ധനായ |
| ത്രിശങ്കുഃ | ത്രിശങ്കു |
| ഇതി | എന്ന ഒരു രാജാവുണ്ടായിരുന്നു. |

തസ്യ ബുദ്ധിഃ സമുത്പന്നാ യജേയമിതി രാഘവ
ഗച്ഛേയം സശരീരേണ ദേവാനാം പരമാം ഗതിം. 11

| | |
|---|---|
| രാഘവ! | ഹേ രാഘവ! |
| ദേവാനാം | ദേവന്മാരുടെ |
| പരമാം | അത്യുത്കൃഷ്ടമായ |
| ഗതിം, | അവസ്ഥയെ, |
| സശരീരേണ | എന്റെ ദേഹത്തോടുകൂടെത്തന്നെ |
| ഗച്ഛേയം; | ഞാൻ പ്രാപിക്കേണം; |
| യജേയം' | അതിന്നു ഒരു യാഗം ചെയ്യേണം' |
| ഇതി | എന്നുള്ള |
| ബുദ്ധിഃ, ' | ഒരു ആലോചന, |
| തസ്യ | അദ്ദേഹത്തിന്നു |
| സമുത്പന്നാ. | ഉളവായി |

സ വസിഷ്ഠം സമാഹൂയ കഥയാമാസ ചിന്തിതം
അശക്യമിതി ചാപ്യുക്തോ വസിഷ്ഠേന മഹാത്മനാ. 12

| | |
|---|---|
| സഃ | അദ്ദേഹം |
| വസിഷ്ഠം | (ഗുരുവായ)വസിഷ്ഠമഹർഷിയെ |
| സമാഹൂയ, | വരുത്തി, |
| ചിന്തിതം | തന്റെ മനോരഥത്തെ |
| കഥയാമാസ; | കേൾപ്പിച്ചു; |
| മഹാത്മനാ | മഹാത്മാവായ |
| വസിഷ്ഠേന അപി ച | വസിഷ്ഠമുനിയാലും കൂടി, |
| അശക്യം ഇതി | 'അസാദ്ധ്യം,' എന്നു |
| ഉക്തഃ. | മറുപടിയരുളപ്പെട്ടു. |

പ്രത്യാഖ്യാതോ വസിഷ്ഠേന സ യയൌ ദക്ഷിണാം ദിശം
തതസ്തത് കർമ്മസിദ്ധ്യർത്ഥം പുത്രാംസ്തസ്യ ഗതോ നൃപഃ. 13
വാസിഷ്ഠാ ദീർഘതപസഃ തപോ യത്ര ഹി തേപിരേ. 14

| | |
|---|---|
| "ദീർഘതപസഃ | ''ഏറെക്കാലമായി തപസ്സുചെയ്തുകൊണ്ടിരുന്ന |
| വാസിഷ്ഠാഃ, | വസിഷ്ഠപുത്രന്മാർ |
| ദക്ഷിണാം ദിശം | തെക്കെദിക്കിൽ, |
| തപഃ തേപിരേ: | തപസ്സുചെയ്തിരുന്നു; |
| വസിഷ്ഠേന | വസിഷ്ഠമാമുനിയാൽ |
| പ്രത്യാഖ്യാതഃ | അരുതെന്നുതടുക്കപ്പെട്ട |
| സഃ നൃപഃ | ആ നൃപൻ |
| തതഃ | അപ്രകാരമിരുന്നിട്ടും, |
| തത്കർമ്മസിദ്ധ്യർത്ഥം | ആ കാര്യം നിറവേററുന്നതിന്നായി, |
| ഗതഃ, | പ്രയത്നം ചെയ്യുന്നവനായി, |
| തസ്യ | അദ്ദേഹത്തിന്റെ |
| പുത്രാൻ | പുത്രന്മാരെ, |
| യത്ര ഹി | ഇവർ ഇരുന്നിരുന്ന ദിക്കിൽതന്നെ |
| യയൌ. | ചെന്നുകണ്ടു. |

ത്രിശങ്കുഃ സുമഹാതേജാഃ ശതം പരമഭാസ്വരം
വാസിഷ്ഠാൻ സന്ദദർശാഥ തപ്യമാനാൻ യശസ്വിനഃ. 15

| | |
|---|---|
| "സുമഹാതേജാഃ | "മഹാതേജസ്വിയായ |
| ത്രിശങ്കുഃ, | ത്രിശങ്കുമഹാരാജാവ് |
| അഥ, | ആസമയം |
| തപ്യമാനാൻ, | തപസ്സുചെയ്തിരുന്നവരും, |
| വാസിഷ്ഠാൻ | വസിഷ്ഠപുത്രന്മാരെന്ന് |
| യശസ്വിനഃ, | കീർത്തിപൂണ്ടവരും |
| പരമഭാസ്വരം | അത്യന്തകാന്തിമാന്മാരുമായ |
| ശതം | ആനൂറുപേരേയും |
| സന്ദദർശ. | സന്ദർശിച്ചു. |

സോഽഭിഗമ്യ മഹാത്മാനഃ സർവ്വാനേവ ഗുരോഃ സുതാൻ
അഭിവാദ്യാനുപൂർവ്വ്യേണ ഹ്രിയാ കിഞ്ചിദവാങ്മുഖഃ 16
അബ്രവീത് സുമഹാതേജാഃ സർവ്വാനേവ കൃതാഞ്ജലിഃ. 17

| | |
|---|---|
| "സുമഹാതേജാഃ | "അത്യധികതേജസ്സാർന്ന |
| സഃ | അദ്ദേഹം |
| മഹാത്മാനഃ | മഹാത്മാക്കളായ(ആഷപ്രയോഗം) |
| ഗുരോഃ സുതാൻ | ഗുരുപുത്രന്മാർ |
| സർവ്വാൻ ഏവ | എല്ലാവരേയും |
| അഭിഗമ്യ, | പ്രാപിച്ച്, |
| ആനുപൂർവ്വ്യേണ | ക്രമപ്രകാരം |
| അഭിവാദ്യ, | വണങ്ങി |
| കൃതാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് |
| ഹ്രിയാ | ലജ്ജമൂലം |
| കിഞ്ചിത് | അല്പം |
| അവാങ്മുഖഃ | തലകുനിച്ചവനായി |
| സർവ്വാൻ ഏവ | എല്ലാവരേയും നോക്കി |
| അബ്രവീത്. | ഇങ്ങിനെ കേൾപ്പിച്ചു. |

ശരണം വഃ പ്രപദ്യേഽഹം ശരണ്യാൻ ശരണാഗതഃ
പ്രത്യാഖ്യാതോഽസ്മി ഭദ്രം വോ വസിഷ്ഠേന മഹാത്മനാ. 18

| | |
|---|---|
| "അഹം | "ഞാൻ |
| മഹാത്മനാ | മഹാത്മാവായ |
| വസിഷ്ഠേന | വസിഷ്ഠഗുരുവാൽ |
| പ്രത്യാഖ്യാതഃ അസ്മി; | നിരാകരിക്കപ്പെട്ടിരിക്കുന്നു; |
| ശരണാഗതഃ; | ഞാൻ ശരണാർത്ഥിയാകുന്നു; |
| ശരണ്യാൻ വഃ | ശരണം പ്രാപിക്കത്തക്കവരായ ഭവാന്മാരെ |
| ശരണം പ്രപദ്യേ; | ഞാൻ ആശ്രയിക്കുന്നു |
| വഃ ഭദ്രം,, | തിരുവുള്ളം ഉണ്ടാകേണമെ. |

യഷ്ടുകാമോ മഹായജ്ഞം തദനുജ്ഞാതുമർഹഥ
ഗുരുപുത്രാനഹം സർവ്വാൻ നമസ്കൃത്യ പ്രസാദയേ. 19

| | |
|---|---|
| "അഹം | "ഞാൻ |
| ഗുരുപുത്രാൻ | ആചാര്യപുത്രന്മാരായ |
| സർവ്വാൻ | (നിങ്ങൾ) എല്ലാവരേയും |
| നമസ്കൃത്യ | വണങ്ങി, |
| പ്രസാദയേ; | പ്രാർത്ഥിക്കുന്നു; |
| മഹായജ്ഞം | ഒരു മഹായാഗത്തെ |
| യഷ്ടുകാമഃ: | ചെയ്വാൻ ഇച്ഛപൂണ്ടവനാകുന്നു ഞാൻ; |
| തത് | അതിനെ |
| അനുജ്ഞാതും | അനുഗ്രഹിപ്പാൻ |
| അർഹഥ . | തിരുവുള്ളം ഉണ്ടാകേണം. |

ശിരസാ പ്രണതോ യാചേ ബ്രാഹ്മണാംസ്തപസി സ്ഥിതാൻ
തേ മാം ഭവന്തഃ സിദ്ധ്യൎത്ഥം യാജയന്തു സമാഹിതാഃ
സശരീരോ യഥാഽഹം ഹി ദേവലോകമവാപ്നുയാം. 20

| | |
|---|---|
| "തപസി | "തപസ്സിൽ |
| സ്ഥിതാൻ | നിലകൊണ്ട |
| ബ്രാഹ്മണാൻ | ബ്രാഹ്മണോത്തമന്മാരായ നിങ്ങളെ |
| ശിരസാ പ്രണതഃ | ശിരസ്സാൽ വണങ്ങിയവനായി |
| യാചേ; | ഞാൻ അഭ്യൎത്ഥിക്കുന്നു; |
| തേ ഭവന്തഃ, | അപ്രകാരമുള്ള ഭവാന്മാർ |
| അഹം | ഞാൻ |
| സശരീരഃഹി | ഈ എന്റെ ദേഹത്തോടുകൂടെത്തന്നെ |
| ദേവലോകം | സ്വൎഗ്ഗത്തെ |
| യഥാ അവാപ്നുയാം | എപ്രകാരമായാൽ പ്രാപിക്കുമോ, അപ്രകാരമുള്ള |
| സിദ്ധ്യൎത്ഥം, | അഭീഷ്ടസിദ്ധിക്കായി |
| സമാഹിതാഃ | ശ്രദ്ധയോടുകൂടിയവരായി |
| മാം | എന്നെക്കൊണ്ടു |
| യാജയന്തു | യാഗം ചെയ്യിപ്പിക്കുന്ന കാൎയ്യത്തിൽ കനിഞ്ഞരുളിയാലും |

പ്രത്യാഖ്യാതോ വസിഷ്ഠേന ഗതിമന്യാം തപോധനാഃ
ഗുരുപുത്രാനൃതേ സൎവ്വാൻ നാഹം പശ്യാമി കാഞ്ചന. 21

| | |
|---|---|
| "തപോധനാഃ! | "അല്ലേ തപോധനന്മാരെ! |
| വസിഷ്ഠേന | വസിഷ്ഠഗുരുവിനാൽ |
| പ്രത്യാഖ്യാതഃ | സമ്മതിക്കപ്പെടാത്തവനായ |
| അഹം, | ഞാൻ, |
| ഗുരുപുത്രാൻ | ഗുരുസുതന്മാരായ ഭവാന്മാർ |
| സൎവ്വാൻ | എല്ലാവരും |
| ഋതേ, | ഒഴികെ, |
| അന്യാം | വേറെ |
| കാഞ്ചന ഗതിം | യാതൊരു നിവൃത്തിയും |
| ന പശ്യാമി. | കാണുന്നില്ല. |

ഇക്ഷ്വാകൂണാം ഹി സൎവ്വേഷാം പുരോധാഃ പരമാ ഗതിഃ
പുരോധസസ്തു വിദ്വാംസസ്താരയന്തി സദാ നൃപാൻ. 22

| | |
|---|---|
| "വിദ്വാംസഃ | "ജ്ഞാനികളായ |
| പുരോധസഃ | പുരോഹിതന്മാർ, |
| സദാ | എല്ലാകാലത്തിലും |
| നൃപാൻ | നൃപന്മാൎക്ക് |
| താരയന്തി; | വേണ്ടുന്നവയെ ചെയ്തുകൊടുക്കുന്നു; |
| ഹി, | ആയതുകൊണ്ടു |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുവംശക്കാർ |
| സൎവ്വേഷാം, | എല്ലാവൎക്കും |
| പുരോധാഃ തു | ആചാൎയ്യൻ ഒരുവൻ തന്നേയാണു |
| പരമാ | അനുപമമായ |
| ഗതിഃ | ആശ്രയം |

തസ്മാദനന്തരം സൎവ്വേ ഭവന്തോ ദൈവതം മമ. 23

| | |
|---|---|
| തസ്മാത് അനന്തരം, | (അപ്രകാരമുള്ള) അദ്ദേഹത്തെക്കഴിച്ചാൽ |
| ഭവന്തഃ | നിന്തിരുവടികൾ |
| സൎവ്വേ | എല്ലാവരുംതന്നേയാണല്ലോ |
| മമ | എനിക്കു |
| ദൈവതം | ദൈവമായുള്ളതു്." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
സപ്തപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തേഴാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1780).

# അഷ്ടപഞ്ചാശഃ സർഗ്ഗഃ=അമ്പത്തെട്ടാം സർഗ്ഗം.

[വസിഷ്ഠപുത്രകൃതത്രിശങ്കുശാപഃ=വസിഷ്ഠപുത്രന്മാർ ത്രിശങ്കുവിനെ ശപിക്കുന്നതു്.]

തതസ്ത്രിശങ്കോർവ്വചനം ശ്രുത്വാ ക്രോധസമന്വിതം
ഋഷിപുത്രശതം രാമ രാജാനമിദമബ്രവീത്. 1

| | |
|---|---|
| രാമ! | ഹേ രാമ! |
| ത്രിശങ്കോഃ | ത്രിശങ്കുമഹാരാജാവി[ന്റെ |
| വചനം | വാക്കു് |
| ശ്രുത്വാ | കേട്ടു്, |
| തതഃ | അതിനാൽ |
| ക്രോധ—സമന്വിതം | കോപമൂലംകൊണ്ടു് |
| ഋഷിപുത്രശതം | ഋഷിപുത്രന്മാർ നൂറു |
| രാജാനം | രാജാവോടായി[പേരും |
| ഇദം | ഇങ്ങിനെ |
| അബ്രവീത്. | മറുപടിയുരച്ചു. |

പ്രത്യാഖ്യാതോ ഹി ദുർബ്ബുദ്ധേ ഗുരുണാ സത്യവാദിനാ
തം കഥം സമതിക്രമ്യ ശാഖാന്തരമുപേയിവാൻ. 2

| | |
|---|---|
| ‘‘ദുർബുദ്ധേ | ‘‘ഹേ മൂഢ! |
| സത്യവാദിനാ | സത്യസന്ധനായ |
| ഗുരുണാ | പിതാവാൽ |
| പ്രത്യാഖ്യാതഃ ഹി, | തടുക്കപ്പെട്ട നീ തന്നെ |
| കഥം | എങ്ങിനെയാണു് |
| തം | അദ്ദേഹത്തെ |
| സമതിക്രമ്യ, | അതിലംഘിച്ചു് |
| ശാഖാന്തരം | മറെറാരാശ്രയത്തെ |
| ഉപേയിവാൻ | അവലംബിക്കുവാൻ ശ്രമിക്കുന്നതു്? |

ഇക്ഷ്വാകൂണാം ഹി സർവ്വേഷാം പുരോധാഃ പരമാ ഗതിഃ
ന ചാതിക്രമിതും ശക്യം വചനം സത്യവാദിനഃ 3

| | |
|---|---|
| “‘ഇക്ഷ്വാകൂണാം | “‘ഇക്ഷ്വാകുവംശജാ[ന്മാർ |
| സർവ്വേഷാം | എല്ലാവക്കും, |
| പുരോധാഃ ച | ആചാര്യൻ ഒരുവൻ മാത്രമാകുന്നു |
| പരമാ | അത്യുത്കൃഷ്ടമായ |
| ഗതിഃ; | ആശ്രയം; |
| ഹി? | അങ്ങിനെ അല്ലയോ? |
| സത്യവാദിനഃ | (അതിനാൽ) സത്യസന്ധനായ ആചാര്യന്റെ |
| വചനം | കല്പനയെ |
| അതിക്രമിതും | ലംഘിപ്പാൻ |
| ശക്യം ന. | പാടുള്ളതല്ല. |

അശക്യമിതി ചോവാച വസിഷ്ഠോ ഭഗവാനൃഷിഃ
തം വയം വൈ സമാഹർത്തും ക്രതും ശക്താഃ കഥം തവ. 4

| | |
|---|---|
| ‘‘‘ഋഷിഃ | ‘‘‘പുണ്യവാനായ |
| വസിഷ്ഠഃ ഭഗവാൻ, | വസിഷ്ഠഭഗവാൻ, |
| അശക്യം ഇതി ച | സാദ്ധ്യമല്ലെന്നുതന്നെ |
| ഉവാച: | അരുളിച്ചെയ്തുപോയി |
| തം | അപ്രകാരമുള്ള |
| ക്രതും, | യാഗത്തെ, |
| തവ, | ഭവാനുവേണ്ടി, |
| വയം | ഞങ്ങൾ |
| കഥം വൈ | എങ്ങിനെതന്നേയാണു് |
| സമാഹർത്തും | ചെയ്തുനിവർത്തിപ്പാൻ |
| ശക്താഃ | ശക്തരാകുന്നതു്? |

ബാലിശസ്ത്വം നരശ്രേഷ്ഠ ഗമ്യതാം സ്വപുരം പുനഃ
യാജനേ ഭഗവാൻ ശക്തസ്ത്രൈലോക്യസ്യാപി പാർത്ഥിവ
അവമാനം വയം കർത്തും തസ്യ ശക്ഷ്യാമഹേ കഥം. 5

| | |
|---|---|
| "'നരശ്രേഷ്ഠ, | '''നരശ്രേഷ്ഠനായ |
| പാർത്ഥിവ! | ഹേ രാജാവേ! |
| ത്വം | അങ്ങ് |
| ബാലിശഃ! | മഹാവിഡ്ഢിതന്നെ; |
| പുനഃ | തിരിയെ |
| സ്വപുരം | നാട്ടിലേയ്ക്കു് |
| ഗമ്യതാം; | ചെല്ലുക; |
| ഭഗവാൻ, | ആ പൂജ്യപാദൻ, |
| ത്രൈലോക്യ-സ്യ അപി | മൂന്നുലോകത്തിന്നായും വേണമെങ്കിൽ |
| യാജനേ | യാഗം ചെയ്യിപ്പാൻ |
| ശക്തഃ; | സമർത്ഥനാകുന്നു; |
| തസ്യ | അപ്രകാരമുള്ള അദ്ദേഹത്തിന്നു |
| അവമാനം കർത്തും | അവമാനം വരുത്തുവാൻ |
| വയം | ഞങ്ങൾ |
| കഥം | എങ്ങിനെ |
| ശക്ഷ്യാമഹേ?' | യത്നിക്കും?' |

തേഷാം തദ്വചനം ശ്രുത്വാ ക്രോധപര്യാകുലേക്ഷണഃ
സ രാജാ പുനരേവൈതാനിദം വചനമബ്രവീത്. 6

| | |
|---|---|
| "സഃ | "ആ |
| രാജാ | അരചൻ, |
| തേഷാം | അവരുടെ |
| തത് വചനം | ആ മൊഴി |
| ശ്രുത്വാ, | കേട്ടു്, |
| ക്രോധപര്യാ-കുലേക്ഷണഃ | കോപത്താൽ കലങ്ങിയ കണ്ണുകളോടുകൂടിയവനായി, |
| പുനഃ | എന്നിട്ടു്, |
| ഏതാൻ ഏവ | ഇവരോടായ്ത്തന്നെ |
| ഇദം വചനം | ഇപ്രകാരം വാക്കിനെ |
| അബ്രവീത് | ഉരചെയ്തു. |

പ്രത്യാഖ്യാതോ വസിഷ്ഠേന ഗുരുപുത്രൈസ്തഥൈവ ച
അന്യാം ഗതിം ഗമിഷ്യാമി സ്വസ്തി വോഽസ്തു തപോധനാഃ. 7

| | |
|---|---|
| '''വസിഷ്ഠേന ഏവ, | '''വസിഷ്ഠമാമുനിയാലും |
| തഥാ | അപ്രകാരംതന്നെ |
| ഗുരുപുത്രൈഃ ച, | ആചാര്യപുത്രന്മാരായ ഭവാന്മാരാലും |
| പ്രത്യാഖ്യാതഃ; | ഞാൻ ഇച്ഛാഭംഗത്തോടുകൂടിയവനാക്കപ്പെട്ടു; |
| തപോധനാഃ! | അല്ലേതപോധനന്മാരേ; |
| വഃ സ്വസ്തി അസ്തു! | നിങ്ങൾക്കു് നല്ലതുവരട്ടെ! |
| അന്യാം | മറെറാരു |
| ഗതിം | ആശ്രയത്തെ |
| ഗമിഷ്യാമി.' | ഞാൻ തേടിക്കൊള്ളാം. |

ഋഷിപുത്രാസ്തു തച്ഛ്രുത്വാ വാക്യം ഘോരാഭിസംഹിതം
ശേപുഃ പരമസംക്രുദ്ധാശ്ചണ്ഡാലത്വം ഗമിഷ്യസി. 8

| | |
|---|---|
| "ഋഷിപുത്രാഃ | "ഋഷിപുത്രന്മാർ, |
| ഘോരാഭി-സംഹിതം | മൂർഖതയെ നല്ലപോലെ വെളിപ്പെടുത്തുന്നതായ |
| തത് വാക്യം | ആ വാക്ക |
| ശ്രുത്വാ തു, | കേട്ട ഉടനെ, |
| പരമ-സംക്രുദ്ധാഃ | അത്യധികകോപമാന്മാരായി |
| ചണ്ഡാലത്വം, | ചണ്ഡാലാവസ്ഥയെ, |
| ഗമിഷ്യസി, | നീ പ്രാപിക്കുമാറാക, |
| ശേപുഃ. | ശപിച്ചു. [എന്നു് |

ഏവമുക്ത്വാ മഹാത്മാനോ വിവിശുസ്തേ സ്വമാശ്രമം. 9

| | | | |
|---|---|---|---|
| തേ മഹാത്മാനഃ | "ആമഹാത്മാക്കൾ | സ്വം | തങ്ങടെ |
| ഏവം | ഇപ്രകാരം | ആശ്രമം | ആശ്രമത്തിന്നുള്ളിൽ |
| ഉക്ത്വാ, | ശപിച്ചതിൽപിന്നെ | വിവിശുഃ. | പ്രവേശിച്ചുകളഞ്ഞു. |

അഥ രാത്ര്യാം വ്യതീതായാം രാജാ ചണ്ഡാലതാം ഗതഃ
നീലവസ്ത്രധരോ നീലഃ പരുഷോ ധ്വസ്തമൂർദ്ധജഃ
ചിത്യമാല്യാംഗരാഗശ്ച ആയസാഭരണോऽഭവത്. 10

| | | | |
|---|---|---|---|
| "അഥ രാത്ര്യാം | "അപ്പോൾ, രാത്രി | നീലവസ്ത്രധരഃ | കരിമുണ്ടുടുത്തവനായി, |
| വ്യതീതായാം, | കഴിഞ്ഞാറെ, | ധ്വസ്തമൂർദ്ധജഃ | മൊട്ടത്തലയനായി, |
| രാജാ | രാജാവ് | ചിത്യമാല്യാം ) | ചുടലപ്പൂമാലകളും ചാ |
| ചണ്ഡാലതാം | ചണ്ഡാലാവസ്ഥയെ | ഗരാഗഃ } | രവുമണിഞ്ഞവനായി, |
| ഗതഃ | പ്രാപിച്ച്, | ആയസാ- ) | ഇരിമ്പുപണ്ടങ്ങൾ |
| പരുഷഃ | അസഹ്യമായ | ഭരണഃ ച, } | പൂണ്ടവനായും |
| നീലഃ, | കറുത്ത മേനിയോടെ, | അഭവത്. | വിളങ്ങി. |

തം ദൃഷ്ട്വാ മന്ത്രിണഃ സർവ്വേ ത്യക്ത്വാ ചണ്ഡാലരൂപിണം
പ്രാദ്രവൻ സഹിതാ രാമ പൌരാ യേऽസ്യാനുഗാമിനഃ 11

| | | | |
|---|---|---|---|
| "രാമ! | "അല്ലേ രാമ! | സർവ്വേ, | എല്ലാവരും, |
| അസ്യസഹിതാഃ | അദ്ദേഹത്തിൻെറ ഉററ | ചണ്ഡാല- ) | ചണ്ഡാലവടിവാന്നി |
| മന്ത്രിണഃ | മന്ത്രിമാരും, | രൂപിണം } | രിക്കുന്ന അദ്ദേഹത്തെ |
| അനുഗാമിനഃ, | കൂടെവന്നആൾക്കാരും | ദൃഷ്ട്വാ, | കണ്ടു്, |
| പൌരാഃ | പൌരന്മാരും ആയ | തം ത്യക്ത്വാ, | അദ്ദേഹത്തെ വിട്ടു |
| യേ | യാതൊരു അവർ | പ്രാദ്രവൻ. | ഓടിപ്പോയ്ക്കളഞ്ഞു |

ഏകോ ഹി രാജാ കാകുത്സ്ഥ ജഗാമ പരമാത്മവാൻ
ദഹ്യമാനോ ദിവാരാത്രം വിശ്വാമിത്രം തപോധനം. 12

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "ഹേ കാകുത്സ്ഥ! | ദഹ്യമാനഃ | ചിത്തം തപിച്ചുംകൊ |
| പരമാത്മവാൻ, | മഹാജ്ഞാനിയായ | തപോധനം | തപോനിധിയായ[ണ്ടു് |
| രാജാ ഏകഃ ഹി | ആ രാജാവ്, ഏകനാ | വിശ്വാമിത്രം | വിശ്വാമിത്രമുനിയുടെ |
| ദിവാരാത്രം | രാപ്പകൽ [യ്ത്തന്നെ | ജഗാമ. | ചെന്നുചേന്നു.[അടുക്കൽ |

വിശ്വാമിത്രസ്തു തം ദൃഷ്ട്വാ രാജാനം വിഫലീകൃതം
ചണ്ഡാലരൂപിണം രാമ മുനിഃ കാരുണ്യമാഗതഃ. 13

| | | | |
|---|---|---|---|
| "രാമ! | "ഹേ രാമ! | ചണ്ഡാല- ) | ചണ്ഡാലവടിവാന്നവ |
| വിശ്വാമിത്രഃ ) | വിശ്വാമിത്രമുനി | രൂപിണം } | നായും |
| മുനിഃ, } | വരൻ | ദൃഷ്ട്വാ തു, | കണ്ടു ഉടനെ, |
| തം രാജാനം, ) | ആ രാജാവിനെ പാ | കാരുണ്യ- ) | മനസ്സുരുകിയവനായി |
| വിഫലീകൃതം } | ഴിലാക്കപ്പെട്ടവനായും | മാഗതഃ. } | ഭവിച്ചു. |

കാരുണ്യാത് സ മഹാതേജാ വാക്യം പരമധാൎമ്മികഃ
ഇദം ജഗാദ ഭദ്രം തേ രാജാനം ഘോരദൎശനം. 14

| | | | |
|---|---|---|---|
| ''പരമ–ധാൎമ്മികഃ | ''മഹാതപസ്വിയും | രാജാനം | രാജാവോടായി |
| മഹാതേജാഃ | മഹാതേജസ്വിയുമായ | കാരുണ്യാത്, | കാരുണ്യംപൂണ്ട് |
| സഃ | അദ്ദേഹം | ഇദം വാക്യം | ഇങ്ങിനെ മൊഴി |
| ഘോരദൎശനം | ആൎക്കസഹ്യവടിവാൎന്ന | ജഗാദ | അരുളിച്ചെയ്തു, |
| | | തേ ഭദ്രം! | അങ്ങെയ്ക്കു നന്മതന്നെ ഉളവാകം. |

കിമാഗമനകാൎയ്യം തേ രാജപുത്ര മഹായശഃ
അയോദ്ധ്യാധിപതേ വീര ശാപാച്ചണ്ഡാലതാം ഗതഃ. 15

| | | | |
|---|---|---|---|
| ''രാജപുത്ര, | ''ക്ഷത്രകുലജാതനും, | ചണ്ഡാലതാം | (അങ്ങ്) ചണ്ഡാലതത്തെ |
| വീര, | വീരനും, | ഗതഃ; | പ്രാപിച്ചവനായിരിക്കുന്നു; |
| മഹായശഃ | അതികീൎത്തിമാനുമായ | തേ | അങ്ങെയ്ക്കു് |
| അയോദ്ധ്യാധിപതേ! | ഹേ അയോദ്ധ്യാമന്നവ! | ആഗമനകാൎയ്യം | വേണ്ടപ്പെട്ടതു് |
| ശാപാത് | ശാപത്താൽ | കിം? | എന്തൊന്നാണ്? |

അഥ തദ്വാക്യമാകൎണ്ണ്യ രാജാ ചണ്ഡാലതാം ഗതഃ
അബ്രവീത് പ്രാഞ്ജലിൎവ്വാക്യം വാക്യജ്ഞോ വാക്യകോവിദം.

| | | | |
|---|---|---|---|
| ''വാക്യജ്ഞഃ | ''വാക്യജ്ഞനും | വാക്യകോവിദം | വാക്യമൎമ്മജ്ഞനായ അദ്ദേഹത്തോടായി, |
| ചണ്ഡാലതാം ഗതഃ | ചണ്ഡാലാവസ്ഥയെ പ്രാപിച്ചിരിക്കുന്നവ | പ്രാഞ്ജലിഃ | അഞ്ജലിബന്ധംചെയ്തുകൊണ്ട് |
| രാജാ | നം ആയ രാജാവ് | | |
| തത്വാക്യം | ആ വാക്യത്തെ | | |
| ആകൎണ്ണ്യ, | കേട്ട് | വാക്യം | ഈവരും വാക്യത്തെ |
| അഥ, | ഉടനെ, | അബ്രവീത്. | ഉരചെയ്തു. |

പ്രത്യാഖ്യാതോഽസ്മി ഗുരുണാ ഗുരുപുത്രൈസ്തഥൈവ ച
അനവാപ്യൈവ തം കാമം മയാ പ്രാപ്തോ വിപൎയ്യയഃ. 17

| | | | |
|---|---|---|---|
| ''ഗുരുണാ ഏവ | ''ആചാൎയ്യനാലും, | തം കാമം | ആ മനോരഥത്തെ |
| തഥാ | അപ്രകാരംതന്നെ | അനവാപ്യ, | സാധിക്കാതെ |
| ഗുരുപുത്രൈഃ ച | ആചാൎയ്യപുത്രന്മാരാലും | മയാ | എന്നാൽ |
| പ്രത്യാഖ്യാതഃ അസ്മി; | ഞാൻ ഇച്ഛാഭംഗപ്പെടുത്തപ്പെട്ടു; | വിപൎയ്യയഃ ഏവ | വിപരീതംമാത്രം |
| | | പ്രാപ്തഃ | അനുഭവിക്കപ്പെട്ടു. |

സശരീരൊ ദിവം യായാമിതി മേ സൌമ്യദൎശന
മയാ ചേഷ്ടം ക്രതുശതം തച്ച നാവാപ്യതേ ഫലം. 18

| | | | |
|---|---|---|---|
| സൌമ്യ-ദൎശന! | "'മനംകുളിൎപ്പിക്കുന്നവനെ! | ഇതി, | എന്നുവെച്ച്, |
| മേ | എന്റെ | മയാ | എന്നാൽ, |
| സശരീരഃ ച | ശരീരത്തോടുകൂടിത്ത[ന്നെ | ക്രതുശതംഇഷ്ടം; | നൂറുയാഗങ്ങൾ ചെയ്യ[പ്പെട്ടു; |
| ദിവം | സ്വൎഗ്ഗത്തിലേയ്ക്ക് | തത് | ആ |
| യായാം | ഞാൻപോകേണം, | ഫലം ച | ഇച്ഛിച്ചഫലമാകട്ടെ. |
| | | അവാപ്യതേ ന | പ്രാപിക്കപ്പെട്ടതുമില്ല |

അനൃതം നോക്തപൂൎവ്വം മേ ന ച വക്ഷ്യേ കദാചന
കൃച്ഛ്രേഷ്വപി ഗതഃ സൌമ്യ ക്ഷത്രധൎമ്മേണ തേ ശപേ. 19

| | | | |
|---|---|---|---|
| "'സൌമ്യ | പുണ്യശീല! | ഉക്തപൂൎവ്വം ന | ഇതേവരെ (എന്നാൽ) പറയപ്പെട്ടിട്ടില്ല; |
| തേ, | നിന്തിരുവടിയുടെ മുമ്പി[ലായും, | കൃച്ഛ്രേഷു | ആപത്തുകളിൽ |
| മേ | എന്റെ | ഗതഃ അപി, | അകപ്പെട്ടവനായിരിക്കിലുംകൂടി, |
| ക്ഷത്രധൎമ്മേണ | ക്ഷത്രിയധൎമ്മത്താണെ, | കദാചന ച | ഒരു കാലത്തിലും |
| ശപേ! | ഞാൻ സത്യമായി പറയുന്നു; | വക്ഷ്യേ ന. | ഞാൻ പറകയും ഇല്ല |
| അനൃതം | കളവെന്നതു | | |

യജ്ഞൈൎബ്ബഹുവിധൈരിഷ്ടം പ്രജാ ധൎമ്മേണ പാലിതാഃ
ഗുരവശ്ച മഹാത്മാനഃ ശീലവൃത്തേന തോഷിതാഃ. 20

| | | | |
|---|---|---|---|
| "ബഹുവിധൈഃ | "അനേകവിധങ്ങളായ | പാലിതാഃ; | പാലിക്കപ്പെട്ടു! |
| യജ്ഞൈഃ | യാഗങ്ങളെക്കൊണ്ടു് | മഹാത്മാനഃ | മഹാത്മാക്കളായ |
| ഇഷ്ടം; | യജിക്കപ്പെട്ടു; | ഗുരവഃ ച | ആചാൎയ്യന്മാരും, |
| പ്രജാഃ | പ്രജകൾ | ശീലവൃത്തേന | സത്സ്വഭാവത്താലും നല്ല നടവടിയാലും |
| ധൎമ്മേണ | നീതിവെടിയാതെ | തോഷിതാഃ. | തൃപ്തന്മാരാക്കപ്പെട്ടു. |

ധൎമ്മേ പ്രയതമാനസ്യ യജ്ഞം ചാഹൎത്തുമിച്ഛതഃ
പരിതോഷം ന ഗച്ഛന്തി ഗുരവോ മുനിപുംഗവ. 21

| | | | |
|---|---|---|---|
| "'മുനിപുംഗവ! | "അല്ലയോ മുനിവൎയ്യ! | ഇച്ഛതഃ ച, | പ്രാൎത്ഥിക്കുന്നവനായ എന്റെ സംഗതിയിൽ |
| യജ്ഞം | ഒരു യാഗത്തെ | ഗുരവഃ | ആചാൎയ്യന്മാർ |
| ആഹൎത്തും | ചെയ്തുപൂൎത്തിയാക്കു[വാൻ | പരിതോഷം | മനസ്സന്തുഷ്ടി |
| ധൎമ്മേ | ധൎമ്മമാൎഗ്ഗത്തിൽ | ഗച്ഛന്തി ന. | കയ്ക്കൊള്ളാതിരിക്കുന്നു. |
| പ്രയതമാനസ്യ | നിശ്ചലപ്രയത്നത്തോടു കൂടിയവനായി | | |

ദൈവമേവ പരം മന്യേ പൌരുഷം തു നിരൎത്ഥകം
ദൈവേനാക്രമ്യതേ സൎവ്വം ദൈവം ഹി പരമാ ഗതിഃ 22

| | | | |
|---|---|---|---|
| "സൎവ്വം | "എല്ലാംതന്നെ | ഗതിഃ; | കാരണമാകുന്നു |
| ദൈവേന | (അവനവൻചെയ്ത പുണ്യപാപങ്ങൾക്കേററപോലെ ദൈവികമായി നിൎണ്ണയിക്കപ്പെട്ട) വിധിയാൽ | ദൈവം ഏവ | വിധിതന്നെതന്നേയാണ് |
| ആക്രമ്യതേ | നടന്നുവരുന്നു; | പരം; | മറെറല്ലാററിനുംഉപരിയായി വൎത്തിക്കുന്നതും; |
| ഹി | ആയതുകൊണ്ടും, | പൌരുഷം തു | പുരുഷപ്രയത്നം മാത്രമെങ്കിൽ |
| ദൈവം | വിധി | നിരൎത്ഥകം | പ്രയോജനമററതു തന്നെയെന്നും |
| പരമാ | മറെറാന്നിനാലും ഇളക്കുവാൻ കഴിയാത്ത | മന്യേ. | ഞാൻ എന്റെ അനുഭവത്താൽ കണ്ടറിയുന്നു. |

തസ്യ മേ പരമാൎത്തസ്യ പ്രസാദമഭികാംക്ഷതഃ
കൎത്തുമൎഹസി ഭദ്രം തേ ദൈവോപഹതകൎമ്മണഃ. 23

| | | | |
|---|---|---|---|
| "ദൈവോപഹതകൎമ്മണഃ | "പൂൎവ്വപാപങ്ങളാൽ പ്രാപ്തമായ വിധിയുടെ ഫലമായി | തസ്യ | ആ |
| പരമാൎത്തസ്യ, | അതികഷ്ടദശയിലിരിക്കുന്നവനും, | മേ | എങ്കൽ |
| അഭികാംക്ഷതഃ | താല്പൎയ്യപ്പെട്ടപേക്ഷിക്കുന്നവനും ആയ | പ്രസാദം കൎത്തും | പ്രസാദിച്ചരുളുവാൻ |
| | | അൎഹസി! | തിരുവുള്ളമുണ്ടാകേണമേ! |
| | | തേ ഭദ്രം! | (നിന്തിരുവടിക്ക് ത്രിലോകപ്രസിദ്ധിയുണ്ടായ്വരട്ടെ!) |

നാന്യാം ഗതിം ഗമിഷ്യാമി നാന്യഃ ശരണമസ്തി മേ
ദൈവം പുരുഷകാരേണ നിവൎത്തയിതുമൎഹസി. 24

| | | | |
|---|---|---|---|
| "അന്യഃ | "മററാരും | പുരുഷകാരേണ | ഘോരതപസ്സിന്റെ ഫലമായ ആത്മശക്തിയാൽ, |
| ശരണം | (എനിക്ക്)ശരണമായി | മേ | എനിക്കും |
| ന അസ്തി; | ഇല്ല; | ദൈവം | വിധിയാലകപ്പെട്ട കഷ്ടാവസ്ഥയെ |
| അന്യാം | മറെറാരു | നിവൎത്തയിതും | മാററുവാൻ |
| ഗതിം | ആശ്രയത്തേയും | അൎഹസി | (നിന്തിരുവടി തിരുവുള്ളം കനിഞ്ഞരുളേണമേ. |
| ഗമിഷ്യാമി ന. | ഞാൻ സേവിക്കുകയും ഇല്ല; | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
അഷ്ടപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തിഎട്ടാംസൎഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 1804)

## ഏകോനഷഷ്ടിതമഃ സർഗ്ഗഃ = അമ്പത്തൊമ്പതാം സർഗ്ഗം.

[വിശ്വാമിത്രകൃതവസിഷ്ഠപുത്രശാപഃ = വിശ്വാമിത്രൻ
വസിഷ്ഠപുത്രന്മാരെ ശപിക്കുന്നതു്.]

ഉക്തവാക്യം തു രാജാനം കൃപയാ കുശികാത്മജഃ
അബ്രവീന്മധുരം വാക്യം ശാപാച്ചണ്ഡാലരൂപിണം. 1

| | | | |
|---|---|---|---|
| ''ശാപാതു് | ''ശാപം മൂലം | കുശികാത്മജഃ | കുശികപുത്രനായ വിശ്വാമിത്രമുനി, |
| ചണ്ഡാലരൂപിണം, | ചണ്ഡാലവടിവും കയ്യ്ക്കൊണ്ടിരിക്കുന്നവനും | കൃപയാ, | അനുതാപത്താൽ |
| തു | ആ സംഗതിയെപ്പററി ഇപ്രകാരം | മധുരം | ചിത്താനന്ദകരമായ |
| ഉക്തവാക്യം | അപേക്ഷിച്ചവനുമായ | വാക്യം | ഈ വാക്യത്തെ |
| രാജാനം | രാജാവിനെ നോക്കി, | അബ്രവീത്. | അരുളിച്ചെയ്തു. |

ഐക്ഷ്വാക സ്വാഗതം വത്സ ജാനാമി ത്വാം സുധാർമ്മികം
ശരണം തേ ഭവിഷ്യാമി മാ ഭൈഷീർമ്മനുജാധിപ. 2

| | | | |
|---|---|---|---|
| ''ഐക്ഷ്വാക, | '''ഇക്ഷ്വാകുവംശോത്ഭവനായ | ജാനാമി; | ഞാൻ അറിയുന്നുണ്ടു്; |
| വത്സ! | ഉണ്ണീ! | തേ ശരണം | ഭവാനു് രക്ഷകനായി |
| മനുജാധിപ! | നരാധിപ! | ഭവിഷ്യാമി | ഞാൻ ഇരിക്കുന്നുണ്ടു് |
| മാ ഭൈഷീഃ; | അങ്ങു് ഭയപ്പെടാതിരിക്കുക; | സ്വാഗതം. | ഭവാൻ ഇവിടെവന്നതിൽ എനിക്കു് അത്യന്തം സന്തോഷമുണ്ടു്. |
| ത്വാം | ഭവാനെ | | |
| സുധാർമ്മികം | നല്ല ധർമ്മശീലനെന്നു് | | |

അഹമാമന്ത്രയേ സർവ്വാൻ മഹർഷീൻ പുണ്യകർമ്മണഃ
യജ്ഞസാഹ്യകരാൻ രാജം സ്തതോയക്ഷ്യസി നിർവൃതഃ. 3

| | | | |
|---|---|---|---|
| ''രാജൻ! | "രാജാവേ! | അഹം | ഞാൻ |
| പുണ്യകർമ്മണഃ | പുണ്യശീലന്മാരും, | ആമന്ത്രയേ; | ക്ഷണിച്ചുവരുത്തുന്നുണ്ടു് |
| യജ്ഞസാഹ്യകരാൻ | യാഗത്തിന്നുവേണ്ട സഹായം ചെയ്യുന്നവരും | തതഃ | അതിൽപിന്നെ |
| സർവ്വാൻ | എല്ലാ [ആയ | നിർവൃതഃ | ഭയരഹിതനായി |
| മഹർഷീൻ | മഹർഷിമാരേയും | യക്ഷ്യസി. | അങ്ങയ്ക്കു് യാഗംചെയ്യാം |

ഗുരുശാപകൃതം രൂപം യദിദം ത്വയി വർത്തതേ
അനേനൈവ ഹി രൂപേണ സശരീരോ ഗമിഷ്യസി. 4

| | | | |
|---|---|---|---|
| ''ഗുരുശാപകൃതം | ''ആചാര്യ്യശാപത്താലുളവായ | രൂപേണ, | രൂപത്തോടെ |
| യദ് ഇദം രൂപം | യാതൊരു ഈ രൂപം | സശരീരഃ ഹി, | ശരീരത്തോടുകൂടിയവനായിട്ടുതന്നെ, |
| ത്വയി | ഭവാങ്കൽ | ഗമിഷ്യസി. | ഭവാൻ ഊർദ്ധ്വലോകത്തേക്കു ഗമിക്കുമാറാകും. |
| വർത്തതേ, | സ്ഥിതിചെയ്യുന്നുവോ | | |
| അനേന ഏവ | അതേ | | |

ഹസ്തപ്രാപ്തമഹം മന്യേ സ്വർഗ്ഗം തവ നരാധിപ
യസ്ത്വം കൌശികമാഗമ്യ ശരണ്യം ശരണാഗതഃ. 5

''നരാധിപ! ''ഹേ രാജാവേ!
ത്വം അങ്ങു്
കൌശികം കൌശികനെ
ശരണ്യം ശരണ്യനെന്നുകരുതി
ആഗമ്യ അടുത്തണഞ്ഞു്
ശരണാഗതഃ; ശരണംപ്രാപിച്ചുകള ഞ്ഞു;
തവ അങ്ങേയ്ക്കു്
സ്വർഗ്ഗം സ്വർഗ്ഗം
ഹസ്തപ്രാപ്തം, കയ്യിൽ കിട്ടിയതായ് ത്തന്നെ
യഃ ഇൗ
അഹം, ഞാൻ,
മന്യേ. നിനയ്ക്കുന്നു.

ഏവമുക്ത്വാ മഹാതേജാഃ പുത്രാൻ പരമധാർമ്മികാൻ
വ്യാദിദേശ മഹാപ്രാജ്ഞാൻ യജ്ഞസംഭാരകാരണാത്
സർവ്വാൻ ശിഷ്യാൻ സമാഹൂയ വാക്യമേതദുവാച ഹ. 6

''മഹാതേജാഃ ''മഹാതേജസ്വിയായ അദ്ദേഹം
ഏവം ഇങ്ങിനെ
ഉക്ത്വാ അരുളിച്ചെയ്തശേഷം
പരമധാർമ്മികാൻ അതിധർമ്മശാലികളും
മഹാപ്രാജ്ഞാൻ അതിമേധാവികളുമായ
പുത്രാൻ, (തന്റെ) പുത്രന്മാരെ
യജ്ഞസംഭാരകാരണാത് യാഗത്തിന്നുവേണ്ട ഉപകരണസാമഗ്രികളെ കൊണ്ടുവരുവാനായി
വ്യാദിദേശ; നിയമിച്ചു;
ശിഷ്യാൻ ശിഷ്യന്മാർ
സർവ്വാൻ എല്ലാവരേയും
സമാഹൂയ, വരുത്തി,
ഏതത് ഇങ്ങിനെ
വാക്യംഉവാച ഹ. കല്പിച്ചയച്ചു

സർവ്വാനൃഷിഗണാൻ വത്സാ ആനയധ്വം മമാജ്ഞയാ
സശിഷ്യസുഹൃദശ്ചൈവ സർത്വിജഃ സുബഹുശ്രുതാൻ. 7

''വത്സാഃ! ''അല്ലേ വത്സന്മാരെ!
സുബഹുശ്രുതാൻ ശാസ്ത്രജ്ഞന്മാരും,
സശിഷ്യസുഹൃദഃ ശിഷ്യന്മാരോടും മിത്രങ്ങളോടും കൂടിയവരും
സർത്വിജഃച, ഋത്വിക്കുകളോടും കൂടിയവരും ആയ
ഋഷിഗണാൻ ഋഷിഗണങ്ങളെ
സർവ്വാൻ ഏവ, മുഴുവനും,
മമ ആജ്ഞയാ ഞാൻ പറഞ്ഞയച്ചതായി
ആനയധ്വം. ക്ഷണിച്ചു കൂട്ടിക്കൊണ്ടുവരുവിൻ.

യദന്യോ വചനം ബ്രൂയാന്മദ്വാക്യബലചോദിതഃ
തത്സർവ്വമഖിലേനോക്തം മമാഖ്യേയമനാദൃതം. 8

''മദ്വാക്യബലചോദിതഃ ''എന്റെ കല്പനപ്രകാരം ക്ഷണിക്കപ്പെട്ട
അന്യഃ ഏതെങ്കിലും ഒരുവൻ,
യത് ഏതെങ്കിലും ഒരു
വചനം മറുപടി,
അനാദൃതം ഉപേക്ഷയായി (നിന്ദ്യമായി)
ബ്രൂയാത്, പറയുന്നുവെങ്കിൽ,
തത് അപ്രകാരം
ഉക്തം പറയപ്പെട്ടതായ
സർവ്വം എല്ലാററിനേയും
അഖിലേന ഒന്നുംവിടാതെ
മമ എന്നോടു
ആഖ്യേയം. പറയേണ്ടതാകുന്നു.

തസ്യ തദ്വചനം ശ്രുത്വാ ദിശോ ജഗ്മുസ്തദാജ്ഞയാ
ആജഗ്മുരഥ ദേശേഭ്യഃ സർവ്വേഭ്യോ ബ്രഹ്മവാദിനഃ. 9

| | | | |
|---|---|---|---|
| "തസ്യ തത് | "അദ്ദേഹത്തിന്റെ ആ | ദേശേഭ്യഃ, | ദേശങ്ങളിൽനിന്നും, |
| വചനംശ്രുത്വാ | കല്പനകേട്ട്, | തദാജ്ഞയാ | അദ്ദേഹത്തിന്റെ കല്പ |
| ദിശഃ | (അവർ)പലദിക്കിലേ | അഥ, | ന എന്നകാരണത്താൽ |
| ജഗ്മുഃ; | ചെന്നു [ക്കും | ബ്രഹ്മവാദിനഃ | വേദജ്ഞന്മാർ |
| സർവ്വേഭ്യഃ | എല്ലാ | ആജഗ്മുഃ. | വന്നുചേർന്നു. |

തേ ച ശിഷ്യാസ്സമാഗമ്യ മുനിം ജ്വലിതതേജസം
ഊചുശ്ച വചനം സർവ്വം സർവ്വേഷാം ബ്രഹ്മവാദിനാം. 10

| | | | |
|---|---|---|---|
| ''തേ | ''ആ | സമാഗമ്യ | വന്ന്, |
| ശിഷ്യാഃ ച | ശിഷ്യന്മാരും, | സർവ്വേഷാം | എല്ലാ |
| ജ്വലിത- | ഉജ്ജ്വലിക്കുന്ന തേജ | ബ്രഹ്മവാദിനാം | വേദവിത്തുകളുടേയും |
| തേജസം | സ്സോടെ വിളങ്ങുന്ന | വചനംസർവ്വം | മറുപടി മുഴുവനും |
| മുനിം | മഹർഷിയുടെ അടുത്ത് | ച ഊചുഃ. | ഇപ്രകാരം അറിയിച്ചു. |

ശ്രുത്വാ തേ വചനം സർവ്വേ സമായാന്തി ദ്വിജാതയഃ
സർവ്വദേശേഷു ചാഗച്ഛൻ വർജ്ജയിത്വാ മഹോദയം. 11

| | | | |
|---|---|---|---|
| '''സർവ്വദേശേഷു | ''പലദേശങ്ങളിലും | സമായാന്തി; | ഒന്നിച്ചുകൂടി |
| ദ്വിജാതയഃ | അന്തണന്മാർ, [ഉള്ള | മഹോദയം | മഹോദയൻ |
| തേ | നിന്തിരുവടിയുടെ | വർജ്ജയിത്വാ | ഒഴികെ, |
| വചനം | ആജ്ഞ | സർവ്വേ ച | എല്ലാവരും തന്നെ, |
| ശ്രുത്വാ | കേട്ട ഉടനെ | ആഗച്ഛൻ. | എത്തിക്കഴിഞ്ഞു. |

വാസിഷ്ഠം തച്ഛ്രുതം സർവ്വം ക്രോധപര്യാകുലാക്ഷരം
യദാഹ വചനം സർവ്വം ശൃണു ത്വം മുനിപുംഗവ. 12

| | | | |
|---|---|---|---|
| "'വാസിഷ്ഠം | "'വസിഷ്ഠപുത്രന്മാരാ | വചനം | മറുപടി |
| തത് ശതം | ആ നൂറുപേർ [യ | ആഹ, | ഉരചെയ്തുവോ, |
| സർവ്വം | എല്ലാവരും | മുനിപുംഗവ! | ഹേ മുനിശ്രേഷ്ഠ! |
| ക്രോധപര്യാ- | കോപത്താൽ ഇടറിയ | ത്വം | നിന്തിരുവടി |
| കുലാക്ഷരം | വാക്കുകളോടുകൂടിയ | സർവ്വം | അതു മുഴുവൻ |
| യത് | യാതൊരു | ശൃണു | കേട്ടുകൊണ്ടാലും. |

ക്ഷത്രിയോ യാജകോ യസ്യ ചണ്ഡാളസ്യ വിശേഷതഃ
കഥം സദസി ഭോക്താരോ ഹവിസ്തസ്യ സുരർഷയഃ. 13

| | | | |
|---|---|---|---|
| യസ്യ, | യാതൊരുത്തന്ന്, | തസ്യ | അവന്റെ |
| വിശേഷതഃ | അതിലും വിശേഷിച്ച് | ഹവിഃ | ഹവിസ്സിനെ, |
| ചണ്ഡാളസ്യ, | ഒരു ചണ്ഡാളന്നു, | സുരർഷയഃ, | ദേവന്മാരും ഋഷികളും |
| ക്ഷത്രിയഃ | ക്ഷത്രിയൻ | സദസി, | യാഗശാലയിൽ, |
| യാജകഃ, | യാഗം ചെയ്യിക്കുന്നവനായിരിക്കുന്നുവോ, | കഥം | എങ്ങിനെ |
| | | ഭോക്താരഃ? | ഭുജിയ്ക്കും? |

ബ്രാഹ്മണാ വാ മഹാത്മാനോ ഭുങ്ക്ത്വാ ചണ്ഡാളഭോജനം
കഥം സ്വർഗ്ഗം ഗമിഷ്യന്തി വിശ്വാമിത്രേണ പാലിതാഃ 14

| | | | |
|---|---|---|---|
| ബ്രാഹ്മണാഃ | അന്തണന്മാർ | ചണ്ഡാളഭോജനം | ചണ്ഡാളന്റെ അന്നത്തെ |
| മഹാത്മാനഃ | മഹാത്മാക്കളായിരുന്നാലും, | ഭുങ്ക്ത്വാ, | ഭുജിച്ചശേഷം, |
| വിശ്വാമിത്രേണ | വിശ്വാമിത്രനാൽ | കഥം | എങ്ങിനെതന്നേയാണ് |
| പാലിതാഃ വാ, | രക്ഷിക്കപ്പെട്ടവരായ്ത്തന്നെയിരുന്നാലും | സ്വർഗ്ഗം | സ്വർഗ്ഗത്തിലേക്ക് |
| | | ഗമിഷ്യന്തി?" | പോകുക?" |

ഏതദ്വചനനൈഷ്ഠുര്യ്യമൂചുഃ സംരക്തലോചനാഃ
വാസിഷ്ഠാ മുനിശാർദ്ദൂല സർവ്വേ തേ സമഹോദയാഃ 15

| | | | |
|---|---|---|---|
| മുനിശാർദ്ദൂല! | ഹേ മുനിശ്രേഷ്ഠ! | സംരക്തലോചനാഃ, | ചുട്ടുചുട്ടത്ത നേത്രങ്ങളോടെ, |
| തേ വാസിഷ്ഠാഃ | ആ വാസിഷ്ഠപുത്രന്മാർ | ഏതത് വചനനൈഷ്ഠുര്യ്യം | മേല്പറഞ്ഞ കടുത്ത മൊഴി |
| സർവ്വേ, | എല്ലാവരും, | ഊചുഃ.' | ഉരചെയ്തു.' |
| സമഹോദയാഃ | മഹോദയന്റെ കൂടെച്ചേർന്ന്, | | |

തേഷാം തദ്വചനം ശ്രുത്വാ സർവ്വേഷാം മുനിപുംഗവഃ
കോപസംരക്തനയനഃ സരോഷമിദമബ്രവീത്. 16

| | | | |
|---|---|---|---|
| മുനിപുംഗവഃ, | മഹർഷിശ്രേഷ്ഠൻ (വിശ്വാമിത്രൻ) | ശ്രുത്വാ | കേട്ട് |
| തേഷാം | അവർ | കോപസംരക്തനയനഃ | കോപത്താൽ കണ്ണുകൾ ചുട്ടുത്ത് |
| സർവ്വേഷാം | എല്ലാവരുടേയും | ഇദം | ഇപ്രകാരം |
| സരോഷം | കോപയുക്തമായ | അബ്രവീത്. | ശപിച്ചു. |
| തത് വചനം | ആ മറുപടി | | |

യേ ദൂഷയന്ത്യദുഷ്ടം മാം തപ ഉഗ്രം സമാസ്ഥിതം
ഭസ്മീഭൂതാ ദുരാത്മാനോ ഭവിഷ്യന്തി ന സംശയഃ. 17

| | | | |
|---|---|---|---|
| യേ | യാതൊരു | മാം ദൂഷയന്തി, | എന്നെ ദൂഷണം ചെയ്യുന്നുവോ, അവർ |
| ദുരാത്മാനഃ, | ദുഷ്ടബുദ്ധികൾ, | | |
| അദുഷ്ടം, | കുററമററ, | ഭസ്മീഭൂതാഃ | കത്തിവെണ്ണീറായി |
| ഉഗ്രം തപഃ | ഉഗ്രതപസ്സ് | ഭവിഷ്യന്തി, | തീരും' |
| സമാസ്ഥിതം | കൈക്കൊണ്ട, | സംശയഃ ന | സംശയംതന്നെയില്ല. |

അദ്യ തേ കാലപാശേന നീതാ വൈവസ്വതക്ഷയം
സപ്തജാതിശതാന്യേവ മൃതപാഃ സന്തു സർവ്വശഃ. 18

| | | | |
|---|---|---|---|
| തേ | അവർ, | സപ്തജാതി- ശതാനി, | എഴുനൂറു ജന്മങ്ങളം |
| കാലപാശേന | കാലപാശത്താൽ | സർവ്വശഃ | എല്ലായ്പ്പോഴും |
| അദ്യ | ഇന്നുതന്നെ | മൃതപാഃഏവ, | ശവം തിന്നുന്നവരായി [ത്തന്നെ, |
| വൈവസ്വത- ക്ഷയം നീതാഃ | യമപുരിയിലേക്ക് നയിക്കപ്പെട്ടവരായി | സന്തു. | ഭവിക്കട്ടെ |

ശ്വമാംസനിയതാഹാരാഃ മുഷ്ടികാ നാമ നിർഘൃണാഃ .
വികൃതാശ്ച വിരൂപാശ്ച ലോകാനനുചരന്ത്വിമാൻ. 19

| | | | |
|---|---|---|---|
| ശ്വമാംസ- നിയതാഹാരാഃ | നിത്യംനായിറച്ചി തിന്നുന്നവരായി | മുഷ്ടികാഃ നാമ, | മുഷ്ടികന്മാർ എന്ന പേരോടുകൂടെ, |
| വികൃതാഃ ച, | ദുഷ്പ്രവൃത്തിചെയ്യുന്നവരായും, | നിർഘൃണാഃ | ദയാദാക്ഷിണ്യമററവ[രായി |
| | | ഇമാൻ | ഈ |
| | | ലോകാൻ | ലോകങ്ങളിൽ |
| വിരൂപാഃ ച | വികൃതരൂപികളായും | അനുചരന്തു: | അലഞ്ഞുതിരിയട്ടെ. |

മഹോദയശ്ച ദുർബുദ്ധിഃ മാമദൂഷ്യം ഹ്യദൂഷയത്
ദൂഷിതഃ സർവ്വലോകേഷു നിഷാദത്വം ഗമിഷ്യതി. 20

| | | | |
|---|---|---|---|
| ദുർബുദ്ധിഃ | ദുർബുദ്ധിയായ | ഹി, | അതിനാൽ |
| മഹോദയഃ ച' | മഹോദയനും, | സർവ്വലോകേഷു | എല്ലാലോകങ്ങളിലും |
| അദൂഷ്യം | ദൂഷിക്കത്തക്കവനല്ലാത്ത | ദൂഷിതഃ | നിന്ദിക്കപ്പെട്ടവനായി |
| | | നിഷാദത്വം | വേടനെന്ന അവസ്ഥയെ |
| മാം | എന്നെ | | |
| അദൂഷയത്; | അവമാനിച്ചു; | ഗമിഷ്യതി | പ്രാപിക്കും. |

പ്രാണാതിപാതനിരതോ നിരനുക്രോശതാം ഗതഃ
ദീർഘകാലം മമ ക്രോധാത് ദുർഗ്ഗതിം വർത്തയിഷ്യതി. 21

| | | | |
|---|---|---|---|
| മമ | എന്റെ | നിരനു- ക്രോശതാം | ദാക്ഷിണ്യമില്ലായ്മ എന്നുള്ള അവസ്ഥയെ |
| ക്രോധാത്, | കോപംഹേതുവാൽ, | | |
| ദീർഘകാലം | വളരെക്കാലം, | ഗതഃ, | പ്രാപിച്ചവനായി, |
| പ്രാണാതി- പാതനിരതഃ | പ്രാണികളെ കൊല്ലുന്നതിൽതന്നെ താല്പര്യത്തോടുകൂടിയവനായി | ദുർഗ്ഗതിം | നികൃഷ്ടജീവിതദശയെ |
| | | വർത്തയിഷ്യതി.' | പ്രാപിക്കും.' |

ഏതാവദുക്ത്വാ വചനം വിശ്വാമിത്രോ മഹാതപാഃ
വിരരാമ മഹാതേജാ ഋഷിമദ്ധ്യേ മഹാമുനിഃ. 22

| | | | |
|---|---|---|---|
| മഹാതപാഃ | മഹാതപസ്വിയും | ഋഷിമദ്ധ്യേ | മാമുനിമാരുടെ നടുവിൽവെച്ച് |
| മഹാതേജാഃ | അതിതേജസ്വിയും | ഏതാവത് | ഇത്രത്തോളം |
| മഹാമുനിഃ | മാമുനിവരനും ആയ | വചനം | വാക്ക് |
| വിശ്വാമിത്രഃ, | വിശ്വാമിത്രമഹൎഷി, | ഉക്ത്വാ, | ഉരചെയ്തശേഷം, |
| | | വിരരാമ." | വിരമിച്ചു." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ഏകോനഷഷ്ടിതമഃ സൎഗ്ഗഃ = അമ്പത്തൊമ്പതാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 1826.)

## ഷഷ്ടിതമഃ സൎഗ്ഗഃ = അറുപതാം സൎഗ്ഗം.

[ത്രിശങ്കോഃ സ്വൎഗ്ഗപ്രാപണം = ത്രിശങ്കുവിനെ സ്വൎഗ്ഗത്തിൽ കയററുന്നതു്]

തപോബലഹതാൻ കൃത്വാ വാസിഷ്ഠാൻ സമഹോദയാൻ
ഋഷിമദ്ധ്യേ മഹാതേജാ വിശ്വാമിത്രോഽഭ്യഭാഷത. 1

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | തപോബലഹതാൻ | തപോബലംകൊണ്ടു് നശിപ്പിക്കപ്പെട്ടവരാക്കി |
| വിശ്വാമിത്രഃ | വിശ്വാമിത്രമുനി, | കൃത്വാ | ചെയ്ത്, |
| സമഹോദയാൻ | മഹോദയനോടുകൂടെയുള്ള | ഋഷിമദ്ധ്യേ | ഋഷിമാരുടെ നടുവിൽ |
| വാസിഷ്ഠാൻ | വസിഷ്ഠപുത്രന്മാരെ | അഭ്യഭാഷത. | ഇപ്രകാരമരുളിച്ചെയ്തു. |

അയമിക്ഷ്വാകുദായാദസ്ത്രിശങ്കുരിതി വിശ്രുതഃ
ധൎമ്മിഷ്ഠശ്ച വദാന്യശ്ച മാം ചൈവ ശരണം ഗതഃ
സ്വേനാനേന ശരീരേണ ദേവലോകജിഗീഷയാ. 2

| | | | |
|---|---|---|---|
| "അയം | "ഇക്കാണുന്ന | സ്വേന | തന്റെ |
| ത്രിശങ്കുഃ ഇതി | ത്രിശങ്കു എന്നപേരോടുകൂടിയവൻ, | അനേന | ഈ |
| ഇക്ഷ്വാകുദായാദഃ | ഇക്ഷ്വാകുവംശത്തിൽ പിറന്നവനെന്നും | ശരീരേണ | ശരീരത്തോടെ |
| ധൎമ്മിഷ്ഠഃ ച | ധൎമ്മിഷ്ഠനെന്നും | ദേവലോകജിഗീഷയാ | സ്വൎഗ്ഗത്തിലെത്തേണമെന്നുള്ളതാല്പൎയ്യംകൊണ്ടു് |
| വദാന്യഃ ച | മഹാദാനശീലനെന്നും | മാം ച ഏവ | എന്നെത്തന്നെ |
| വിശ്രുതഃ; | പ്രസിദ്ധിപൂണ്ടവൻ; | ശരണം | ശരണമായിട്ടുരുതി |
| | | ഗതഃ | വന്നുചേൎന്നിരിക്കുന്നു. |

യഥാऽയം സ്വശരീരേണ സ്വൎഗ്ഗലോകം ഗമിഷ്യതി
തഥാ പ്രവൎത്ത്യതാം യജ്ഞോ ഭവദ്ഭിശ്ച മയാ സഹ. 3

| | | | |
|---|---|---|---|
| സ്വ-ശരീരേണ | തന്റെ ശരീരത്തോടു കൂടി | തഥാ | അപ്രകാരം |
| സ്വൎഗ്ഗലോകം | സ്വൎഗ്ഗലോകത്തെ | മയാ സഹ ച | എന്നോടൊത്തുതന്നെ |
| യഥാ | എപ്രകാരമായാൽ | ഭവദ്ഭിഃ | ഭവാന്മാരാൽ |
| അയം | ഇദ്ദേഹം | യജ്ഞഃ | യാഗം |
| ഗമിഷ്യതി, | പ്രാപിക്കുമൊ | പ്രവൎത്ത്യതാം.' | ആരംഭിക്കപ്പെടട്ടെ.' |

വിശ്വാമിത്രവചഃ ശ്രുത്വാ സൎവ്വ ഏവ മഹൎഷയഃ
ഊചുഃ സമേത്യ സഹിതാ ധൎമ്മാൎത്ഥസഹിതം വചഃ. 4

| | | | |
|---|---|---|---|
| മഹൎഷയഃ | മഹൎഷിമാർ | ധൎമ്മാൎത്ഥ-സഹിതം | ധൎമ്മാനുഷ്ഠാനങ്ങൾക്ക് വിരോധമെന്നുള്ള അൎത്ഥത്തെ നല്ലപോലെ കാണിക്കുന്നതായ |
| സൎവ്വേ | എല്ലാവരും | | |
| വിശ്വാമിത്ര വചഃശ്രുത്വാ | വിശ്വാമിത്രമൊഴി കേട്ടു് | | |
| സഹിതാഃഏവ | ക്ഷമയോടെ സഹിച്ചുകൊണ്ടു് | വചഃ | വാക്കിനെ |
| സമേത്യ | ഒന്നിച്ചുചേൎന്നു് | ഊചുഃ. | പിൻവരുമാറ് അവർ തമ്മിൽതമ്മിൽ ഉരച്ചു |

അയം കുശികദായാദോ മുനിഃ പരമകോപനഃ
യദാഹ വചനം സദ്യഃ കൎത്തവ്യം നാത്ര സംശയഃ. 5

| | | | |
|---|---|---|---|
| ''അയം | ''ഈ | ആഹ, | പറഞ്ഞുവോ, അതു് |
| കുശികദായാദഃ | കുശികവംശജനായ | സദ്യഃ | ഉടനെ |
| മുനിഃ | മുനി | കൎത്തവ്യം; | ചെയ്യുതീക്കപ്പെടേണ്ട താണു്; |
| പരമകോപനഃ; | മഹാകോപിഷ്ഠൻ; | അത്ര | അതിന്നു |
| യത് വചനം | എന്തു് വാക്ക് | സംശയഃ ന. | സംശയമില്ല. |

അഗ്നികല്പോ ഹി ഭഗവാൻ ശാപം ദാസ്യതി രോഷിതഃ
തസ്മാത് പ്രവൎത്ത്യതാം യജ്ഞഃ സശരീരോ യഥാ ദിവം. 6
ഗച്ഛേദിക്ഷ്വാകുദായാദോ വിശ്വാമിത്രസ്യ തേജസാ
തതഃ പ്രവൎത്ത്യതാം യജ്ഞഃ സൎവ്വേ സമധിതിഷ്ഠത. 7

| | | | |
|---|---|---|---|
| '''ഭഗവാൻ | '''എന്തുംചെയ്യാൻ കഴിവുള്ള ഇദ്ദേഹം | യജ്ഞഃ | യാഗം |
| | | പ്രവൎത്ത്യതാം: | തുടങ്ങപ്പെടട്ടെ: |
| അഗ്നികല്പഃ | അഗ്നിക്കു തുല്യനാണ | ഇക്ഷ്വാകു-ദായാദഃ, | ഇക്ഷ്വാകുവംശത്തിൽ പിറന്ന ഇവൻ |
| രോഷിതഃ | കോപിഷ്ഠനായി [ല്ലൊ | വിശ്വാമിത്രസ്യ | വിശ്വാമിത്രമുനിയുടെ |
| ശാപംദാസ്യതി; | ശപിച്ചുകളയും: | തേജസാ | തപോബലത്താൽ |
| തസ്മാത് | അതിനാൽ | സശരീരഃ. | സശരീരനായി |

| | | | |
|---|---|---|---|
| യഥാ | എപ്രകാരമായാൽ | യജ്ഞഃ | യാഗം |
| ദിവം | സ്വർഗ്ഗത്തിൽ | പ്രവർത്ത്യതാം; | നടത്തപ്പെടട്ടെ; |
| ഗച്ഛേതം | ചെല്ലുമോ | സർവ്വേ | എല്ലാവരും |
| തതഃ | അപ്രകാരം | സമധിതിഷ്ഠത.' | ആരംഭിക്കുവിൻ.' |

ഏവമുക്ത്വാ മഹർഷയഃ സംചക്രുസ്താഃ ക്രിയാസ്തദാ
യാജകശ്ച മഹാതേജാ വിശ്വാമിത്രോƽഭവത് ക്രതൌ. 8

| | | | |
|---|---|---|---|
| ''ഏവം | ''ഇപ്രകാരം | സംചക്രുഃ; | ഒരുമിച്ചുചേർന്ന് നടത്തി; |
| ഉക്ത്വാ, | തമ്മിൽതമ്മിൽ സംസാരിച്ചതിനുശേഷം, | മഹാതേജാഃ | മഹാതേജസ്വിയായ |
| മഹർഷയഃ | മഹർഷിമാർ, | വിശ്വാമിത്രഃ ച | വിശ്വാമിത്രമുനിയും |
| തദാ | ഉടനെ | ക്രതൌ | യാഗത്തിൽ, |
| താഃ | അതാത | യാജകഃ | യജ്ഞനിർവ്വാഹകനായി |
| ക്രിയാഃ | ക്രിയകളെ | അഭവത്. | വർത്തിച്ചു. |

ഋത്വിജശ്ചാനുപൂർവ്വ്യേണ മന്ത്രവന്മന്ത്രകോവിദാഃ
ചക്രുഃ സർവ്വാണി കർമ്മാണി യഥാകല്പം യഥാവിധി. 9

| | | | |
|---|---|---|---|
| "മന്ത്രകോവിദാഃ | ''മന്ത്രങ്ങളെ വേണ്ട പോലെ അറിഞ്ഞവ[രായ] | യഥാകല്പം | കല്പസൂത്രവിധി തെററാതെ, |
| ഋത്വിജഃ ച, | ഋത്വിക്കുകളും, | യഥാവിധി | ശാസ്ത്രവിധിപ്രകാരം തന്നെ, |
| സർവ്വാണി | എല്ലാ | മന്ത്രവത് | മന്ത്രോച്ചാരണപുരസ്സരം |
| കർമ്മാണി, | യാഗകർമ്മങ്ങളേയും, | ചക്രുഃ | നടത്തി. |
| ആനുപൂർവ്വ്യേണ | ആദ്യംതൊട്ട് ക്രമപ്രകാരം | | |

തതഃ കാലേന മഹതാ വിശ്വാമിത്രോ മഹാതപാഃ
ചകാരാവാഹനം തത്ര ഭാഗാർത്ഥം സർവ്വദേവതാഃ. 10

| | | | |
|---|---|---|---|
| "മഹതാ കാലേന തതഃ | "ഏറെ കാലത്തിനുശേഷം, | ഭാഗാർത്ഥം | ഹവിസ്സിനെ ഭാഗിച്ചെടുപ്പാനായി, |
| മഹാതപാഃ | മഹാതപസ്വിയായ | സർവ്വദേവതാഃ | എല്ലാദേവന്മാരേയും |
| വിശ്വാമിത്രഃ. | വിശ്വാമിത്രമുനി | ആവാഹനം ചകാര | മന്ത്രങ്ങളാലാവാഹിച്ചു |
| തത്ര | ആ യാഗത്തിൽ | | |

നാഭ്യാഗമംസ്തതസ്തത്ര ഭാഗാർത്ഥം സർവ്വദേവതാഃ. 11

| | | | |
|---|---|---|---|
| തതഃ, | അതിനാൽ | സർവ്വദേവതാഃ | ദേവന്മാരിൽ ആരും |
| ഭാഗാർത്ഥം, | ഹവിർഭാഗങ്ങളെ സ്വീകരിപ്പാനായി | തത്ര | അവിടെ [തന്നെ] |
| | | അഭ്യാഗമൻ ന. | വരികയുണ്ടായില്ല. |

തതഃ ക്രോധസമാവിഷ്ടോ വിശ്വാമിത്രോ മഹാമുനിഃ
സ്രുവമുദ്യമ്യ സക്രോധഃ ത്രിശങ്കുമിദമബ്രവീത്. 12

| | | | |
|---|---|---|---|
| തതഃ | അതിനാൽ | സ്രുവം | സ്രുവമെന്നുപേരുള്ളതും യാഗത്തിന്നു ഹോമം ചെയ്വാൻ ഉപയോഗിക്കുന്നതുമായ കയ്യിലി |
| മഹാമുനിഃ | ആ മുനിശ്രേഷ്ഠൻ | ഉദ്യമ്യ | ഉയർത്തിക്കൊണ്ടു [നെ |
| ക്രോധ— സമാവിഷ്ടഃ | അതിയായ കോപമുററു കൊണ്ടു; | ത്രിശങ്കും | ത്രിശങ്കുവിനെനോക്കി |
| സക്രോധഃ | കുപിതനായ | ഇദം | ഇങ്ങിനെ |
| വിശ്വാമിത്രഃ | വിശ്വാമിത്രമുനി | അബ്രവീത്. | കല്പിച്ചു. |

പശ്യ മേ തപസോ വീര്യം സ്വാർജ്ജിതസ്യ നരേശ്വര
ഏഷ ത്വാം സശരീരേണ നയാമി സ്വർഗ്ഗമോജസാ. 13

| | | | |
|---|---|---|---|
| നരേശ്വര! | മന്നവ! | ഏഷഃ | ഇതാ ഞാൻ |
| സ്വാർജ്ജിതസ്യ | തന്നെത്താൻ സമ്പാദിച്ചതായ | ഓജസാ | (എൻെറ) പ്രഭാവ [ത്താൽ |
| | | ത്വാം | അങ്ങയെ |
| മേ | എൻെറ | സശരീരേണ | ഈ ദേഹത്തോടുകൂടെ തന്നെ |
| തപസഃ | തപസ്സിൻെറ | | |
| വീര്യം | മഹിമയെ | സ്വർഗ്ഗം | സ്വർഗ്ഗത്തിലേയ്ക്കു് |
| പശ്യ | കണ്ടുകൊൾക | നയാമി. | അയക്കുന്നുണ്ട്. |

ദുഷ്പ്രാപം സ്വശരീരേണ ദിവം ഗച്ഛ നരാധിപ. 14

| | | | |
|---|---|---|---|
| നരാധിപ! | ഹേ നരേശ്വര! | ദുഷ്പ്രാപം | പ്രാപിപ്പാൻ എളുതല്ലാത്തതായ |
| സ്വശരീരേണ | സ്വദേഹത്തോടേതന്നെ | ദിവം | സ്വർഗ്ഗത്തിലേക്കു |
| | | ഗച്ഛ. | ചെല്ലുക. |

സ്വാർജ്ജിതം കിഞ്ചിദപ്യസ്തി മയാ ഹി തപസഃ ഫലം
രാജംസ്ത്വം തേജസാ തസ്യ സശരീരോ ദിവം വ്രജ. 15

| | | | |
|---|---|---|---|
| മയാ സ്വാർജ്ജിതം | എന്നാൽ നല്ലപോലെ സമ്പാദിക്കപ്പെട്ടതായ | രാജൻ! | അല്ലയോ രാജാവേ! |
| തപസഃ ഫലം | തപസ്സിൻെറ ഫലം | തസ്യ തേജസാ | അതിൻെറമഹിമയാൽ |
| കിഞ്ചിത് അപി | അല്പമെങ്കിലും | ത്വം | അങ്ങു് |
| അസ്തി ഹി, | ഉണ്ടെന്നുള്ളത് വാസ്തവമെങ്കിൽ. | സശരീരഃ | ശരീരത്തോടെ [യാലും |
| | | ദിവം വ്രജ. | സ്വർഗ്ഗത്തിൽ എത്തി- |

ഉക്തവാക്യേ മുനൌ തസ്മിൻ സശരീരോ നരാധിപഃ
ദിവം ജഗാമ കാകുത്സ്ഥ മുനീനാം പശ്യതാം തദാ. 16

| | | | |
|---|---|---|---|
| ''കാകുത്സ്ഥ! | ''ഹേ കാകുത്സ്ഥ! | മുനീനാം | ഋഷിമാർ |
| തസ്മിൻ മുനൌ | ആ മഹൎഷി | പശ്യതാം, | നോക്കിയിരിക്കവേതന്നെ, |
| ഉക്തവാക്യേ, | ഉരചെയ്തതീന്നളം | സശരീരഃ | തന്റെ ദേഹത്തോടെ |
| നരാധിപഃ, | രാജാവ് | ദിവം ജഗാമ. | സ്വൎഗ്ഗത്തിൽ എത്തി. |
| തദാ, | ഉടനെ, | | |

ദേവലോകഗതം ദൃഷ്ട്വാ ത്രിശങ്കും പാകശാസനഃ
സഹ സൎവ്വൈഃ സുരഗണൈരിദം വചനമബ്രവീത്. 17

| | | | |
|---|---|---|---|
| ദേവ-ലോകഗതം | ദേവലോകത്തിൽ എത്തിച്ചേൎന്നവനായ | സഹ, | കൂടെ, |
| ത്രിശങ്കും, | ത്രിശങ്കുവിനെ, | പാകശാസനഃ | ദേവേന്ദ്രൻ |
| സൎവ്വൈഃ | എല്ലാ | ദൃഷ്ട്വാ, | കണ്ടു്, |
| സുരഗണൈഃ | ദേവഗണങ്ങളോടു | ഇദം വചനം | ഇങ്ങിനെ വാക്കു് |
| | | അബ്രവീത്. | അരുളിചെയ്തു. |

ത്രിശങ്കോ ഗച്ഛ ഭൂയസ്ത്വം നാസി സ്വൎഗ്ഗകൃതാലയഃ
ഗുരുശാപഹതോ മൂഢ പത ഭൂമിമവാക്ശിരാഃ. 18

| | | | |
|---|---|---|---|
| ത്രിശങ്കോ! | ഹേ ത്രിശങ്കോ! | സ്വൎഗ്ഗകൃതാലയഃ | സ്വൎഗ്ഗനിവാസിയായി |
| ത്വം ഭൂയഃ ഗച്ഛ; | നീ മടങ്ങിപോക; | അസി ന; | ഭവിക്കുകയില്ല; |
| മൂഢ! | മൂഢ! | അവാക്ശിരാഃ | തലകീഴായി |
| ഗുരുശാപഹതഃ | ഗുരുശാപത്താൽ കെട്ടുപോയവനായ നീ | ഭൂമിം | ഭൂമിയിൽ |
| | | പത. | വീഴുക. |

ഏവമുക്തോ മഹേന്ദ്രേണ ത്രിശങ്കുരപതദ്ഭുവി
വിക്രോശമാനസ്ത്രാഹീതി വിശ്വാമിത്രം തപോധനം. 19

| | | | |
|---|---|---|---|
| ''മഹേന്ദ്രേണ | 'മഹേന്ദ്രനാൽ | വിശ്വാമിത്രം, | വിശ്വാമിത്ര മുനിയെ വിളിച്ചു് |
| ഏവം | ഇപ്രകാരം | 'ത്രാഹി,' ഇതി | 'രക്ഷിക്കണേ!' എന്നു |
| ഉക്തഃ | കല്പിക്കപ്പെട്ട | വിക്രോശമാനഃ | നിലവിളിച്ചുകൊണ്ടു്, |
| ത്രിശങ്കുഃ, | ത്രിശങ്കു, | ഭുവി | ഭൂമിയിലോട്ടായി |
| തപോധനം | തപോധനനായ | അപതത്. | വീഴുവാൻ തുടങ്ങി. |

തച്ഛ്രുത്വാ വചനം തസ്യ ക്രോശമാനസ്യ കൌശികഃ
രോഷമാഹാരയത് തീവ്രം തിഷ്ഠ തിഷ്ഠേതി ചാബ്രവീത്. 20

| | | | |
|---|---|---|---|
| ക്രോശമാനസ്യ | നിലവിളിക്കുന്നവനായ | തീവ്രം | കടുതായ |
| തസ്യ | ആ ത്രിശങ്കുവിന്റെ | രോഷം ആഹാരയത് | കോപം പൂണ്ടു. |
| തത് | ആ | ച, | ഉടനെ, |
| വചനം | വാക്ക | 'തിഷ്ഠ തിഷ്ഠ,' ഇതി | 'നില്ലുനില്ലെ'ന്നു |
| ശ്രുത്വാ, | കേട്ടു്, | അബ്രവീത്. | അരുളചെയ്തു. |
| കൌശികഃ, | കൌശികമുനി, | | |

ഋഷിമദ്ധ്യേ സ തേജസ്വീ പ്രജാപതിരിവാപരഃ
സൃജൻ ദക്ഷിണമാൎഗ്ഗസ്ഥാൻ സപ്തൎഷീനപരാൻ പുനഃ. 21

| | | | |
|---|---|---|---|
| "ഋഷിമദ്ധ്യേ, | "ഋഷിമാർ നടുവിൽ നിന്നുകൊണ്ടു്, | ദക്ഷിണഃ— മാൎഗ്ഗസ്ഥാൻ | തെക്കുദിക്കിലുള്ള ആകാശമാൎഗ്ഗത്തിൽ നിലകൊണ്ടവരായി, |
| സഃ | ആ | അപരാൻ | വേറെയൊരു |
| തേജസ്വീ, | മഹാൻ | സപ്തൎഷീൻ, | സപ്തൎഷികളെ, |
| അപരഃ | മറെറാരു | പുനഃ | പുതുതായി |
| പ്രജാപതിഃ ഇവ. | ബ്രഹ്മാവ് എന്നപോലെ, | സൃജൻ. | സൃഷ്ടിച്ചു. |

നക്ഷത്രമാലാമപരാമസൃജത് ക്രോധമൂൎച്ഛിതഃ
ദക്ഷിണാം ദിശമാസ്ഥായ ഋഷിമദ്ധ്യേ മഹാതപാഃ 22

| | | | |
|---|---|---|---|
| ക്രോധ— മൂൎച്ഛിതഃ | കോപാവേശത്തോടെ, | ദക്ഷിണാം | തെക്കെ |
| ഋഷിമദ്ധ്യേ, | ഋഷികളുടെ നടുവിൽ നിന്നുകൊണ്ടുതന്നെ, | ദിശം | ദിക്കിനെ |
| | | ആസ്ഥായ, | അവലംബിച്ചു്, |
| | | അപരാം | വേറെയൊരു |
| മഹാതപാഃ | മഹാതപസ്വിയായ അദ്ദേഹം, | നക്ഷത്രമാലാം | നക്ഷത്രമാലയെ |
| | | അസൃജത്. | സൃഷ്ടിചെയ്തു. |

സൃഷ്ട്വാ നക്ഷത്രവംശം ച ക്രോധേന കലുഷീകൃതഃ
അന്യമിന്ദ്രം കരിഷ്യാമി ലോകോ വാ സ്യാദനിന്ദ്രകഃ
ദൈവതാന്യപി സ ക്രോധാത് സ്രഷ്ടും സമുപചക്രമേ. 23

| | | | |
|---|---|---|---|
| "നക്ഷത്രവംശം | "നക്ഷത്രക്കൂട്ടത്തേയും | അനിന്ദ്രകഃ | ഇന്ദ്രനില്ലാത്തതായി |
| സൃഷ്ട്വാ ച, | സൃഷ്ടിച്ചതിൽപിന്നെ | സ്യാത്,' | ഇരിക്കട്ടെ.'എന്നുരച്ചു; |
| ക്രോധേന | കോപത്താൽ | സഃ | അദ്ദേഹം |
| കലുഷീകൃതഃ | കലക്കംപൂണ്ടവനായി | ക്രോധാത് | കോപത്താൽ |
| 'അന്യം | 'മറെറാരു | ദൈവതാനി അപി | ദേവന്മാരേയുംകൂടി |
| ഇന്ദ്രം | ഇന്ദ്രനെ | | |
| കരിഷ്യാമി; | ഞാൻ സൃഷ്ടിച്ചുകളു | സ്രഷ്ടും | പുതുതായി സൃഷ്ടിക്കുവാൻ |
| വാ | അല്ലാത്തപക്ഷം [യാം: | | |
| ലോകഃ | ലോകം | സമുപചക്രമേ. | ഒരുങ്ങി. |

തതഃ പരമസംഭ്രാന്താഃ സർഷിസംഘാഃ സുരർഷഭാഃ
സകിന്നരമഹായക്ഷാഃ സഹസിദ്ധാഃ സചാരണാഃ
വിശ്വാമിത്രം മഹാത്മാനമൂചുഃ സാന്ത്വനയം വചഃ. 24

| | | | |
|---|---|---|---|
| "തതഃ, | "അതിനാൽ, | പരമ-സംഭ്രാന്താഃ, | അത്യധികംപരിഭ്രമം പൂണ്ടവരായി, |
| സുരർഷഭാഃ | ദേവോത്തമന്മാർ | മഹാത്മാനം | മഹാത്മാവായ |
| സർഷിസംഘാഃ | ഋഷിഗണങ്ങളോടും | വിശ്വാമിത്രം | വിശ്വാമിത്രമുനിയുടെ അടുക്കൽവന്നു, |
| സകിന്നര-മഹായക്ഷാഃ | കിന്നരന്മാരോടുംമഹായക്ഷന്മാരോടും | | |
| സചാരണാഃ | ചാരണരോടും | സാന്ത്വനയം | സാന്ത്വനമായ |
| സഹസിദ്ധാഃ | സിദ്ധന്മാരോടുംകൂടി, | വചഃഊചുഃ | ഈ മൊഴി ഉരചെയ്തു. |

അയം രാജാ മഹാഭാഗ ഗുരുശാപപരിക്ഷതഃ
സശരീരോ ദിവം യാതും നാർഹത്യേവ തപോധന. 25

| | | | |
|---|---|---|---|
| "മഹാഭാഗ | "മഹത്തായ പുണ്യഫലം സമ്പാദിച്ചുള്ള | രാജാ, | രാജാവു്, |
| | | സശരീരഃ ഏവ | തന്റെ ശരീരത്തോടെ തന്നെ |
| തപോധന! | ഹേ തപോനിധേ! | | |
| ഗുരുശാപ-പരിക്ഷതഃ | ഗുരുശാപത്താൽ കോട്ടം തട്ടിയവനായ | ദിവം | സ്വർഗ്ഗലോകത്തിൽ |
| | | യാതും | ചെല്ലുവാൻ |
| അയം | ഈ | അർഹതി ന.' | തക്കവനല്ല. |

തേഷാം തദ്വചനം ശ്രുത്വാ ദേവാനാം മുനിപുംഗവഃ
അബ്രവീത് സുമഹദ്വാക്യം കൗശികഃ സർവ്വദേവതാഃ. 26

| | | | |
|---|---|---|---|
| "കൗശികഃ മുനിപുംഗവഃ | "വിശ്വാമിത്രമുനിശ്രേഷ്ഠൻ, | സർവ്വദേവതാഃ | എല്ലാ ദേവന്മാരേയും നോക്കി |
| തേഷാം | ആ | സുമഹത് | ഉത്കൃഷ്ടവിഷയങ്ങളടങ്ങിയ |
| ദേവാനാം | ദേവന്മാരുടെ | | |
| തത് വചനം | ആ വാക്കു | വാക്യം | ഈ വാക്യത്തെ |
| ശ്രുത്വാ, | കേട്ടു്, | അബ്രവീത്. | മറുപടിയായുരച്ചു. |

സശരീരസ്യ ഭദ്രം വഃ ത്രിശങ്കോരസ്യ ഭൂപതേഃ
ആരോഹണം പ്രതിജ്ഞായ നാനൃതം കർത്തുമുത്സഹേ. 27

| | | | |
|---|---|---|---|
| "വഃ ഭദ്രം | "നിങ്ങൾക്കു് നല്ല യശസ്സുണ്ടാകട്ടെ! | ആരോഹണം | സ്വർഗ്ഗത്തിലെത്തിക്കുന്നതിനെപ്പററി |
| അസ്യ | ഈ | പ്രതിജ്ഞായ, | വാഗ്ദത്തംചെയ്തശേഷം |
| ഭൂപതേഃ | രാജാവായ | അനൃതം | പറഞ്ഞതിനെ നിർവ്വഹിക്കാതെ |
| ത്രിശങ്കോഃ, | ത്രിശങ്കുവിന്നു്, | | |
| സശരീരസ്യ | തന്റെ ദേഹത്തോടുകൂടെത്തന്നെ | കർത്തും | ഇരിപ്പാൻ, [ല്ല. |
| | | ഉത്സഹേ ന. | ഞാൻ സമ്മതിക്കുകയി |

സ്വർഗ്ഗോऽസ്തു സശരീരസ്യ ത്രിശങ്കോരസ്യ ശാശ്വതഃ
നക്ഷത്രാണി ച സർവ്വാണി മാമകാനി ധ്രുവാണ്യഥ. 28

| | | | |
|---|---|---|---|
| "സശരീരസ്യ | "ശരീരത്തോടെ വർത്തിക്കുന്നവനായ | അഥ | എന്നുമാത്രമല്ല, |
| അസ്യ | ഈ | മാമകാനി | എന്നാൽ സൃഷ്ടിക്കപ്പെട്ട |
| ത്രിശങ്കോഃ | ത്രിശങ്കുവിന്റെ | സർവ്വാണി | എല്ലാ |
| സ്വർഗ്ഗഃ, | സ്വർഗ്ഗം | നക്ഷത്രാണി ച | നക്ഷത്രങ്ങളും |
| ശാശ്വതഃ | ശാശ്വതമായി | ധ്രുവാണി | ശാശ്വതങ്ങളായിരിക്കട്ടെ. |
| അസ്തു; | നിലനില്ക്കട്ടെ; | | |

യാവല്ലോകാ ധരിഷ്യന്തി തിഷ്ഠന്ത്വേതാനി സർവ്വശഃ
മത്കൃതാനി സുരാഃ സർവ്വേ തദനുജ്ഞാതുമർഹഥ. 29

| | | | |
|---|---|---|---|
| "യാവത് | "ഏതുകാലംവരേയും | സർവ്വശഃ | ഏതുവിധവും |
| ലോകാഃ | ലോകങ്ങൾ | തിഷ്ഠന്തു; | സ്ഥിരമായിരിക്കേണം |
| ധരിഷ്യന്തി, | നിലനില്ക്കുമോ,അക്കാലംവരയ്ക്കും | സുരാഃസർവ്വേ | സർവ്വദേവന്മാരെ! |
| | | തത് | അതിനെ |
| മത്കൃതാനി | എന്നാലുളവാക്കപ്പെട്ട | അനുജ്ഞാതും | അനുഗ്രഹിച്ചരുളുവാൻ |
| ഏതാനി | ഇവ, | അർഹഥ | സമ്മതിച്ചാലും.' |

ഏവമുക്താഃ സുരാഃ സർവ്വേ പ്രത്യൂചുർമ്മുനിപുംഗവം. 30

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | സർവ്വേ, | എല്ലാവരും, |
| ഉക്താഃ | ബോധിക്കപ്പെട്ട | മുനിപുംഗവം | മുനിശ്രേഷ്ഠനോടായി |
| സുരാഃ | ദേവന്മാർ | പ്രത്യൂചുഃ. | ഇപ്രകാരംമറുപടിയരുളിച്ചെയ്തു. |

ഏവം ഭവതു ഭദ്രം തേ തിഷ്ഠന്ത്വേതാനി സർവ്വശഃ
ഗഗനേ താന്യനേകാനി വൈശ്വാനരപഥാദ് ബഹിഃ. 31

| | | | |
|---|---|---|---|
| "തേ ഭദ്രം | "അങ്ങയ്ക്കു് മംഗളമുണ്ടാകട്ടെ | അനേകാനി | പ്രത്യേകമായി വിളങ്ങുന്നവയായി, |
| ഏവം | അപ്രകാരംതന്നെ | വൈശ്വാനരപഥാത് | ജ്യോതിശ്ചക്രമാർഗ്ഗത്തിൽനിന്നും |
| ഭവതു; | ആകട്ടെ; | ബഹിഃ | പുറമേ |
| ഏതാനി | ഇവയുള്ളവയായ | തിഷ്ഠന്തു. | ശാശ്വതമായി വർത്തിക്കട്ടെ. |
| താനി സർവ്വശഃ, | അവ എല്ലാം, | | |
| ഗഗനേ, | ആകാശത്തിൽ, | | |

നക്ഷത്രാണി മുനിശ്രേഷ്ഠ തേഷു ജ്യോതിഷ്ഷു ജാജ്വലുഃ
അവാക്ശിരാസ്ത്രിശങ്കുശ്ച തിഷ്ഠത്വമരസന്നിഭഃ 32

| | | | |
|---|---|---|---|
| മുനിശ്രേഷ്ഠ! | ഹേ മുനിവര! | ത്രിശങ്കുഃ | ത്രിശങ്കു |
| നക്ഷത്രാണി | നക്ഷത്രങ്ങൾ, | അവാക്ശിരാഃ ച | തലകീഴായതന്നെ |
| തേഷു | അതാതിന്റെ | | |
| ജ്യോതിഷ്ഷു | ആകാശമാർഗ്ഗങ്ങളിൽ | അമരസന്നിഭഃ | ദേവനെപ്പോലെ |
| ജാജ്വലുഃ; | പ്രകാശിക്കട്ടെ: | തിഷ്ഠതു. | ശാശ്വതമായിവാഴട്ടെ |

[ആകാശത്തിൽ ദക്ഷിണഗോളത്തിൽ 'അനിഴം' നക്ഷത്രങ്ങൾക്ക് തെക്കുപടിഞ്ഞാറായ "Southern cross" എന്നു പറയുന്ന കുരിശിൻെറ ആകൃതിയിലുള്ള നാലു നക്ഷത്രങ്ങളും അതിന്നു മുകളിലായി അല്പം വിസ്താരത്തിൽ രണ്ടു നക്ഷത്രങ്ങളുംകൂടി ആറു നക്ഷത്രങ്ങൾ, ഒരു മനുഷ്യൻ കാൽ രണ്ടും പരത്തി തലകീഴായി തൂങ്ങുന്ന ആകൃതിയിലുള്ളവയ്ക്കാണ് ത്രിശങ്കു എന്നു പറയുന്നതു്. ഇവ 'ധ്രുവ'ത്തെ കണ്ടുപിടിക്കാൻ ഉപയോഗിക്കുന്നതുകൊണ്ടു്, 'ത്രിശങ്കു' എന്നു പറയുന്നു. ഒരു ദിക്കിനെ കാണിക്കുന്ന സൂചിക്ക് (രേഖയ്ക്കു്) ശങ്കു എന്നാണല്ലൊ പേർ. ഈ ത്രിശങ്കുവിന്നു കിഴക്കായി അല്പം ദൂരത്തിൽ ഒരു പ്രഭയുള്ള നക്ഷത്രം (centaurus) ആകുന്നു വിശ്വാമിത്രൻ. ഇതു വിശ്വാമിത്രൻ തെക്കുദിക്കിൽ തപസ്സുചെയ്യുന്നതാകുന്നു. വിശ്വാമിത്രൻ വടക്കുദിക്കിൽ തപസ്സുചെയ്യുന്നതു് Great Bear എന്നു പറഞ്ഞുവരുന്ന സപ്തർഷിമണ്ഡലത്തിലാണ്. ആകാശത്തിൻെറ വടക്കുഭാഗത്താണ് അതു്.]

അനുയാസ്യന്തി ചൈതാനി ജ്യോതീംഷി നൃപസത്തമ
കൃതാർത്ഥം കീർത്തിമന്തം ച ബ്രഹ്മലോകഗതം യഥാ. 33

| | | | |
|---|---|---|---|
| ജ്യോതീംഷി | നക്ഷത്രങ്ങൾ | കൃതാർത്ഥം | വിചാരിച്ച കാര്യം സാധിച്ചവനായി |
| ബ്രഹ്മലോകഗതം | ബ്രഹ്മലോകത്തെ പ്രാപിച്ചവനായ ഒരുവനെ | കീർത്തിമന്തം | കീർത്തിമാനായ |
| യഥാ, | എപ്രകാരമോ, അപ്രകാരം, | നൃപസത്തമ ച | ഈ നൃപോത്തമനേയും |
| ഏതാനി ച | ഇവയും (ഈ നക്ഷത്രങ്ങളും) | അനുയാസ്യന്തി. | 'അനുവർത്തിക്കട്ടെ.' |

വിശ്വാമിത്രസ്തു ധർമ്മാത്മാ സർവ്വദേവൈരഭിഷ്ടുതഃ
ഋഷിഭിശ്ച മഹാതേജാ ബാഢമിത്യാഹ ദേവതാഃ. 34

| | | | |
|---|---|---|---|
| "സർവ്വദേവൈഃ | "എല്ലാദേവന്മാരാലും | മഹാതേജാഃ | മഹാതേജസ്വിയുമായ |
| ഋഷിഭിഃ ച | ഋഷിമാരാലും | വിശ്വാമിത്രഃ, | വിശ്വാമിത്രമുനി, |
| തു | ഇക്കാര്യത്തിലിങ്ങിനെ | 'ദേവതാഃ! | 'ദേവന്മാരെ! |
| അഭിഷ്ടുതഃ, | കൊണ്ടാടപ്പെട്ടവനായി | ബാഢം ഇതി | നിങ്ങടെ തിരുവുള്ളം പോലെതന്നെയാകട്ടെ' |
| ധർമ്മാത്മാ | ധർമ്മശീലനും | ആഹ. | ഉരചെയ്തു. [എന്നു' |

തതോ ദേവാ മഹാത്മാനോ മുനയശ്ച തപോധനാഃ
ജഗ്മുർയഥാഗതം സർവ്വേ യജ്ഞസ്യാന്തേ നരോത്തമ. 35

| | | | |
|---|---|---|---|
| "നരോത്തമ! | "ഹേ പുരുഷോത്തമ! | സർവ്വേ, | എല്ലാം, |
| തതഃ | അനന്തരം, | യജ്ഞസ്യ | യാഗത്തിൻെറ |
| മഹാത്മാനഃ | മഹാത്മാക്കളായ | അന്തേ, | അവസാനത്തിൽ, |
| ദേവാഃ, | ദേവന്മാരും, | യഥാഗതം | വന്നപ്രകാരംതന്നെ |
| തപോധനാഃ | തപോരാശികളായ | ജഗ്മുഃ | പോയ്ക്കളഞ്ഞു. |
| മുനയഃ ച, | മുനിമാരും, | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ ഷഷ്ടിതമഃ സർഗ്ഗഃ = അറുപതാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1861).

# ഏകഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തൊന്നാം സർഗ്ഗം.

[ഋചീകേന അംബരീഷായ സ്വസുതസ്യ ശുനഃശേപസ്യ യജ്ഞപശുത്വേനവിക്രയഃ=
ഋചീകൻ അംബരീഷന്നായിക്കൊണ്ടു് തന്റെ പുത്രനായ ശുനഃശേപനെ
യാഗപശുവായി വില്ക്കുന്നതും.]

വിശ്വാമിത്രോ മഹാത്മാഥ പ്രസ്ഥിതാൻ പ്രേക്ഷ്യ താനൃഷീൻ
അബ്രവീന്നരശാർദ്ദൂലഃ സർവ്വാംസ്താൻ വനവാസിനഃ. 1

| | | | |
|---|---|---|---|
| "മഹാത്മാ | "മഹാത്മാവും | പ്രേക്ഷ്യ, | കണ്ടു്, |
| നരശാർദ്ദൂലഃ | നരശ്രേഷ്ഠനുമായ | വനവാസിനഃ | ആശ്രമവാസികളായ |
| വിശ്വാമിത്രഃ, | വിശ്വാമിത്രൻ, | താൻ | അവർ |
| താൻ | അവരേയും | സർവ്വാൻ, | എല്ലാവരേയും, |
| ഋഷീൻ | ഋഷിമാരേയും | അഥ | ഇങ്ങിനെ |
| പ്രസ്ഥിതാൻ | പോയ്മറഞ്ഞവരായി | അബ്രവീത്. | അരുളിച്ചെയ്തു. |

മഹാവിഘ്നഃ പ്രവൃത്തോഽയം ദക്ഷിണാമാസ്ഥിതോ ദിശം
ദിശമന്യാം പ്രപത്സ്യാമസ്തത്ര തപ്സ്യാമഹേ തപഃ 2

| | | | |
|---|---|---|---|
| ദക്ഷിണാം | തെക്കുള്ള | അന്യാം | വേറെ |
| ദിശം | പ്രദേശത്തിൽ | ദിശം | ദിക്കിലേക്കു |
| ആസ്ഥിതഃ; | ഞാൻ വസിച്ചുവന്നു; | പ്രപത്സ്യാമഃ; | നാം പോവുക; |
| അയം | ഈ | തത്ര | അവിടെച്ചെന്നു് |
| മഹാവിഘ്നഃ | വലുതായ വിഘ്നവും | തപഃ | തപസ്സിനെ |
| പ്രവൃത്തഃ; | നേരിട്ടു; | തപ്സ്യാമഹേ. | അനുഷ്ഠിക്കാം. |

പശ്ചിമായാം വിശാലായാം പുഷ്കരേഷു മഹാത്മനഃ
സുഖം തപശ്ചരിഷ്യാമഃ പരം തദ്ധി തപോവനം. 3

| | | | |
|---|---|---|---|
| "മഹാത്മനഃ! | "മഹാത്മാക്കളെ! | സുഖം | നിർബ്ബാധമായി |
| | (ആർഷം) | തപഃ | തപസ്സിനെ |
| പശ്ചിമായാം | പടിഞ്ഞാറുള്ള | ചരിഷ്യാമഃ, | നാം അനുഷ്ഠിക്കുക; |
| വിശാലായാം | വിശാലതപോവന | ഹി | എന്തെന്നാൽ |
| | ത്തിൽ | തത് | ആ |
| പുഷ്കരേഷു | പുഷ്കരതീർത്ഥക്കരക | തപോവനം | തപോവനം [നു. |
| | ളിൽ | പരം. | അത്യുത്തമമായതാകു |

ഏവമുക്ത്വാ മഹാതേജാഃ പുഷ്കരേഷു മഹാമുനിഃ
തപ ഉഗ്രം ദുരാധർഷം തേപേ മൂലഫലാശനഃ. 4

| | | | |
|---|---|---|---|
| "മഹാതേജാഃ | "മഹാതേജസ്വിയായ | പുഷ്കരേഷു, | പുഷ്കരതീർത്ഥക്കരക |
| മഹാമുനിഃ | മാമുനി | | ളിൽ, |
| ഏവം | ഇപ്രകാരം | ദുരാധർഷം | മററുള്ളവരാൽ വിഘ്നം |
| ഉക്ത്വാ, | ഉരചെയ്തു് | | നേരിടാത്തതും |
| മൂലഫലാശനഃ | കിഴങ്ങുകളും പഴങ്ങളും | ഉഗ്രം | കഠിനമായ |
| | മാത്രംഭുജിക്കുന്നവനായി | തപഃ തേപേ. | തപസ്സുചെയ്തു |

ഏതസ്മിന്നേവ കാലേ തു അയോദ്ധ്യാധിപതിർമ്മഹാൻ
അംബരീഷ ഇതി ഖ്യാതോ യഷ്ടും സമുപചക്രമേ. 5

| | | | |
|---|---|---|---|
| "തു, | ''ഇപ്രകാരമിരിക്കെ, | അയോദ്ധ്യാധിപതിഃ | അയോദ്ധ്യാധിപതിയായ |
| ഏതസ്മിൻ | ഈ | അംബരീഷഃ ഇതി, | അംബരീഷൻ എന്ന രാജാവ്, |
| കാലേ ഏവ, | കാലത്തിൽതന്നെ, | യഷ്ടും | ഒരു യാഗം ചെയ്വാൻ |
| മഹാൻ | മഹാനെന്നും | സമുപചക്രമേ | ആരംഭിച്ചു. |
| ഖ്യാതഃ | പ്രസിദ്ധിപെററ | | |

തസ്യ വൈ യജമാനസ്യ പശുമിന്ദ്രോ ജഹാര ഹ
പ്രനഷ്ടേ തു പശൌ വിപ്രോ രാജാനമിദമബ്രവീത്. 6

| | | | |
|---|---|---|---|
| ''തസ്യ | ''അദ്ദേഹം | പശൌ | യജ്ഞപശു |
| യജമാനസ്യ വൈ | യാഗം ചെയ്തുകൊണ്ടിരിക്കുമ്പോൾതന്നെ | പ്രനഷ്ടേ തു, | കാണാതായപ്പോൾ |
| പശും | യജ്ഞപശുവിനെ | വിപ്രഃ | പുരോഹിതൻ |
| ഇന്ദ്രഃ ഹ | ദേവേന്ദ്രൻതാൻതന്നെ | രാജാനം | രാജാവിനോടായി |
| ജഹാര; | അപഹരിച്ചുകൊണ്ടുപോയ്ക്കളഞ്ഞു; | ഇദം | ഇപ്രകാരം |
| | | അബ്രവീത്. | പറഞ്ഞു. |

പശുരദ്യാഹൃതോ രാജൻ പ്രനഷ്ടസ്തവ ദുർന്നയാത്
അരക്ഷിതാരം രാജാനം ഹന്തി ദോഷോ നരേശ്വര. 7

| | | | |
|---|---|---|---|
| ''രാജൻ | "രാജാവെ! | പ്രനഷ്ടഃ; | കാണാതായിരിക്കുന്നു; |
| തവ | അങ്ങയുടെ | നരേശ്വര! | ഹേ രാജാവേ! |
| പശുഃ | യാഗപശു | അരക്ഷിതാരം | വേണ്ടപോലെ രക്ഷിക്കാത്ത |
| അദ്യ | ഇപ്പോൾ | | |
| ആഹൃതഃ; | അപഹരിക്കപ്പെട്ടിരിക്കുന്നു; | രാജാനം | രാജാവിനെ |
| | | ദോഷഃ | ആ ദോഷഫലം |
| ദുർന്നയാത് | പാപഫലത്താൽ | ഹന്തി. | നശിപ്പിക്കുന്നതാണ്. |

പ്രായശ്ചിത്തം മഖസ്യൈതന്നരം വാ പുരുഷർഷഭ
ആനയസ്വ പശും ശീഘ്രം യാവത് കർമ്മ പ്രവർത്തതേ 8

| | | | |
|---|---|---|---|
| "പുരുഷർഷഭ! | ''പുരുഷശ്രേഷ്ഠ! | പ്രവർത്തതേ | തുടങ്ങാമോ, അതിലകം |
| യാവത് | ഏതുകാലത്തിന്നുള്ളിൽ | ശീഘ്രം | വേഗത്തിൽ |
| ഏതത് | ഈ | മഖസ്യ | യാഗത്തിന്ന് |
| പ്രായശ്ചിത്തം | ദോഷനിവൃത്തിക്കായുള്ള | പശും | പശുവായി |
| | | നരം വാ | ഒരു നരനെത്തന്നെ |
| കർമ്മ | വൈദികകർമ്മം | ആനയസ്വ.' | കൊണ്ടുവരേണം.' |

ഉപാദ്ധ്യായവചഃ ശ്രുത്വാ സ രാജാ പുരുഷർഷഭ
അന്വിയേഷ മഹാബുദ്ധിഃ പശും ഗോഭിഃ സഹസ്രശഃ 9

| | | | |
|---|---|---|---|
| "പുരുഷർഷഭ | ''ഹേ പുരുഷോത്തമ! | സഹസ്രശഃ | ആയിരക്കണക്കായുള്ള |
| മഹാബുദ്ധിഃ | മഹാബുദ്ധിമാനായ | ഗോഭിഃ | പശുക്കൾക്കുപകരം |
| സഃ രാജാ, | ആ അരചൻ, | പശും | യാഗപശുവായിരിപ്പാൻ സമ്മതമുള്ള ഒരു മനുഷ്യനെ |
| ഉപാദ്ധ്യായവചഃ | ഉപാദ്ധ്യായന്റെ ആജ്ഞയെ | | |
| ശ്രുത്വാ, | വഹിച്ചുകൊണ്ടു്, | അന്വിയേഷ. | അന്വേഷിച്ചുനടന്നു. |

ദേശാൻ ജനപദാംസ്താംസ്താൻ നഗരാണി വനാനി ച
ആശ്രമാണി ച പുണ്യാനി മാർഗ്ഗമാണോ മഹീപതിഃ. 10

| | | | |
|---|---|---|---|
| "മഹീപതിഃ | "അരചൻ, | വനാനി ച | കാടുകളിലും |
| താൻ താൻ | അതാതു് | പുണ്യാനി | പുണ്യങ്ങളായ |
| ദേശാൻ | ദേശങ്ങളിലും | ആശ്രമാണി ച | ആശ്രമങ്ങളിലും |
| ജനപദാൻ | നാട്ടുപുറങ്ങളിലും, | മാർഗ്ഗമാണഃ | അന്വേഷിച്ചുനടന്നു. |
| നഗരാണി, | പട്ടണങ്ങളിലും, | | |

സ പുത്രസഹിതം താത സഭാര്യ്യം രഘുനന്ദന
ഭൃഗുതുംഗേ സമാസീനം ഋചീകം സന്ദദർശ ഹ. 11

| | | | |
|---|---|---|---|
| ''താത! | "വത്സ! | പുത്രസഹിതം | പുത്രന്മാരോടും |
| രഘുനന്ദന! | രഘുനന്ദന! | സഭാര്യ്യം | ഭാര്യ്യയോടുംകൂടി |
| സഃ | അദ്ദേഹം | സമാസീനം | സുഖമായി പാർത്തിരുന്ന |
| ഭൃഗുതുംഗേ | ഭൃഗുതുംഗമെന്ന മലംപ്രദേശത്തിൽ | ഋചീകം ഹ | ഋചീകമുനിയെത്തന്നെ |
| | | സന്ദദർശ. | കണ്ടു. |

തമുവാച മഹാതേജാഃ പ്രണമ്യാഭിപ്രസാദ്യ ച
ബ്രഹ്മർഷിം തപസാ ദീപ്തം രാജർഷിരമിതപ്രഭഃ
പൃഷ്ട്വാ സർവ്വത്ര കുശലമൃചീകം തമിദം വചഃ. 12

| | | | |
|---|---|---|---|
| "അമിതപ്രഭഃ | "അളവററകാന്തിയുള്ളവനും | സർവ്വത്ര | എല്ലാ കാര്യ്യങ്ങളെക്കുറിച്ചും |
| മഹാതേജാഃ | മഹാതേജസ്വിയുമായ | കുശലം | ക്ഷേമവർത്തമാനത്തെ |
| രാജർഷിഃ, | ആ രാജർഷി, | പൃഷ്ട്വാ | അന്വേഷിച്ചു്, |
| തപസാ | തപസ്സാൽ | ച, | അതിനാൽ |
| ദീപ്തം, | വിളങ്ങുന്ന | അഭിപ്രസാദ്യ | മനംകുളുർപ്പിച്ചു് |
| തം | ആ | തം | അദ്ദേഹത്തോടായി |
| ബ്രഹ്മർഷിം | ബ്രഹ്മർഷിയായ | ഇദം | ഇപ്രകാരം |
| ഋചീകം | ഋചീകമുനിയെ | വചഃ | വാക്യത്തെ |
| പ്രണമ്യ, | വണങ്ങി കുമ്പിട്ടു് | ഉവാച. | ഉരചെയ്തു. |

ഗവാം ശതസഹസ്രേണ വിക്രീണീഷേ സുതം യദി
പശോരൎത്ഥേ മഹാഭാഗ കൃതകൃത്യോഽസ്മി ഭാൎഗ്ഗവ. 13

| | | | |
|---|---|---|---|
| മഹാഭാഗ | മഹാപുണ്യാത്മാവാ | പശോഃ | യാഗപശുവിന്റെ |
| ഭാൎഗ്ഗവ! | ഹേ ഭൃഗുവംശജാത! [യ | അൎത്ഥേ | ആവശ്യമായി |
| ഗവാം | പശുക്കളെ | വിക്രീണീഷേ യദി, | അങ്ങ് വില്ക്കുന്നുവെങ്കിൽ |
| ശത-സഹസ്രേണ | ഒരുലക്ഷം പകരം വാങ്ങിക്കൊണ്ടു്, | കൃതകൃത്യഃ അസ്മി. | ഞാൻ കൃതാൎത്ഥൻ തന്നെ. |
| സുതം | ഒരു പുത്രനെ | | |

സൎവ്വേ പരിസ്രുതാ ദേശാഃ യാജ്ഞീയം ന ലഭേ പശും
ദാതുമൎഹസി മൂല്യേന സുതമേകം തതോ മമ. 14

| | | | |
|---|---|---|---|
| സൎവ്വേ ദേശാഃ | എല്ലാ ദേശങ്ങളിലും | തതഃ, | അതിനാൽ |
| പരിസ്രുതാഃ; | അലഞ്ഞുനടന്ന് അന്വേഷിക്കപ്പെട്ടു; | ഏകം സുതം, | ഒരു പുത്രനെ |
| യാജ്ഞീയം | യാഗത്തിന്നുവേണ്ടതാ | മമ, | എനിക്ക് |
| പശും | ഒരു പശുവിനെ [യ | മൂല്യേന ദാതും | വിലയ്ക്കായി തരുവാൻ |
| ന ലഭേ, | എനിക്കു ലഭിച്ചില്ല, | അൎഹസി. | അവിടുന്നു കനിഞ്ഞാലും. |

ഏവമുക്തോ മഹാതേജാ ഋചീകസ്ത്വബ്രവീദ്വചഃ
നാഹം ജ്യേഷ്ഠം നരശ്രേഷ്ഠ വിക്രീണീയാം കഥംചന. 15

| | | | |
|---|---|---|---|
| “ഏവം | “ഇപ്രകാരം | അബ്രവീത്; | അരുളിച്ചെയ്തു; |
| ഉക്തഃ | അപേക്ഷിക്കപ്പെട്ടവനായ | ‘നരശ്രേഷ്ഠ! | ‘ഹേ നരവര! |
| മഹാതേജാഃ | മഹാതേജസ്വിയായ | അഹം | ഞാൻ, |
| ഋചീകഃ | ഋചീകമഹൎഷി | കഥഞ്ചന, | എന്തായാലും |
| തു, | ഇക്കാൎയ്യത്തിലിങ്ങിനെ | ജ്യേഷ്ഠം | മൂത്തവനെ |
| വചഃ | മറുപടി | വിക്രീണീയാം ന. | വില്ക്കുകയില്ല. |

ഋചീകസ്യ വചഃ ശ്രുത്വാ തേഷാം മാതാ മഹാത്മനാം
ഉവാച നരശാൎദ്ദൂലമംബരീഷം തപസ്വിനീ. 16

| | | | |
|---|---|---|---|
| മഹാത്മനാം | സൽസ്വഭാവികളായ | തപസ്വിനീ, | അത്തൽപൂണ്ടവളായി, |
| തേഷാം മാതാ, | അവരുടെ അമ്മ | നരശാൎദ്ദൂലം | നരവരനായ[നോടായി |
| ഋചീകസ്യ | ഋചീകമുനിയുടെ | അംബരീഷം | അംബരീഷരാജാവി– |
| വചഃ ശ്രുത്വാ, | വാക്കുകേട്ടു്, | ഉവാച. | ഇങ്ങിനെ ഉരചെയ്തു. |

അവിക്രേയം സുതം ജ്യേഷ്ഠം ഭഗവാനാഹ ഭാൎഗ്ഗവഃ
മമാഽപി ദയിതം വിദ്ധി കനിഷ്ഠം ശുനകം നൃപ. 17

| | | | |
|---|---|---|---|
| നൃപ! | രാജാവേ! | അപി | അപ്രകാരംതന്നെ |
| ഭഗവാൻ | ഭഗവാനായ | മമ | എനിക്കും, |
| ഭാൎഗ്ഗവഃ, | ഭൃഗുകലജാതൻ, | കനിഷ്ഠം | (എന്റെ) ഒടുവിലത്തെ മകനായ |
| ജ്യേഷ്ഠം സുതം | മൂത്തമകനെ | ശുനകം | ശുനകനെ, |
| അവിക്രേയം | വില്ക്കുവാൻ പാടുള്ളവനല്ലെന്ന് | ദയിതം | ഓമനയെന്ന് |
| ആഹ; | അരുളിച്ചെയ്തു; | വിദ്ധി. | അറിഞ്ഞാലും. |

തസ്മാത് കനീയസം പുത്രം ന ദാസ്യേ തവ പാൎത്ഥിവ. 18

| | | | |
|---|---|---|---|
| തസ്മാത്, | അതിനാൽ | കനീയസം പുത്രം | കനിഷ്ഠപുത്രനെ |
| പാൎത്ഥിവ! | ഹേ രാജാവേ! | | |
| തവ | അവിടുത്തേക്കായി | ന ദാസ്യേ. | ഞാൻ തരികയില്ല. |

പ്രായേണ ഹി നരശ്രേഷ്ഠ ജ്യേഷ്ഠാഃ പിതൃഷു വല്ലഭാഃ
മാതൄണാം ച കനീയാംസസ്തസ്മാന്മോക്ഷ്യേ കഥം സുതം. 19

| | | | |
|---|---|---|---|
| നരശ്രേഷ്ഠ! | ഹേ നരോത്തമ! | മാതൄണാം | മാതാക്കന്മാൎക്ക് |
| പ്രായേണ, | സാധാരണയായി, | കനീയാംസഃ; | ഒടുവിലത്തെവരും; |
| പിതൃഷു | പിതാക്കന്മാൎക്ക് | തസ്മാത് | അതിനാൽ |
| ജ്യേഷ്ഠാഃ | മൂത്തമക്കൾ | കഥം | എങ്ങിനെയാണ് [നെ |
| വല്ലഭാഃ ഹി; | ഇഷ്ടമുള്ളവരാകുന്നു | സുതം | എന്റെ കനിഷ്ഠപുത്ര |
| ച, | അപ്രകാരംതന്നെ, | മോക്ഷ്യേ? | ഞാൻ തരുന്നത്? |

ഉക്തവാക്യേ മുനൌ തസ്മിൻ മുനിപത്ന്യാം തഥൈവ ച
ശുനശ്ശേഫഃ സ്വയം രാമ മദ്ധ്യമോ വാക്യമബ്രവീത്. 20

| | | | |
|---|---|---|---|
| രാമ! | ഹേ ശ്രീരാമ! | തഥാ, | അവ്വണ്ണംതന്നെ ഉരചെയ്താറെ |
| തസ്മിൻ | ആ | മദ്ധ്യമഃ | മദ്ധ്യമപുത്രനായ |
| മുനൌ | മുനി | ശുനശ്ശേഫഃ, | ശുനശ്ശേഫൻ, |
| ഉക്തവാക്യേ ഏവ, | അപ്രകാരം പറഞ്ഞപ്പോൾ | സ്വയം | തന്നെത്താൻ |
| മുനിപത്ന്യാം ച | മുനിപത്നിയും | വാക്യം | ഇപ്രകാരം വാക്കു |
| | | അബ്രവീത്. | ഉരചെയ്തു. |

പിതാ ജ്യേഷ്ഠമവിക്രേയം മാതാ ചാഹ കനീയസം
വിക്രേയം മദ്ധ്യമം മന്യേ രാജൻ പുത്രം നയസ്വ മാം. 21

| | |
|---|---|
| രാജൻ! | മന്നവ! |
| പിതാ | അച്ഛൻ |
| ജ്യേഷ്ഠം | ജ്യേഷ്ഠനെ |
| അവിക്രേയം | വില്ക്കുവാൻ പാടില്ലാത്തവനെന്നും |
| ആഹ; | കല്പിച്ചുപോയി; |
| മാതാ | അമ്മ |
| കനീയസം | ഒടുവിലത്തേവനേയും |

| | |
|---|---|
| ച; | അങ്ങിനെതന്നെയെന്നു പറഞ്ഞു; |
| മദ്ധ്യമം പുത്രം | മദ്ധ്യമപുത്രൻ |
| വിക്രേയം മന്യേ. | വില്ക്കപ്പെടാവുന്നവനാണെന്നുകരുതുന്നു |
| മാം നയസ്വ | എന്നെഅവിടുന്ന്കൊണ്ടുപോയാലും |

ഗവാം ശതസഹസ്രേണ ശുനഃശേഫം നരേശ്വരഃ
ഗൃഹീത്വാ പരമപ്രീതോ ജഗാമ രഘുനന്ദന. 22

| | |
|---|---|
| രഘുനന്ദന! | രഘുകുമാര! |
| നരേശ്വരഃ | ആ അരചൻ, |
| ഗവാം | പശുക്കളുടെ |
| ശത—സഹസ്രേണ | ഒരു ലക്ഷം സംഖ്യ കൊടുത്ത്, |

| | |
|---|---|
| ശുനഃശേഫം | ശുനഃശേഫനെ |
| ഗൃഹീത്വാ, | വാങ്ങിക്കൊണ്ടു്, |
| പരമപ്രീതഃ | ഏററം തൃപ്തിപൂണ്ടവനായി |
| ജഗാമ. | തിരിയെ എഴുന്നെള്ളി. |

അംബരീഷസ്തു രാജൎഷീ രഥമാരോപ്യ സത്വരം
ശുനഃശേഫം മഹാതേജാ ജഗാമാശു മഹാബലഃ. 23

| | |
|---|---|
| ''മഹാബലഃ | ''മഹാശൂരനും, |
| മഹാതേജാഃ | മഹാതേജസ്വിയും |
| രാജൎഷിഃ തു | രാജൎഷിയും ആയ |
| അംബരീഷഃ, | അംബരീഷൻ, |
| ശുനഃശേഫം, | ശുനഃശേഫനെ |

| | |
|---|---|
| ആശു, | ഉടനെ, |
| രഥം | തേരിൽ |
| ആരോപ്യ, | വെച്ചുകൊണ്ടു്, |
| സത്വരം | വേഗത്തിൽ |
| ജഗാമ" | യാത്രയായി." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ഏകഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തൊന്നാംസൎഗ്ഗം സമാപ്തം

(ആദ്യംമുതൽ ശ്ലോകസംഖ്യ 1884)

# ദ്വിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിരണ്ടാം സർഗ്ഗം.

[ശുനഃശേപസംരക്ഷണം = ശുനഃശേപനെ രക്ഷിക്കുന്നതു്]

ശുനഃശേപം നരശ്രേഷ്ഠം ഗൃഹീത്വാഥ മഹാബലഃ
വ്യശ്രാമ്യത് പുഷ്കരേ രാജാ മദ്ധ്യാഹ്നേ രഘുനന്ദന. 1

| | | | |
|---|---|---|---|
| "രഘുനന്ദന! | "ഹേ രഘുനന്ദന! | രാജാ | രാജാവു് |
| നരശ്രേഷ്ഠം | ഉത്തമപുരുഷനായ | അഥ | ആ സമയം |
| ശുനഃശേപം | ശുനഃശേപനെ | മദ്ധ്യാഹ്നേ | നട്ടുച്ചയിൽ |
| ഗൃഹീത്വാ | കൂടെക്കൂട്ടിക്കൊണ്ടു്, | പുഷ്ക്കരേ | പുഷ്ക്കരക്ഷേത്രത്തിൽ |
| മഹാബലഃ | മഹാബലവാനായ | വ്യശ്രാമ്യത് | ഇറങ്ങി വിശ്രമിച്ചു. |

തസ്യ വിശ്രമമാണസ്യ ശുനഃശേപോ മഹായശാഃ
പുഷ്കരക്ഷേത്രമാഗമ്യ വിശ്വാമിത്രം ദദർശ ഹ.
തപ്യന്തമൃഷിഭിഃ സാർദ്ധം മാതുലം പരമാതുരഃ 2

| | | | |
|---|---|---|---|
| "പുഷ്ക്കരക്ഷേത്രം | "പുഷ്ക്കരക്ഷേത്രത്തിൽ | പരമാതുരഃ | ഏററവും അത്തൽപൂണ്ടവനായി |
| ആഗമ്യ, | എത്തി, | ഋഷിഭിഃ | ഋഷിമാരോടും |
| തസ്യ | അദ്ദേഹം | സാർദ്ധം | കൂടി |
| വിശ്രമമാണസ്യ | വിശ്രമിച്ചുകൊണ്ടിരിക്കവെ | തപ്യന്തം | തപസ്സുചെയ്തുകൊണ്ടിരുന്ന |
| മഹായശാഃ | മഹാകീർത്തിമാനായ | മാതുലം | തന്റെ അമ്മാമനായ |
| ശുനഃശേപഃ | ശുനഃശേപൻ, | വിശ്വാമിത്രം ദദർശ ഹ. | വിശ്വാമിത്രമഹർഷിയെത്തന്നെ കണ്ടു. |

വിഷണ്ണവദനോ ദീനസ്തൃഷ്ണയാ ച ശ്രമേണ ച
പപാതാങ്കേ മുനേ രാമ വാക്യം ചേദമുവാച ഹ. 3

| | | | |
|---|---|---|---|
| ''രാമ! | ഹേ രാമ! | അങ്കേ | മടിയിൽ |
| വിഷണ്ണവദനഃ | വാടിയ മുഖത്തോടെ | പപാത; | ചെന്നുവീണു; |
| തൃഷ്ണയാ ച | ദാഹത്താലും | ഇദം | ഈ |
| ശ്രമേണ ച | മനോദുഃഖത്താലും | വാക്യം ച, | വാക്യത്തേയും |
| ദീനഃ | ദീനനായി | ഹ, | കഷ്ടപ്പെട്ടു് |
| മുനേഃ | മുനിയുടെ | ഉവാച. | ഉരചെയ്തു. |

ന മേഽസ്തി മാതാ ന പിതാ ജ്ഞാതയോ ന ച ബാന്ധവാഃ
ത്രാതുമർഹസി മാം സൌമ്യ ധർമ്മേണ മുനിപുംഗവ. 4

| | | | |
|---|---|---|---|
| ''മേ | ''എനിക്ക് | ജ്ഞാതയഃ | ജ്ഞാതികളായ |
| മാതാ | അമ്മ | ബാന്ധവാഃ ച | ഭ്രാതാക്കന്മാരും |
| ന അസ്തി: | ഇല്ല; | ന: | ഇല്ല; |
| പിതാ ന | അച്ഛൻ ഇല്ല; | സൌമ്യ | മഹാപുണ്യാത്മാവായ |

| | | | |
|---|---|---|---|
| മുനിപുംഗവ! | ഹേ മുനിശ്രേഷ്ഠ! | മാം | എന്നെ |
| ധർമ്മേണ | ശരണംപ്രാപിച്ചവരെ രക്ഷിക്കതന്നെവേണമെന്നുള്ള ധർമ്മമുറപ്രകാരം | ത്രാതും | രക്ഷിപ്പാൻ |
| | | അർഹസി | അവിടുത്തെ തിരുവുള്ളം ഉണ്ടാകേണം. |

ത്രാതാ ത്വം ഹി നരശ്രേഷ്ഠ സർവ്വേഷാമപി കൌശിക. 5

| | | | |
|---|---|---|---|
| കൌശിക | കുശികവംശജ! | സർവ്വേഷാം അപി | ഏവർക്കും |
| നരശ്രേഷ്ഠ! | ഹേ നരശ്രേഷ്ഠ! | | |
| ത്വം ഹി | നിന്തിരുവടി ഒരുത്തൻ തന്നേയാണു് | ത്രാതാ. | അഭയംകൊടുപ്പാനുള്ളവൻ. |

രാജാ ച കൃതകാര്യ്യഃ സ്യാദഹം ദീർഘായുരവ്യയഃ
സ്വർഗ്ഗലോകമുപാശ്നീയാം തപസ്തപ്ത്വാ ഹ്യനുത്തമം. 6

| | | | |
|---|---|---|---|
| “രാജാ ച | രാജാവും | ദീർഘായുഃ | ദീർഘായുസ്സുള്ളവനായി |
| കൃതകാര്യ്യഃ | കാര്യ്യം നിറവേറിയവനായി | അനുത്തമം | അത്യുത്കൃഷ്ടമായ |
| | | തപഃ | തപസ്സിനെ |
| സ്യാത്; | ഭവിക്കേണം; | തപ്ത്വാ | അനുഷ്ഠിച്ചു, |
| അഹം ഹി | ഞാനും | സ്വർഗ്ഗലോകം | സ്വർഗ്ഗലോകത്തെ |
| അവ്യയഃ | യാതൊരു കുറവും വരാത്തവനായി | ഉപാശ്നീയാം. | പ്രാപിച്ചു അനുഭവിക്കമാറാകേണം. |

ത്വം മേ നാഥോ ഹ്യനാഥസ്യ ഭവ ഭവ്യേന ചേതസാ
പിതേവ പുത്രം ധർമ്മാത്മംസ്ത്രാതുമർഹസി കില്ബിഷാത്. 7

| | | | |
|---|---|---|---|
| ത്വം ഹി | നിന്തിരുവടിതന്നെ | പിതാ പുത്രം | അച്ഛൻ പുത്രനെ |
| ഭവ്യേന ചേതസാ | ധർമ്മബുദ്ധിയാൽ | കിൽബിഷാത് | കഷ്ടദശയിൽനിന്നു് |
| അനാഥസ്യ | നാഥനില്ലാത്ത | ഇവ, | എന്നവണ്ണം |
| മേ നാഥഃ | എനിക്കു് രക്ഷകനായി | ത്രാതും | എന്നെ രക്ഷിപ്പാൻ |
| ഭവ; | ഭവിക്കേണമേ; | അർഹസി | അവിടുന്നു് അർഹനാകുന്നു. |
| ധർമ്മാത്മൻ! | ധർമ്മനിഷ്ഠയുള്ളവനേ! | | |

തസ്യ തദ്വചനം ശ്രുത്വാ വിശ്വാമിത്രോ മഹാതപാഃ
സാന്ത്വയിത്വാ ബഹുവിധം പുത്രാനിദമുവാച ഹ. 8

| | | | |
|---|---|---|---|
| തസ്യ | അവന്റെ | സാന്ത്വയിത്വാ | സമാധാനപ്പെടുത്തിയശേഷം |
| തത് വചനം | ആ വാക്കു് | | |
| ശ്രുത്വാ, | കേട്ടു്, | പുത്രാൻ | തന്റെ പുത്രന്മാരോടായി |
| മഹാതപാഃ | മഹാതപസ്വിയായ | ഇദം | ഇങ്ങിനെ |
| വിശ്വാമിത്രഃ | വിശ്വാമിത്രമുനി | ഉവാച ഹ! | അരുളിച്ചെയ്തു, കണ്ടാലും! |
| ബഹുവിധം | പലപ്രകാരത്തിൽ | | |

യത്കൃതേ പിതരഃ പുത്രാൻ ജനയന്തി ശുഭാൎത്ഥിനഃ
പരലോകഹിതാൎത്ഥായ തസ്യ കാലോഽയമാഗതഃ 9

| | | | |
|---|---|---|---|
| യത്കൃതേ | യാതൊരുപ്രയോജനത്തെ പ്രാപിപ്പാനാ | പരലോക-ഹിതാൎത്ഥായ; | പരലോകസുഖത്തിന്നായിത്തന്നെ; |
| പിതരഃ | പിതാക്കന്മാർ [ണൊ | തസ്യ | അതിന്നു് |
| ശുഭാൎത്ഥിനഃ | നന്മയിൽ താല്പൎയ്യമുള്ള | കാലഃ | തക്കകാലം |
| പുത്രാൻ | പുത്രന്മാരെ | അയം | ഇതാ |
| ജനയന്തി, | ഉല്പാദിപ്പിക്കുന്നതു്, ആയതു് | ആഗതഃ | എത്തിയിരിക്കുന്നു |

അയം മുനിസുതോ ബാലോ മത്തഃ ശരണമിച്ഛതി
അസ്യ ജീവിതമാത്രേണ പ്രിയം കുരുത പുത്രകാഃ 10

| | | | |
|---|---|---|---|
| അയം | ഈ | പുത്രകാഃ! | പുത്രന്മാരെ! |
| മുനിസുതഃ | ഋഷിപുത്രനായ | അസ്യ | ഇവന്നു് |
| ബാലഃ | ബാലൻ, | ജീവിത-മാത്രേണ, | ജീവനോടിരിപ്പാൻ സാധിപ്പിക്കുക എന്നു |
| മത്തഃ | എങ്കൽനിന്നു്, | പ്രിയം | പ്രിയത്തെ [ള്ള |
| ശരണം | ആപത്തിനുള്ള രക്ഷ | കുരുത | നിങ്ങൾ ചെയ്യുവിൻ |
| ഇച്ഛതി | അൎത്ഥിക്കുന്നു; [യെ | | |

സൎവ്വേ സുകൃതകൎമ്മാണഃ സൎവ്വേ ധൎമ്മപരായണാഃ
പശുഭൂതാ നരേന്ദ്രസ്യ തൃപ്തിമഗ്നേഃ പ്രയച്ഛത. 11

| | | | |
|---|---|---|---|
| സൎവ്വേ | നിങ്ങൾ എല്ലാവരും | നരേന്ദ്രസ്യ | ഈ രാജാവിന്റെ |
| സുകൃതകൎമ്മാണഃ, | സത്കൎമ്മങ്ങൾ തന്നേ | പശുഭൂതാഃ, | യജ്ഞപശുക്കളായിരുന്നു്, |
| സൎവ്വേ | എല്ലാവരും [ചെയ്തവർ | അഗ്നേഃ | അഗ്നിഭഗവാന്നു് |
| ധൎമ്മ പരായണാഃ | ധൎമ്മത്തിൽതന്നെ ശുഷ്കാന്തിയുള്ളവർ; | തൃപ്തിം പ്രയച്ഛത | തൃപ്തിചെയ്യുവിൻ. |

നാഥവാംശ്ച ശുനഃശേപഃ യജ്ഞശ്ചാവിഘ്നിതോ ഭവേത്
ദേവതാസ്തൎപ്പിതാശ്ച സ്യുൎമ്മമ ചാപി കൃതം വചഃ. 12

| | | | |
|---|---|---|---|
| ശുനഃശേപഃ ച | ശുനശ്ശേപനും | ദേവതാഃ ച | ദേവന്മാരും |
| നാഥവാൻ; | ശരണംപ്രാപിച്ചതിന്റെ ഫലമനുഭവിക്കുമാറാകും; | തൎപ്പിതാഃ | സംതൃപ്തന്മാരായി |
| യജ്ഞഃ ച | യാഗവും | സ്യുഃ; | ഭവിക്കും |
| അവിഘ്നിതഃ | നിൎവ്വിഘ്നമായി | മമ | എന്റെ |
| ഭവേത്; | കലാശിക്കും; | വചഃ അപി | കല്പനയും |
| | | കൃതം ച | അനുസരിക്കപ്പെട്ടതായ്ത്തീരും |

മുനേസ്തു വചനം ശ്രുത്വാ മധുഷ്യന്ദാദയഃ സുതാഃ
സാഭിമാനം നരശ്രേഷ്ഠ സലീലമിദമബ്രുവൻ. 13

| | |
|---|---|
| നരശ്രേഷ്ഠ ! | ഹേ പുരുഷോത്തമ ! |
| മധുഷ്യന്ദാദയഃ | മധുഷ്യന്ദൻ മുതലായ |
| സുതാഃ | (മുനി) പുത്രന്മാർ |
| മുനേഃ | മഹൎഷിയുടെ |
| വചനം | വചനത്തെ |
| ശ്രുത്വാ തു | കേട്ട ഉടനെ, |
| സാഭിമാനം | (തങ്ങടെ) അഹങ്കാരത്തെ പ്രത്യക്ഷപ്പെടുത്തുന്ന |
| ഇദം | ഈ മറുപടി, |
| സലീലം, | പരിഹാസമായി, |
| അബ്രുവൻ | ഉരചെയ്തു. |

കഥമാത്മസുതാൻ ഹിത്വാ ത്രായസേऽന്യസുതം വിഭോ
അകാൎയ്യമിവ പശ്യാമഃ ശ്വമാംസമിവ ഭോജനേ. 14

| | |
|---|---|
| വിഭോ ! | പ്രഭോ ! |
| ആത്മസുതാൻ | സ്വന്തം മക്കളെ |
| ഹിത്വാ | ബലികൊടുത്ത് |
| അന്യസുതം | ആരാന്റെ മകനെ |
| കഥം | എന്തിന്നായിട്ടാണ് |
| ത്രായസേ? | രക്ഷിപ്പാൻ ശ്രമിക്കുന്നതു? |
| ഭോജനേ | ഊണിൽ |
| ശ്വമാംസം | നായിറച്ചി |
| ഇവ | എന്നവണ്ണംതന്നെ, |
| അകാൎയ്യം ഇവ | (ഇക്കാൎയ്യം) ചെയ്യപ്പെടാത്തത് എന്നുതന്നേയാണ് |
| പശ്യാമഃ | ഞങ്ങളുടെ അഭിപ്രായം |

തേഷാം തദ്വചനം ശ്രുത്വാ പുത്രാണാം മുനിപുംഗവഃ
ക്രോധസംരക്തനയനോ വ്യാഹൎത്തുമുപചക്രമേ. 15

| | |
|---|---|
| പുത്രാണാം | പുത്രന്മാരായ |
| തേഷാം | അവരുടെ |
| തത് വചനം | ആ വാക്കു |
| ശ്രുത്വാ, | കേട്ടു, |
| മുനിപുംഗവഃ | മുനിശ്രേഷ്ഠൻ, |
| ക്രോധസംരക്തനയനഃ | കോപത്താൽ കണ്ണുകൾ തുടുത്തവനായി, |
| വ്യാഹൎത്തും | ഇപ്രകാരം ശപിപ്പാൻ |
| ഉപചക്രമേ | തുനിഞ്ഞു. |

നിഃസാധ്വസമിദം പ്രോക്തം ധൎമ്മാദപി വിഗൎഹിതം
അതിക്രമ്യ തു മദ്വാക്യം ദാരുണം രോമഹൎഷണം 16

| | |
|---|---|
| തു | ഇക്കാൎയ്യത്തിൽ |
| മദ്വാക്യം | എന്റെ കല്പനയെ |
| അതിക്രമ്യ | ഉല്ലംഘിച്ചു |
| പ്രോക്തം | പറയപ്പെട്ടതായ |
| ഇദം | ഈ വാക്കു |
| നിഃസാധ്വസം | (നിങ്ങടെ) നെഞ്ചൂക്കിനെ വെളിപ്പെടുത്തുന്നതും, |
| ധൎമ്മാത് | ധൎമ്മമാൎഗ്ഗത്തിൽനിന്നു |
| വിഗൎഹിതം | തെറ്റിപ്പോയതും, |
| രോമഹൎഷണം, | രോമാഞ്ചമുളവാക്കുമാറ്, |
| അപി | ഒട്ടും |
| ദാരുണം. | സഹിക്കാൻ കഴിയാത്തതുംതന്നെ. |

ശ്വമാംസഭോജിനഃ സർവ്വേ വാസിഷ്ഠാ ഇവ ജാതിഷു
പൂർണ്ണം വർഷസഹസ്രം തു പൃഥിവ്യാമനുവത്സ്യഥ. 17

| | | | |
|---|---|---|---|
| "സർവ്വേ, | "എല്ലാവരും, | ശ്വമാംസഭോജിനഃ, | നായിറച്ചി തിന്നുന്നവരായി, |
| ജാതിഷു, | മുഷ്ടികാദിചണ്ഡാലജാതികളിൽ(പിറന്ന്) | വർഷസഹസ്രം | ആയിരം സംവത്സരങ്ങൾ |
| വാസിഷ്ഠാഃ ഇവ | വസിഷ്ഠപുത്രന്മാരെന്നവണ്ണം | പൂർണ്ണം തു | തികയുന്നതുവരെയും, |
| | | പൃഥിവ്യാം | ഭൂമിയിൽ |
| | | അനുവത്സ്യഥ.' | വസിപ്പിൻ.' |

കൃത്വാ ശാപസമായുക്താൻ പുത്രാൻ മുനിവരസ്തഥാ
ശുനഃശേപമുവാചാർത്തം കൃത്വാ രക്ഷാം നിരാമയാം. 18

| | | | |
|---|---|---|---|
| "മുനിവരഃ | "മുനിശ്രേഷ്ഠൻ | ശുനഃശേപം | ശുനഃശേപന്നു |
| പുത്രാൻ | പുത്രന്മാരെ (ഇപ്രകാരം) | നിരാമയാം | (തന്നെ)ആപത്തിൽ നിന്നും മോചിപ്പിക്കത്തക്കതായ |
| ശാപസമായുക്താൻ | ശാപമേററവരാക്കി | രക്ഷാം | രക്ഷാമന്ത്രോപദേശത്തെ |
| കൃത്വാ, | ചെയ്തു, | കൃത്വാ | ചെയ്തു, |
| ആർത്തം | മനസ്താപത്തോടെ വർത്തിക്കുന്നവനായ | തഥാ | വീണ്ടുമിപ്രകാരം, |
| | | ഉവാച. | അരുളിച്ചെയ്തു. |

പവിത്രപാശൈരാസക്തോ രക്തമാല്യാനുലേപനഃ
വൈഷ്ണവം യൂപമാസാദ്യ വാഗ്ഭിരഗ്നിമുദാഹര. 19

| | | | |
|---|---|---|---|
| "അഗ്നിം | "സ്വർണ്ണമയമായുള്ളതും | രക്തമാല്യാനുലേപനഃ | ചുവന്ന പൂമാലകളും കളഭക്കൂട്ടുകളുമണിഞ്ഞവനായി |
| വൈഷ്ണവം | വിഷ്ണുവിനെ അധിഷ്ഠാനദേവതയായി ആവാഹനംചെയ്തുള്ളതുമായ | പവിത്രപാശൈഃ | ദർഭപ്പുല്ലിൻ കയറുകളാൽ |
| | | ആസക്തഃ | കെട്ടപ്പെട്ടവനായി |
| യൂപം | യൂപസ്തംഭത്തെ | വാഗ്ഭിഃ | വേദമന്ത്രങ്ങളാകുന്ന ഇവയെക്കൊണ്ടു് |
| ആസാദ്യ | പ്രാപിച്ചശേഷം, | ഉദാഹര. | ജപംചെയ്യുക. |

ഇമേ തു ഗാഥേ ദ്വേ ദിവ്യേ ഗായേഥാ മുനിപുത്രക
അംബരീഷസ്യ യജ്ഞേƒസ്മിംസ്തതഃ സിദ്ധിമവാപ്സ്യസി. 20

| | | | |
|---|---|---|---|
| "മുനിപുത്രക! | "ഋഷിപുത്ര! | ഗായേഥാഃ | ഉരുതിയായി ജപിച്ചുകൊള്ളുക. |
| അംബരീഷസ്യ | അംബരീഷന്റെ | | |
| അസ്മിൻ യജ്ഞേ, | ഈ യാഗത്തിൽ | തതഃ | അങ്ങിനെ ചെയ്താൽ |
| ഇമേ ദ്വേ | ഈ രണ്ടു | സിദ്ധിം | മനോഭീഷ്ടത്തെ |
| ദിവ്യേ ഗാഥേ തു, | ദിവ്യമന്ത്രങ്ങളെയും | അവാപ്സ്യസി. | നീ പ്രാപിക്കും. |

ശുനഃശേപോ ഗൃഹീത്വാ തേ ദ്വേ ഗാഥേ സുസമാഹിതഃ
ത്വരയാ രാജസിംഹം തമംബരീഷമുവാച ഹ. 21

| | |
|---|---|
| ''ശുനഃശേപഃ, | ശുനശേപൻ |
| സുസമാഹിതഃ, | ഏകാഗ്രതയോടെ, |
| തേ ദ്വേ ഗാഥേ | ആ രണ്ടു ഋക്കുകളേയും |
| ഗൃഹീത്വാ, | ഗ്രഹിച്ചുകൊണ്ടു്, |
| തം രാജസിംഹം | ആ രാജശ്രേഷ്ഠനായ |
| അംബരീഷം | അംബരീഷന്റെ അടു |
| ത്വരയാ ഹ, | വേഗംചെന്നു് [ക്കൽ |
| ഉവാച. | ഇപ്രകാരം പറഞ്ഞു. |

രാജസിംഹ മഹാസത്വ ശീഘ്രം ഗച്ഛാവഹേ സദഃ
നിവർത്തയസ്വ രാജേന്ദ്ര ദീക്ഷാം ച സമുപാഹര. 22

| | |
|---|---|
| "മഹാസത്വ, | ''മഹാധർമ്മശാലിയും |
| രാജസിംഹ, | നൃപോത്തമനും ആയ |
| രാജേന്ദ്ര! | ഹേ രാജശ്രേഷ്ഠ! |
| ശീഘ്രം | വേഗത്തിൽ |
| സദഃ | യാഗശാലയിലേക്കു് |
| ഗച്ഛാവഹേ; | നാം പോകുക; |
| ച ദീക്ഷാം | ഉടനെ യജ്ഞദീക്ഷയെ |
| സമുപാഹര; | കയ്ക്കൊള്ളുക; |
| നിവർത്തയസ്വ. | പരിപൂർത്തിയാക്കി ക്കൊള്ളുക. |

ഋഷിപുത്രസ്യ തദ്വാക്യം ശ്രുത്വാ ഹർഷസമുത്സുകഃ
ജഗാമ നൃപതിഃ ശീഘ്രം യജ്ഞവാടമതന്ദ്രിതഃ. 23

| | |
|---|---|
| ''നൃപതിഃ, | "രാജാവു്, |
| ഋഷിപുത്രസ്യ | ഋഷികുമാരന്റെ |
| തത് | ആ |
| വാക്യം | വാക്കു |
| ശ്രുത്വാ, | കേട്ടു് |
| ഹർഷ— സമുത്സുകഃ | അത്യാനന്ദത്തോടെ കാര്യത്തിന്റെ സൂക്ഷ്മമറിവാൻആശപൂണ്ടും |
| അതന്ദ്രിതഃ | അതിജാഗ്രതയോടെ |
| ശീഘ്രം, | വേഗത്തിൽ, |
| യജ്ഞവാടം | യാഗശാലയിൽ |
| ജഗാമ. | ചെന്നുചേർന്നു. |

സദസ്യാനുമതേ രാജാ പവിത്രകൃതലക്ഷണം
പശും രക്താംബരം കൃത്വാ യൂപേ തം സമയോജയത്. 24

| | |
|---|---|
| ''രാജാ, | ''രാജാവു്, |
| സദസ്യാനുമതേ, | സദസ്യരുടെ അനുമതിപ്രകാരം, |
| പശും | യജ്ഞപശുവായി വന്നിരിക്കുന്ന |
| തം, | ആ ശുനഃശേപനെ, |
| പവിത്രകൃത— ലക്ഷണം | ദർഭപ്പുല്ലുകയററിനാൽ ബന്ധിക്കപ്പെട്ട ലക്ഷണത്തോടുകൂടിയവനായും |
| രക്താംബരം | ചുവന്നവസ്ത്രം ധരിച്ച |
| കൃത്വാ | അലങ്കരിച്ചു്,[വനായും |
| യൂപേ | യൂപസ്തംഭത്തിൽ |
| സമയോജയത്. | ചേർത്തുകെട്ടിയിട്ടു. |

സ ബദ്ധോ വാഗ്ഭിരഗ്ര്യാഭിരഭിതുഷ്ടാവ വൈ സുരൌ
ഇന്ദ്രമിന്ദ്രാനുജം ചൈവ യഥാവന്മുനിപുത്രകഃ. 25

| | | | |
|---|---|---|---|
| ബദ്ധഃ | കെട്ടപ്പെട്ടവനായ | ഇന്ദ്രാനുജം ച | വിഷ്ണുഭഗവാനേയും, |
| സഃ | ആ | യഥാവത് ഏവ, | ഉപദേശം സിദ്ധിച്ച വണ്ണംതന്നെ, |
| മുനിപുത്രകഃ | മുനികുമാരൻ, | അഗ്ര്യാഭിഃ | ഉത്കൃഷ്ടങ്ങളായ |
| സുരൌ | ദേവന്മാരിരുവരായ | വാഗ്ഭിഃ | ആ ഋക്കുകളാൽ |
| ഇന്ദ്രം വൈ | ഇന്ദ്രനേയും | അഭിതുഷ്ടാവ. | ജപംചെയ്തു് സ്തുതിച്ചു. |

തതഃ പ്രീതഃ സഹസ്രാക്ഷോ രഹസ്യസ്തുതിതർപ്പിതഃ
ദീർഘമായുസ്തദാ പ്രാദാച്ഛുനഃശേപായ വാസവഃ. 26

| | | | |
|---|---|---|---|
| "തദാ | "അപ്പോഴ് | പ്രീതഃ, | പ്രീതിപൂണ്ടവനായി; |
| രഹസ്യസ്തുതി-തർപ്പിതഃ | രഹസ്യമന്ത്രങ്ങളാലാരാധിക്കപ്പെട്ടവനായ | തതഃ | അതിനാൽ |
| സഹസ്രാക്ഷഃ | സഹസ്രാക്ഷനായ | ശുനഃശേപായ | ശുനശ്ശേപന്നു് |
| വാസവഃ | ഇന്ദ്രൻ | ദീർഘം ആയുഃ | ദീർഘായുസ്സിനെ |
| | | പ്രാദാത്. | പ്രദാനംചെയ്തു. |

[ഇന്ദ്രൻ പശുഭോക്താവും, വിഷ്ണു യൂപദേവനുമാകയാൽ അവരിരുവരേയും സ്തോത്രം ചെയ്തതായി പൂർവ്വശ്ലോകത്തിൽ പറഞ്ഞു. ഇന്ദ്രൻ അധിദേവതയും, വിഷ്ണു പ്രത്യധിദേവതയുമാകയാൽ ഫലപ്രദാനത്തിന്നധികാരി ഇന്ദ്രനാകുന്നു. അതിനെയാണ് ഈ ശ്ലോകത്തിൽ പറയുന്നതും. ഇന്ദ്രൻ തന്നെയാണ് വരം കൊടുക്കുന്നതു്.]

സ ച രാജാ നരശ്രേഷ്ഠ യജ്ഞസ്യ ച സമാപ്തവാൻ
ഫലം ബഹുഗുണം രാമ സഹസ്രാക്ഷപ്രസാദജം. 27

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ! | "ഹേ പുരുഷോത്തമ! | ഫലം ച | സിദ്ധിയേയും, |
| രാമ! | ശ്രീരാമ! | സഹസ്രാക്ഷ-പ്രസാദജം | ഇന്ദ്രന്റെ അനുഗ്രഹത്താലുണ്ടായതായി, |
| സഃ | ആ | ബഹുഗുണം | അതിവിശേഷമാം വണ്ണം, |
| രാജാ ച | രാജാവും, | സമാപ്തവാൻ. | പ്രാപിക്കയുംചെയ്തു. |
| യജ്ഞസ്യ | യാഗത്തിന്റെ | | |

വിശ്വാമിത്രോഽപി ധർമ്മാത്മാ തപസ്തേപേ മഹാതപാഃ
പുഷ്കരേഷു നരശ്രേഷ്ഠ ദശവർഷശതാനി സഃ. 28

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ! | "ഹേ പുരുഷോത്തമ! | പുഷ്കരേഷു | പുഷ്കരതീർത്ഥക്കരകളിൽ |
| സഃ ധർമ്മാത്മാ | ആ ധർമ്മാത്മാവും | | |
| മഹാതപാഃ | മഹാതപസ്വിയുമായ | ദശവർഷശതാനി | ആയിരം സംവത്സര |
| വിശ്വാമിത്രഃ അപി | വിശ്വാമിത്രമുനിയും, | തപഃ തേപേ. | തപസ്സുചെയ്തു. [കാലം |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ ദ്വിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിരണ്ടാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1912.)

# ത്രിഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തിമൂന്നാം സൎഗ്ഗം.

[മേനകയാ സഹ നിവാസഃ; മഹൎഷിപദപ്രാപ്തിശ്ച= (വിശ്വാമിത്രമുനി) മേനകയോ ടുംകൂടി വസിക്കുന്നതും,പിന്നെ മഹൎഷിപദം പ്രാപിക്കുന്നതും.]

പൂൎണ്ണേ വൎഷസഹസ്രേ തു വ്രതസ്നാതം മഹാമുനിം
അഭ്യാഗച്ഛൻ സുരാഃ സൎവ്വേ തപഃഫലചികീൎഷവഃ 1

"വൎഷസഹസ്രേ "ആയിരംസംവത്സര കാലം
പൂൎണ്ണേ തു, തികഞ്ഞ ഉടനെ
വ്രതസ്നാതം തപോവ്രതത്തെ പൂൎത്തി യാക്കിയവനായ
മഹാമുനിം വിശ്വാമിത്രമഹൎഷിയു യുടെ അടുക്കൽ,
സുരാഃ സൎവ്വേ, ദേവന്മാരെല്ലാവരും,
തപഃഫല- ചികീൎഷവഃ } തപസ്സിൻെറഫലത്തെ പ്രദാനംചെയ്യാൻ ഇച്ഛി
അഭ്യാഗച്ഛൻ. വന്നുചേൎന്നു.[ച്ചവരായി

അബ്രവീത് സുമഹാതേജാ ബ്രഹ്മാ സുരുചിരം വചഃ
ഋഷിസ്ത്വമസി ഭദ്രം തേ സ്വാൎജ്ജിതൈഃ കൎമ്മഭിഃ ശുഭൈഃ 2

സുമഹാതേജാഃ "അതിമഹാതേജസ്വി
ബ്രഹ്മാ ബ്രഹ്മാവു [യായ
വചഃ ഇപ്രകാരം വാക്യത്തെ
സുരുചിരം അതിമൃദുവായി
അബ്രവീത് അരുളിച്ചെയ്തു;
'സ്വാൎജ്ജിതൈഃ 'ഭവനാൽ കഷ്ടപ്പെട്ട് സമ്പാദിക്കപ്പെട്ട
ശുഭൈഃ കൎമ്മഭിഃ, } പുണ്യകൎമ്മങ്ങളുടെ ഫലത്താൽ,
ത്വം ഭവാൻ
ഋഷിഃ അസി; ഋഷിയായി ഭവിച്ചിരി ക്കുന്നു;
തേ ഭദ്രം ഭവാന്നു ഇതുതന്നേയാ ണു തക്കതു.'

തമേവമുക്ത്വാ ദേവേശസ്ത്രിദിവം പുനരഭ്യഗാത്
വിശ്വാമിത്രോ മഹാതേജാ ഭൂയസ്തേപേ മഹത്തപഃ 3

ഏവം ഇപ്രകാരം
തം ഉക്ത്വാ അദ്ദേഹത്തോടരുളി ച്ചെയ്തശേഷം,
ദേവേശഃ ദേവേശൻ
പുനഃ തിരിയെ
ത്രിദിവം ദേവലോകത്തിലേക്കു
അഭ്യഗാത്; എഴുന്നെള്ളി;
മഹാതേജാഃ മഹാതേജസ്വിയായ
വിശ്വാമിത്രഃ വിശ്വാമിത്രമുനി,
ഭൂയഃ വീണ്ടും
മഹത് തപഃ തേപേ. } വൻതപസ്സുചെയ്തു.

തതഃ കാലേന മഹതാ മേനകാ പരമാപ്സരാഃ
പുഷ്കരേഷു നരശ്രേഷ്ഠ സ്നാതും സമുപചക്രമേ. 4

തതഃ അതിൽപിന്നെ
മഹതാകാലേന ഏറെക്കാലത്തിന്നപ്പു
നരശ്രേഷ്ഠ! ഹേ നരോത്തമ! [റം
പരമാപ്സരാഃ അപ്സരശ്രേഷ്ഠയായ
മേനകാ മേനക,
പുഷ്കരേഷു പുഷ്കരതീൎത്ഥങ്ങളിൽ
സ്നാതും കുളിപ്പാൻ
സമുപചക്രമേ. പോകപതിവായിരുന്നു

താം ദദൎശ മഹാതേജാ മേനകാം കുശികാത്മജഃ
രൂപേണാപ്രതിമാം തത്ര വിദ്യുതം ജലദേ യഥാ
ദൃഷ്ട്വാ കന്ദൎപ്പവശഗോ മുനിസ്താമിദമബ്രവീത്. 5

| | |
|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ |
| കുശികാത്മജഃ | കുശികതനയൻ, |
| തത്ര | അദ്ദിക്കിൽ |
| ജലദേ | മേഘത്തിൽ |
| വിദ്യുതം | മിന്നൽപിണർ |
| യഥാ, | എന്നപോലെയുള്ളവളും, |
| രൂപേണ | സൌന്ദൎയ്യംകൊണ്ട് |
| അപ്രതിമാം | കിടയില്ലാത്തവളുമായ |
| താം | ആ |
| മേനകാം | മേനകയെ |
| ദദൎശ ; | കണ്ടെത്തി; |
| ദൃഷ്ട്വാ, | കണ്ട ഉടനെ, |
| മുനിഃ | മുനിവരനായ അദ്ദേഹം |
| കന്ദൎപ്പവശഗഃ | കാമാതുരനായി |
| താം | അവളോടായി |
| ഇദം | ഇപ്രകാരം |
| അബ്രവീത് | അരുൾചെയ്തു. |

അപ്സരഃ സ്വാഗതം തേഽസ്തു വസ ചേഹ മമാശ്രമേ
അനുഗൃഹ്ണീഷ്വ ഭദ്രം തേ മദനേന സുമോഹിതം. 6

| | |
|---|---|
| അപ്സരഃ ! | അപ്സരസ്സേ ! |
| തേ ഇഹ | നിന്റെ ഇങ്ങുള്ള |
| സ്വാഗതം അസ്തു; | ആഗമനത്താൽ ക്ഷേമമുളവാകട്ടെ; |
| തേ ഭദ്രം ; | ഭവതിയ്ക്ക് ബഹുകീൎത്തിയുമുണ്ടാകട്ടെ; |
| മമ | എന്റെ |
| ആശ്രമേ ച | ആശ്രമത്തിൽതന്നെ |
| വസ; | വസിച്ചാലും |
| മദനേന | കാമത്താൽ |
| സുമോഹിതം | ഏററം മോഹിതനായിരിക്കുന്ന എന്നെ |
| അനുഗൃഹ്ണീഷ്വ. | ദയയോടെ സ്വീകരിച്ച് കടാക്ഷിച്ചാലും |

ഇത്യുക്താ സാ വരാരോഹാ തത്ര വാസമഥാകരോത്
തപസോ ഹി മഹാവിഘ്നോ വിശ്വാമിത്രമുപാഗതഃ. 7

| | |
|---|---|
| ഇതി | ഇപ്രകാരം |
| ഉക്താ | അപേക്ഷിക്കപ്പെട്ട |
| വരാരോഹാ | മനോഹരരൂപയായ |
| സാ, | അവൾ, |
| അഥ, | അപ്പോൾ, |
| തത്ര | അവിടെ |
| വാസം | വാസത്തെ |
| അകരോത്; | അംഗീകരിച്ചു; |
| ഹി | അതിനാൽ |
| വിശ്വാമിത്രം | വിശ്വാമിത്രമുനിക്ക്, |
| തപസഃ | തപസ്സിന്നു |
| മഹാവിഘ്നഃ | ഏറെ മുടക്കം |
| ഉപാഗതഃ | സംഭവിച്ചു. |

തസ്യാം വസന്ത്യാം വൎഷാണി പഞ്ച പഞ്ച ച രാഘവ
വിശ്വാമിത്രാശ്രമേ തസ്മിൻ സുഖേന വ്യതിചക്രമുഃ. 8

| | |
|---|---|
| രാഘവ ! | ഹേ ശ്രീരാഘവ ! |
| തസ്മിൻ | ആ |
| വിശ്വാമിത്രാശ്രമേ | വിശ്വാമിത്രാശ്രമത്തിൽ |
| തസ്യാം | അവൾ |
| വസന്ത്യാം, | വസിച്ചുകൊണ്ടിരിക്കെ, |
| പഞ്ച പഞ്ച ച | അഞ്ചുമഞ്ചും പത്തു |
| വൎഷാണി | സംവത്സരങ്ങൾ |
| സുഖേന | എങ്ങിനെയെന്നറിയാതവണ്ണം |
| വ്യതിചക്രമുഃ | കഴിഞ്ഞുപോയി. |

അഥ കാലേ ഗതേ തസ്മിൻ വിശ്വാമിത്രോ മഹാമുനിഃ
സവ്രീഡ ഇവ സംവൃത്തശ്ചിന്താശോകപരായണഃ 9

| | |
|---|---|
| തസ്മിൻ | ആ |
| കാലേ | കാലം |
| ഗതേ അഥ, | കഴിഞ്ഞശേഷം, |
| വിശ്വാമിത്രഃ മഹാമുനിഃ, | വിശ്വാമിത്രമഹൎഷി, |
| സവ്രീഡഃ, | ലജ്ജപൂണ്ടവനായി, |
| ഇവ | ഏററം |
| ചിന്താശോകപരായണഃ | വിചാരവും ക്ലേശവും മുഴുത്തവനായി. |
| സംവൃത്തഃ | ഭവിച്ചു. |

ബുദ്ധിൎമ്മുനേഃ സമുത്പന്നാ സാമൎഷാ രഘുനന്ദന
സൎവ്വം സുരാണാം കൎമ്മൈതത്തപോപഹരണം മഹത്. 10

| | |
|---|---|
| രഘുനന്ദന! | ഹേ രഘുനന്ദന! |
| ഏതത് സൎവ്വം | ഇതെല്ലാം |
| തപോപഹരണം | തപസ്സിനെ നശിപ്പിക്കുവാനായുള്ള |
| സുരാണാം | ദേവന്മാരുടെ |
| മഹത് കൎമ്മ, | വൻകൃത്യം, (എന്നറിഞ്ഞു), |
| സാമൎഷാ | ഉദ്ദേശിച്ച കാൎയ്യത്തെ സാധിപ്പിച്ചേ കഴിയൂ എന്നു വാശിപൂണ്ട |
| ബുദ്ധിഃ | നിശ്ചയബുദ്ധി |
| മുനേഃ | മുനിവരന്നു |
| സമുത്പന്നാ | ഉണ്ടായി. |

അഹോരാത്രാപദേശേന ഗതാഃ സംവത്സരാ ദശ
കാമമോഹാഭിഭൂതസ്യ വിഘ്നോഽയം സമുപസ്ഥിതഃ. 11

| | |
|---|---|
| കാമമോഹാഭിഭൂതസ്യ | കാമമോഹത്തിൽ മുഴുകിയിരുന്ന ഇവന്നു, |
| ദശസംവത്സരാഃ | പത്തു സംവത്സരങ്ങൾ |
| അഹോരാത്രാപദേശേന | ഒരു രാവുപകലെന്നവണ്ണം |
| ഗതാഃ | കഴിഞ്ഞുപോയി; |
| അയം | ഈ |
| വിഘ്നഃ | തപോവിഘ്നവും |
| സമുപസ്ഥിതഃ | നേരിട്ടു |

വിനിഃശ്വസൻ മുനിവരഃ പശ്ചാത്താപേന ദുഃഖിതഃ
ഭീതാമപ്സരസം ദൃഷ്ട്വാ വേപന്തീം പ്രാഞ്ജലിം സ്ഥിതാം 12
മേനകാം മധുരൈൎവ്വാക്യൈൎവ്വിസൃജ്യ കുശികാത്മജഃ
ഉത്തരം പൎവ്വതം രാമ വിശ്വാമിത്രോ ജഗാമ ഹ. 13

| | |
|---|---|
| രാമ! | ഹേ രാമ! |
| കുശികാത്മജഃ, | കുശികപുത്രനും, |
| മുനിവരഃ, | മുനിശ്രേഷ്ഠനും, |
| പശ്ചാത്താപേന ഹ | പശ്ചാത്താപത്താൽ തന്നെ |
| ദുഃഖിതഃ | മനസ്സുമുട്ടി |
| വിനിഃശ്വസൻ, | നെടുവീൎപ്പിടുന്നവനും ആയ |
| വിശ്വാമിത്രഃ, | വിശ്വാമിത്രമുനി, |
| സ്ഥിതാം | അവിടെയുണ്ടായിരുന്ന |
| അപ്സരസം | അപ്സരസ്സായ |
| മേനകാം, | മേനകയെ, |

| | | | |
|---|---|---|---|
| പ്രാഞ്ജലിം | കൈകൂപ്പിക്കൊണ്ടിരി രിക്കുന്നവളായി | വാക്യൈഃ | വാക്കുകളാൽ |
| വേപന്തീം | ദേഹം നടുങ്ങുന്നവളാ | വിസൃജ്യ, | വിടകൊടുത്തയച്ചശേ |
| ഭീതാം | ഭീതിപൂണ്ടവളായി[യി | ഉത്തരം | വടക്കെ [ഷം, |
| ദൃഷ്ട്വാ, | കണ്ടു്, | പൎവ്വതം | പൎവ്വതസ്ഥലത്തിലേ ക്കായി |
| മധുരൈഃ | നല്ല | ജഗാമ. | യാത്രചെയ്തു. |

സ കൃത്വാ നൈഷ്ഠികീം ബുദ്ധിം തപ്തുകാമോ മഹാതപാഃ
കൌശികീതീരമാസാദ്യ തപസ്തേപേ സുദാരുണം. 14

| | | | |
|---|---|---|---|
| "മഹാതപാഃ | "മഹാതപസ്വിയായ | ബുദ്ധിം | തീരുമാനം |
| സഃ | അദ്ദേഹം | കൃത്വാ, | ചെയ്തു് |
| കൌശികീതീരം | കൌശികീനദിയുടെ തീരത്തെ | തപ്തുകാമഃ, | തപസ്സിൽതന്നെ ഏകാഗ്രചിത്തനായി, |
| ആസാദ്യ, | പ്രാപിച്ച | സുദാരുണം | അതിഘോരമായ |
| നൈഷ്ഠികീം | വിഘ്നത്തിന്നിടകൊടുക്കില്ലെന്നുള്ള നിഷ്ഠയോടുകൂടിയ | തപഃ | തപസ്സ് |
| | | തേപേ. | ചെയ്തു. |

തസ്യ വൎഷസഹസ്രാണി ഘോരേ തപസി തിഷ്ഠതഃ
ഉത്തരേ പൎവ്വതേ രാമ ദേവതാനാമഭൂദ്ഭയം. 15

| | | | |
|---|---|---|---|
| രാമ! | ഹേ രാമ! | ഘോരേ | ഘോരമായ |
| ഉത്തരേ | വടക്കേ | തപസി | തപസ്സിൽ |
| പൎവ്വതേ | മലയരികിൽ | തിഷ്ഠതഃ, | വൎത്തിക്കവെ, |
| വൎഷ–സഹസ്രാണി | ഒരായിരം സംവത്സരങ്ങൾ, | ദേവതാനാം | ദേവന്മാൎക്കും |
| | | ഭയം | പേടി |
| തസ്യ | അദ്ദേഹം | അഭൂത്. | ഉണ്ടായ്ത്തുടങ്ങി. |

ആമന്ത്രയൻ സമാഗമ്യ സൎവ്വേ സൎഷിഗണാഃ സുരാഃ
മഹൎഷിശബ്ദം ലഭതാം സാധ്വയം കുശികാത്മജഃ. 16

| | | | |
|---|---|---|---|
| സൎഷിഗണാഃ | ഋഷിഗണങ്ങളോടുകൂടിയ | സാധു; | ഇതുവരെചെയ്തതുമതി; |
| സുരാഃ സൎവ്വേ | ദേവന്മാരെല്ലാവരും | അയം | ഇദ്ദേഹം |
| | | മഹൎഷിശബ്ദം | മഹൎഷിപദത്തെ |
| സമാഗമ്യ, | ഒന്നിച്ചുകൂടി, | ലഭതാം, | പ്രാപിക്കട്ടെ, എന്നു |
| | | ആമന്ത്രയൻ | ബ്രഹ്മാവിനോടു |
| കുശികാത്മജഃ | കൌശികൻ | | പ്രാൎത്ഥിച്ചു. |

ദേവതാനാം വചഃ ശ്രുത്വാ സർവ്വലോകപിതാമഹഃ
അബ്രവീന്മധുരം വാക്യം വിശ്വാമിത്രം തപോധനം. 17

| | |
|---|---|
| സർവ്വലോകപിതാമഹഃ, | ബ്രഹ്മാവ് |
| ദേവതാനാം | ദേവന്മാരുടെ |
| വചഃ | വാക്ക |
| ശ്രുത്വാ, | കേട്ട്, |
| തപോധനം | തപോനിധിയായ |
| വിശ്വാമിത്രം | വിശ്വാമിത്രമുനിയോടായി |
| മധുരം | അനുകൂലമായ |
| വാക്യം | ഈ വാക്യത്തെ |
| അബ്രവീത്. | അരുളിച്ചെയ്തു. |

മഹർഷേ സ്വാഗതം തേऽസ്തു തപസോഗ്രേണ തോഷിതഃ
മഹത്വമൃഷിമുഖ്യത്വം ദദാമി തവ കൌശിക 18

| | |
|---|---|
| കൌശിക! | ഹേ കൌശികമുനേ! |
| ഉഗ്രേണ | ഉഗ്രമായ |
| തപസാ | (ഭവാന്റെ) തപസ്സുകൊണ്ട് |
| തോഷിതഃ; | ഞാൻ സന്തുഷ്ടനായി ഭവിച്ചിരിക്കുന്നു; |
| തവ | ഭവാന്ന് |
| ഋഷിമുഖ്യത്വം | ഋഷിമാരാൽ കൊണ്ടാടപ്പെടുന്ന അവസ്ഥയേയും, |
| മഹത്വം | മഹാനെന്നുള്ള പട്ടവും |
| ദദാമി; | ഞാൻ വരമായി തരുന്നു; |
| മഹർഷേ | ഹേ മഹർഷേ! |
| തേ | ഭവാന്ന് |
| സ്വാഗതം | ക്ഷേമം |
| അസ്തു. | ഉളവാകട്ടെ. |

ബ്രഹ്മണസ്തു വചഃ ശ്രുത്വാ വിശ്വാമിത്രസ്തപോധനഃ
പ്രാഞ്ജലിഃ പ്രണതോ ഭൂത്വാ പ്രത്യുവാച മഹായശാഃ 19

| | |
|---|---|
| തപോധനഃ | തപോനിധിയെന്ന് |
| മഹായശാഃ | വൻപുകഴാർന്ന |
| വിശ്വാമിത്രഃ, | വിശ്വാമിത്രമുനി, |
| ബ്രഹ്മണഃ | ബ്രഹ്മദേവന്റെ |
| വചഃ | വാക്കിനെ |
| ശ്രുത്വാ തു, | കേട്ട ഉടനെ |
| പ്രണതഃ | കുമ്പിട്ട് |
| പ്രാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| ഭൂത്വാ | ഭവിച്ച്, |
| പ്രത്യുവാച. | ഇപ്രകാരം കേൾപ്പിച്ചു. |

ബ്രഹ്മർഷിശബ്ദമതുലം സ്വാർജ്ജിതൈഃ കർമ്മഭിഃ ശുഭൈഃ
യദി മേ ഭഗവാനാഹ തതോഽഹം വിജിതേന്ദ്രിയഃ 20

| | |
|---|---|
| ഭഗവാൻ, | ഭഗവാനായ നിന്തിരുവടി |
| സ്വാർജ്ജിതൈഃ | എന്നാൽ സമ്പാദിക്കപ്പെട്ട |
| ശുഭൈഃ കർമ്മഭിഃ, | പുണ്യകർമ്മങ്ങളുടെ ഫലമായി, |
| മേ | എനിക്ക് |
| അതുലം | നിസ്തുല്യമായ |
| ബ്രഹ്മർഷിശബ്ദം | ബ്രഹ്മർഷിസ്ഥാനത്തെ |
| ആഹ യദി, | ഇപ്പോൾതന്നെ അരുളുന്നുവെങ്കിൽ മാത്രമെ, |
| തതഃ | അതിൽനിന്നു |
| അഹം | ഞാൻ |
| വിജിതേന്ദ്രിയഃ. | (എന്നെ) വിജിതേന്ദ്രിയനെന്നുകരുതുകയുള്ളു. |

തമുവാച തതോ ബ്രഹ്മാ ന താവത്ത്വം ജിതേന്ദ്രിയഃ
യതസ്വ മുനിശാർദ്ദൂല ഇത്യുക്ത്വാ ത്രിദിവം ഗതഃ. 21

| | | | |
|---|---|---|---|
| "ബ്രഹ്മാ | "ബ്രഹ്മാവ്, | ജിതേന്ദ്രിയഃ ന; | ജിതേന്ദ്രിയനായി ഭവിച്ചിട്ടില്ല; |
| തം | അദ്ദേഹത്തോടും | യതസ്വ,' | ഇനിയുംജാഗ്രതയോടെ വൎത്തിക്കുക;' |
| തതഃ | അതിന്നു | ഇതി | എന്നിപ്രകാരം |
| ഉവാച; | ഇപ്രകാരം അരുളിച്ചെയ്തു; | ഉക്ത്വാ | അരുളിച്ചെയ്തശേഷം |
| മുനിശാർദ്ദൂല | 'ഹേ മുനിവര! | ത്രിദിവം | ബ്രഹ്മലോകത്തേയ്ക്കു് |
| ത്വം | ഭവാൻ | ഗതഃ | തിരിച്ചെഴുന്നെള്ളി. |
| താവത് | ഇനിയും | | |

[വികാരഹേതുക്കളുടെ പരിസരത്തിലും, വികാരമുളവാകാതിരിപ്പാൻ തക്കവണ്ണം, തൻെറ ഇന്ദ്രിയങ്ങളെ വിശ്വാമിത്രൻ ഇനിയും ജയിച്ചിട്ടില്ലെന്നും താല്പൎയ്യം.]

വിപ്രസ്ഥിതേഷു ദേവേഷു വിശ്വാമിത്രോ മഹാമുനിഃ
ഊൎദ്ധ്വബാഹുൎന്നിരാലംബോ വായുഭക്ഷസ്തപശ്ചരൻ 22
ഘൎമ്മേ പഞ്ചതപാ ഭൂത്വാ വൎഷാസ്വാകാശസംശ്രയഃ
ശിശിരേ സലിലസ്ഥായീ രാത്ര്യഹാനി തപോധനഃ 23
ഏവം വൎഷസഹസ്രാണി തപോ ഘോരമുപാഗമത്. 24

| | | | |
|---|---|---|---|
| "തപോധനഃ | "തപോനിധിയായ | പഞ്ചതപാഃ, | നാലു ഭാഗങ്ങളിൽ അഗ്നിയും, മുകളിൽ സൂൎയ്യനും, ഇങ്ങിനെ പഞ്ചാഗ്നിമദ്ധ്യത്തിലിരിക്കുന്നവനായും, |
| വിശ്വാമിത്രഃ മഹാമുനിഃ, | വിശ്വാമിത്രമാമുനി, | വൎഷാസു | മഴക്കാലങ്ങളിൽ |
| ദേവേഷു | ദേവന്മാർ | ആകാശസംശ്രയഃ | യാതൊരു മറയുമില്ലാതിരിക്കുന്നവനായും |
| വിപ്രസ്ഥിതേഷു, | അന്തൎദ്ധാനം ചെയ്തശേഷം, | ശിശിരേ | തണുപ്പുകാലത്തിൽ |
| ഊൎദ്ധ്വബാഹുഃ | കൈകളെ ഉയൎത്തിപ്പിടിച്ചു്, | സലിലസ്ഥായീ, | വെള്ളത്തിൽനില്ക്കുന്നവനായും |
| നിരാലംബഃ | യാതൊരു അവലംബവുമില്ലാതെ, | ഏവം | ഇപ്രകാരം |
| വായുഭക്ഷഃ | വായുവെമാത്രം ഭക്ഷിക്കുന്നവനായി | രാത്ര്യഹാനി | രാപ്പകൽ ഇടവിടാതെ |
| | | ഭൂത്വാ, | കഴിച്ചുകൂട്ടിക്കൊണ്ടു് |
| തപഃ | തപസ്സ് | ഘോരം | അത്യുഗ്രമായ |
| | | തപഃ | തപസ്സിനെ |
| ചരൻ, | ചെയ്തുകൊണ്ടും, | വൎഷസഹസ്രാണി | അനേകായിരം വത്സരകാലത്തോളം |
| ഘൎമ്മേ | വേനൽക്കാലത്തിൽ | ഉപാഗമത്. | അനുഷ്ഠിച്ചു. |

തസ്മിൻ സന്തപ്യമാനേ തു വിശ്വാമിത്രേ മഹാമുനൌ
സംഭ്രമഃ സുമഹാനാസീത്സുരാണാം വാസവസ്യ ച. 25

| | | | |
|---|---|---|---|
| ''തസ്മിൻ | ''ആ | വാസവസ്യ ച | ദേവേന്ദ്രന്നും |
| വിശ്വാമിത്രേ മഹാമുനൌ | വിശ്വാമിത്രമാമുനി | തു | അക്കാര്യത്തിൽ |
| സന്തപ്യമാനേ | ഇപ്രകാരം തപസ്സുചെ[യ്യവേ, | സുമഹാൻ | അതിയായ |
| സുരാണാം | ദേവന്മാർക്കും | സംഭ്രമഃ | സംഭ്രമം |
| | | ആസീത്. | ഉളവായി. |

രംഭാമപ്സരസം ശക്രസ്സർവ്വൈസ്സഹ മരുദ്ഗണൈഃ
ഉവാചാത്മഹിതം വാക്യമഹിതം കൌശികസ്യ ച. 26

| | | | |
|---|---|---|---|
| "മരുദ്ഗണൈഃ | 'ദേവഗണങ്ങൾ | ആത്മഹിതം, | തങ്ങൾക്ക അനുകൂലവും |
| സർവ്വൈഃ സഹ | എല്ലാവരോടുംകൂടി | കൌശികസ്യ | കൌശികമുനിക്ക് |
| ശക്രഃ, | ഇന്ദ്രൻ, | അഹിതം ച, | പ്രതികൂലവും ആയ |
| രംഭാം | രംഭയെന്ന | വാക്യം ഉവാച | വാക്യത്തെ ഇപ്രകാരം |
| അപ്സരസം | അപ്സരസ്ത്രീയോടായി | | അരുൾചെയ്തു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ത്രിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിമൂന്നാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1938).

---

# ചതുഃഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിനാലാം സർഗ്ഗം.

[രംഭാശാപവിതരണം = രംഭയെ വിശ്വാമിത്രമുനി ശപിക്കുന്നതു്]

സുരകാര്യമിദം രംഭേ കർത്തവ്യം സുമഹത് ത്വയാ
ലോഭനം കൌശികസ്യേഹ കാമമോഹസമന്വിതം. 1

| | | | |
|---|---|---|---|
| ''രംഭേ! | "രംഭേ! | ത്വയാ | നിന്നാൽ |
| ഇഹ | ഇപ്പോൾ | കർത്തവ്യം | ഉളവാക്കപ്പെടേണ്ടതാ[ണ്; |
| കൌശികസ്യ | കൌശികമുനിക്ക് | ഇദം | ഇതു് |
| കാമമോഹസമന്വിതം | ഐഹികസുഖഭോഗങ്ങളിൽ ഇച്ഛയോടുകൂടിയതായ | സുരകാര്യം | ദേവന്മാർക്കു് വേണ്ടപ്പെട്ടതാണു് |
| ലോഭനം | മനശ്ചാഞ്ചല്യം | സുമഹത് | ഏററം അവശ്യമായുള്ളതുംആണ്. |

തഥോക്താ സാऽപ്സരാ രാമ സഹസ്രാക്ഷേണ ധീമതാ
വ്രീഡിതാ പ്രാഞ്ജലിർഭൂത്വാ പ്രത്യുവാച സുരേശ്വരം. 2

| | |
|---|---|
| ''രാമ! | ''ഹേ ശ്രീരാമ! |
| ധീമതാ | ധീമാനായ |
| സഹസ്രാക്ഷേണ | ദേവേന്ദ്രനാൽ |
| തഥാ | അപ്രകാരം |
| ഉക്താ | ആജ്ഞാപിക്കപ്പെട്ട |
| അപ്സരാഃ | അപ്സരസ്സായ |
| സാ | അവൾ |
| വ്രീഡിതാ | പേടിപൂണ്ടവളായി, |
| പ്രാഞ്ജലിഃ ഭൂത്വാ | അഞ്ജലിബന്ധം ചെയ്തുകൊണ്ട്, |
| സുരേശ്വരം | ദേവരാജാവിനോടായി |
| പ്രത്യുവാച. | ഇപ്രകാരം അറിയിച്ചു. |

അയം സുരപതേ ഘോരോ വിശ്വാമിത്രോ മഹാമുനിഃ
ക്രോധമുത്സൃജതേ ഘോരം മയി ദേവ ന സംശയഃ
തതോ ഹി മേ ഭയം ദേവ പ്രസാദം കർത്തുമർഹസി. 3

| | |
|---|---|
| ''സുരപതേ | ''ദേവരാജാവെ! |
| ദേവ, | പൂജനീയനായ |
| ദേവ! | ഹേ ദേവ! |
| അയം | ഈ |
| വിശ്വാമിത്രഃ | വിശ്വാമിത്രൻ |
| ഘോരഃ | അതിമഹിമയുള്ള |
| മഹാമുനിഃ | മാമുനിയാണല്ലോ |
| മയി | എങ്കൽ |
| ഘോരം | അസഹനീയമായ |
| ക്രോധം | ക്രോധത്തെ |
| ഉത്സൃജതേ | കാണിക്കും |
| സംശയഃ ന; | സംശയമില്ല; |
| ഹി | അതിനാൽ |
| മേ | എനിക്ക് |
| ഭയം | പേടിയായിരിക്കുന്നു; |
| തതഃ | ആയതുകൊണ്ട് |
| പ്രസാദം കർത്തും | എങ്കൽ പ്രസാദിച്ചരുളുവാൻ |
| അർഹസി | തിരുവുള്ളമുണ്ടായാലും |

തമുവാച സഹസ്രാക്ഷോ വേപമാനാം കൃതാഞ്ജലിം
മാ ഭൈഷീ രംഭേ ഭദ്രം തേ കുരുഷ്വ മമ ശാസനം. 4

| | |
|---|---|
| ''സഹസ്രാക്ഷഃ | ''ഇന്ദ്രൻ |
| വേപമാനാം | ഉടൽനടുങ്ങി |
| കൃതാഞ്ജലിം | കൈകൂപ്പിയ |
| താം | അവളോടായി |
| ഉവാച | അരുളിച്ചെയ്തു; |
| 'രംഭേ! | 'രംഭേ! |
| മമ | എന്റെ |
| ശാസനം | കല്പനയെ |
| കുരുഷ്വ; | നീ ചെയ്തുതീർക്കുക; |
| മാ ഭൈഷീഃ | ഭയപ്പെടേണ്ട; |
| തേ | നിനക്ക് |
| ഭദ്രം! | ഏറെപ്പുകഴുണ്ടാകും! |

കോകിലോ ഹൃദയഗ്രാഹീ മാധവേ രുചിരദ്രുമേ
അഹം കന്ദർപ്പസഹിതഃ സ്ഥാസ്യാമി തവ പാർശ്വതഃ 5

| | |
|---|---|
| ''അഹം | ''ഞാൻ |
| രുചിരദ്രുമേ | അതിമനോഹരവൃക്ഷങ്ങളാർന്ന |
| മാധവേ, | വസന്തകാലത്തിൽ, |
| കന്ദർപ്പസഹിതഃ | മന്മഥനോടുംകൂടെ |
| ഹൃദയഗ്രാഹീ | ചിത്തം കവരുന്ന |
| കോകിലഃ, | കുയിലിൻ വടിവു കയ്ക്കൊണ്ടവനായി |
| തവ | ഭവതിയുടെ |
| പാർശ്വതഃ | സമീപത്തിൽത്തന്നെ |
| സ്ഥാസ്യാമി. | നിന്നു രക്ഷിച്ചുകൊള്ളാം. |

ത്വം ഹി രൂപം ബഹുഗുണം കൃത്വാ പരമഭാസ്വരം
തമൃഷിം കൌശികം രംഭേ ഭേദയസ്വ തപസ്വിനം 6

| | | | |
|---|---|---|---|
| "'രംഭേ! | "രംഭേ! | തം | ആ |
| ത്വം ഹി, | നീയാകട്ടെ, | തപസ്വിനം | തപസ്സുചെയ്തുകൊണ്ടിരിക്കുന്ന |
| ബഹുഗുണം | ഇതിലും നൂറുമടങ്ങു് | കൌശികം ഋഷിം | കൌശികമഹർഷിയെ |
| പരമഭാസ്വരം | ഭംഗിയേറിയതായ | | |
| രൂപം | വടിവു | | |
| കൃത്വാ, | കയ്ക്കൊണ്ടവളായി | ഭേദയസ്വ | ഇളക്കിത്തീക്കുക,' |

സാ ശ്രുത്വാ വചനം തസ്യ കൃത്വാ രൂപമനുത്തമം
ലോഭയാമാസ ലളിതാ വിശ്വാമിത്രം ശുചിസ്മിതാ. 7

| | | | |
|---|---|---|---|
| സാ | അവൾ | ലളിതാ, | കാമവികാരത്തെ ജനിപ്പിക്കുന്നവളായി, |
| തസ്യ | ഇന്ദ്രന്റെ | ശുചിസ്മിതാ | പുഞ്ചിരിക്കൊഞ്ചലോടെ, |
| വചനം | ആജ്ഞയെ | വിശ്വാമിത്രം | വിശ്വാമിത്രമുനിയെ |
| ശ്രുത്വാ, | വഹിച്ചു്, | ലോഭയാമാസ. | വശീകരിച്ചു് മയക്കുവാൻ യത്നിച്ചു. |
| അനുത്തമം | നിസ്തുല്യമായ | | |
| രൂപം | വടിവു | | |
| കൃത്വാ, | കയ്ക്കൊണ്ടു്, | | |

കോകിലസ്യ തു ശുശ്രാവ വൽഗു വ്യാഹരതഃ സ്വനം
സംപ്രഹൃഷ്ടേന മനസാ തത ഏനാമുദൈക്ഷത. 8

| | | | |
|---|---|---|---|
| ''വൽഗു | ''അതിമനോഹരമായി | മനസാ | മനസ്സോടുകൂടിയവനായി |
| വ്യാഹരതഃ | കൂകികൊണ്ടിരുന്ന | ശുശ്രാവ; | കേട്ടു; |
| കോകിലസ്യ | കുയിലിന്റെ | തതഃ | അതേസമയത്തിൽ |
| സ്വനം | നാദത്തെ, | ഏനാം തു | ഇവളേയും |
| സംപ്രഹൃഷ്ടേന | അത്യുത്സാഹംപൂണ്ട | ഉദൈക്ഷത | കണ്ണിന്നെതിരായി കണ്ടു. |

അഥ തസ്യാ ച ശബ്ദേന ഗീതേനാപ്രതിമേന ച
ദർശനേന ച രംഭായാ മുനിഃ സന്ദേഹമാഗതഃ. 9

| | | | |
|---|---|---|---|
| ''തസ്യ | അതിന്റെ | ഗീതേന ച | പാട്ടിനാലും, |
| ശബ്ദേന ച | ശബ്ദത്താലും, | മുനിഃ, | ഋഷിവരൻ |
| രംഭായാഃ | രംഭയുടെ | അഥ | ആ സമയം |
| അപ്രതിമേന | നിസ്തുല്യമായ | സന്ദേഹം ആഗതഃ. | (തനിക്കു നേരിട്ടിരിക്കുന്ന)അപകടത്തെ കണ്ടറിഞ്ഞു. |
| ദർശനേന ച | രൂപത്തിന്റെ കാഴ്ചയാലും | | |

സഹസ്രാക്ഷസ്യ തത്കർമ്മ വിജ്ഞായ മുനിപുംഗവഃ
രംഭാം കോപസമാവിഷ്ടശ്ശശാപ കുശികാത്മജഃ. 10

| | |
|---|---|
| കുശികാത്മജഃ മുനിപുംഗവഃ | വിശ്വാമിത്രമഹർഷി, |
| സഹസ്രാക്ഷസ്യ | ഇന്ദ്രന്റെ |
| കർമ്മ | പ്രവൃത്തിയെന്ന് |
| തത് | അതിനെ |
| വിജ്ഞായ, | ജ്ഞാനദൃഷ്ടികൊണ്ടറിഞ്ഞ്, |
| കോപ-സമാവിഷ്ടഃ | കോപാവേശംപൂണ്ടവനായി |
| രംഭാം | രംഭയെ |
| ശശാപ. | ഇപ്രകാരം ശപിച്ചു. |

യന്മാം ലോഭയസേ രംഭേ കാമക്രോധജയൈഷിണം
ദശവർഷസഹസ്രാണി ശൈലീ സ്ഥാസ്യസി ദുർഭഗേ. 11

| | |
|---|---|
| "രംഭേ! | "രംഭേ! |
| കാമക്രോധ-ജയൈഷിണം | കാമക്രോധങ്ങളെ അടക്കി ജയിപ്പാൻ യത്നി[ക്കുന്നവനായ |
| മാം | എന്നെ |
| ലോഭയസേ | നീ വശീകരിച്ച് ദുർമ്മാർഗ്ഗത്തിലിറക്കുവാൻ ശ്രമിക്കുന്നു |
| യത്, | എന്നകാരണത്താൽ, |
| ദുർഭഗേ! | ഹേ ദുഷ്ടേ! |
| ദശവർഷ-സഹസ്രാണി | പതിനായിരം സംവത്സരകാലം |
| ശൈലീ | കല്ലായി |
| സ്ഥാസ്യസി. | നീ വർത്തിച്ചാലും. |

ബ്രാഹ്മണഃ സുമഹാതേജാസ്തപോബലസമന്വിതഃ
ഉദ്ധരിഷ്യതി രംഭേ ത്വാം മത്ക്രോധകലുഷീകൃതാം. 12

| | |
|---|---|
| "രംഭേ! | "രംഭേ! |
| തപോബല സമന്വിതഃ | തപശ്ശക്തിയേറിയവനായി |
| സുമഹാതേജാഃ | അതിപ്രസിദ്ധതേജസ്വിയായ |
| ബ്രാഹ്മണഃ, | ബ്രഹ്മപുത്രനായ വസിഷ്ഠമഹർഷി, |
| മത്ക്രോധ കലുഷീകൃതാം | എന്റെ കോപത്താലാപത്തിലകപ്പെട്ടവളായ |
| ത്വാം | നിന്നെ |
| ഉദ്ധരിഷ്യതി. | മോചിപ്പിക്കും |

ഏവമുക്ത്വാ മഹാതേജാ വിശ്വാമിത്രോ മഹാമുനിഃ
അശക്നുവൻ ധാരയിതും കോപസന്താപമാത്മനഃ. 13

| | |
|---|---|
| "മഹാതേജാഃ | "അതിതേജസ്വിയായ |
| വിശ്വാമിത്രഃ മഹാമുനിഃ | വിശ്വാമിത്രമുനിവരൻ, |
| ഏവം ഉക്ത്വാ, | ഇപ്രകാരം ശപിച്ചും, |
| ആത്മനഃ | തന്റെ |
| കോപസന്താപം | കോപം വർദ്ധിച്ചതിനെ ഓർത്തുണ്ടായ ദുഃഖത്തെ |
| ധാരയിതും | സഹിപ്പാൻ |
| അശക്നുവൻ. | അശക്തനായി ഭവിച്ചു. |

തസ്യ ശാപേന മഹതാ രംഭാ ശൈലീ തദാഽഭവത്
വചഃ ശ്രുത്വാ ച കന്ദർപ്പോ മഹർഷേഃ സ ച നിർഗ്ഗതഃ. 14

| | | | |
|---|---|---|---|
| ''മഹർഷേഃ | ''മഹർഷിയുടെ | തസ്യ | അദ്ദേഹത്തിൻെറ |
| മഹതാ | നിഷ്ഫലമാകാത്തതായ | വചഃ | ശാപവചനത്തെ |
| ശാപേന, | ആ ശാപത്താൽ, | ശ്രുത്വാ ച | കേട്ടമാത്രയിൽതന്നെ |
| തദാ, | ആ സമയംതന്നെ, | കന്ദർപ്പഃ | കന്ദർപ്പസഹിതനായ |
| രംഭാ | രംഭ | സഃ ച | ആ ഇന്ദ്രനും |
| ശൈലീ | കല്ലിൻവടിവായി | നിർഗ്ഗതഃ. | അന്തർദ്ധാനംചെയ്തു. |
| അഭവത്; | ഭവിച്ചു; | | |

കോപേന സുമഹാതേജാസ്തപോപഹരണേ കൃതേ
ഇന്ദ്രിയൈരജിതൈ രാമ ന ലേഭേ ശാന്തിമാത്മനഃ. 15

| | | | |
|---|---|---|---|
| ''രാമ! | ''ഹേ രാമ! | സുമഹാതേജാഃ | അത്യധികതേജസ്വിയായ അദ്ദേഹം, |
| അജിതൈഃ | അടക്കുവാൻ സാധിക്കാത്ത | ആത്മനഃ | തനിക്ക് |
| ഇന്ദ്രിയൈഃ | ഇന്ദ്രിയങ്ങളോടുകൂടിയവനായി | തപോപഹരണേ | തപസ്സിന്നുവിഘ്നം |
| കോപേന | കോപാധീനനായകാരണത്താൽ | കൃതേ | നേരിട്ടതിൽ, |
| | | ശാന്തിം | ഒട്ടും സമാധാനം |
| | | ന ലേഭേ. | ഇല്ലാത്തവനായി. |

ബഭൂവാസ്യ മനശ്ചിന്താ തപോപഹരണേ കൃതേ. 16

| | | | |
|---|---|---|---|
| ''അസ്യ | അദ്ദേഹത്തിന്ന് | കൃതേ, | ഉണ്ടായതിനെക്കുറിച്ച് |
| തപോപഹരണേ | തപോഹാനി | മനശ്ചിന്താ | മനസ്സിൽ ഒരു സങ്കല്പം |
| | | ബഭൂവ. | ഉദിച്ചു. |

നൈവ ക്രോധം ഗമിഷ്യാമി ന ച വക്ഷ്യേ കഥഞ്ചന
അഥവാ നോച്ഛ്വസിഷ്യാമി സംവത്സരശതാന്യപി. 17

| | | | |
|---|---|---|---|
| സംവത്സരശതാനി അപി | "നൂററിൽക്കണക്കായ കൊല്ലങ്ങളെന്നാലും, | ഗമിഷ്യാമി ന; | ഞാൻ അവകാശം നൽകാതിരിക്കേണം; |
| കഥഞ്ചന | എന്തുവന്നാലും ശരി, | വക്ഷ്യേ ന; | ഞാൻ ഒരക്ഷരം മിണ്ടാതിരിക്കേണം; |
| ക്രോധം ഏവ | കോപമെന്നുള്ളതിന്നു ഒരിക്കലും | അഥവാ | അത്രമാത്രമല്ല, |
| | | ച ഉച്ഛ്വസിഷ്യാമി ന. | ശ്വാസംകൂടി കഴിക്കാതിരിക്കേണം. |

അഹം വിശോഷയിഷ്യാമി ഹ്യാത്മാനം വിജിതേന്ദ്രിയഃ
താവദ്യാവദ്ധി മേ പ്രാപ്തം ബ്രാഹ്മണ്യം സ്വതപോർജ്ജിതം
അനച്ഛ്വസന്നഭുഞ്ജാനസ്തിഷ്ഠേയം ശാശ്വതീഃ സമാഃ. 18

| | | | |
|---|---|---|---|
| "മേ സ്വ-തപോർജ്ജിതം | "എനിക്ക് എന്റെ തപസ്സിൻ ഫലമായി, | ആത്മാനം | ദേഹത്തെ |
| ബ്രാഹ്മണ്യം | ബ്രാഹ്മണനെന്നുള്ള അവസ്ഥ | വിശോഷ-യിഷ്യാമി; | ചടപ്പിച്ചുകളയാം; |
| യാവത് | ഏതുകാലത്തിൽ | ശാശ്വതീഃ | അനേക |
| പ്രാപ്തം ഹി | ലഭിക്കുമോ | സമാഃ | സംവത്സരങ്ങൾ, |
| താവത് ഹി | അക്കാലംവരേയും | അനച്ഛ്വസൻ | ശ്വാസംവിടാതേയും, |
| അഹം | ഞാൻ [തന്നെ, | അഭുഞ്ജാനഃ | ആഹാരം കഴിക്കാതേയും, |
| വിജിതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെഅടക്കിയവനായി | തിഷ്ഠേയം. | വർത്തിക്കാം. |

ന ഹി മേ തപ്യമാനസ്യ ക്ഷയം യാസ്യന്തി മൂർത്തയഃ. 19

| | | | |
|---|---|---|---|
| തപ്യമാനസ്യ മേ | തപസ്സുചെയ്യുന്ന എന്റെ | ക്ഷയം | ജീർണ്ണിച്ചു |
| മൂർത്തയഃ | കരചരണാദ്യവയവങ്ങൾ | ന യാസ്യന്തി ഹി. | പോകാതിരിക്കട്ടെ. |

ഏവം വർഷസഹസ്രസ്യ ദീക്ഷാം സ മുനിപുംഗവഃ
ചകാരാപ്രതിമാം ലോകേ പ്രതിജ്ഞാം രഘുനന്ദന. 20

| | | | |
|---|---|---|---|
| രഘുനന്ദന! | ഹേ രഘുനന്ദന! | വർഷസഹസ്രസ്യ | ആയിരംസംവത്സരപ[ര്യന്തം |
| സഃ | ആ | ഏവം | ഇപ്രകാരമുള്ള |
| മുനിപുംഗവഃ | മഹർഷിവര്യൻ | ദീക്ഷാം | ദീക്ഷയോടുകൂടിയതു[മായ |
| ലോകേ | ലോകത്തിൽ | പ്രതിജ്ഞാം | ശപഥത്തെ |
| അപ്രതിമാം | എതിരില്ലാത്തതും | ചകാര | ചെയ്തു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ

ചതുഃഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിനാലാംസർഗ്ഗം സമാപ്തം.

(ആദ്യംമുതൽ ശ്ലോകസംഖ്യ 1958.)

# പഞ്ചഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തഞ്ചാം സൎഗ്ഗം.

[വിശ്വാമിത്രസ്യ ബ്രഹ്മൎഷിപദപ്രാപ്തിഃ = വിശ്വാമിത്രമഹൎഷിക്കു ബ്രഹ്മൎഷിപദം സിദ്ധിക്കുന്നതു്.]

അഥ ഹൈമവതീം രാമ ദിശം ത്യക്ത്വാ മഹാമുനിഃ
പൂൎവ്വാം ദിശമനുപ്രാപ്യ തപസ്തേപേ സുദാരുണം. 1

| | | | |
|---|---|---|---|
| രാമ ! | ഹേ രാമ ! | ത്യക്ത്വാ | വെടിഞ്ഞു് |
| മഹാമുനിഃ | മുനിവൎയ്യൻ | പൂൎവ്വാം ദിശം | കിഴക്കുദിക്കിൽ |
| അഥ | അതിൽപിന്നെ | അനുപ്രാപ്യ | ചെന്നിരുന്നുകൊണ്ടു് |
| ഹൈമവതീം ദിശം | ഹിമവത്പ്രദേശത്തെ | സുദാരുണം | അതികഠോരമായ |
| | | തപഃ തേപേ | തപസ്സുചെയ്തു. |

മൌനം വൎഷസഹസ്രസ്യ കൃത്വാ വ്രതമനുത്തമം
ചകാരാപ്രതിമം രാമ തപഃ പരമദുഷ്കരം. 2

| | | | |
|---|---|---|---|
| രാമ! | ഹേ ശ്രീരാമ! | അപ്രതിമം | എതിരില്ലാത്തതും |
| വൎഷസഹസ്രസ്യ | ആയിരംകൊല്ലംവരെ | പരമദുഷ്കരം | ആരാലും ചെയ്വാൻ കഴിയാത്തതും ആയ |
| അനുത്തമം | നിസ്സീമമായ | | |
| മൌനം വ്രതം | മൌനവ്രതത്തെ | തപഃ | തപസ്സിനെ |
| കൃത്വാ | അനുഷ്ഠിച്ചുകൊണ്ടു് | ചകാര | അനുഷ്ഠിച്ചു. |

പൂൎണ്ണേ വൎഷസഹസ്രേ തു കാഷ്ഠഭൂതം മഹാമുനിം
വിഘ്നൈൎബ്ബഹുഭിരാധൂതം ക്രോധോ നാന്തരമാവിശത്. 3

| | | | |
|---|---|---|---|
| വൎഷസഹസ്രേ | ആയിരം സംവത്സര കാലം | കാഷ്ഠഭൂതം | ജീവനററ മുട്ടിപോലെയിരുന്നവനും ആയ |
| പൂൎണ്ണേ തു | തികയുംവരയ്ക്കും | മഹാമുനിം | മുനിവൎയ്യനെ |
| ബഹുഭിഃ | പലവിധ | ക്രോധഃ | കോപമെന്നുള്ളതു് |
| വിഘ്നൈഃ | കഷ്ടങ്ങളാൽ | അന്തരം | മനസ്സിൽ |
| ആധൂതം | കുഴക്കപ്പെട്ടവനും | ന ആവിശത്. | ഒട്ടും ബാധിച്ചില്ല |

സ കൃത്വാ നിശ്ചയം രാമ തപ ആതിഷ്ഠദവ്യയം. 4

| | | | |
|---|---|---|---|
| രാമ! | ഹേ രാമ! | തപഃ | തപസ്സിനെ |
| സഃ | അദ്ദേഹം | അവ്യയം | പാഴാകാതവണ്ണം |
| നിശ്ചയം കൃത്വാ | തന്റെ മനോരഥത്തെ ഉറുതിയായി പിടിച്ചു് | ആതിഷ്ഠത് | അനുഷ്ഠിച്ചു |

തസ്യ വർഷസഹസ്രസ്യ വ്രതേ പൂർണ്ണേ മഹാവ്രതഃ
ഭോക്തുമാരബ്ധവാനന്നം തസ്മിൻ കാലേ രഘൂത്തമ
ഇന്ദ്രോ ദ്വിജാതിർഭൂത്വാ തം സിദ്ധമന്നമയാചത. 5

| | |
|---|---|
| രഘൂത്തമ! | ഹേ രഘുവര! |
| മഹാവ്രതഃ | ഘോരവ്രതമനുഷ്ഠിച്ചു് പൂർത്തിയാക്കിയ അദ്ദേഹം |
| തസ്യ | ആ |
| വർഷസഹസ്രസ്യ | ആയിരം കൊല്ലങ്ങൾക്കശേഷം |
| വ്രതേ | വ്രതം |
| പൂർണ്ണേ | പൂർത്തിയായാറെ |
| അന്നം | അന്നത്തെ |
| ഭോക്തും | ഭുജിപ്പാൻ |
| ആരബ്ധവാൻ | ആരംഭിച്ചു |
| തസ്മിൻകാലേ | അതേസമയത്തിൽ |
| ഇന്ദ്രഃ | ഇന്ദ്രൻ |
| ദ്വിജാതിഃ ഭൂത്വാ | ബ്രാഹ്മണരൂപം ധരിച്ചു് |
| തം | ആ |
| സിദ്ധം അന്നം | വിളമ്പിയ അന്നത്തെ |
| അയാചത | യാചിച്ചു |

തസ്മൈ ദത്വാ തദാ സിദ്ധം സർവ്വം വിപ്രായ നിശ്ചിതഃ
നിഃശേഷിതേഽന്നേ ഭഗവാനഭുക്ത്വൈവ മഹാതപാഃ
ന കിഞ്ചിദവദദ്വിപ്രം മൌനവ്രതമഥാസ്ഥിതഃ. 6

| | |
|---|---|
| നിശ്ചിതഃ | ഉദ്ദിഷ്ടകാര്യത്തെ ദൃഢമായുറച്ചുകൊണ്ടിരുന്ന |
| മഹാതപാഃ | മഹാതപസ്വിയായ |
| ഭഗവാൻ | ത്രിലോകപ്രസിദ്ധനായ അദ്ദേഹം |
| സിദ്ധം സർവ്വം | വിളമ്പിയതിനെ മുഴുവനും |
| തസ്മൈ വിപ്രായ | ആ അന്തണന്നായി |
| ദത്വാ | കൊടുത്തു് |
| തദാ | ആ സമയം |
| അന്നേ | അന്നം |
| നിഃശ്ശേഷിതേ | ഒട്ടും ബാക്കിയില്ലാതായപ്പോൾ |
| അഭുക്ത്വാ | ഒന്നും ഭുജിക്കാതെ |
| മൌനവ്രതം | മൌനവ്രതത്തെ |
| ആസ്ഥിതഃ ഏവ | അനുഷ്ഠിച്ചുകൊണ്ടു് |
| അഥ | അപ്പോൾ |
| വിപ്രം | ബ്രാഹ്മണനെനോക്കി |
| കിഞ്ചിത് | ഒന്നും |
| ന അവദത് | ഉരിയാടാതിരുന്നു. |

തഥൈവാസീത് പുനർമ്മൌനമനുച്ഛ്വാസം ചകാര ഹ
അഥ വർഷസഹസ്രം വൈ നോച്ഛ്വസൻ മുനിപുംഗവഃ 7

| | |
|---|---|
| തഥാ ഏവ | അവ്വണ്ണംതന്നെ |
| പുനഃ | പിന്നെയും ഒരു |
| വർഷസഹസ്രം | ആയിരം സംവത്സരകാലം |
| അനുച്ഛ്വാസം | ശ്വാസം കഴിക്കാതെയുള്ള |
| മൌനം ഹ | മൌനവ്രതത്തെത്തന്നെ |
| ചകാര | അനുഷ്ഠിച്ചു |
| അഥ | അപ്പോൾ |
| മുനിപുംഗവഃ | മുനിവര്യൻ |
| നോച്ഛ്വസൻ വൈ | സങ്കല്പത്തിന്നു യാതൊരു കുറവും വരാതെതന്നെ |
| ആസീത്. | വർത്തിച്ചു. |

തസ്യാനുച്ഛ്വാസമാനസ്യ മൂൎദ്ധ്നി ധൂമോ വ്യജായത
ത്രൈലോക്യം യേന സംഭ്രാന്തമാദീപിതമിവാഭവത്. 8

| | | | |
|---|---|---|---|
| അനുച്ഛ്വാസമാനസ്യ | സങ്കല്പത്തെ യാതൊരു കുറവുമെന്നിയെ ചെയ്തുതീൎത്ത' ശ്വാസം ഒതുക്കിയ | വ്യജായത; | പൊങ്ങി, |
| തസ്യ | അദ്ദേഹത്തിൻെറ | യേന | അതിനാൽ |
| മൂൎദ്ധ്നി | ശിരസ്സിൽ | ത്രൈലോക്യം | മൂന്നുലോകവും |
| ധൂമഃ | ഒരു ആവി | സംഭ്രാന്തം, | കിടുകിടെ വിറച്ചു്, |
| | | ആദീപിതം ഇവ | അഗ്നിജ്വാലയാൽ തപിപ്പിക്കപ്പെട്ടതുപോലെ |
| | | അഭവത് | ഭവിച്ചു. |

തതോ ദേവൎഷിഗന്ധൎവ്വാഃ പന്നഗോരഗരാക്ഷസാഃ
മോഹിതാസ്തേജസാ തസ്യ തപസാ മന്ദരശ്മയഃ. 9

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | തസ്യ | അദ്ദേഹത്തിൻെറ |
| ദേവൎഷിഗന്ധൎവ്വാഃ | ദേവന്മാരും, ഋഷികളും ഗന്ധൎവ്വന്മാരും, | തപസാ തേജസാ | തപോഗ്നിയാൽ |
| പന്നഗോരഗരാക്ഷസാഃ | പന്നഗങ്ങളും, ഉരഗങ്ങളും, രാക്ഷസരും, | മോഹിതാഃ | മൂൎച്ഛിച്ചവരായി |
| | | മന്ദരശ്മയഃ. | കാന്തിമങ്ങിയവരായി ഭവിച്ചു. |

കശ്മലോപഹതാ സൎവ്വേ പിതാമഹമഥാബ്രുവൻ. 10

| | | | |
|---|---|---|---|
| അഥ | അപ്പോൾ, | പിതാമഹം | ബ്രഹ്മാവിൻെറ അടുത്തുചെന്നു് |
| കശ്മലോപതാഃ | ശക്തിയററവരായ | അബ്രുവൻ. | ഇങ്ങിനെ ബോധിപ്പിച്ചു |
| സൎവ്വേ | അവരെല്ലാവരും | | |

ബഹുഭിഃ കാരണൈൎദ്ദേവ വിശ്വാമിത്രോ മഹാമുനിഃ
ലോഭിതഃ ക്രോധിതശ്ചൈവ തപസാ ചാഭിവൎദ്ധതേ. 11

| | | | |
|---|---|---|---|
| ദേവ! | ഭഗവാനേ!, | ലോഭിതഃ ച | പ്രലോഭനംചെയ്യപ്പെട്ടിട്ടും |
| വിശ്വാമിത്രഃ | വിശ്വാമിത്ര | ക്രോധിതഃ ഏവ | കോപമുള്ളവാക്കുവാൻ ശ്രമിക്കപ്പെട്ടിട്ടും |
| മഹാമുനിഃ | മഹൎഷി, | തപസാ ച | തപോവൈഭവത്താൽ |
| ബഹുഭിഃ | പല | അഭിവൎദ്ധതേ | മേന്മപൂണ്ടുതന്നെ വിളങ്ങുന്നു. |
| കാരണൈഃ | പ്രവൃത്തികളെക്കൊണ്ടും | | |

ന ഹ്യസ്യ വൃജിനം കിഞ്ചിദ്ദൃശ്യതേ സൂക്ഷ്മമപ്യഥ. 12

| | | | |
|---|---|---|---|
| "അഥ | "എന്നുമാത്രമല്ല, | കിഞ്ചിത് | ഒട്ടെങ്കിലും |
| അസ്യ | ഇദ്ദേഹത്തിനു് | സൂക്ഷ്മം അപി | ഒരണുമാത്രം |
| വൃജിനം | പാപം | ന ദൃശ്യതേ ഹി | കാണപ്പെടുന്നില്ല. |

ന ദീയതേ യദി ത്വസ്യ മനസാ യദഭീപ്സിതം
വിനാശയതി ത്രൈലോക്യം തപസാ സചരാചരം. 13

| | |
|---|---|
| ''ത്വ, | ''ആയതുകൊണ്ടു, |
| അസ്യ | ഇദ്ദേഹത്തിന്ന് |
| മനസാ | മനസ്സുകൊണ്ടു |
| അഭീപ്സിതം | ഇച്ഛിച്ചത് |
| യത്, | യാതൊന്നോ, അത് |
| ന ദീയതേ യദി, | കൊടുക്കപ്പെടുന്നില്ല എങ്കിൽ, |
| സചരാചരം | ചരാചരങ്ങളടക്കം |
| ത്രൈലോക്യം | മൂന്നു ലോകവും |
| തപസാ | (അദ്ദേഹത്തിൻെറ) തപോമഹിമയാൽ |
| വിനാശയതി. | നശിച്ചുപോകുന്നതാണ് |

വ്യാകുലാശ്ച ദിശഃ സൎവ്വേ ന ച കിഞ്ചിത് പ്രകാശതേ
സാഗരാഃ ക്ഷുഭിതാഃ സൎവ്വേ വിശീൎയ്യന്തേ ച പൎവ്വതാഃ. 14

| | |
|---|---|
| ''സൎവ്വാഃ | ''എല്ലാ |
| ദിശഃ ച | ദിക്കുകളും |
| വ്യാകുലാഃ; | പീഡിക്കപ്പെട്ടവയായിരിക്കുന്നു; |
| കിഞ്ചിത് ച | യാതൊരു വസ്തുവും |
| ന പ്രകാശതേ; | പ്രകാശിക്കുന്നില്ല; |
| സാഗരാഃ | സമുദ്രങ്ങൾ |
| സൎവ്വേ | എല്ലാം |
| ക്ഷുഭിതാഃ | ഇളകിമറിഞ്ഞിരിക്കുന്നു |
| പൎവ്വതാഃ ച | പൎവ്വതങ്ങളും |
| വിശീൎയ്യന്തേ | പൊട്ടിച്ചിതറുന്നു. |

പ്രകമ്പതേ ച പൃഥിവീ വായുൎവ്വാതി ഭൃശാകുലഃ
ബ്രഹ്മന്ന പ്രതിജാനീമോ നാസ്തികോ ജായതേ ജനഃ. 15

| | |
|---|---|
| ''പൃഥിവീ ച | "ഭൂമിയും |
| പ്രകമ്പതേ | കുലുങ്ങുന്നു; |
| വായുഃ | കാററും |
| ഭൃശാകുലഃ | ചുഴററിയടിച്ച് |
| വാതി; | വീശുന്നു; |
| ബ്രഹ്മൻ! | ഹേ ബ്രഹ്മദേവ! |
| ന പ്രതിജാനീമഃ; | എന്തുചെയ്യേണമെന്നു ഞങ്ങൾക്കറിയുന്നില്ല; |
| ജനഃ | ലോകം |
| നാസ്തികഃ | കൎമ്മങ്ങളെ വെടിയുന്നതായി |
| ജായതേ. | ഭവിക്കുന്നു. |

"നാസ്തി, കം, സുഖം, യസ്യ സഃ," സുഖലേശമില്ലാത്തവൻ എന്നും നാസ്തിക പദത്തിന്നു അൎത്ഥം.]

സംമൂഢമിവ ത്രൈലോക്യം സംപ്രക്ഷുഭിതമാനസം
ഭാസ്കരോ നിഷ്പ്രഭശ്ചൈവ മഹൎഷേസ്തസ്യ തേജസാ. 16

| | |
|---|---|
| ''തസ്യ | "ആ |
| മഹൎഷേഃ | മഹൎഷിയുടെ |
| തേജസാ | തപോമഹിമയാൽ |
| ത്രൈലോക്യം | മൂന്നുലോകവും |
| സംപ്രക്ഷുഭിത-മാനസം | കലങ്ങിയ മനസ്സോടു കൂടിയതായി |
| സംമൂഢം ഇവ | മൂൎച്ഛിച്ചപോലെ വൎത്തിക്കുന്നു; |
| ഭാസ്കരം ച | സൂൎയ്യനും |
| നിഷ്പ്രഭഃ | പ്രഭയററവനായിത്തന്നെ ഭവിച്ചിരിക്കുന്നു. |

ബുദ്ധിം ന കുരുതേ യാവന്നാശേ ദേവ മഹാമുനിഃ
താവത് പ്രസാദ്യോ ഭഗവാനഗ്നിരൂപോ മഹാദ്യുതിഃ. 17

| | |
|---|---|
| ''അഗ്നിരൂപഃ | ''അഗ്നിഭഗവാനെപ്പോലെ |
| മഹാദ്യുതിഃ | മഹാകാന്തിയോടുകൂടിയ |
| ഭഗവാൻ | അതികീർത്തിമാനായ |
| മഹാമുനിഃ, | മുനിവരൻ, |
| യാവത് | ഏതുവരെ |
| നാശേ | ലോകത്തെ നശിപ്പിക്കുന്നതിൽ |
| ബുദ്ധിം | മനസ്സ് |
| ന കുരുതേ, | വെക്കാതിരിക്കുന്നുവോ |
| താവത് | അതിന്നുള്ളിൽ |
| ദേവ! | അല്ലയോ ബ്രഹ്മദേവ! |
| പ്രസാദ്യഃ, | അദ്ദേഹം പ്രസാദിപ്പിക്കപ്പെടേണ്ടവനാണ്. |

കാലാഗ്നിനാ യഥാ പൂർവ്വം ത്രൈലോക്യം ദഹ്യതേഽഖിലം
ദേവരാജ്യം ചികീർഷേത ദീയതാമസ്യ യന്മതം. 18

| | |
|---|---|
| ''പൂർവ്വം | "പണ്ടുകാലത്തിൽ |
| കാലാഗ്നിനാ | പ്രളയാഗ്നിയിൽ |
| യഥാ, | എപ്രകാരമോ അപ്രകാരം, |
| ത്രൈലോക്യം | ത്രൈലോക്യം |
| അഖിലം | മുഴുവനും |
| ദഹ്യതേ; | ദഹിപ്പിക്കപ്പെടും; |
| ദേവരാജ്യം | ഇന്ദ്രപദവിയെത്തന്നെ |
| ചികീർഷേത; | ആവശ്യപ്പെട്ടേയ്ക്കാം; |
| അസ്യ | അതിനാൽ ഇദ്ദേഹത്തിന്റെ |
| മതം | കാംക്ഷിതം |
| യത് | ഏതോ ആ ബ്രഹ്മർഷിപദം |
| ദീയതാം,' | കൊടുക്കപ്പെടേണ്ടതാണ്.' |

തതഃ സുരഗണാഃ സർവ്വേ പിതാമഹപുരോഗമാഃ
വിശ്വാമിത്രം മഹാത്മാനം വാക്യം മധുരമബ്രുവൻ. 19

| | |
|---|---|
| "തതഃ | ''അതിനാൽ |
| പിതാമഹ–പുരോഗമാഃ | ബ്രഹ്മാവും മുതലായ |
| സുരഗണാഃ | ദേവഗണങ്ങൾ |
| സർവ്വേ, | എല്ലാവരും |
| മഹാത്മാനം | മഹാത്മാവായ |
| വിശ്വാമിത്രം | വിശ്വാമിത്രമുനിയുടെ അടുക്കൽചെന്നു |
| മധുരം | പ്രീതികരമായ |
| വാക്യം | വാക്യത്തെ |
| അബ്രുവൻ. | ഇപ്രകാരം അരുളിച്ചെയ്തു. |

ബ്രഹ്മർഷേ സ്വാഗതം തേഽസ്തു തപസാ സ്മ സുതോഷിതാഃ. 20

| | |
|---|---|
| ''ബ്രഹ്മർഷേ | ''അല്ലയോ ബ്രഹ്മർഷേ |
| തേ സ്വാഗതം അസ്തു; | അങ്ങയ്ക്കു ക്ഷേമം ഉളവാകട്ടെ; |
| തപസാ | അങ്ങയുടെ തപസ്സുകൊണ്ട് |
| സുതോഷിതാഃ സ്മ. | നാം തൃപ്തിപ്പെട്ടിരിക്കുന്നു. |

ബ്രാഹ്മണ്യം തപസോഗ്രേണ പ്രാപ്തവാനസി കൌശിക
ദീർഘമായുശ്ച തേ ബ്രഹ്മൻ ദദാമി സമരുദ്ഗണഃ
സ്വസ്തി പ്രാപ്നുഹി ഭദ്രം തേ ഗച്ഛ സൌമ്യ യഥാസുഖം. 21

| | |
|---|---|
| "കൌശിക! | ''ഹേ കൌശികമുനേ |
| ഉഗ്രേണ | ഉഗ്രമായ |
| തപസാ | തപസ്സുകൊണ്ടു് |
| ബ്രാഹ്മണ്യം | ബ്രാഹ്മണത്വത്തെ |
| പ്രാപ്തവാൻ അസി; | അങ്ങു് പ്രാപിച്ചിരിക്കുന്നു; |
| ബ്രഹ്മൻ! | ഹേ ബ്രാഹ്മണോത്തമ! |
| തേ | ഭവാന്നു് |
| ദീർഘം ആയുഃ ച | ദീർഘായുസ്സിനേയും |
| സമരുദ്ഗണഃ | ദേവഗണങ്ങളോടുകൂടിയവനായ ഞാൻ |
| ദദാമി; | വരമായി തരുന്നു; |
| തേ ഭദ്രം; | ഭവാന്റെ മനോരഥം സാധിച്ചു; |
| സ്വസ്തി | (അതിനാൽ)മനസ്സന്തുഷ്ടി |
| പ്രാപ്നുഹി | കൈക്കൊള്ളുക; |
| സൌമ്യ | പുണ്യാത്മാവേ! |
| യഥാസുഖം | ഇഷ്ടംപോലെ |
| ഗച്ഛ.' | ഗമിച്ചാലും |

പിതാമഹവചഃ ശ്രുത്വാ സർവ്വേഷാം ച ദിവൌകസാം
കൃത്വാ പ്രണാമം മുദിതോ വ്യാജഹാര മഹാമുനിഃ. 22

| | |
|---|---|
| "മഹാമുനിഃ | ''മാമുനിവര്യൻ |
| പിതാമഹവചഃ | ബ്രഹ്മദേവന്റെ വാക്കു് |
| ശ്രുത്വാ | കേട്ടു്, |
| മുദിതഃ, | പ്രസന്നനായി' |
| സർവ്വേഷാം | എല്ലാ |
| ദിവൌകസാം ച | ദേവന്മാർക്കും |
| പ്രണാമം | നമസ്കാരം |
| കൃത്വാ, | ചെയ്തു്, |
| വ്യാജഹാര. | ഇപ്രകാരം അപേക്ഷിച്ചു. |

ബ്രാഹ്മണ്യം യദി മേ പ്രാപ്തം ദീർഘമായുസ്തഥൈവ ച
ഓംകാരോഽഥ വഷട്കാരോ വേദാശ്ച വരയന്തു മാം. 23

| | |
|---|---|
| ''ദീർഘം ആയുഃ ച | ''ദീർഘായുസ്സും, |
| തഥാ ഏവ | അപ്രകാരംതന്നെ |
| ബ്രാഹ്മണ്യം, | ബ്രാഹ്മണ്യവും, |
| മേ | എനിക്കു് |
| പ്രാപ്തം യദി, | ലഭിച്ചിരിക്കുന്നു എങ്കിൽ |
| അഥ | അക്കാരണത്താൽ |
| ഓംകാരഃ | പ്രണവവും |
| വഷട്കാരഃ | വഷട്കാരവും |
| വേദാഃ ച | വേദങ്ങളും |
| മാം | എന്നെ |
| വരയന്തു. | വരണംചെയ്യുമാറാകട്ടെ. |

['ഓം' എന്നതു ബ്രഹ്മജ്ഞാനസാധനവും, 'വേദങ്ങൾ' അതിന്നുവേണ്ടതായ അംഗങ്ങളേയും ഉപാംഗങ്ങളേയും പ്രതിപാദിക്കുന്നവയും ആകുന്നു. ഇവ എന്നെ വരിക്കട്ടെ' എന്നു പറഞ്ഞതുകൊണ്ടു്, അവയുടെ അദ്ധ്യയനത്തിന്നും യജനത്തിന്നും താൻ അർഹനാകേണമെന്നു് സാരം.]

ക്ഷത്രവേദവിദാം ശ്രേഷ്ഠോ ബ്രഹ്മവേദവിദാമപി
ബ്രഹ്മപുത്രോ വസിഷ്ഠോ മാമേവം വദതു ദേവതാഃ
യദ്യയം പരമഃ കാമഃ കൃതോ യാന്തു സുരർഷഭാഃ 24

| | |
|---|---|
| "ദേവതാഃ! | "ദേവന്മാരെ! |
| ക്ഷത്ര-വേദവിദാം | ക്ഷത്രിയന്മാർക്ക തക്കതായ അഥർവ്വവേദമറിഞ്ഞവരിലും, |
| ബ്രഹ്മവേദ-വിദാം അപി | ബ്രാഹ്മണക്കേറ്റത്രയീ എന്ന മൂന്നു വേദങ്ങളെ അറിഞ്ഞവരിലുംവെച്ചു |
| ശ്രേഷ്ഠഃ | ഏററം മേന്മയേറിയ |
| ബ്രഹ്മപുത്രഃ | ബ്രഹ്മപുത്രനായ |
| വസിഷ്ഠഃ | വസിഷ്ഠമഹർഷി, |
| മാം | എന്നെപ്പററി |
| ഏവം വദതു; | ഇപ്രകാരംഉരചെയ്യട്ടെ |
| അയം | ഈ |
| പരമഃ | സർവ്വോത്‌കൃഷ്ടമായി ഞാൻ കരുതിയ |
| കാമഃ | മനോരഥം |
| കൃതഃ യദി, | സാധിപ്പിച്ച ഉടനെ |
| സുരർഷഭാഃ | ദേവോത്തമന്മാരായ ഭവാന്മാർക്കും |
| യാന്തു.' | തിരിയെഎഴുന്നെള്ളാം |

തതഃ പ്രസാദിതോ ദേവൈർവ്വസിഷ്ഠോ ജപതാം വരഃ
സഖ്യം ചകാര ബ്രഹ്മർഷിരേവമസ്ത്വിതി ചാബ്രവീത്. 25

| | |
|---|---|
| "ജപതാം | "ധ്യാനനിഷ്ഠന്മാരിൽ വെച്ചു് |
| വരഃ | ഉത്തമനും, |
| ബ്രഹ്മർഷിഃ, | ബ്രഹ്മർഷിയും, |
| ദേവൈഃ | ദേവന്മാരാൽ |
| പ്രസാദിതഃ ച | സമാധാനിക്കപ്പെട്ടവനും ആയ |
| വസിഷ്ഠഃ | വസിഷ്ഠമഹർഷിയും, |
| 'ഏവം അസ്തു,' | 'അപ്രകാരംതന്നെയാകട്ടെ, |
| ഇതി അബ്രവീത്; | എന്നു് അരുളിച്ചെയ്തു; |
| തതഃ | അതുമുതല്ക്കു് |
| സഖ്യം | (തങ്ങൾ തമ്മിൽ) സ്നേഹത്തേയും |
| ചകാര. | കയ്ക്കൊണ്ടു. |

ബ്രഹ്മർഷിസ്ത്വം ന സന്ദേഹഃ സർവ്വം സമ്പത്സ്യതേ തവ
ഇത്യുക്ത്വാ ദേവതാശ്ചാപി സർവ്വാ ജഗ്മുര്യഥാഗതം. 26

| | |
|---|---|
| "ത്വം | "ഭവാൻ |
| ബ്രഹ്മർഷിഃ ച | ബ്രഹ്മർഷിതന്നെ |
| സന്ദേഹഃ ന; | സംശയമില്ല; |
| തവ | അങ്ങേയ്ക്കു് |
| സർവ്വം | എല്ലാം (ഓങ്കാരവഷട്കാരാദികൾ) |
| സമ്പത്സ്യതേ | സിദ്ധിക്കും, |
| ഇതി ഉക്ത്വാ | എന്നരുളിച്ചെയ്തു, |
| സർവ്വാഃ | എല്ലാ |
| ദേവതാഃ അപി | ദേവന്മാരും |
| യഥാഗതം | വന്നപോലെ |
| ജഗ്മുഃ. | തിരിയെപ്പോയി. |

വിശ്വാമിത്രോഽപി ധർമ്മാത്മാ ലബ്ധ്വാ ബ്രാഹ്മണ്യമുത്തമം
പൂജയാമാസ ബ്രഹ്മർഷിം വസിഷ്ഠം ജപതാം വരം
കൃതകാമോ മഹീം സർവ്വാം ചചാര തപസി സ്ഥിതഃ. 27

| | |
|---|---|
| "ധൎമ്മാത്മാ | "ധൎമ്മാത്മാവായ |
| വിശ്വാമിത്രഃ അപി | വിശ്വാമിത്രമഹൎഷിയും |
| ഉത്തമം ബ്രാഹ്മണ്യം | ഉത്തമമായ ബ്രാഹ്മണ പദവിയെ |
| ലബ്ധ്വാ, | പ്രാപിച്ചശേഷം, |
| ബ്രഹ്മൎഷിം | ബ്രഹ്മൎഷിയും |
| ജപതാം വരം | മന്ത്രവിത്തുകളിൽ വെച്ചുത്തമനും ആയ |
| വസിഷ്ഠം | വസിഷ്ഠമഹൎഷിയെ |
| പൂജയാമാസ; | പൂജിച്ചു; |
| കൃതകാമഃ | അഭീഷ്ടം സാധിച്ചവനായി |
| തപസി | തപസ്സിൽ |
| സ്ഥിതഃ, | വൎത്തിച്ചവനായി |
| മഹീം | ഭൂമി |
| സൎവ്വാം | മുഴുവനും |
| ചചാര. | യഥേഷ്ടം സഞ്ചരിച്ചു. |

ഏവം ത്വനേന ബ്രാഹ്മണ്യം പ്രാപ്തം രാമ മഹാത്മനാ
ഏഷ രാമ മുനിശ്രേഷ്ഠ ഏഷ വിഗ്രഹവാംസ്തപഃ
ഏഷ ധൎമ്മപരോ നിത്യം വീൎയ്യസ്യൈഷ പരായണം. 28

| | |
|---|---|
| ഏവം തു, | ഇപ്രകാരമായ്ത്തന്നെ, |
| രാമ! | ഹേ രാമ! |
| അനേന | ഈ |
| മഹാത്മനാ | മഹാത്മാവാൽ |
| ബ്രാഹ്മണ്യം | ബ്രാഹ്മണത്വം |
| പ്രാപ്തം | സമ്പാദിക്കപ്പെട്ടു; |
| രാമ! | ശ്രീരാമ! |
| ഏഷഃ മുനിശ്രേഷ്ഠഃ; | ഇദ്ദേഹംഋഷിമാരിൽ വെച്ചുത്തമൻ; |
| ഏഷഃ | ഇദ്ദേഹം |
| വിഗ്രഹവാൻ | രൂപമെടുത്ത |
| തപഃ | തപസ്സുതന്നെ; |
| ഏഷഃ നിത്യം | ഇദ്ദേഹംഎല്ലായ്പോഴും |
| ധൎമ്മപരഃ | ധൎമ്മത്തെത്തന്നെ പരമ പ്രയോജനമായ് കരുതുന്നവൻ; |
| ഏഷഃ | ഇദ്ദേഹം |
| വീൎയ്യസ്യ | വീൎയ്യത്തിന്നു |
| പരായണം." | ഉത്തമമായ ഇരിപ്പിടം |

ശതാനന്ദവചഃ ശ്രുത്വാ രാമലക്ഷ്മണസന്നിധൌ
ജനകഃ പ്രാഞ്ജലിൎവ്വാക്യമുവാച കുശികാത്മജം 29

| | |
|---|---|
| ജനകഃ, | ജനകമഹാരാജാവ് |
| രാമലക്ഷ്മണ-സന്നിധൌ | ശ്രീരാമലക്ഷ്മണന്മാരുടെ മുമ്പിൽവെച്ചു അരുളംചെയ്യപ്പെട്ടതായ |
| ശതാനന്ദവചഃ | ശതാനന്ദരുടെ ഈ വാക്ക |
| ശ്രുത്വാ, | കേട്ട്, |
| കുശികാത്മജം | കുശികാത്മജനെനോക്കി |
| പ്രാഞ്ജലിഃ | അഞ്ജലികൂപ്പികൊണ്ടു |
| വാക്യം | ഇപ്രകാരം വാക്യത്തെ |
| ഉവാച. | ഉരചെയ്തു. |

ധന്യോഽസ്മ്യനുഗൃഹീതോഽസ്മി യസ്യ മേ മുനിപുംഗവ
യജ്ഞം കാകുത്സ്ഥസഹിതഃ പ്രാപ്തവാനസി കൌശിക. 30

| | |
|---|---|
| കൌശിക മുനിപുംഗവ! | കൌശികമുനിവൎയ്യ! |
| യസ്യ | യാതൊരു |
| മേ യജ്ഞം | എൻെറ യാഗത്തിന്നു |
| കാകുത്സ്ഥ-സഹിതഃ | കാകുത്സ്ഥന്മാരോടും കൂടിയവനായി |
| പ്രാപ്തവാൻ അസി | നിന്തിരുവടി എഴുന്നെള്ളിയോ, അപ്രകാരമുള്ള ഞാൻ |
| ധന്യഃ അസ്മി; | കൃതാൎത്ഥനായി ഭവിച്ചിരിക്കുന്നു; |
| അനുഗൃഹീതഃ അസ്മി | അനുഗ്രഹിക്കപ്പെട്ടവനായുംഭവിച്ചിരിക്കുന്നു. |

പാവിതോഽഹം ത്വയാ ബ്രഹ്മൻ ദൎശനേന മഹാമുനേ
വിശ്വാമിത്ര മഹാഭാഗ ബ്രഹ്മൎഷീണാം വരോത്തമ
ഗുണാ ബഹുവിധാഃ പ്രാപ്താസ്തവ സന്ദൎശനാന്മയാ. 31

| | |
|---|---|
| ബ്രഹ്മൻ! | അന്തണശ്രേഷ്ഠ! |
| മഹാമുനേ | മാമുനിവൎയ്യ! |
| വിശ്വാമിത്ര! | ഹേ വിശ്വാമിത്ര മഹൎഷേ |
| മഹാഭാഗ! | പരമഭാഗ്യവാനായുള്ളോവെ! |
| ബ്രഹ്മൎഷീണാം | ബ്രഹ്മൎഷികളിൽവെച്ച് |
| വരോത്തമ! | ഉത്തമോത്തമനായുള്ളോവെ! |
| ത്വയാ ദൎശനേന | നിന്തിരുവടിയുടെ കടാക്ഷത്താൽ, |
| അഹം പാവിതഃ | ഞാൻ പരിശുദ്ധനാക്കപ്പെട്ടു; |
| തവ | നിന്തിരുവടിയുടെ |
| സന്ദൎശനാത് | അഭിനിവേശത്താൽ |
| മയാ ബഹുവിധാഃ | എന്നാൽപലമാതിരിയായുള്ള |
| ഗുണാഃ | മഹിമകൾ |
| പ്രാപ്താഃ | പ്രാപിക്കപ്പെട്ടു. |

വിസ്തരേണ ച തേ ബ്രഹ്മൻ കീൎത്ത്യമാനം മഹത്തപഃ
ശ്രുതം മയാ മഹാതേജോ രാമേണ ച മഹാത്മനാ. 32

| | |
|---|---|
| മഹാതേജഃ | മഹാതേജസ്വിയായ |
| ബ്രഹ്മൻ! | ഹേ ബ്രാഹ്മണോത്തമ! |
| തേ | നിന്തിരുവടിയുടെ |
| മഹത് | മഹത്തായതും |
| വിസ്തരേണ | വിസ്തരിച്ച് [ആയ |
| കീൎത്ത്യമാനം ച | പ്രശംസിക്കപ്പെട്ടതും |
| തപഃ | തപോമഹിമ |
| മയാ | എന്നാലും |
| മഹാത്മനാ | മഹാത്മാവായ |
| രാമേണ ച | ശ്രീരാമനാലും |
| ശ്രുതം. | ശ്രവിക്കപ്പെട്ടു. |

സദസ്യൈഃ പ്രാപ്യ ച സദഃ ശ്രുതാസ്തേ ബഹവോ ഗുണാഃ 33

| | |
|---|---|
| സദഃ | സദസ്സിൽ |
| പ്രാപ്യ | വന്നിരിക്കുന്നവരായ |
| സദസ്യൈഃ ച | സഭ്യന്മാരാലും |
| തേ ബഹവഃ ഗുണാഃ | നിന്തിരുവടിയുടെ അനേക ഗുണങ്ങൾ |
| ശ്രുതാഃ | കേട്ടറിയപ്പെട്ടു |

അപ്രമേയം തപസ്തുഭ്യമപ്രമേയം ച തേ ബലം
അപ്രമേയാ ഗുണാശ്ചൈവ നിത്യം തേ കുശികാത്മജ. 34

| | |
|---|---|
| തുഭ്യം | നിന്തിരുവടിയുടെ |
| തപഃ | തപശ്ശക്തി |
| അപ്രമേയം | മനസ്സിന്നുംകൂടി അഗോചരമായതു് |
| തേ ബലം ച | നിന്തിരുവടിയുടെ |
| അപ്രമേയം | അളവററതു് [ശക്തിയും |
| കുശികാത്മജ! | ഹേ കുശികാത്മജ! |
| തേ ഗുണാഃ ച | നിന്തിരുവടിയുടെ തപോഗുണങ്ങളും |
| നിത്യം | ഒരുകാലത്തും |
| അപ്രമേയാഃ ഏവ. | കണക്കാക്കുവാൻ സാധിക്കാത്തവ. |

തൃപ്തിരാശ്ചര്യ്യഭൂതാനാം കഥാനാം നാസ്തി മേ വിഭോ
കൎമ്മകാലോ മുനിശ്രേഷ്ഠ ലംബതേ രവിമണ്ഡലം. 35

| | |
|---|---|
| വിഭോ! | പ്രഭോ! |
| ആശ്ചര്യ്യഭൂതാനാം | അത്ഭുതകരങ്ങളായ |
| കഥാനാം | ചരിത്രങ്ങളെ കേട്ടും |
| മേ | എനിക്ക് |
| തൃപ്തിഃ നാസ്തി | മതിയാകുന്നില്ല |
| മുനിശ്രേഷ്ഠ! | മുനിവൎയ്യ! |
| കൎമ്മകാലഃ | സന്ധ്യാനുഷ്ഠാനകാലം |
| രവിമണ്ഡലം | എത്തിസ്സൂൎയ്യമണ്ഡലവും |
| ലംബതേ | അസ്തമിക്കാറായിരിക്കുന്നു |

ശ്വഃ പ്രഭാതേ മഹാതേജോ ദ്രഷ്ടുമൎഹസി മാം പുനഃ
സ്വാഗതം തപതാം ശ്രേഷ്ഠ മാമനുജ്ഞാതുമൎഹസി. 36

| | |
|---|---|
| മഹാതേജഃ | മഹാതേജസ്സാന്നുള്ളോവേ |
| തപതാം | തപസ്വികളിൽവെച്ച് |
| ശ്രേഷ്ഠ! | ഉത്തമനായുള്ളോവേ |
| സ്വാഗതം | നിന്തിരുവടി ഇങ്ങെഴുന്നള്ളിയതിനാൽ ഞാൻ സന്തോഷിക്കുന്നു |
| ശ്വഃ | നാളെ |
| പ്രഭാതേ | പ്രഭാതത്തിൽ |
| പുനഃ | വീണ്ടും |
| മാം | എനിക്കു |
| ദ്രഷ്ടും | ദൎശനം തന്നരുളുവാൻ |
| അൎഹസി | നിന്തിരുവടി കടാക്ഷിക്കേണം |
| മാം | എനിക്കും ഇപ്പോഴും |
| അനുജ്ഞാതും | വിടനൽകുവാൻ |
| അൎഹസി | തിരുവുള്ളമുണ്ടാകേണം |

ഏവമുക്തോ മുനിവരഃ പ്രശസ്യ പുരുഷൎഷഭം
വിസസൎജ്ജാശു ജനകം പ്രീതം പ്രീതമനാസ്തദാ. 37

| | |
|---|---|
| ഏവം | ഇപ്രകാരം |
| ഉക്തഃ | അപേക്ഷിക്കപ്പെട്ട |
| മുനിവരഃ | മുനിവൎയ്യൻ |
| പ്രീതമനാഃ | സന്തുഷ്ടമനസ്സനായി |
| പുരുഷൎഷഭം | പുരുഷശ്രേഷ്ഠനും |
| തദാ | ആ സമയം |
| പ്രീതം | ചിത്തം കുളിൎത്തിരുന്നവനും ആയ |
| ജനകം | ജനകമഹാരാജാവിനെ |
| പ്രശസ്യ | കൊണ്ടാടിയശേഷം |
| ആശു | ഉടനെ |
| വിസസൎജ്ജ | പോകാൻ വിടനൽകി. |

ഏവമുക്ത്വാ മുനിശ്രേഷ്ഠം വൈദേഹോ മിഥിലാധിപഃ
പ്രദക്ഷിണം ചകാരാശു സോപാദ്ധ്യായഃ സബാന്ധവഃ. 38

| | |
|---|---|
| മിഥിലാധിപഃ | മിഥിലാധിപനായ |
| വൈദേഹഃ | ജനകമഹാരാജാവ് |
| ഏവം | മേൽപ്രകാരം |
| ഉക്ത്വാ | ഉരചെയ്തു് അനുമതി വാങ്ങിയശേഷം |
| ആശു | ഉടനെ |
| സോപാദ്ധ്യായഃ | ഉപാദ്ധ്യായസഹിതനായി |
| സബാന്ധവഃ | ബന്ധുക്കളോടും കൂടി |
| പ്രദക്ഷിണം ചകാര | പ്രദക്ഷിണം ചെയ്തു |

വിശ്വാമിത്രോƒപി ധൎമ്മാത്മാ സരാമഃ സഹലക്ഷ്മണഃ
സ്വവാടമഭിചക്രാമ പൂജ്യമാനോ മഹൎഷിഭിഃ. 39

| | | | |
|---|---|---|---|
| ധൎമ്മാത്മാ | ധൎമ്മാത്മാവായ | പൂജ്യമാനഃ | പൂജിക്കപ്പെട്ടവനായി |
| വിശ്വാമിത്രഃ അപി | വിശ്വാമിത്രമുനിയും | സരാമഃ | ശ്രീരാമനോടും |
| മഹൎഷിഭിഃ | മഹാന്മാരായ ഋഷിമാരാൽ | സഹലക്ഷ്മണ | ലക്ഷ്മണനോടുംകൂടി |
| | | സ്വവാടം | തങ്ങളുടെ വസതിയി[ലേക്ക് |
| | | അഭിചക്രാമ. | എഴുന്നെള്ളി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
പഞ്ചഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തഞ്ചാംസൎഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 1997)

# ഷട്ഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്താറാം സൎഗ്ഗം.

[ജനകേന ധനുൎല്ലാഭപ്രകാരവൎണ്ണനം സീതോൽപത്തികഥനം ച = ജനകൻ തനിക്കു വില്ലുലഭിച്ച പ്രകാരത്തേയും, സീതയുടെ ജനനത്തേയും പററി പറയുന്നതു.]

തതഃ പ്രഭാതേ വിമലേ കൃതകൎമ്മാ നരാധിപഃ
വിശ്വാമിത്രം മഹാത്മാനമാജുഹാവ സരാഘവം 1

| | | | |
|---|---|---|---|
| പ്രഭാതേ | പിറെറന്നാൾ പുലൎന്നു് | സരാഘവം | രാഘവന്മാരോടുംകൂടെ |
| വിമലേ തതഃ | നല്ല പ്രകാശമായപ്പോൾ, | മഹാത്മാനം | മഹാത്മാവായ |
| കൃതകൎമ്മാ | പ്രാതഃകാലകൃത്യങ്ങളെ ചെയ്തുതീൎത്തവനായ | വിശ്വാമിത്രം | വിശ്വാമിത്രമഹൎഷിയെ |
| നരാധിപഃ, | രാജാവു്, | ആജുഹാവ. | യാഗശാലയിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു. |

തമൎച്ചയിത്വാ ധൎമ്മാത്മാ ശാസ്ത്രദൃഷ്ടേന കൎമ്മണാ
രാഘവൌ ച മഹാത്മാനൌ തദാ വാക്യമുവാച ഹ. 2

| | | | |
|---|---|---|---|
| ധൎമ്മാത്മാ, | ആ ധൎമ്മാത്മാവു് | കൎമ്മണാ | വിധിപ്രകാരം |
| തം ഹ | അദ്ദേഹത്തേയും | അൎച്ചയിത്വാ, | സല്ക്കരിച്ചശേഷം |
| മഹാത്മാനൌ | മഹാത്മാക്കളായ | തദാ | പിന്നെ |
| രാഘവൌ ച | ശ്രീരാഘവന്മാരേയും | വാക്യം | ഇപ്രകാരം വാക്യത്തെ |
| ശാസ്ത്രദൃഷ്ടേന | ശാസ്ത്രങ്ങളിൽ പറയപ്പെട്ട | ഉവാച. | ഉരചെയ്തു. |

തമിക്ഷ്വാകുമയോദ്ധ്യായാം രാജാനം വിദ്ധി പൂർവ്വകം
ഇക്ഷ്വാകോസ്തു സുതഃ ശ്രീമാൻ കുക്ഷിരിത്യേവ വിശ്രുതഃ 22

| | | | |
|---|---|---|---|
| ''തം | "ആ | ശ്രീമാൻ ഏവ | ശ്രീമാനെന്നു |
| ഇക്ഷ്വാകും | ഇക്ഷ്വാകുവിനെ | വിശ്രുതഃ | ലോകപ്രസിദ്ധനായ |
| അയോദ്ധ്യായാം | അയോദ്ധ്യയിലെ | കുക്ഷിഃ | കുക്ഷി |
| പൂർവ്വകം | ആദ്യത്തെ | ഇതി തു | എന്നവൻതന്നെ |
| രാജാനം | രാജാവെന്നു | ഇക്ഷ്വാകോഃ | ഇക്ഷ്വാകുവിന്റെ |
| വിദ്ധി | അറിഞ്ഞാലും | സുതഃ. | പുത്രൻ. |

കുക്ഷേരഥാത്മജഃ ശ്രീമാൻ വികുക്ഷിരുദപദ്യത
വികുക്ഷേസ്തു മഹാതേജാ ബാണഃ പുത്രഃ പ്രതാപവാൻ. 23

| | | | |
|---|---|---|---|
| അഥ | പിന്നെ | മഹാതേജാഃ | മഹാതേജസ്വിയും |
| കുക്ഷേഃ | കുക്ഷിയുടെ | പ്രതാപവാൻ | പ്രതാപശാലിയും ആയ |
| ആത്മജഃ | പുത്രനായി | ബാണഃ തു | ബാണൻതന്നെ |
| ശ്രീമാൻ | ശ്രീമാനായ | വികുക്ഷേഃ | വികുക്ഷിയുടെ |
| വികുക്ഷിഃ | വികുക്ഷി | പുത്രഃ | പുത്രൻ. |
| ഉദപദ്യത | ഉണ്ടായി; | | |

ബാണസ്യ തു മഹാതേജാ അനരണ്യഃ പ്രതാപവാൻ
അനരണ്യാത് പൃഥുർജ്ജജ്ഞേ ത്രിശങ്കുസ്തു പൃഥോഃ സുതഃ. 24

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | അനരണ്യാത് | അനരണ്യങ്കൽനിന്നു |
| പ്രതാപവാൻ | പ്രതാപശാലിയും ആയ | പൃഥുഃ | പൃഥു |
| അനരണ്യഃ തു | അനരണ്യനെന്നവൻ തന്നെ | ജജ്ഞേ | ജനിച്ചു |
| | | ത്രിശങ്കുഃ തു | ത്രിശങ്കുതന്നെ |
| | | പൃഥോഃ | പൃഥുവിന്റെ |
| ബാണസ്യ | ബാണന്റെ പുത്രൻ; | സുതഃ. | പുത്രൻ. |

ത്രിശങ്കോരഭവത് പുത്രോ ധുന്ധുമാരോ മഹായശാഃ
ധുന്ധുമാരാന്മഹാതേജാ യുവനാശ്വോ മഹാരഥഃ
യുവനാശ്വസുതഃ ശ്രീമാൻ മാന്ധാതാ പൃഥിവീപതിഃ. 25

| | | | |
|---|---|---|---|
| ''ത്രിശങ്കോഃ | ''ത്രിശങ്കുവിന്നു | മഹാരഥഃ | മഹാവീരനും ആയ |
| മഹായശാഃ | അതികീർത്തിമാനായ | യുവനാശ്വഃ | യുവനാശ്വൻ |
| ധുന്ധുമാരഃ | ധുന്ധുമാരൻ എന്ന | യുവനാശ്വസുതഃ | യുവനാശ്വന്റെ പുത്രൻ |
| പുത്രഃ | പുത്രൻ | | |
| അഭവത് | ജനിച്ചു | പൃഥിവീപതിഃ | ഭൂമണ്ഡലാധിപതിയായ |
| ധുന്ധുമാരാത് | ധുന്ധുമാരങ്കൽനിന്നു | ശ്രീമാൻ | ശ്രീമാൻ |
| മഹാതേജാഃ | മഹാതേജസ്വിയും | മാന്ധാതാ | മാന്ധാതാവും. |

മാന്ധാതുസ്തു സുതഃ ശ്രീമാൻ സുസന്ധിരുദപദ്യത
സുസന്ധേരപി പുത്രൗ ദ്വൗ ധ്രുവസന്ധിഃ പ്രസേനജിത്. 26

| | | | |
|---|---|---|---|
| മാന്ധാതുഃ | മാന്ധാതാവിന്നു | ധ്രുവസന്ധി | ധ്രുവസന്ധി |
| ശ്രീമാൻ | ശ്രീമാനായ | പ്രസേനജിത് | പ്രസേനജിത്തും എന്ന |
| സുസന്ധിഃ തു | സുസന്ധി എന്ന | ദ്വൗ അപി | രണ്ടുപേരും |
| സുതഃ | പുത്രൻ | സുസന്ധേഃ | സുസന്ധിയുടെ |
| ഉദപദ്യത | ഉണ്ടായി | പുത്രൗ | പുത്രന്മാർ |

യശസ്വീ ധ്രുവസന്ധേസ്തു ഭരതോ നാമ നാമതഃ
ഭരതാത്തു മഹാതേജാ അസിതോ നാമ ജാതവാൻ. 27

| | | | |
|---|---|---|---|
| നാമതഃ | പ്രസിദ്ധിപെററ | മഹാതേജാഃ | മഹാതേജസ്വിയായ |
| യശസ്വീ | കീർത്തിശാലികളായ | അസിതഃ നാമ തു | അസിതനെന്നവൻ തന്നെ |
| ഭരതഃ നാമ തു | ഭരതൻ എന്നവൻ തന്നെ | ഭരതാത് | ഭരതങ്കൽനിന്നും |
| ധ്രുവസന്ധേഃ | ധ്രുവസന്ധിയുടെ പുത്രൻ | ജാതവാൻ | ഉളവായവൻ |

യസ്യൈതേ പ്രതിരാജാന ഉദപദ്യന്ത ശത്രവഃ
ഹൈഹയാസ്താലജംഘാശ്ച ശൂരാശ്ച ശശിബിന്ദവഃ 28
താംസ്തു സംപ്രതിയുദ്ധ്യൻ ഹി യുദ്ധേ രാജാ പ്രവാസിതഃ. 29

| | | | |
|---|---|---|---|
| ഏതേ | ഈ | ഉദപദ്യന്ത | ഏർപ്പെട്ടുവോ, അപ്രകാരമുള്ള |
| ശൂരാഃ | ശൂരന്മാരായ | | |
| ഹൈഹയാഃ | ഹൈഹയരെന്നവരും | രാജാ ഹി | ആ രാജാവുതന്നെ |
| താലജംഘാഃ ച | താലജംഘരെന്നവരും | യുദ്ധേ | യുദ്ധത്തിൽ |
| ശശിബിന്ദവഃ ച | ശശിബിന്ദുക്കളെന്നവരും ആയ | താൻ | അവരുമായി |
| പ്രതിരാജാനഃ | അന്യരാജാക്കന്മാർ | സംപ്രതിയുദ്ധ്യൻ തു | എതിർത്തുപോരാടിയപ്പോഴും |
| യസ്യ | യാതൊരുവന്നു | പ്രവാസിതഃ | രാജ്യത്തിൽനിന്നും ഓടിക്കപ്പെട്ടു |
| ശത്രവഃ | വിരോധികളായി | | |

ഹിമവന്തമുപാഗമ്യ ഭാര്യാഭ്യാം സഹിതോഽവസത്
അസിതോഽല്പബലോ രാജാ കാലധർമ്മമുപേയിവാൻ. 30

| | | | |
|---|---|---|---|
| അല്പബലഃ | ബലഹീനനായ | ഉപാഗമ്യ | ചെന്നുചേർന്ന് |
| അസിതഃ രാജാ | അസിതമഹാരാജാവു് | അവസത് | അവിടെ വസിച്ചു |
| ഭാര്യാഭ്യാം സഹിതഃ | ഇരുഭാര്യമാരോടും കൂടെ | കാലധർമ്മം ഉപേയിവാൻ | (അവിടെവെച്ച്) തീപ്പെടുകയും ചെയ്തു |
| ഹിമവന്തം | ഹിമാലയത്തിൽ | | |

ദ്വേ ചാസ്യ ഭാൎയ്യേ ഗൎഭിണ്യൌ ബഭൂവതുരിതി ശ്രുതിഃ
ഏകാ ഗൎഭവിനാശായ സപത്ന്യൈ തു ഗരം ദദൌ 31

| | | | |
|---|---|---|---|
| തു | അക്കാലം | ശ്രുതിഃ | ഇരുവരും കേട്ടറിഞ്ഞ സംഗതിയായിരുന്നു |
| അസ്യ | അദ്ദേഹത്തിന്റെ | ഏകാ | ഒരുത്തി |
| ഭാൎയ്യേ | പത്നിമാർ | സപത്ന്യൈ | സപത്നിക്കു |
| ദ്വേ ച | ഇരുവരും | ഗൎഭവിനാശായ | ഗൎഭം നശിപ്പിക്കുവാൻ [വേണ്ടി |
| ഗൎഭിണ്യൌ | ഗൎഭിണികൾ | ഗരം | വിഷം |
| ബഭൂവതുഃ | ആയിരുന്നു | ദദൌ | കൊടുത്തു |
| ഇതി | ഇത് | | |

തതഃ ശൈലവരേ രമ്യേ ബഭൂവാഭിരതോ മുനിഃ
ഭാൎഗ്ഗവശ്ച്യവനോ നാമ ഹിമവന്തമുപാശ്രിതഃ. 32

| | | | |
|---|---|---|---|
| തതഃ | അനന്തകാലത്തിൽ | രമ്യേ | മനോഹരമായ |
| ഭാൎഗ്ഗവഃ | ഭൃഗുവംശജനും | ശൈലവരേ | ഒരു കുന്നിൽ |
| ച്യവനഃ നാമ | ച്യവനനെന്നുപേരായ | അഭിരതഃ | ദൈവധ്യാനനിരതനായി കാലം കഴിക്കുന്നവനായിതന്നെ |
| മുനിഃ | മഹൎഷി [വനും ആയ | | |
| ഹിമവന്തം | ഹിമാലയത്തെ | | |
| ഉപാശ്രിതഃ | പ്രാപിച്ചവനായി | ബഭൂവ. | വൎത്തിച്ചിരുന്നു |

തത്ര ചൈകാ മഹാഭാഗാ ഭാൎഗ്ഗവം ദേവവൎച്ചസം
വവന്ദേ പദ്മപത്രാക്ഷീ കാംക്ഷന്തീ സുതമുത്തമം. 33

| | | | |
|---|---|---|---|
| മഹാഭാഗാ | മഹാഭാഗ്യവതിയും | കാംക്ഷന്തീ | ആഗ്രഹിക്കുന്നവളായി |
| പദ്മപത്രാക്ഷീ | പൊൽത്താർനേത്രയും ആയ | ദേവവൎച്ചസം | ദിവ്യതേജസ്വിയായ |
| | | ഭാൎഗ്ഗവം | ആ ഭൃഗുവംശജനെ |
| ഏകാ | അതിലൊരുവൾ | തത്ര ച | അദ്ദേഹം തപസ്സുചെയ്തിരുന്നടിക്കൽ |
| ഉത്തമം | ഉത്തമനായ | | |
| സുതം | പുത്രനെ | വവന്ദേ | ചെന്നുവന്ദിച്ചു |

തമൃഷിം സാഽഭ്യുപാഗമ്യ കാളിന്ദീ ചാഭ്യവാദയത്
സ താമഭ്യവദദ്വിപ്രഃ പുത്രേപ്സും പുത്രജന്മനി. 34

| | | | |
|---|---|---|---|
| കാളിന്ദീ | കാളിന്ദിഎന്ന | സഃ വിപ്രഃ | ആ ബ്രാഹ്മണൻ |
| സാ | അവൾ (പിന്നെ) | പുത്രേപ്സും | പുത്രനെ കാംക്ഷിക്കുന്ന |
| തം ഋഷിം | ആ മഹൎഷിയുടെ | താം | അവളെനോക്കി |
| അഭ്യുപാഗമ്യ | അടുത്തുചെന്നു് | പുത്രജന്മനി ച | പുത്രോത്പത്തികാൎയ്യത്തെക്കുറിച്ചു് |
| അഭ്യവാദയത് | നമസ്കരിച്ചു് തന്റെ അഭീഷ്ടത്തെഉരച്ചു | അഭ്യവദത് | ഇങ്ങിനെ പറഞ്ഞു |

തവ കുക്ഷൌ മഹാഭാഗേ സുപുത്രഃ സുമഹാബലഃ
മഹാവീര്യോ മഹാതേജാ അചിരാത് സംജനിഷ്യതി.
ഗരേണ സഹിതഃ ശ്രീമാൻ മാ ശുചഃ കമലേക്ഷണേ. 35

| | | | |
|---|---|---|---|
| കമലേക്ഷണേ | കമലലോചനയായ | മഹാതേജാഃ | അതിതേജസ്വിയായും |
| മഹാഭാഗേ! | ഹേ പുണ്യവതി! | ശ്രീമാൻ | ശ്രീമാനായും ഉള്ള |
| ഗരേണ സഹിതഃ | വിഷശരീരനായും, | സുപുത്രഃ | ഒരു സത്പുത്രൻ, |
| സുമഹാബലഃ | അത്യധികബലശാലിയായും, | തവ | ഭവതിയുടെ |
| മഹാവീര്യഃ | മഹാവീര്യവാനായും | കുക്ഷൌ | വയററിൽ |
| | | അചിരാത് | താമസിയാതെ |
| | | സംജനിഷ്യതി | ജനിപ്പാൻപോകുന്നു; |
| | | മാ ശുചഃ. | ദുഃഖിക്കേണ്ട. |

ഏവമുക്താ മഹാഭാഗാ അസിതേ സ്വർഗ്ഗതേ സതി
നിധായ ചേതോ നൃപതൌ വിദ്യുല്ലേഖേവ സുപ്രഭാ. 36
ച്യവനം തു നമസ്കൃത്യ രാജപുത്രീ പതിവ്രതാ
പതിശോകാതുരാ തസ്മാത് പുത്രം ദേവീ വ്യജായത. 37

| | | | |
|---|---|---|---|
| വിദ്യുല്ലേഖാ ഇവ | മിന്നൽപിണർപോലെ | രാജപുത്രീ | രാജപുത്രിയും, |
| സുപ്രഭാ | മഹാകാന്തിയുള്ളവളും | ദേവീ | പട്ടമഹിഷിയും |
| പതിശോകാതുരാ, തു | ഭർത്തൃദുഃഖാതുരയും, എങ്കിലും, | ച്യവനം | ച്യവനമഹർഷിയെ |
| അസിതേ | അസിതമഹാരാജാവു | നമസ്കൃത്യ | ശരണം പ്രാപിച്ച് |
| സ്വർഗ്ഗതേ സതി | സ്വർഗ്ഗതനായിരിക്കെ | ഏവം ഉക്താ | മേല്പറഞ്ഞവണ്ണം അനുഗ്രഹിക്കപ്പെട്ടവളും, |
| നൃപതൌ | അരചങ്കൽ [മ്പോഴും | മഹാഭാഗാ | മഹാപുണ്യവതിയുമായ |
| ചേതഃ വിധായ | ചിത്തത്തെ അർപ്പണം | തസ്മാത് | അതിനാൽ [അവൾ, |
| പതിവ്രതാ | പതിവ്രതയും, [ചെയ്ത | പുത്രം | ഒരു പുത്രനെ |
| | | വ്യജായത. | പ്രസവിച്ചു. |

സപത്ന്യാ തു ഗരസ്തസ്യൈ ദത്തോ ഗർഭജിഘാംസയാ
സഹ തേന ഗരേണൈവ ജാതഃ സ സഗരോഽഭവത്. 38

| | | | |
|---|---|---|---|
| ഗർഭജിഘാംസയാ | ഗർഭത്തെ അലസിപ്പിപ്പാനുള്ള ആഗ്രഹത്താൽ | തേന | അതേ |
| സപത്ന്യാ | സപത്നിയാൽ | ഗരേണ സഹ ഏവ | വിഷത്തോടുകൂടിത്തന്നെ |
| തസ്യൈ | അവൾക്കു | ജാതഃ | അദ്ദേഹം ജനിച്ചു; |
| ഗരഃ | വിഷം | തു, | ആക്കാരണത്താൽ, |
| ദത്തഃ | കൊടുക്കപ്പെട്ടു; | സഃ | അദ്ദേഹം |
| | | സഗരഃ | സഗരൻ എന്നു |
| | | അഭവത്. | അറിയപ്പെട്ടു. |

സഗരസ്യാസമഞ്ജസ്തു അസമഞ്ജാത് തഥാംശുമാൻ
ദിലീപോഽംശുമതഃ പുത്രോ ദിലീപസ്യ ഭഗീരഥഃ
ഭഗീരഥാത് കകുത്സ്ഥസ്തു രഘുസ്തസ്മാദജായത. 39

| | | | |
|---|---|---|---|
| അസമഞ്ജഃ തു | അസമഞ്ജൻതന്നെ | പുത്രഃ | പുത്രൻ, |
| സഗരസ്യ | സഗരമഹാരാജാവിൻെറ(പുത്രൻ); | ഭഗീരഥഃ തു | ഭഗീരഥൻതന്നെയാണ |
| തഥാ | അതിനുശേഷം, | ദിലീപസ്യ | ദിലീപൻെറ(പുത്രൻ); |
| അസമഞ്ജാത് | അസമഞ്ജങ്കൽനിന്നു | ഭഗീരഥാത് | ഭഗീരഥങ്കൽനിന്ന് |
| അംശുമതഃ | അംശുമാൻ(ഉളവായി) | കകുത്സ്ഥഃ | കകുത്സ്ഥനുളവായി; |
| ദിലീപഃ | ദിലീപൻ | തസ്മാത് | അദ്ദേഹത്തിൽനിന്നു |
| അംശുമതഃ | അംശുമാൻെറ | രഘുഃ | രഘു |
| | | അജായത | ജനിച്ചു |

രഘോസ്തു പുത്രസ്തേജസ്വീ പ്രവൃദ്ധഃ പുരുഷാദകഃ
കല്മാഷപാദോഽപ്യഭവത്തസ്മാജ്ജാതസ്തു ശംഖണഃ 40

| | | | |
|---|---|---|---|
| രഘോഃ | രഘുവിന്നു, | പ്രവൃദ്ധഃ | പ്രവൃദ്ധൻ എന്ന |
| തേജസ്വീ അപി | തേജസ്വിയെന്നിരുന്നാലും, | പുത്രഃ | പുത്രൻ |
| തു, | ഒരു ശാപത്താൽ | അഭവത് | ഉണ്ടായി; |
| പുരുഷാദകഃ | നരമാംസഭോജിയും | തസ്മാത് | അദ്ദേഹത്തിൽനിന്നു |
| കല്മാഷപാദഃ | കറുത്ത കാലുകളാർന്നവനും ആയ | ശംഖണഃ | ശംഖണൻ |
| | | ജാതഃ | ജനിച്ചു. |

സുദർശനഃ ശംഖണസ്യ അഗ്നിവർണ്ണഃ സുദർശനാത്
ശീഘ്രഗസ്ത്വഗ്നിവർണ്ണസ്യ ശീഘ്രഗസ്യ മരുഃ സുതഃ
മരോഃ പ്രശുശ്രുകസ്ത്വാസീദംബരീഷഃ പ്രശുശ്രുകാത്. 41

| | | | |
|---|---|---|---|
| സുദർശനഃ | സുദർശനൻ | മരുഃ | മരു |
| ശംഖണസ്യ | ശംഖണൻെറ (പുത്രൻ) | ശീഘ്രഗസ്യ സുതഃ | ശീഘ്രഗൻെറ പുത്രൻ; |
| സുദർശനാത് | സുദർശനങ്കൽനിന്നു | പ്രശുശ്രുകഃ | പ്രശുശ്രുകൻ എന്നവൻ |
| അഗ്നിവർണ്ണഃ | അഗ്നിവർണ്ണൻ (ഉളവായി); | മരോഃ | മരുവിന്നു |
| ശീഘ്രഗഃ തു | ശീഘ്രഗൻതന്നെ | ആസീത് | ഉണ്ടായി |
| അഗ്നിവർണ്ണസ്യ | അഗ്നിവർണ്ണൻെറ (പുത്രൻ); | അംബരീഷഃ തു | അംബരീഷൻതന്നെ |
| | | പ്രശുശ്രുകാത്. | പ്രശുശ്രുകങ്കൽനിന്നുളവായവൻ. |

അംബരീഷസ്യ പുത്രോഽഭൂന്നഹുഷഃ പൃഥിവീപതിഃ
നഹുഷസ്യ യയാതിസ്തു നാഭാഗസ്തു യയാതിജഃ 42

| | | | |
|---|---|---|---|
| അംബരീഷസ്യ | അംബരീഷന്റെ | അഭൂത് | വിളങ്ങി; |
| പുത്രഃ | പുത്രൻ | യയാതിഃ | യയാതിതന്നെ |
| നഹുഷഃ തു | നഹുഷൻതന്നെ | നഹുഷസ്യ | നഹുഷന്റെ പുത്രൻ; |
| പൃഥിവീപതിഃ | ഭൂമണ്ഡലാധിപതി യായി | നാഭാഗഃ | നാഭാഗൻ |
| | | യയാതിജഃ | യയാതിപുത്രൻ. |

നാഭാഗസ്യ ബഭൂവാജ അജാദ്ദശരഥോഽഭവത്
അസ്മാദ്ദശരഥാജ്ജാതൗ ഭ്രാതരൗ രാമലക്ഷ്മണൌ 43

| | | | |
|---|---|---|---|
| നാഭാഗസ്യ | നാഭാഗന്നു | അസ്മാത് ദശരഥാത് | ഈ ദശരഥമഹാ രാജാവിങ്കൽനിന്നു് |
| അജഃ ബഭൂവ; | അജൻജനിച്ചു [നിന്നു് | ഭ്രാതരൗ | ഭ്രാതാക്കന്മാരായ |
| അജാത് | അജമഹാരാജാവിങ്കൽ | രാമലക്ഷ്മണൌ | ശ്രീരാമലക്ഷ്മണന്മാർ |
| ദശരഥഃ | ദശരഥമഹാരാജാവും | ജാതൌ | ജനിച്ചു |
| അഭവത്; | ജനിച്ചു; | | |

ആദിവംശവിശുദ്ധാനാം രാജ്ഞാം പരമധൎമ്മിണാം
ഇക്ഷ്വാകുകുലജാതാനാം വീരാണാം സത്യവാദിനാം. 44
രാമലക്ഷ്മണയോരൎത്ഥേ ത്വത്സുതേ വരയേ നൃപ
സദൃശാഭ്യാം നരശ്രേഷ്ഠ സദൃശേ ദാതുമൎഹസി. 45

| | | | |
|---|---|---|---|
| രാജ്ഞാം | രാജാക്കന്മാരായി | ത്വത്സുതേ | അവിടുത്തെ രണ്ടു പുത്രിമാരെയും |
| ആദിവംശ-വിശുദ്ധാനാം | ആദ്യംതൊട്ടുതന്നെ വംശവിശുദ്ധിയാൎന്നവരായി, | വരയേ: | പരിണയം ചെയ്തുകൊടുപ്പാൻ ഞാൻ വരണം ചെയ്യുന്നു. |
| പരമധൎമ്മിണാം | അതിധൎമ്മിഷ്ഠന്മാരായി | നരശ്രേഷ്ഠ ! | ഹേ നരശ്രേഷ്ഠ ! [ൎക്കും |
| വീരാണാം | ശൂരന്മാരായി | സദൃശാഭ്യാം | തക്കവരന്മാരായ ഇരുവ |
| സത്യവാദിനാം | സത്യസന്ധന്മാരായി | സദൃശേ | തക്ക പത്നിമാരായ ഇരുപുത്രിമാരേയും |
| ഇക്ഷ്വാകു-കുലജാതാനാം അൎത്ഥേ | ഇക്ഷ്വാകുവംശത്തിൽ ജനിച്ചവരിൽചേൎന്ന കാരണത്താൽ, | ദാതും | വിവാഹം ചെയ്തുകൊടുപ്പാൻ |
| രാമ-ലക്ഷ്മണയോഃ | ശ്രീരാമലക്ഷ്മണന്മാരിരുവൎക്കും | അൎഹസി | തിരുമനസ്സുണ്ടാകേണം |
| നൃപ ! | അല്ലയോ രാജാവേ ! | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
സപ്തതിതമഃ സൎഗ്ഗഃ = എഴുപതാംസൎഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 2137)

---

# ഏകസപ്തതിതമഃ സർഗ്ഗഃ=എഴുപത്തൊന്നാം സർഗ്ഗം.

[ജനകവംശാനുകീർത്തനം = ജനകവംശപരമ്പരയെ പറയുന്നതു്.]

ഏവം ബ്രുവാണം ജനകഃ പ്രത്യുവാച കൃതാഞ്ജലിഃ
ശ്രോതുമർഹസി ഭദ്രം തേ കുലം നഃ പരികീർത്തിതം. 1

| | | | |
|---|---|---|---|
| ജനകഃ | ജനകമഹാരാജാവ് | നഃ കുലം | ഞങ്ങളുടെ വംശം |
| ഏവം ബ്രുവാണം | ഇപ്രകാരം വരണം ചെയ്ത അദ്ദേഹത്തെ നോക്കി | പരികീർത്തിതം | വിവരിക്കപ്പെടുന്നതിനെ |
| കൃതാഞ്ജലിഃ | കൈകൂപ്പികൊണ്ട് | ശ്രോതും അർഹസി | കേട്ടരുളിയാലും |
| പ്രത്യുവാച | ഇപ്രകാരം മറുപടിയരുളിച്ചെയ്തു | തേ ഭദ്രം | നിന്തിരുവടിക്കു് യശസ്സുണ്ടാകട്ടെ |

പ്രദാനേ ഹി മുനിശ്രേഷ്ഠ കുലം നിരവശേഷതഃ
വക്തവ്യം കുലജാതേന തന്നിബോധ മഹാമുനേ. 2

| | | | |
|---|---|---|---|
| മുനിശ്രേഷ്ഠ! | ഹേ മുനിവര്യ! | വക്തവ്യം | ഉരചെയ്യപ്പെടേണ്ടതാണല്ലോ |
| കുലജാതേന | സത്കുലത്തിൽ പിറന്നവനാൽ | ഹി | അതിനാൽ |
| പ്രദാനേ | കന്യകാദാനകർമ്മത്തിൽ | മഹാമുനേ! | ഹേ മുനിവര! |
| കുലം | വംശാവലി | തത് | അതിനെ |
| നിരവശേഷതഃ | ഒന്നും വിടാതെ | നിബോധ | കേട്ടരുളിയാലും |

രാജാഽഭൂത് ത്രിഷു ലോകേഷു വിശ്രുതഃ സ്വേന കർമ്മണാ
നിമിഃ പരമധർമ്മാത്മാ സർവ്വസത്ത്വവതാം വരഃ. 3

| | | | |
|---|---|---|---|
| നിമിഃ രാജാ | നിമി എന്ന ഒരു രാജാവ് | വരഃ | ഉത്തമനായി, |
| സ്വേന | തന്റെ | പരമധർമ്മാത്മാ, | അതിധർമ്മിഷ്ഠനെന്നു |
| കർമ്മണാ | സ്വപുണ്യകർമ്മഫലത്താൽ | ത്രിഷു ലോകേഷു | മൂന്നുലോകങ്ങളിലും |
| സർവ്വസത്ത്വവതാം | സകലസാത്വികന്മാരിലുംവെച്ച് | വിശ്രുതഃ | പ്രസിദ്ധിപൂണ്ടവനായി |
| | | അഭൂത് | ഉണ്ടായിരുന്നു |

തസ്യ പുത്രോ മിഥിർന്നാമ മിഥിലാ യേന നിർമ്മിതാ
പ്രഥമോ ജനകോ നാമ ജനകാദപ്യുദാവസുഃ. 4

| | | | |
|---|---|---|---|
| പ്രഥമഃ ജനകഃ നാമ അപി, | ആദ്യത്തെ ജനകൻ എന്നറിയപ്പെടുന്നവനും, | മിഥിഃ നാമ | മിഥി എന്നവൻ |
| മിഥിലാ | മിഥിലാപട്ടണം | തസ്യ | അദ്ദേഹത്തിന്റെ |
| നിർമ്മിതാ | നിർമ്മിക്കപ്പെട്ടതു് | പുത്രഃ | പുത്രൻ; |
| യേന | യാതൊരുവനാലൊ, അദ്ദേഹവും ആയ | ജനകാത് | ആ ജനകങ്കൽ നിന്നു് |
| | | ഉദാവസുഃ | ഉദാവസു ജനിച്ചു |

ഉദാവസോസ്തു ധർമ്മാത്മാ രാജാ വൈ നന്ദിവർദ്ധനഃ
നന്ദിവർദ്ധനപുത്രസ്തു സുകേതുർന്നാമ നാമതഃ. 5

| | | | |
|---|---|---|---|
| നന്ദിവർദ്ധനഃ | നന്ദിവർദ്ധനനെന്ന | നാമതഃ | പ്രസിദ്ധിപെററ |
| ധർമ്മാത്മാ വൈ | ധർമ്മാത്മാവായ | സുകേതുഃ നാമ തു | സുകേതു എന്നവൻ തന്നെ |
| രാജാ തു | രാജാവുതന്നെ | | |
| ഉദാവസോഃ | ഉദാവസുവിൻെറ പുത്രൻ | നന്ദിവർദ്ധന-പുത്രഃ | നന്ദിവർദ്ധനപുത്രൻ |

സുകേതോരപി ധർമ്മാത്മാ ദേവരാതോ മഹാബലഃ
ദേവരാതസ്യ രാജർഷേർബ്ബൃഹദ്രഥ ഇതി സ്മൃതഃ. 6

| | | | |
|---|---|---|---|
| മഹാബലഃ | മഹാബലശാലിയും | ബൃഹദ്രഥഃ | ബൃഹദ്രഥൻ |
| ധർമ്മാത്മാ അപി | ധർമ്മാത്മാവും ആയ | ഇതി | എന്നു |
| ദേവരാതഃ | ദേവരാതൻ | സ്മൃതഃ | അറിയപ്പെട്ടവൻ |
| സുകേതോഃ | സുകേതുവിൻെറ പുത്രൻ; | രാജർഷേഃ | രാജർഷിയായ |
| | | ദേവരാതസ്യ | ദേവരാതൻെറ പുത്രൻ. |

ബൃഹദ്രഥസ്യ ശൂരോऽഭൂന്മഹാവീരഃ പ്രതാപവാൻ
മഹാവീരസ്യ ധൃതിമാൻ സുധൃതിഃ സത്യവിക്രമഃ. 7

| | | | |
|---|---|---|---|
| ശൂരഃ | ശൂരനും | ധൃതിമാൻ | ധൈൎയ്യശാലിയും |
| പ്രതാപവാൻ | പ്രതാപശാലിയും ആയ | സത്യവിക്രമഃ | സ്ഥിരപരാക്രമശാലിയും ആയ |
| മഹാവീരഃ | മഹാവീരൻ | | |
| ബൃഹദ്രഥസ്യ | ബൃഹദ്രഥന്നു | സുധൃതിഃ | സുധൃതി |
| അഭൂത് | ഉണ്ടായി | മഹാവീരസ്യ | മഹാവീരൻെറ പുത്രൻ. |

സുധൃതേരപി ധർമ്മാത്മാ ദൃഷ്ടകേതുഃ സുധാർമ്മികഃ
ദൃഷ്ടകേതോസ്തു രാജർഷേർഹൎയ്യശ്വ ഇതി വിശ്രുതഃ. 8

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മശ്രദ്ധയുള്ളവനും | വിശ്രുതഃ | പ്രസിദ്ധനായ |
| സുധാർമ്മികഃ അപി | ഉത്തമധർമ്മാനുഷ്ഠാനയുക്തനും ആയ | ഹൎയ്യശ്വഃ ഇതി തു | ഹൎയ്യശ്വൻ എന്നവൻ തന്നെ |
| | | രാജർഷേഃ | രാജർഷിയായ |
| ദൃഷ്ടകേതുഃ | ദൃഷ്ടകേതു | ദൃഷ്ടകേതോഃ | ദൃഷ്ടകേതുവിൻെറ (പുത്രൻ.) |
| സുധൃതേഃ | സുധൃതിയുടെ(പുത്രൻ) | | |

ഹൎയ്യശ്വസ്യ മരുഃ പുത്രോ മരോഃ പുത്രഃ പ്രതീന്ധകഃ
പ്രതീന്ധകസ്യ ധർമ്മാത്മാ രാജാ കീർത്തിരഥഃ സുതഃ 9

| | | | |
|---|---|---|---|
| മരുഃ | മരു | ധർമ്മാത്മാ | ധർമ്മാത്മാവായ |
| ഹൎയ്യശ്വസ്യ | ഹൎയ്യശ്വൻെറ | കീർത്തിരഥഃ | കീർത്തിരഥൻ എന്ന |
| പുത്രഃ | പുത്രൻ; | രാജാ | രാജാവു് |
| പ്രതീന്ധകഃ | പ്രതീന്ധകൻ | പ്രതീന്ധകസ്യ | പ്രതീന്ധകൻെറ |
| മരോഃ | മരുവിൻെറ | സുതഃ. | പുത്രൻ. |
| പുത്രഃ | പുത്രൻ: | | |

പുത്രഃ കീർത്തിരഥസ്യാഥ ദേവമീഢ ഇതി സ്മൃതഃ
ദേവമീഢസ്യ വിബുധോ വിബുധസ്യ മഹീധ്രകഃ. 10

| | | | |
|---|---|---|---|
| അഥ | പിന്നെ | വിബുധഃ | വിബുധൻ |
| ദേവമീഢഃ ഇതി | ദേവമീഢൻ എന്നു | ദേവമീഢസ്യ | ദേവമീഢന്റെ പുത്രൻ |
| സ്മൃതഃ | അറിയപ്പെട്ടവൻ | മഹീധ്രകഃ | മഹീധ്രകൻ |
| കീർത്തിരഥസ്യ പുത്രഃ | കീർത്തിരഥന്റെ പുത്രൻ; | വിബുധസ്യ. | വിബുധന്റെ (പുത്രൻ) |

മഹീധ്രകസുതോ രാജാ കീർത്തിരാതോ മഹാബലഃ
കീർത്തിരാതസ്യ രാജർഷേർമ്മഹാരോമാ വ്യജായത. 11

| | | | |
|---|---|---|---|
| മഹാബലഃ | മഹാബലവാനായ | മഹാരോമാ | മഹാരോമാവ് എന്ന [വൻ |
| കീർത്തിരാതഃ രാജാ | കീർത്തിരാതൻ എന്ന രാജാവ് | രാജർഷേഃ | രാജർഷിയായ |
| മഹീധ്രകസുതഃ | മഹീധ്രകപുത്രൻ | കീർത്തിരാതസ്യ | കീർത്തിരാതന്നു |
| | | വ്യജായത. | ഉളവായി. |

മഹാരോമ്ണസ്തു ധർമ്മാത്മാ സ്വർണ്ണരോമാ വ്യജായത
സ്വർണ്ണരോമ്ണസ്തു രാജർഷേർഹ്രസ്വരോമാ വ്യജായത. 12

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ | ഹ്രസ്വരോമാ തു | ഹ്രസ്വരോമാവ് എന്നവൻതന്നെ |
| സ്വർണ്ണരോമാ തു | സ്വർണ്ണരോമാവുതന്നെ | രാജർഷേഃ | രാജർഷിയായ |
| മഹാരോമ്ണഃ | മഹാരോമാവിന്നു | സ്വർണ്ണരോമ്ണഃ | സ്വർണ്ണരോമാവിന്നു |
| വ്യജായത | ജനിച്ചു; | വ്യജായത. | ജനിച്ചു. |

തസ്യ പുത്രദ്വയം രാജ്ഞോ ധർമ്മജ്ഞസ്യ മഹാത്മനഃ
ജ്യേഷ്ഠോഽഹമനുജോ ഭ്രാതാ മമ വീരഃ കുശധ്വജഃ. 13

| | | | |
|---|---|---|---|
| തസ്യ | ആ | ജ്യേഷ്ഠഃ അഹം | മൂത്തവൻ ഞാൻ |
| ധർമ്മജ്ഞസ്യ | ധർമ്മജ്ഞനും | മമ അനുജഃ | എന്റെ കൂടെപ്പിറന്ന |
| മഹാത്മനഃ | മഹാത്മാവുമായ | ഭ്രാതാ | അനുജൻ |
| രാജ്ഞഃ | രാജാവിന്നു | വീരഃ | വീരനായ |
| പുത്രദ്വയം | രണ്ടു പുത്രന്മാർ | കുശധ്വജഃ. | കുശധ്വജൻ. |

മാം തു ജ്യേഷ്ഠം പിതാ രാജ്യേ സോഽഭിഷിച്യ നരാധിപഃ
കുശധ്വജം സമാവേശ്യ ഭാരം മയി വനം ഗതഃ. 14

| | | | |
|---|---|---|---|
| പിതാ | അച്ഛനും | കുശധ്വജം | കുശധ്വജനെ |
| നരാധിപഃ | രാജാവും ആയ | ഭാരം | ഭരിക്കപ്പെടേണ്ടവ [നായി |
| സഃ | അദ്ദേഹം | മയി | എങ്കൽ |
| ജ്യേഷ്ഠം മാം | ജ്യേഷ്ഠനായ എന്നെ | സമാവേശ്യ | ഏല്പിച്ചു |
| രാജ്യേ | രാജ്യത്തിൽ | വനം | (തപസ്സിനായി)കാട്ടി |
| അഭിഷിച്യ തു | അഭിഷേകംചെയ്തു | ഗതഃ | പോയി. [ലേക്കു |

വൃദ്ധേ പിതരി സ്വൎയ്യാതേ ധൎമ്മേണ ധുരമാവഹം
ഭ്രാതരം ദേവസങ്കാശം സ്നേഹാത് പശ്യൻ കുശദ്ധ്വജം. 15

| | | | |
|---|---|---|---|
| വൃദ്ധേ | വയോധികനായ | കുശദ്ധ്വജം | കുശദ്ധ്വജനെ |
| പിതരി | പിതാവ് | സ്നേഹാത് | സ്നേഹത്തോടെ |
| സ്വഃ യാതേ | സ്വൎഗ്ഗം പ്രാപിച്ച പ്പോൾ | പശ്യൻ | സംരക്ഷിക്കുന്നവനായി |
| | | ധൎമ്മേണ | ധൎമ്മപ്രകാരം |
| ദേവസങ്കാശം | ദേവതുല്യനായ | ധുരം | രാജ്യഭാരത്തെ |
| ഭ്രാതരം | അനുജൻ | ആവഹം | ഞാൻ ഏററു. |

കസ്യചിത്ത്വഥ കാലസ്യ സാംകാശ്യാദാഗതഃ പുരാത്
സുധന്വാ വീൎയ്യവാൻ രാജാ മിഥിലാമവരോധകഃ. 16

| | | | |
|---|---|---|---|
| അഥ | പിന്നെ | വീൎയ്യവാൻ തു | വീൎയ്യവാനായ |
| കസ്യചിതു് | ഒരു | രാജാ സുധന്വാ | സുധന്വാൻ എന്ന രാ [ജാവ് |
| കാലസ്യ | കാലത്തിൽ | മിഥിലാം | മിഥിലയെ |
| സാംകാശ്യാത് പുരാത് | സാംകാശ്യപട്ടണത്തിൽനിന്നു | അവരോധകഃ | വളയുവാൻ |
| | | ആഗതഃ. | വന്നു. |

സ ച മേ പ്രേഷയാമാസ ശൈവം ധനുരനുത്തമം
സീതാ കന്യാ ച പദ്മാക്ഷീ മഹ്യം വൈ ദീയതാമിതി. 17

| | | | |
|---|---|---|---|
| സഃ | അയാൾ | മഹ്യം | നമുക്ക് |
| അനുത്തമം | ശ്രേഷ്ഠമായ | ദീയതാം, ഇതി | നൽകപ്പെടട്ടെ എന്ന് |
| ശൈവംധനുഃച | ശിവധനുസ്സും | മേ | എന്നോടു |
| പദ്മാക്ഷീ | പദ്മനേത്രയായ | പ്രേഷയാമാസ വൈ. | ദൂതന്മാർ മുഖേന ആവശ്യപ്പെട്ടു |
| സീതാ കന്യാ ച | കന്യക സീതയും | | |

തസ്യാപ്രദാനാദ് ബ്രഹ്മൎഷേ യുദ്ധമാസീന്മയാ സഹ
സ ഹതോഽഭിമുഖോ രാജാ സുധന്വാ തു മയാ രണേ. 18

| | | | |
|---|---|---|---|
| ബ്രഹ്മൎഷേ | ഹേ ബ്രഹ്മൎഷേ! | അഭിമുഖഃ | നേരിട്ടു |
| തസ്യ | അവന്നു | സഃ സുധന്വാ രാജാ | ആ സുധന്വാവെന്ന രാജാവ്, |
| അപ്രദാനാത് | കൊടുത്തില്ലെന്ന കാരണത്താൽ | രണേ തു | യുദ്ധത്തിൽവെച്ചുതന്നെ |
| മയാ സഹ | എന്നോടുകൂടി | മയാ | എന്നാൽ |
| യുദ്ധം ആസീത് | യുദ്ധമുണ്ടായി | ഹതഃ | ഹതനായി |

നിഹത്യ തം മുനിശ്രേഷ്ഠ സുധന്വാനം നരാധിപം
സാംകാശ്യേ ഭ്രാതരം വീരമഭ്യഷിഞ്ചം കുശധ്വജം. 19

| | | | |
|---|---|---|---|
| മുനിശ്രേഷ്ഠ! | അല്ലയോ മുനിവര്യ! | വീരം | വീരനായ |
| തം | ആ | ഭ്രാതരം | അനുജൻ |
| സുധന്വാനം നരാധിപം | സുധന്വാവെന്ന അരചനെ | കുശധ്വജം | കുശധ്വജനെ |
| | | സാംകാശ്യേ | സാംകാശ്യയിൽ |
| നിഹത്യ | കൊന്നതിൽപിന്നെ | അഭ്യഷിഞ്ചം | ഞാൻവാഴിച്ചു. |

കനീയാനേഷ മേ ഭ്രാതാ അഹം ജ്യേഷ്ഠോ മഹാമുനേ
ദദാമി പരമപ്രീതോ വധ്വൌ തേ മുനിപുംഗവ 20
സീതാം രാമായ ഭദ്രം തേ ഊൎമ്മിളാം ലക്ഷ്മണായ ച. 21

| | | | |
|---|---|---|---|
| മഹാമുനേ! | ഹേ മാമുനിവര്യ! | സീതാം | സീതയെ |
| ഏഷഃ | ഇവൻ | രാമായ | ശ്രീരാമനും |
| മേ കനീയാൻ | എന്റെ ഇളയ | ഊൎമ്മിളാം | ഊൎമ്മിളയെ |
| ഭ്രാതാ | സഹോദരൻ | ലക്ഷ്മണായ ച | ലക്ഷ്മണനും |
| അഹം ജ്യേഷ്ഠഃ | ഞാൻ മൂത്തവൻ | പരമപ്രീതഃ | അതിപ്രീതിയോടെ |
| മുനിപുംഗവ! | മുനിവര! | ദദാമി | ഞാൻപാണിഗ്രഹണം ചെയ്തുകൊടുക്കാം |
| തേ | ആ | | |
| വധ്വൌ | കന്യകമാരായ | തേ ഭദ്രം. | മനസ്സിന്നണങ്ങിയാലും. |

വീൎയ്യശുല്ക്കാം മമ സുതാം സീതാം സുരസുതോപമാം
ദ്വിതീയാമൂൎമ്മിളാം ചൈവ ത്രിൎദ്ദദാമി ന സംശയഃ. 22

| | | | |
|---|---|---|---|
| സുരസുതോപമാം | ദിവ്യകന്യകപോലെയുള്ളവളായ | ഊൎമ്മിളാം ച | ഊൎമ്മിളയേയും |
| മമ സുതാം | എന്റെ പുത്രിയും | ത്രിഃ | ത്രിവിധകരണങ്ങളെക്കൊണ്ടും |
| വീൎയ്യശുല്ക്കാം | വീൎയ്യശുല്ക്കയുമായ | ദദാമി | ഞാൻ വിവാഹംചെയ്തുകൊടുക്കുന്നുണ്ടു് |
| സീതാം ഏവ | സീതയേയും | | |
| ദ്വിതീയാം | രണ്ടാമത്തേവളായ | സംശയഃ ന | സംശയമില്ല. |

രാമലക്ഷ്മണയോ രാജൻ ഗോദാനം കാരയസ്വ ഹ
പിതൃകാൎയ്യം ച ഭദ്രം തേ തതോ വൈവാഹികം കുരു. 23

| | | | |
|---|---|---|---|
| രാജൻ ഹേ! | അല്ലയോ മഹാരാജാവെ! | പിതൃകാൎയ്യം ച | പിതൃദേവന്മാൎക്കു ചെയ്യേണ്ടതായ നാന്ദിശ്രാദ്ധംമുതലായ വൈദികകൃത്യങ്ങളേയും |
| രാമലക്ഷ്മണയോഃ | ശ്രീരാമലക്ഷ്മണന്മാൎക്കിരുവൎക്കും | കാരയസ്വ | നടത്തിച്ചാലും |
| | | തതഃ | അനന്തരം |
| ഗോദാനം | വിവാഹത്തിന്റെ പൂൎവ്വാംഗമായ ബ്രഹ്മചൎയ്യസമാവൎത്തനത്തേയും, | വൈവാഹികം | വിവാഹകൃത്യത്തെ |
| | | കുരു | നടത്തിയാലും |
| | | ഭദ്രം തേ | പ്രസാദിച്ചരുളിയാലും |

മഘാ ഹ്യദ്യ മഹാബാഹോ തൃതീയേ ദിവസേ വിഭോ
ഫല്ഗുന്യാമുത്തരേ രാജംസ്തസ്മിൻ വൈവാഹികം കുരു
രാമലക്ഷ്മണയോരർത്ഥേ ദാനം കാൎയ്യം സുഖോദയം. 24

| | | | |
|---|---|---|---|
| മഹാബാഹോ! | മഹാബാഹുവായുള്ളോവേ! | വൈവാഹികം | വിവാഹച്ചടങ്ങുകളെ |
| അദ്യ | ഇന്നു | കുരു | നടത്തിയാലും |
| മഘാ ഹി | മഘം നക്ഷത്രമാണല്ലൊ | രാജൻ! | രാജാവേ! |
| വിഭോ | പ്രഭോ! | രാമലക്ഷ്മണയോഃ | ശ്രീരാമലക്ഷ്മണന്മാരുടെ |
| തൃതീയേ | ഇന്നുതൊട്ടു മൂന്നാം | അർത്ഥേ | സംഗതിയിൽ |
| ദിവസേ | ദിവസം | സുഖോദയം | മേല്ക്കുമേലുള്ള അഭിവൃദ്ധിക്കായുള്ള |
| ഫല്ഗുന്യാം | ഫല്ഗുനിയെന്ന | | |
| തസ്മിൻ | ആ | ദാനം | ദാനവും |
| ഉത്തരേ | ഉത്രം നക്ഷത്രത്തിൽ | കാൎയ്യം | ചെയ്യപ്പെടേണ്ടതാണു്. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ഏകസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തൊന്നാംസൎഗ്ഗം സമാപ്തം.
(ആദ്യംമുതൽ ശ്ലോകസംഖ്യ 2161.)

# ദ്വിസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തിരണ്ടാം സൎഗ്ഗം.

[ഭരതശത്രുഘ്നാർത്ഥേ കുശദ്ധ്വജകന്യയോർവ്വരണം ഗോദാനവ്രതാനുഷ്ഠാനം ച = ഭരതശത്രുഘ്നന്മാൎക്കു് കുശദ്ധ്വജകന്യകമാരെ വരിക്കുന്നതും ഗോദാനക്രിയയും.]

തമുക്തവന്തം വൈദേഹം വിശ്വാമിത്രോ മഹാമുനിഃ
ഉവാച വചനം വീരം വസിഷ്ഠസഹിതോ നൃപം. 1

| | | | |
|---|---|---|---|
| ഉക്തവന്തം | ഇപ്രകാരം ഉരചെയ്ത | വസിഷ്ഠസഹിതഃ | വസിഷ്ഠസഹിതനായ |
| വീരം | പ്രഭാവശാലിയായ | വിശ്വാമിത്രഃ മഹാമുനിഃ | വിശ്വാമിത്രമഹാമുനി |
| തം | ആ | വചനം | ഒരു വാക്യത്തെ |
| വൈദേഹം നൃപം | വിദേഹാധിപനോടായി | ഉവാച. | അരുളിച്ചെയ്തു. |

അചിന്ത്യാന്യപ്രമേയാനി കുലാനി കുലനന്ദന
ഇക്ഷ്വാകൂണാം വിദേഹാനാം നൈഷാം തുല്യോസ്തി കശ്ചന. 2

| | | | |
|---|---|---|---|
| കുലനന്ദന! | ഹേ കുലാഹ്ലാദക! | അപ്രമേയാനി | അളവററ മഹിമയുള്ളവയും തന്നെ |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുക്കളുടേയും | ഏഷാം | ഈ ഇക്ഷ്വാകുവിദേഹന്മാൎക്കു് |
| വിദേഹാനാം | വിദേഹാധിപന്മാരുടേയും | തുല്യഃ | തുല്യനായ |
| കുലാനി | വംശങ്ങളും | കശ്ചന | ഒരുവനും |
| അചിന്ത്യാനി | ആശ്ചൎയ്യമായവതന്നെ | അസ്തി ന | ഇല്ലതന്നെ. |

സദൃശോ ധൎമ്മസംബന്ധഃ സദൃശോ രൂപസമ്പദാ
രാമലക്ഷ്മണയോ രാജൻ സീതാ ചോൎമ്മിളയാ സഹ. 3

| | |
|---|---|
| രാജൻ! | മന്നവ! |
| രാമ–ലക്ഷ്മണയോഃ | ശ്രീരാമലക്ഷ്മണന്മാൎക്ക് (ഭാൎയ്യമാരായി) |
| ഊൎമ്മിളയാ | ഊൎമ്മിളയോടുകൂടി |
| സഹ | ഒന്നിച്ചുതന്നെ |
| സീതാ ച | സീതയും പോകുന്നു എന്ന |

| | |
|---|---|
| ധൎമ്മസംബന്ധഃ | ധൎമ്മ്യമായ വിവാഹബന്ധം |
| സദൃശഃ | തക്കതുതന്നേ |
| രൂപസമ്പദാ | രൂപഗുണങ്ങളാലും സമ്പത്താലും |
| സദൃശഃ. | അന്യോന്യം യോജിച്ചതും തന്നെ |

വക്തവ്യം ച നരശ്രേഷ്ഠ ശ്രൂയതാം വചനം മമ. 4

| | |
|---|---|
| നരശ്രേഷ്ഠ! | ഹേ പുരുഷശ്രേഷ്ഠ! |
| വക്തവ്യം ച | ഒരു സംഗതികൂടി പറയേണ്ടതായിട്ടുള്ള |

| | |
|---|---|
| മമ | എന്റെ |
| വചനം | ഈ പ്രാൎത്ഥനയും |
| ശ്രൂയതാം. | കേൾക്കപ്പെടട്ടെ. |

ഭ്രാതാ യവീയാൻ ധൎമ്മജ്ഞ ഏഷ രാജാ കുശദ്ധ്വജഃ
അസ്യ ധൎമ്മാത്മനോ രാജൻ രൂപേണാപ്രതിമം ഭുവി
സുതാദ്വയം നരശ്രേഷ്ഠ പത്ന്യൎത്ഥം വരയാമഹേ. 5

| | |
|---|---|
| രാജൻ! | രാജാവേ! |
| ഏഷഃ | ഈ |
| ധൎമ്മജ്ഞഃ | ധൎമ്മജ്ഞനായ |
| കുശദ്ധ്വജഃ രാജാ | കുശദ്ധ്വജമഹാരാജാവ് |
| യവീയാൻ | (അവിടുത്തെ)ഇളയ |
| ഭ്രാതാ | സഹോദരൻ |
| നരശ്രേഷ്ഠ! | ഹേ നരവര! |

| | |
|---|---|
| ഭുവി | ലോകത്തിൽ |
| രൂപേണ | അഴകിൽ |
| അപ്രതിമം | കിടയില്ലാത്തവരായ |
| അസ്യ | ഈ |
| ധൎമ്മാത്മനഃ | ധൎമ്മാത്മാവിന്റെ |
| സുതാദ്വയം | ഇരു പുത്രിമാരേയും |
| പത്ന്യൎത്ഥം | വിവാഹാൎത്ഥമായി |
| വരയാമഹേ | ഞങ്ങൾ വരണം ചെയ്യുന്നു. |

ഭരതസ്യ കുമാരസ്യ ശത്രുഘ്നസ്യ ച ധീമതഃ
വരയേമ സുതേ രാജൻ തയോരൎത്ഥേ മഹാത്മനോഃ. 6

| | |
|---|---|
| രാജൻ! | രാജാവേ! |
| കുമാരസ്യ | കുമാരനായ |
| ഭരതസ്യ | ഭരതനും |
| ധീമതഃ | ബുദ്ധിമാനായ |
| ശത്രുഘ്നസ്യ ച | ശത്രുഘ്നനും |
| തയോഃ | ആ രണ്ടു |

| | |
|---|---|
| മഹാത്മനോഃ | മഹാത്മാക്കളുടെ |
| അൎത്ഥേ | ദാമ്പത്യാൎത്ഥമായി |
| സുതേ | ആ ഇരുപുത്രിമാരേയും |
| വരയേമ. | പാണിഗ്രഹണംചെയ്തു തരുവാനായിഞങ്ങൾ ആവശ്യപ്പെടുന്നു. |

പുത്രാ ദശരഥസ്യേമേ രൂപയൌവനശാലിനഃ
ലോകപാലോപമാഃ സൎവ്വേ ദേവതുല്യപരാക്രമാഃ 7

| | | | |
|---|---|---|---|
| ദശരഥസ്യ | ദശരഥചക്രവൎത്തിയുടെ | രൂപയൌവനശാലിനഃ | നല്ലരൂപഗുണവും യൌവനവുമാൎന്നവർ; |
| പുത്രാഃ | കുമാരന്മാരായ | ലോകപാലോപമാഃ | ലോകപാലന്മാൎക്കൊത്തവർ; |
| ഇമേ | ഇവർ | ദേവതുല്യപരാക്രമാഃ. | ദേവന്മാൎക്കൊത്ത പരാക്രമത്തോടുകൂടിയവർ. |
| സൎവ്വേ | എല്ലാവരും | | |

ഉഭയോരപി രാജേന്ദ്ര സംബന്ധേനാനുബദ്ധ്യതാം
ഇക്ഷ്വാകുകുലമവ്യഗ്രം ഭവതഃ പുണ്യകൎമ്മണഃ 8

| | | | |
|---|---|---|---|
| രാജേന്ദ്ര! | ഹേ രാജേന്ദ്ര! | ഇക്ഷ്വാകുകുലം അപി | ഇക്ഷ്വാകുക്കളുടെ കുലവും |
| പുണ്യകൎമ്മണഃ | പുണ്യകൎമ്മാവായ | ഉഭയോഃ | ഈ രണ്ടും തമ്മിലുള്ള |
| ഭവതഃ | അവിടുത്തെ കുലവും | സംബന്ധേന | സംബന്ധത്താൽ |
| അവ്യഗ്രം | കല്മഷരഹിതമായ | അനുബദ്ധ്യതാം. | അന്യോന്യം കൂട്ടുകെട്ടുണ്ടാകട്ടെ.” |

വിശ്വാമിത്രവചഃ ശ്രുത്വാ വസിഷ്ഠസ്യ മതേ തദാ
ജനകഃ പ്രാഞ്ജലിൎവ്വാക്യമുവാച മുനിപുംഗവൌ. 9

| | | | |
|---|---|---|---|
| വസിഷ്ഠസ്യ | വസിഷ്ഠരുടെ | പ്രാഞ്ജലിഃ | അഞ്ജലിബന്ധം ചെയ്തുകൊണ്ടു് |
| മതേ | അനുമതിപ്രകാരം | മുനിപുംഗവൌ | ആ മഹാജ്ഞാനികളെ നോക്കി |
| വിശ്വാമിത്രവചഃ | വിശ്വാമിത്രമുനിയുടെ വചനത്തെ | വാക്യം | ഇങ്ങിനെ മറുപടി |
| ശ്രുത്വാ | കേട്ടു് | ഉവാച. | ഉരചെയ്തു. |
| തദാ | ആ സമയം | | |
| ജനകഃ | ജനകമഹാരാജാവു് | | |

കുലം ധന്യമിദം മന്യേ യേഷാം നോ മുനിപുംഗവൌ
സദൃശം കുലസംബന്ധം യദാജ്ഞാപയഥഃ സ്വയം 10

| | | | |
|---|---|---|---|
| യതു് | യാതൊരു കാരണത്താൽ, | സദൃശം | ഉചിതമായതെന്നു് |
| മുനിപുംഗവൌ | ജ്ഞാനനിഷ്ഠന്മാരായ ഭവാന്മാർ | സ്വയം | സ്വയമായിട്ടുതന്നെ |
| യേഷാം | യാതൊരു | ആജ്ഞാപയഥഃ | ആജ്ഞാപിക്കുന്നുവോ അതിനാൽ |
| നഃ | ഞങ്ങളുടെ | ഇദം കുലം | ഈ കുലം |
| കുലസംബന്ധം | കുലങ്ങൾ തമ്മിലുള്ള ബന്ധുത്വത്തെ | ധന്യം മന്യേ. | ധന്യമായിത്തീൎന്നുവെന്നു ഞാൻ കരുതുന്നു. |

ഏവം ഭവതു ഭദ്രം വഃ കുശദ്ധ്വജസുതേ ഇമേ
പത്ന്യൌ ഭജേതാം സഹിതൌ ശത്രുഘ്നഭരതാവുഭൌ. 11

| | |
|---|---|
| ഏവം | അപ്രകാരംതന്നെ |
| ഭവതു— | നടക്കട്ടേ— |
| ഭദ്രം വഃ | നിന്തിരുവടികളുടെ ആജ്ഞപോലെയാകട്ടെ |
| ഇമേ | ഈ രണ്ടു |
| കുശദ്ധ്വജസുതേ | കുശദ്ധ്വജപുത്രിമാരെ |
| സഹിതൌ | ഒരുമിച്ചുള്ളവരായ |
| ശത്രുഘ്നഭരതൌ | ശത്രുഘ്നഭരതന്മാർ |
| ഉഭൌ | രണ്ടുപേരും |
| പത്ന്യൌ | ഭാര്യമാരായി |
| ഭജേതാം. | പ്രാപിക്കട്ടെ. |

ഏകാഹ്നാ രാജപുത്രീണാം ചതസൃണാം മഹാമുനേ
പാണീൻ ഗൃഹ്ണന്തു ചത്വാരോ രാജപുത്രാ മഹാബലാഃ. 12

| | |
|---|---|
| മഹാമുനേ! | അല്ലയോ മുനിവര്യ! |
| മഹാബലാഃ | മഹാബലശാലികളായ |
| ചത്വാരഃ | നാലു |
| രാജപുത്രാഃ | രാജകുമാരന്മാരും |
| ചതസൃണാം | നാലു |
| രാജപുത്രീണാം | രാജകുമാരികളുടെ |
| പാണീൻ | കരങ്ങളെ |
| ഏകാഹ്നാ | ഒരേദിവസംതന്നെ |
| ഗൃഹ്ണന്തു. | ഗ്രഹിക്കട്ടെ. |

ഉത്തരേ ദിവസേ ബ്രഹ്മൻ ഫല്ഗുനീഭ്യാം മനീഷിണഃ
വൈവാഹികം പ്രശംസന്തി ഭഗോ യത്ര പ്രജാപതിഃ. 13

| | |
|---|---|
| ബ്രഹ്മൻ! | ബ്രാഹ്മണോത്തമ! |
| യത്ര | യാതൊന്നിനു് |
| ഭഗഃ | ഭഗൻ |
| പ്രജാപതിഃ | അധിഷ്ഠാനദേവതയോ അപ്രകാരമുള്ള |
| ഫല്ഗുനീഭ്യാം | ഫല്ഗുനികളെന്നു പറയപ്പെടുന്നവയിൽ |
| ഉത്തരേ | രണ്ടാമത്തേതായ ഉത്രം |
| ദിവസേ | നാളിൽ |
| മനീഷിണഃ | മഹാന്മാർ |
| വൈവാഹികം | വിവാഹമുഹൂർത്തത്തെ |
| പ്രശംസന്തി" | ഉത്തമമായി പറയുന്നുണ്ടല്ലൊ." |

ഏവമുക്ത്വാ വചഃ സൌമ്യം പ്രത്യുത്ഥായ കൃതാഞ്ജലിഃ
ഉഭൌ മുനിവരൌ രാജാ ജനകോ വാക്യമബ്രവീത്. 14

| | |
|---|---|
| ഏവം | ഇപ്രകാരം |
| സൌമ്യം | ഭംഗിയായ |
| വചഃ | വാക്യത്തെ |
| ഉക്ത്വാ, | ഉരചെയ്തു് |
| പ്രത്യുത്ഥായ | നേരിൽ എഴുന്നേററു നിന്നുകൊണ്ടു് |
| ജനകഃ രാജാ | ജനകമഹാരാജാവു് |
| കൃതാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ടു് |
| ഉഭൌ | രണ്ടു |
| മുനിവരൌ | തപസ്വിവര്യന്മാരേയും നോക്കി |
| വാക്യം | ഇപ്രകാരവും ഒരു വാക്കു് |
| അബ്രവീത് | ഉരചെയ്തു. |

പരോ ധൎമ്മഃ കൃതോ മഹ്യം ശിഷ്യോഽസ്മി ഭവതോഃ സദാ. 15

| | |
|---|---|
| മഹ്യം | എനിക്ക് |
| പരം | മഹത്തായ |
| ധൎമ്മഃ | സത്സംഗം |
| കൃതഃ | ഉളവാക്കപ്പെട്ടു |
| ഭവതോഃ | നിങ്ങളിരുവടികളിരുവൎക്കും |
| സദാ | സൎവ്വദാ |
| ശിഷ്യഃ | നന്ദിയുള്ള ശിഷ്യനാകുന്നു ഞാൻ. |

ഇമാന്യാസനമുഖ്യാനി ആസാതാം മുനിപുംഗവൌ
യഥാ ദശരഥസ്യേയം തഥാഽയോദ്ധ്യാ പുരീ മമ
പ്രഭുത്വേ നാസ്തി സന്ദേഹോ യഥാൎഹം കൎത്തുമൎഹഥ. 16

| | |
|---|---|
| മുനിപുംഗവൌ | മുനിവരന്മാരിരുവരും |
| ഇയം | ഈ മിഥില |
| ദശരഥസ്യ | ദശരഥമഹാരാജാവിനുള്ളതെന്നും |
| അയോദ്ധ്യാപുരീ | അയോദ്ധ്യാപട്ടണം |
| മമ | എനിക്കുരിയതെന്നും (അന്യോന്യഭേദമില്ലാത്തതും) |
| യഥാ തഥാ | എന്നതിനെ കാണിക്കുമാറ് |
| ഇമാനി | ഈ |
| ആസനമുഖ്യാനി | സിംഹാസനങ്ങളിൽ |
| ആസാതാം | വീററിരുന്നാലും |
| പ്രഭുത്വേ | നിങ്ങളുടെ അധികാരത്തിൽ |
| സന്ദേഹഃ | യാതൊരു സന്ദേഹവും |
| അസ്തി ന | ഇല്ല |
| യഥാൎഹം | ഇഷ്ടംപോലെതന്നെ |
| കൎത്തും അൎഹഥ. | ചെയ്താലും. |

തഥാ ബ്രുവതി വൈദേഹേ ജനകേ രഘുനന്ദനഃ
രാജാ ദശരഥോ ഹൃഷ്ടഃ പ്രത്യുവാച മഹീപതിം. 17

| | |
|---|---|
| വൈദേഹേ | വിദേഹാധിപനായ |
| ജനകേ | ജനകമഹാരാജാവ്, |
| തഥാ | ഇപ്രകാരം |
| ബ്രുവതി | ഉരചെയ്തപ്പോൾ, |
| രഘുനന്ദനഃ | രഘുകുലനന്ദനനായ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ് |
| ഹൃഷ്ടഃ | ആനന്ദമുൾക്കൊണ്ടവനായി |
| മഹീപതിം | മന്നവനോടായി |
| പ്രത്യുവാച | ഇപ്രകാരം അരുളിച്ചെയ്തു. |

യുവാമസംഖ്യേയഗുണൌ ഭ്രാതരൌ മിഥിലേശ്വരൌ
ഋഷയോ രാജസംഘാശ്ച ഭവദ്ഭ്യാമഭിപൂജിതാഃ. 18

| | |
|---|---|
| മിഥിലേശ്വരൌ | മിഥിലാധിപന്മാരായ |
| ഭ്രാതരൌ | ജ്യേഷ്ഠാനുജന്മാരായ |
| യുവാം | ഭവാന്മാരിരുവരും |
| അസംഖ്യേയഗുണൌ | എണ്ണമററ ഗുണഗണങ്ങളാൎന്നവർ |
| ഋഷയഃ | ഋഷിമാർ |
| രാജസംഘാഃ ച | രാജസംഘങ്ങളും |
| ഭവദ്ഭ്യാം | ഭവാന്മാരാൽ |
| അഭിപൂജിതാഃ | നല്ലപോലെ ആദരിക്കപ്പെട്ടിരിക്കുന്നു. |

സ്വസ്തി പ്രാപ്നുഹി ഭദ്രം തേ ഗമിഷ്യാമി സ്വമാലയം
ശ്രാദ്ധകമ്മാണി സവ്വാണി വിധാസ്യാമീതി ചാബ്രവീത്. 19

| | | | |
|---|---|---|---|
| സ്വസ്തി | ക്ഷേമം | ശ്രാദ്ധ- | നാന്ദി മുതലായുള്ളക്ഷ |
| പ്രാപ്നുഹി | ഉളവാകട്ടെ | കമ്മാണി ച | ത്രയോഗ്യമായ പൂവ്വാം |
| ഭദ്രം തേ | അവിടുത്തേക്കു മംഗളം | സവ്വാണി | എല്ലാം [ഗങ്ങളെ |
| സ്വം | എന്റെ | വിധാസ്യാമി | ഞാൻ നടത്താം |
| ആലയം | വാസസ്ഥലത്തേക്ക് | ഇതി | എന്നു |
| ഗമിഷ്യാമി | ഞാൻ പോയിവരട്ടെ | അബ്രവീത് | അരുളിച്ചെയ്തു. |

തമാപൃഷ്ട്വാ നരപതിം രാജാ ദശരഥസ്തദാ
മുനീന്ദ്രൌ തൌ പുരസ്കൃത്യ ജഗാമാശു മഹായശാഃ. 20

| | | | |
|---|---|---|---|
| തദാ | അപ്പോൾ | തൌ | ആ രണ്ടു |
| മഹായശാഃ | അതികീത്തിമാനായ | മുനീന്ദ്രൌ | മഹഷിവയ്യന്മാരേയും |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ് | പുരസ്കൃത്യ | മുമ്പിലാക്കിക്കൊണ്ടു |
| തം നരപതിം | ആ മന്നവനോടു | ആശു | വേഗം |
| ആപൃഷ്ട്വാ | യാത്രപറഞ്ഞ് | ജഗാമ. | പുറപ്പെട്ടു. |

സ ഗത്വാ നിലയം രാജാ ശ്രാദ്ധം കൃത്വാ വിധാനതഃ
പ്രഭാതേ കാല്യമുത്ഥായ ചക്രേ ഗോദാനമുത്തമം. 21

| | | | |
|---|---|---|---|
| സഃ രാജാ | ആ ചക്രവത്തി | പ്രഭാതേ | സൂയ്യോദയത്തിന്നുമുമ്പെ |
| നിലയം ഗത്വാ | കോവിലകത്തു ചെന്നു | ഉത്ഥായ | ഉണന്നു (നിത്യാനുഷ്ഠാന |
| | | | ങ്ങളെ ചെയ്തവനായി |
| ശ്രാദ്ധം | ശ്രദ്ധയോടെ ചെയ്യേണ്ടതായ നാന്ദിമുതലായ കമ്മത്തെ | ഉത്തമം | ശ്രേഷ്ഠവും [ത്തമായ |
| | | കാല്യം | നന്മയെ വിളയിക്കുന്ന |
| വിധാനതഃ കൃത്വാ | വിധിപ്രകാരം ചെയ്തു | ഗോദാനം | വ്രതസമാപ്തിനാ കമ്മ |
| | | ചക്രേ. | നടത്തി. [ത്തെ |

ഗവാം ശതസഹസ്രാണി ബ്രാഹ്മണേഭ്യോ നരാധിപഃ
ഏകൈകശോ ദദൌ രാജാ പുത്രാനുദ്ദിശ്യ ധമ്മതഃ 22

| | | | |
|---|---|---|---|
| നരാധിപഃ | നരാധിപനായ | ഏകൈകശഃ | ഓരോരുത്തക്കും |
| രാജാ | അരചൻ, | ഗവാം | പശുക്കളുടെ |
| പുത്രാൻ | പുത്രന്മാരെ | ശതസഹസ്രാണി | ലക്ഷങ്ങളെ |
| ഉദ്ദിശ്യ | ഉദ്ദേശിച്ച് | ധമ്മതഃ | വിധിപ്രകാരം |
| ബ്രാഹ്മണേഭ്യഃ | ബ്രാഹ്മണക്കായി | ദദൌ | ദാനംചെയ്തു. |

സുവർണ്ണശൃംഗാഃ സമ്പന്നാഃ സവത്സാഃ കാംസ്യദോഹനാഃ
ഗവാം ശതസഹസ്രാണി ചത്വാരി പുരുഷർഷഭഃ 23
വിത്തമന്യച്ച സുബഹു ദ്വിജേഭ്യോ രഘുനന്ദനഃ
ദദൌ ഗോദാനമുദ്ദിശ്യ പുത്രാണാം പുത്രവത്സലഃ 24

| | | | |
|---|---|---|---|
| പുരുഷർഷഭഃ | പുരുഷശ്രേഷ്ഠനും | കാംസ്യദോഹനാഃ | കുടം കുടമായി പാൽ കറക്കുന്നവയും ആയ |
| പുത്രവത്സലഃ | പുത്രവാത്സല്യമുള്ളവനും ആയ | ഗവാം | പശുക്കളുടെ |
| രഘുനന്ദനഃ | ദശരഥമഹാരാജാവ് | ചത്വാരി | നാലു |
| പുത്രാണാം | പുത്രന്മാരുടെ | ശതസഹസ്രാണി | ലക്ഷവും |
| ഗോദാനം | സമാവർത്തനത്തെ | അന്യത് | വേറെ |
| ഉദ്ദിശ്യ, | ഉദ്ദേശിച്ച് | സുബഹു | എത്രയൊ |
| സുവർണ്ണശൃംഗാഃ | സ്വർണ്ണംകൊണ്ട് കൊമ്പുകെട്ടിയവയും | വിത്തം ച | ധനവും |
| സമ്പന്നാഃ | നല്ല മേനിയുള്ളവയും | ദ്വിജേഭ്യഃ | ബ്രാഹ്മണർക്കായി |
| സവത്സാഃ | ഇളംകുട്ടികളുള്ളവയും | ദദൌ | ദാനംചെയ്തു. |

സ സുതൈഃ കൃതഗോദാനൈർവൃതസ്തു നൃപതിസ്തദാ
ലോകപാലൈരിവാഭാതി വൃതഃ സൌമ്യഃ പ്രജാപതിഃ 25

| | | | |
|---|---|---|---|
| കൃതഗോദാനൈഃ | സമാവർത്തനം കഴിച്ച | വൃതഃ | ചൂഴപ്പെട്ട |
| സുതൈഃ | പുത്രന്മാരാൽ | സൌമ്യഃ | പ്രസന്നമാനസനായ |
| വൃതഃ | ചൂഴപ്പെട്ട | പ്രജാപതിഃ | നാന്മുഖൻ |
| സഃ നൃപതിഃ | ആ രാജാവ് | ഇവ തു | എന്നവണ്ണംതന്നെ |
| തദാ | അപ്പോൾ | ആഭാതി | വിളങ്ങി. |
| ലോകപാലൈഃ | ലോകപാലന്മാരാൽ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ദ്വിസപ്തതിതമഃ സർഗ്ഗഃ = എഴുപത്തിരണ്ടാംസർഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 2186)

## ത്രിസപ്തതിതമഃ സർഗ്ഗഃ = എഴുപത്തിമൂന്നാംസർഗ്ഗം

[സീതാദീനാം വിവാഹഃ — സീതാദേവി മുതലായവരുടെ വിവാഹം]

യസ്മിംസ്തു ദിവസേ രാജാ ചക്രേ ഗോദാനമുത്തമം
തസ്മിംസ്തു ദിവസേ ശൂരോ യുധാജിദഭ്യുപേയിവാൻ. 1

| | | | |
|---|---|---|---|
| യസ്മിൻ | ഏതു | തസ്മിൻ | ആ |
| ദിവസേ | ദിവസത്തിൽ | ദിവസേ തു | ദിവസം തന്നെ |
| രാജാ | ചക്രവർത്തി | ശൂരഃ | വീര്യവാനായ |
| ഉത്തമം | ഉത്തമമായ | യുധാജിത് തു | (ഭരതമാതുലൻ) യുധാജിത്ത് രാജാവും |
| ഗോദാനം | സമാവർത്തനത്തെ | | |
| ചക്രേ തു | നടത്തിയോ | അഭ്യുപേയിവാൻ | വന്നുചേർന്നു. |

പുത്രഃ കേകയരാജസ്യ സാക്ഷാദ് ഭരതമാതുലഃ
ദൃഷ്ട്വാ പൃഷ്ട്വാ ച കുശലം രാജാനമിദമബ്രവീത്. 2

| | | | |
|---|---|---|---|
| സാക്ഷാത് | നേരെ | ദൃഷ്ട്വാ | കണ്ട് |
| ഭരതമാതുലഃ ച | ഭരതന്റെ അമ്മാമനായ | കുശലം പൃഷ്ട്വാ | കുശലം ചോദിച്ച ശേഷം, |
| കേകയരാജസ്യ പുത്രഃ | കേകയാധിപപുത്രൻ | ഇദം അബ്രവീത് | ഇപ്രകാരം ഉരചെയ്തു. |
| രാജാനം | അരചനെ | | |

കേകയാധിപതീ രാജാ സ്നേഹാത് കുശലമബ്രവീത്
യേഷാം കുശലകാമോऽസി തേഷാം സംപ്രത്യനാമയം. 3

| | | | |
|---|---|---|---|
| യേഷാം | യാതൊരുവരുടെ | അനാമയം | ക്ഷേമംതന്നെ |
| കുശലകാമഃ അസി | ക്ഷേമത്തെപ്പററി അറിവാൻ അവിടുന്ന് ആഗ്രഹിക്കുന്നുവോ, | കേകയാധിപതിഃ | കേകയാധിപതിയാ[യ |
| | | രാജാ | അരചൻ |
| | | സ്നേഹാത് | സ്നേഹപൂർവ്വം |
| തേഷാം | അവർക്കെല്ലാം | കുശലം | ക്ഷേമവർത്തമാനത്തെ |
| സംപ്രതി | ഇപ്പോൾ | അബ്രവീത് | ഉരചെയ്കയച്ചു. |

സ്വസ്രീയം മമ രാജേന്ദ്ര ദ്രഷ്ടുകാമോ മഹീപതിഃ
തദർത്ഥമുപയാതോऽഹമയോധ്യാം രഘുനന്ദന. 4

| | | | |
|---|---|---|---|
| രഘുനന്ദന | രഘുകുലജാതനായ | ദ്രഷ്ടുകാമഃ | കാണ്മാനാഗ്രഹിക്കുന്നു |
| രാജേന്ദ്ര | മന്നവ! | തദർത്ഥം | അക്കാരണത്താൽ |
| മഹീപതിഃ | അരചൻ, | അഹം | ഞാൻ |
| മമ സ്വസ്രീയം | നമ്മുടെ സോദരീപുത്രനായ (മരുമകനായ) ഭരതനെ | അയോധ്യാം | അയോധ്യയ്ക്കു |
| | | ഉപയാതഃ | വന്നിരുന്നു. |

ശ്രുത്വാ ത്വഹമയോധ്യായാം വിവാഹാർത്ഥം തവാത്മജാൻ
മിഥിലാമുപയാതാംസ്തു ത്വയാ സഹ മഹീപതേ. 5
ത്വരയാഭ്യുപയാതോऽഹം ദ്രഷ്ടുകാമഃ സ്വസുഃ സുതം
തസ്യ ത്വം രാജശാർദ്ദൂല പ്രീതിം കർത്തുമിഹാർഹസി 6

| | | | |
|---|---|---|---|
| രാജശാർദ്ദൂല! | രാജശ്രേഷ്ഠനായ | ത്വരയാ | വേഗത്തിൽ |
| മഹീപതേ | മഹാരാജാവേ! | സ്വസുഃ സുതം | മരുമകനെ |
| അഹം | ഞാൻ | ദ്രഷ്ടുകാമഃ | കാണാമെന്നുവെച്ച് |
| അയോധ്യായാം | അയോധ്യയിൽ, (വന്നപ്പോൾ) | അഹം | ഞാൻ |
| തവ | അവിടത്തെ | അഭ്യുപയാതഃ തു | ഇങ്ങുതന്നെ വന്നതാണ് |
| ആത്മജാൻ | തനയന്മാരെ | ത്വം | നിന്തിരുവടി |
| വിവാഹാർത്ഥം | വിവാഹാർത്ഥമായി | ഇഹ | ഇക്കാര്യത്തിൽ |
| ത്വയാ സഹ തു | നിന്തിരുവടിയുടെകൂടെത്തന്നെ | തസ്യ | അദ്ദേഹത്തിന്റെ |
| മിഥിലാം | മിഥിലയ്ക്കു | പ്രീതിം | പ്രിയത്തെ |
| ഉപയാതാൻ | വന്നിരിക്കുന്നതായി | കർത്തും അർഹസി | നിറവേററിയാലും." |
| ശ്രുത്വാ | കേട്ട് | | |

തസ്യ തദ്വചനം ശ്രുത്വാ മധുരം മധുരാക്ഷരം
അഥ രാജാ ദശരഥഃ പ്രിയാതിഥിമുപസ്ഥിതം
ദൃഷ്ട്വാ പരമസത്കാരൈഃ പൂജനാർഹമപൂജയത് 7

| | | | |
|---|---|---|---|
| ദശരഥഃ രാജാ | ദശരഥമഹാരാജാവു് | പ്രിയാതിഥിം | പ്രിയപ്പെട്ട അതിഥി |
| തസ്യ | അദ്ദേഹത്തിന്റെ | ഉപസ്ഥിതം | എത്തിച്ചേൎന്നു |
| മധുരം | പ്രിയവും | ദൃഷ്ട്വാ, | കണ്ടു്, |
| മധുരാക്ഷരം | സന്തോഷകരവും ആയ | അഥ | ഉടനെ |
| തത് വചനം | ആ വാക്ക | പരമ- സത്കാരൈഃ | നല്ല ഉപചാരങ്ങളാൽ |
| ശ്രുത്വാ | കേട്ടു്, [വനായ | | |
| പൂജനാർഹം | സത്കരിക്കപ്പെടേണ്ട | അപൂജയത്. | സൽകരിച്ചു. |

തതസ്താമുഷിതോ രാത്രിം സഹ പുത്രൈൎമ്മഹാത്മഭിഃ
പ്രഭാതേ പുനരുത്ഥായ കൃത്വാ കൎമ്മാണി തത്ത്വവിത്
ഋഷീംസ്തദാ പുരസ്കൃത്യ യജ്ഞവാടമുപാഗമത്. 8

| | | | |
|---|---|---|---|
| തതഃ | അനന്തരം | കൎമ്മാണി | നിത്യകൎമ്മങ്ങൾ |
| മഹാത്മഭിഃ | ഉത്തമന്മാരായ | കൃത്വാ | ചെയ്തു്, |
| പുത്രൈഃ സഹ | പുത്രന്മാരോടും കൂടി | തത്ത്വവിത് | ശാസ്ത്രജ്ഞനായ അദ്ദേ |
| താം രാത്രിം | അന്നു രാത്രി | ഋഷീൻ | മുനിമാരെ [ഹം |
| ഉഷിതഃ | കഴിച്ചശേഷം, | പുരസ്കൃത്യ | മുന്നിട്ടുകൊണ്ടു്, |
| പുനഃ | പിന്നെ | തദാ | അപ്പോൾ |
| പ്രഭാതേ | സൂൎയ്യോദയത്തിനു | യജ്ഞവാടം ഉപാഗമത് | കല്യാണമണ്ഡപത്തിലേക്കു പുറപ്പെട്ടുചെന്നു |
| ഉത്ഥായ | എഴുന്നേററു് [മുമ്പായി | | |

യുക്തേ മുഹൂൎത്തേ വിജയേ സൎവ്വാഭരണഭൂഷിതഃ
ഭ്രാതൃഭിഃ സഹിതോ രാമഃ കൃതകൌതുകമംഗളഃ 9

| | | | |
|---|---|---|---|
| സൎവ്വാഭരണ- ഭൂഷിതഃ | സൎവ്വാഭരണാലങ്കൃതനായ | ഭ്രാതൃഭിഃ സഹിതഃ | ഭ്രാതാക്കന്മാരോടുകൂടിയവനായി |
| രാമഃ | ശ്രീരാമൻ | കൃതകൌതുക- മംഗളഃ | മംഗളസൂത്രത്താൽ രക്ഷാബന്ധനം ചെയ്യപ്പെട്ടവനായി ഭവിച്ചു. |
| വിജയേ | ജയപ്രദമായ | | |
| യുക്തേമുഹൂൎത്തേ | ഉചിതമുഹൂൎത്തത്തിൽ | | |

വസിഷ്ഠം പുരതഃ കൃത്വാ മഹൎഷീനപരാനപി
പിതുഃ സമീപമാശ്രിത്യ തസ്ഥൌ ഭ്രാതൃഭിരാവൃതഃ 10

| | | | |
|---|---|---|---|
| ഭ്രാതൃഭിഃ | ഭ്രാതാക്കന്മാരാൽ | പുരതഃ കൃത്വാ | മുമ്പിലാക്കിക്കൊണ്ടു് |
| ആവൃതഃ | ചൂഴപ്പെട്ടവനായി | പിതുഃ | പിതാവിന്റെ |
| വസിഷ്ഠം | വസിഷ്ഠമഹൎഷിയേയും | സമീപം ആശ്രിത്യ | സമീപത്തിലായി |
| അപരാൻ | മററുള്ള | | |
| മഹൎഷീൻ അപി | മുനിമാരേയും | തസ്ഥൌ. | നിന്നു. |

വസിഷ്ഠോ ഭഗവാനേത്യ വൈദേഹമിദമബ്രവീത്. 11

| | | | |
|---|---|---|---|
| വസിഷ്ഠഃ ഭഗവാൻ | വസിഷ്ഠഭഗവാൻ, | ഏത്യ | അടുത്തുചെന്നു, |
| വൈദേഹം | ജനകമഹാരാജാ- [വിനെ | ഇദം | ഇപ്രകാരം |
| | | അബ്രവീത് | അരുളിച്ചെയ്തു. |

രാജാ ദശരഥോ രാജൻ കൃതകൌതുകമംഗലൈഃ
പുത്രൈർന്നരവരശ്രേഷ്ഠ ദാതാരമഭികാംക്ഷതേ. 12

| | | | |
|---|---|---|---|
| നരവരശ്രേഷ്ഠ | നരവരന്മാരിലുത്തമനായ | കൃതകൌതുക- മംഗലൈഃ | കാപ്പുകെട്ടൽ കഴിഞ്ഞവരായ |
| രാജൻ! | ഹേ രാജാവേ! | പുത്രൈഃ | പുത്രന്മാരോടുകൂടി |
| ദശരഥഃ രാജാ | ദശരഥമഹാരാജാവു് | ദാതാരം | ദാതാവിനെ |
| | | അഭികാംക്ഷതേ | കാത്തുകൊണ്ടിരിക്ക- [ന്നു. |

ദാതൃപ്രതിഗ്രഹീതൃഭ്യാം സർവ്വാർത്ഥാഃ പ്രഭവന്തി ഹി
സ്വധർമ്മം പ്രതിപദ്യസ്വ കൃത്വാ വൈവാഹ്യമുത്തമം 13

| | | | |
|---|---|---|---|
| ദാതൃപ്രതി- ഗ്രഹീതൃഭ്യാം | കൊടുക്കുന്നവനും കൊള്ളുന്നവനും | ഉത്തമം | അതിശ്ലാഘ്യമായുള്ള |
| സർവ്വാർത്ഥാഃ | സർവ്വസമ്പത്തുകളും | വൈവാഹ്യം | വിവാഹത്തെ |
| പ്രഭവന്തി | അഭിവൃദ്ധിയെ പ്രാപിക്കുന്നു, | കൃത്വാ | നടത്തി |
| ഹി. | എന്ന കാരണത്താൽ | സ്വധർമ്മം | അവിടത്തേയ്ക്കുണ്ടാകുന്ന പുണ്യത്തെ |
| | | പ്രതിപദ്യസ്വ | നേടിക്കൊണ്ടാലും." |

ഇത്യുക്തഃ പരമോദാരഃ വസിഷ്ഠേന മഹാത്മനാ
പ്രത്യുവാച മഹാതേജാ വാക്യം പരമധർമ്മവിത്. 14

| | | | |
|---|---|---|---|
| മഹാത്മനാ | മഹാത്മാവായ | പരമോദാരഃ | അത്യുദാരഗുണശീലനും ആയ |
| വസിഷ്ഠേന | വസിഷ്ഠമുനിയാൽ | | |
| ഇതി | ഇപ്രകാരം | പരമധർമ്മവിത് | ആ മഹാധർമ്മജ്ഞൻ |
| ഉക്തഃ | ഉരചെയ്യപ്പെട്ട | വാക്യം | ഇപ്രകാരം വാക്യത്തെ |
| മഹാതേജാഃ | മഹാതേജസ്വിയും | പ്രത്യുവാച | മറുപടിയായുരച്ചു. |

കഃ സ്ഥിതഃ പ്രതിഹാരോ മേ കസ്യാജ്ഞാ സംപ്രതീക്ഷ്യതേ
സ്വഗൃഹേ കോ വിചാരോഽസ്തി യഥാ രാജ്യമിദം തവ 15

| | | | |
|---|---|---|---|
| മേ | എന്റെ | രാജ്യം യഥാ | രാജ്യമാകയാൽ |
| പ്രതിഹാരഃ | ദ്വാരപാലകനായി | സ്വഗൃഹേ | സ്വന്തം ഗൃഹത്തിൽ |
| സ്ഥിതഃ | നില്ക്കുന്നവൻ | കഃ | എന്താണു് |
| കഃ? | ആരുണ്ടു്? | വിചാരഃ അസ്തി | ആലോചിപ്പാനുള്ളതു് |
| ഇദം | ഇതു് | കസ്യ ആജ്ഞാ | ആരുടെആജ്ഞയെ |
| തവ | അവിടത്തെ | സംപ്രതീക്ഷ്യതേ | കാക്കേണ്ടതു്? [യാണു് |

കൃതകൌതുകസൎവ്വസ്വാഃ വേദിമൂലമുപാഗതാഃ
മമ കന്യാ മുനിശ്രേഷ്ഠ ദീപ്താ വഹ്നേരിവാൎച്ചിഷഃ. 16

| | |
|---|---|
| മുനിശ്രേഷ്ഠ | ഹേ മുനിവൎയ്യ! |
| മമ കന്യാഃ | എന്റെ കന്യകമാർ എല്ലാവരും, |
| കൃതകൌതുകസൎവ്വസ്വാഃ | കാപ്പുകെട്ടൽ കഴിഞ്ഞവരായി, |
| വഹ്നേഃ അൎച്ചിഷഃ ഇവ | അഗ്നിജ്വാലപോലെ |
| ദീപ്താഃ | പ്രകാശിക്കുന്നവരായി |
| വേദിമൂലം | കല്യാണമണ്ഡപത്തിൽ |
| ഉപാഗതാഃ. | തയ്യാറായി വന്നിരിക്കുന്നു |

സജ്ജോഽഹം ത്വത് പ്രതീക്ഷോഽസ്മി വേദ്യാമസ്യാം പ്രതിഷ്ഠിതഃ
അവിഘ്നം ക്രിയതാം രാജൻ കിമൎത്ഥമവലംബസേ. 17

| | |
|---|---|
| രാജൻ! | മന്നവ! |
| അഹം | ഞാൻ |
| ത്വത്പ്രതീക്ഷഃ | അവിടത്തെ പ്രതീക്ഷിച്ചുകൊണ്ടു്, |
| സജ്ജഃ | തയ്യാറായി |
| അസ്യാം | ഈ |
| വേദ്യാം | മണ്ഡപത്തിൽ |
| പ്രതിഷ്ഠിതഃ അസ്മി | കാത്തുകൊണ്ടിരിക്കുന്നു; |
| കിമൎത്ഥം | എന്തിന്നു |
| അവലംബസേ | താമസിക്കുന്നു? |
| അവിഘ്നം | തടസ്ഥമെന്നിയെ |
| ക്രിയതാം | നടത്തപ്പെടട്ടെ." |

തദ്വാക്യം ജനകേനോക്തം ശ്രുത്വാ ദശരഥസ്തദാ
പ്രവേശയാമാസ സുതാൻ സൎവ്വാനൃഷിഗണാനപി. 18

| | |
|---|---|
| ദശരഥഃ | ദശരഥമഹാരാജാവു് |
| ജനകേന ഉക്തം | ജനകരാജാവിനാലുരക്കപ്പെട്ട |
| തത് വാക്യം | ആവാക്യത്തെ |
| ശ്രുത്വാ | കേട്ടു് |
| തദാ | അപ്പോൾ |
| സുതാൻ | പുത്രന്മാരേയും |
| ഋഷിഗണാൻ | ഋഷിഗണങ്ങളേയും |
| സൎവ്വാൻ അപി | എല്ലാവരേയും (അകത്തു് |
| പ്രവേശയാമാസ. | പ്രവേശിപ്പിച്ചു. |

തതോ രാജാ വിദേഹാനാം വസിഷ്ഠമിദമബ്രവീത്
കാരയസ്വ ഋഷേ സമ്യഗൃഷിഭിഃ സഹ ധാൎമ്മികൈഃ
രാമസ്യ ലോകരാമസ്യ ക്രിയാം വൈവാഹികീം പ്രഭോ 19

| | |
|---|---|
| തതഃ | ഉടനെ |
| വിദേഹാനാം രാജാ | വിദേഹമന്നവൻ, |
| വസിഷ്ഠം | വസിഷ്ഠഭഗവാനോടായി |
| ഇദം അബ്രവീത് | ഇപ്രകാരം അരുളി ചെയ്തു: |
| ഋഷേ! | മഹൎഷിവൎയ്യ! |
| പ്രഭോ | സ്വാമിൻ! |
| ധാൎമ്മികൈഃ | ധൎമ്മിഷ്ഠരായ |
| ഋഷിഭിഃ സഹ | മുനിമാരോടുംകൂടി |
| ലോകരാമസ്യ | ലോകാഭിരാമനായ |
| രാമസ്യ | ശ്രീരാമചന്ദ്രന്റെ |
| വൈവാഹികീം ക്രിയാം | വിവാഹച്ചടങ്ങിനെ |
| സമ്യക് | ശാസ്ത്രപ്രകാരം |
| കാരയസ്വ | നടത്തിച്ചാലും. |

ത്വയാ ന വിദിതം കിഞ്ചിന്നാസ്തി ബ്രഹ്മവിദാം വര
തസ്മാത് ത്വമേവ ബ്രഹ്മൎഷേ അശേഷം കൎത്തുമൎഹസി. 20

| | |
|---|---|
| ബ്രഹ്മവിദാം വര, | ബ്രഹ്മജ്ഞാനികളിൽ വെച്ചുത്തമനായ |
| ബ്രഹ്മൎഷേ! | ഹേ ബ്രഹ്മൎഷേ |
| ത്വയാ | നിന്തിരുവടിയാൽ |
| ന വിദിതം | അറിയപ്പെടാത്ത |
| കിഞ്ചിത് | യാതൊന്നുംതന്നെ |
| അസ്തി ന | ഇല്ല; |
| തസ്മാത് | അതിനാൽ |
| ത്വം ഏവ | നിന്തിരുവടിതന്നെയാ[ണ് |
| അശേഷം | ഒന്നും കുറവുവരാതെ |
| കൎത്തും അൎഹസി | നടത്തിച്ചുതരേണ്ടത് |

തഥേത്യുക്ത്വാ തു ജനകം വസിഷ്ഠോ ഭഗവാനൃഷിഃ
വിശ്വാമിത്രം പുരസ്കൃത്യ ശതാനന്ദം ച ധാൎമ്മികം 21
പ്രപാമദ്ധ്യേ തു വിധിവദ്വേദിം കൃത്വാ മഹാതപാഃ
അലഞ്ചകാര താം വേദിം ഗന്ധപുഷ്പൈഃ സമന്തതഃ 22
സുവൎണ്ണപാലികാഭിശ്ച ചിത്രകുംഭൈശ്ച സാങ്കുരൈഃ
അങ്കുരാഢ്യൈഃ ശരാവൈശ്ച ധൂപപാത്രൈഃ സധൂപകൈഃ 23
ശംഖപാത്രൈഃ സ്രുവൈഃ സ്രുഗ്ഭിഃ പാത്രൈരൎഘ്യാഭിപൂരിതൈഃ
ലാജപൂൎണ്ണൈശ്ച പാത്രീഭിരക്ഷതൈരഭിസംസ്കൃതൈഃ. 24

| | |
|---|---|
| മഹാതപാഃ | മഹാതപസ്വിയും |
| ഋഷിഃ | ഋഷിയും ആയ |
| വസിഷ്ഠഃ ഭഗവാൻ | വസിഷ്ഠഭഗവാൻ |
| ജനകം | ജനകരാജാവിനോടായി |
| "തഥാ ഇതി" ഉക്ത്വാ | "ആകട്ടേ" എന്നു ഉരചെയ്ത്, |
| തു | ഉടനെ |
| വിശ്വാമിത്രം | വിശ്വാമിത്രമഹൎഷിയെ |
| ധാൎമ്മികം | ധാൎമ്മികനായ [യും |
| ശതാനന്ദം ച | ശതാനന്ദരേയും |
| പുരസ്കൃത്യ | മുൻനിൎത്തികൊണ്ട് |
| പ്രപാമദ്ധ്യേ | കല്യാണപ്പന്തലിൻെറ നടുവിൽ |
| വിധിവത് | ശാസ്ത്രപ്രകാരം |
| വേദിം കൃത്വാ | വേദിയെ നിൎമ്മിച്ച് |
| താം വേദിം | ആ വേദിയെ |
| സമന്തതഃ | ചുററും |
| ഗന്ധപുഷ്പൈഃ | ഗന്ധപുഷ്പങ്ങളാലും |
| സുവൎണ്ണപാലികാഭിഃ ച | തങ്കപ്പാലികകളാലും (താലങ്ങൾ) |
| സാങ്കുരൈഃ | (മാവിലമുതലായ)ക്കുറുകളോടുകൂടിയ |
| ചിത്രകുംഭൈഃ ച | അലങ്കാരകുംഭങ്ങളാലു[ം |
| അങ്കുരാഢ്യൈഃ | മുളച്ച വിത്തുകളുടെ) മുളനിറഞ്ഞുള്ള |
| ശരാവൈഃ ച, | ചരാതുകളാലും, (ചെറിയ തൊട്ടിപോലെയുള്ള പാത്രങ്ങൾ), |
| സധൂപകൈഃ | ധൂപങ്ങളോടുകൂടിയ |
| ധൂപപാത്രൈഃ | ധൂപപാത്രങ്ങളാലും, |
| ശംഖപാത്രൈഃ | ശംഖാകൃതിയിലുള്ള പാത്രങ്ങളാലും |
| സ്രുവൈഃ | ഹോമത്തിന്നുവേണ്ടിയുള്ള ചട്ടകങ്ങളാലും |
| സ്രുഗ്ഭിഃ | നെയ്യെടുത്ത് ഹോമം ചെയ്യാനുള്ള മരക്കയ്യിലുകളാലും, |
| അൎഘ്യാഭിപൂരിതൈഃ | അൎഘ്യത്തിന്നായുള്ള ജലം നിറച്ച |
| പാത്രൈഃ | പാത്രങ്ങളാലും, |
| ലാജപൂൎണ്ണൈഃ പാത്രീഭിഃ | പൊരിനിറച്ചുള്ള പാത്രങ്ങളാലും; |
| അഭിസംസ്കൃതൈഃ | മന്ത്രത്താൽ സംസ്കരിക്കപ്പെട്ട |
| അക്ഷതൈഃ ച | അക്ഷതകളാലും |
| അലഞ്ചകാര. | അലങ്കരിച്ചു. |

ദൎഭൈഃ സമൈഃ സമാസ്തീൎയ്യ വിധിവന്മന്ത്രപൂൎവ്വകം
അഗ്നിമാധായ വേദ്യാം തു വിധിമന്ത്രപുരസ്കൃതം
ജുഹാവാഗ്നൌ മഹാതേജാ വസിഷ്ഠോ ഭഗവാനൃഷിഃ. 25

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | സമാസ്തീൎയ്യ | നാലുഭാഗത്തും പരത്തി |
| ഋഷിഃ | മുനിയും ആയ | വേദ്യാം | വേദിയിൽ |
| വസിഷ്ഠഃ ഭഗവാൻ | വസിഷ്ഠഭഗവാൻ, | വിധിമന്ത്ര പുരസ്കൃതം | വേദോക്തമന്ത്രപുരസ്സരം |
| വിധിവത് | വിധിപ്രകാരം, | അഗ്നിം | അഗ്നിയെ |
| മന്ത്രപൂൎവ്വകം തു | മന്ത്രയുക്തമായ്ത്തന്നെ | ആധായ | ഉജ്ജ്വലിപ്പിച്ച് |
| സമൈഃ | കണക്കപോലെയുള്ള | അഗ്നൌ | ആ അഗ്നിയിൽ |
| ദൎഭൈഃ | ദൎഭകളെ | ജുഹാവ. | ഹോമംചെയ്തു. |

തതഃ സീതാം സമാനീയ സൎവ്വാഭരണഭൂഷിതാം
ശ്രിയം പദ്മവിയുക്താം വൈ കേശവാങ്കച്യുതാമിവ 26
വിദ്യുത്പ്രഭാം വിശാലാക്ഷീം നീലകുഞ്ചിതമൂൎദ്ധജാം 27
ഹംസാങ്കിതേന ക്ഷൌമേണ കിഞ്ചിത് പീതേന സംവൃതാം
വാസിതേനോത്തരീയേണ സുരക്തേന സുസംവൃതാം 28
സമക്ഷമഗ്നേഃ സംസ്ഥാപ്യ രാഘവാഭിമുഖേ തദാ
അബ്രവീജ്ജനകോ രാജാ കൌസല്യാനന്ദവൎദ്ധനം. 29

| | | | |
|---|---|---|---|
| തദാ | ആ സമയം | വിശാലാക്ഷീം | വിശാലനേത്രയും, |
| ജനകഃ രാജാ | ജനകമഹാരാജാവ് | ഇവ | സാക്ഷാൽ |
| സൎവ്വാഭരണ-ഭൂഷിതാം | സൎവ്വാലങ്കാരഭൂഷിതയും | ശ്രിയം | മഹാലക്ഷ്മിയും |
| കിഞ്ചിത് പീതേന | ഇളം മഞ്ഞനിറമാൎന്നതും | പദ്മവിയുക്താം | താമരപ്പൂവിൽനിന്നു വേറിട്ടവളും |
| ഹംസാങ്കിതേന | ഹംസങ്ങൾപോലെ പൂവേലചെയ്തതും ആയ | കേശവാങ്ക-ച്യുതാം വൈ | മഹാവിഷ്ണുവിന്റെ മടിയിൽനിന്നുതാഴോട്ടു വന്നവളും ആയ |
| ക്ഷൌമേണ സംവൃതാം | പട്ടുവസ്ത്രംധരിച്ചവളും | സീതാം | സീതയെ |
| സുരക്തേന | കടുംചുവപ്പുള്ള | അഗ്നേഃസമക്ഷം | അഗ്നിക്കു മുമ്പാകെ |
| വാസിതേന | മണംവീശുന്ന | സമാനീയ | കൂട്ടിക്കൊണ്ടുവന്ന് |
| ഉത്തരീയേണ സുസംവൃതാം | മേലാക്കണിഞ്ഞവളും | രാഘവാഭിമുഖേ | ശ്രീരാഘവന്നെതിരിൽ |
| വിദ്യുത്പ്രഭാം | മിന്നൽക്കൊടിപോലെയുള്ളവളും, | സംസ്ഥാപ്യ | നിൎത്തിക്കൊണ്ട് |
| നീലകുഞ്ചിത-മൂൎദ്ധജാം | കറുത്തു ചുരുണ്ട തലമുടിയാൎന്നവളും, | തതഃ | അനന്തരം |
| | | കൌസല്യാ-നന്ദവൎദ്ധനം | കൌസല്യാനന്ദവൎദ്ധനനായ ശ്രീരാമനെ |
| | | അബ്രവീത്. | അരുളിച്ചെയ്തു. [നോക്കി |

**ഇയം സീതാ മമ സുതാ**
**സഹധർമ്മചരീ തവ**
**പ്രതീച്ഛ ചൈനാം ഭദ്രം തേ**
**പാണിം ഗൃഹ്ണീഷ്വ പാണിനാ.**

| | | | |
|---|---|---|---|
| ഇയം | ഇവ | ഏനാം | ഇവളെ |
| സീതാ | സീതാ | പ്രതീച്ഛ | കയ്യേറ്റുകൊണ്ടാലും |
| മമ സുതാ | എന്റെ പുത്രി | ഭദ്രം തേ | അങ്ങയ്ക്കു് സർവ്വ മംഗളങ്ങളും ഭവിക്കട്ടെ |
| തവ | അങ്ങയുടെ | പാണിനാ | കൈകൊണ്ടു് |
| സഹധർമ്മചരീ | എല്ലാ ധർമ്മങ്ങളേയും കൂടെയിരുന്നു നിറവേററുന്നവൾ | പാണിം | കയ്യിനെ |
| ച | അതിനാൽ | ഗൃഹ്ണീഷ്വ | ഗ്രഹിച്ചുകൊണ്ടാലും |

**പതിവ്രതാ മഹാഭാഗാ**
**ഛായേവാനുഗതാ തവ**
**ഇത്യുക്ത്വാ പ്രാക്ഷിപദ്രാജാ**
**മന്ത്രപൂതം ജലം തദാ.**

| | | | |
|---|---|---|---|
| പതിവ്രതാ | പതിയെത്തന്നേ തനിക്കു സർവ്വസ്വമായി കരുതുന്നവൾ | രാജാ | അരചൻ |
| മഹാഭാഗാ | മഹാഭാഗ്യവതി | തദാ | അപ്പോൾ |
| തവ | അങ്ങയുടെ [യെ] | മന്ത്രപൂതം | മന്ത്രങ്ങളാൽ പാവനമാക്കപ്പെട്ട |
| ഛായാ ഇവ | നിഴൽ പോലെ (അങ്ങ | ജലം | തീർത്ഥത്തെ |
| അനുഗതാ | വിട്ടുപിരിയാത്തവൾ | പ്രാക്ഷിപത് | ധാരമുറിയാതെ(അവർ പിടിച്ചിരുന്ന കൈകളിൽ) പകർന്നു. |
| ഇതി ഉക്ത്വാ | എന്നു അരുളിച്ചെയ്തു് | | |

പ്രക്ഷിപ്തേ സലിലേ ഭൂമൌ ഗഗനേ ചോത്ഥിതാഃ സ്വനാഃ
സാധു സാധ്വിതി ദേവാനാമൃഷീണാം വദതാം തദാ 32
ദേവദുന്ദുഭിനിർഘോഷഃ പുഷ്പവൃഷ്ടിർമ്മഹത്യഭൂത് 33

| | | | |
|---|---|---|---|
| ഭൂമൌ | ഭൂമിയിൽ | ദേവാനാം | ദേവന്മാരും |
| സലിലേ | ജലധാര | ഋഷീണാം | ഋഷികളും |
| പ്രക്ഷിപ്തേ ച | ഒഴിച്ച ഉടനെ, | സാധു സാധു ഇതി | നന്നുനന്നെന്നും |
| മഹതി | മഹത്തായ | വദതാം, | ഉരചെയ്യവേ, |
| ഗഗനേ | ആകാശത്തിൽ | ദേവദുന്ദുഭിനിർഘോഷഃ | ദേവദുന്ദുഭി വാദ്യഘോഷത്തോടുകൂടിയ |
| സ്വനാഃ | ഘോഷങ്ങൾ | പുഷ്പവൃഷ്ടിഃ | പൂമാരി |
| ഉത്ഥിതാഃ | പൊങ്ങി | അഭൂത് | പൊഴിഞ്ഞു. |
| തദാ | അപ്പോൾ | | |

ഏവം ദത്വാ തദാ സീതാം മന്ത്രോദകപുരസ്കൃതാം
അബ്രവീജ്ജനകോ രാജാ ഹൎഷേണാഭിപരിപ്ലുതഃ. 34

| | |
|---|---|
| ജനകഃ രാജാ | ജനകമഹാരാജാവു് |
| ഹൎഷേണ അഭിപരിപ്ലുത | ആനന്ദത്തിൽ മുഴുകിയവനായി |
| ഏവം | മേൽപ്രകാരം |
| മന്ത്രോദക-പുരസ്കൃതാം | മന്ത്രത്തോടുകൂടി ജലം പകൎന്നു് സമൎപ്പിക്കപ്പെട്ട |
| സീതാം | സീതയെ |
| ദത്വാ | പാണിഗ്രഹണം ചെയ്തുകൊടുത്തു്, |
| തദാ | ആ സമയം |
| അബ്രവീത് | അരുളിച്ചെയ്തു. |

ലക്ഷ്മണാഗച്ഛ ഭദ്രം തേ ഊൎമ്മിളാമുദ്യതാം മയാ
പ്രതീച്ഛ പാണിം ഗൃഹ്ണീഷ്വ മാ ഭൂത് കാലസ്യ പൎയ്യയഃ. 35

| | |
|---|---|
| ലക്ഷ്മണ! | അല്ലയോ ലക്ഷ്മണ! |
| ആഗച്ഛ; | വരിക; |
| ഭദ്രം തേ; | ആയുഷ്മാനായി ഭവിച്ചാലും; |
| മയാ | എന്നാൽ |
| ഉദ്യതാം | (വിവാഹത്തിന്നുരിയ ഭൂഷണാദികളണിഞ്ഞു്) തെയ്യാറാക്കപ്പെട്ടവളായ |
| ഊൎമ്മിളാം | ഊൎമ്മിളയെ |
| പ്രതീച്ഛ; | സ്വീകരിച്ചുകൊണ്ടാലും; |
| പാണിം | പാണിയെ |
| ഗൃഹ്ണീഷ്വ; | ഗ്രഹിച്ചുകൊണ്ടാലും |
| കാലസ്യപൎയ്യയഃ | കാലതാമസം |
| മാ ഭൂത് | വേണ്ട |

തമേവമുക്ത്വാ ജനകോ ഭരതം ചാഭ്യഭാഷത
ഗൃഹാണ പാണിം മാണ്ഡവ്യാഃ പാണിനാ രഘുനന്ദന. 36

| | |
|---|---|
| ഏവം | ഇങ്ങിനെ, [ശേഷം |
| തം ഉക്ത്വാ ച | ലക്ഷ്മണനോടുരചെയ്തു |
| ജനകഃ | ജനകമഹാരാജാവു് |
| ഭരതം | ഭരതനെ നോക്കി |
| രഘുനന്ദന! | ഹേ രഘുകുമാര! |
| മാണ്ഡവ്യാഃ | മാണ്ഡവിയുടെ |
| പാണിം | കരത്തെ |
| പാണിനാ | കരംകൊണ്ടു് |
| ഗൃഹാണ | ഗ്രഹിച്ചാലും എന്നു് |
| അഭ്യഭാഷത | അരുളിച്ചെയ്തു |

ശത്രുഘ്നം ചാപി ധൎമ്മാത്മാ അബ്രവീജ്ജനകേശ്വരഃ
ശ്രുതകീൎത്ത്യാ മഹാബാഹോ പാണിം ഗൃഹ്ണീഷ്വ പാണിനാ. 37

| | |
|---|---|
| അപി ച | കൂടാതെ, |
| ധൎമ്മാത്മാ | ധൎമ്മാത്മാവായ |
| ജനകേശ്വരഃ | ജനകമഹാരാജാവു് |
| ശത്രുഘ്നം | ശത്രുഘ്നനെ നോക്കി |
| മഹാബാഹോ | മഹാബാഹോ! |
| ശ്രുതകീൎത്ത്യാഃ | ശ്രുതകീൎത്തിയുടെ |
| പാണിം | കരത്തെ |
| പാണിനാ | കരംകൊണ്ടു് |
| ഗൃഹ്ണീഷ്വ | ഗ്രഹിച്ചാലും, എന്നു് |
| അബ്രവീത് | അരുളിച്ചെയ്തു. |

സൎവ്വേ ഭവന്തഃ സൌമ്യാശ്ച സൎവ്വേ സുചരിതവ്രതാഃ
പത്നീഭിഃ സന്തു കാകുത്സ്ഥാ മാ ഭൂത് കാലസ്യ പൎയ്യയഃ. 38

| | |
|---|---|
| കാലസ്യ പൎയ്യയഃ | കാലതാമസം |
| മാ ഭൂത് | വേണ്ട |
| കാകുത്സ്ഥാഃ | കകുത്സ്ഥവംശജന്മാരായ |
| ഭവന്തഃ സൎവ്വേ | നിങ്ങളെല്ലാവരും |
| സൌമ്യാഃ | അതിയോഗ്യതയുള്ളവർ |
| സൎവ്വേ | എല്ലാവരും |
| പത്നീഭിഃ | പത്നിമാരോടുകൂടി |
| സുചരിതവ്രതാഃ ച | സത്പ്രവൃത്തികളും സദ്വ്രതങ്ങളുമാൎന്നവരായി |
| സന്തു | ഭവിപ്പിൻ |

ജനകസ്യ വചഃ ശ്രുത്വാ പാണീൻ പാണിഭിരസ്പൃശൻ
ചത്വാരസ്തേ ചതസൃണാം വസിഷ്ഠസ്യ മതേ സ്ഥിതാഃ 39

| | |
|---|---|
| തേ | ആ |
| ചത്വാരഃ | നാൽവരും |
| ജനകസ്യ | ജനകമഹാരാജാവിന്റെ |
| വചഃ | വാക്കു |
| ശ്രുത്വാ | കേട്ട്, |
| വസിഷ്ഠസ്യ | വസിഷ്ഠമഹൎഷിയുടെ |
| മതേ | സമ്മതപ്രകാരം |
| സ്ഥിതാഃ | നടക്കുന്നവരായി |
| ചതസൃണാം | നാലുപേരുടേയും |
| പാണീൻ | കരങ്ങളെ, |
| പാണിഭിഃ | കരങ്ങൾകൊണ്ടു് |
| അസ്പൃശൻ | ഗ്രഹിച്ചു. |

അഗ്നിം പ്രദക്ഷിണീകൃത്യ വേദിം രാജാനമേവ ച
ഋഷീംശ്ചൈവ മഹാത്മാനഃ സഭാൎയ്യാ രഘുസത്തമാഃ
യഥോക്തേന തദാ ചക്രുൎവ്വിവാഹം വിധിപൂൎവ്വകം. 40

| | |
|---|---|
| മഹാത്മാനഃ | മഹാത്മാക്കളായ |
| രഘുസത്തമാഃ | രഘുശ്രേഷ്ഠന്മാർ |
| സഭാൎയ്യാഃ | പത്നിമാരോടുകൂടി |
| അഗ്നിം ഏവ | അഗ്നിയേയും |
| വേദിം ച | വേദിയേയും |
| രാജാനം ഏവ | രാജാവിനേയും |
| ഋഷീൻ ച | ഋഷിമാരേയും |
| പ്രദക്ഷിണീകൃത്യ, | വലംവെച്ചു്, |
| തദാ | അനന്തരം |
| വിധിപൂൎവ്വകം | കല്പസൂത്രാനുസാരമായി |
| യഥോക്തേന | ശാസ്ത്രപ്രകാരം |
| വിവാഹം ചക്രുഃ | വിവാഹകൎമ്മത്തെ ചെയ്തു. |

കാകുത്സ്ഥൈശ്ച ഗൃഹീതേഷു ലളിതേഷു ച പാണിഷു
പുഷ്പവൃഷ്ടിൎമ്മഹത്യാസീദന്തരീക്ഷാത് സുഭാസ്വരാ
ദിവ്യദുന്ദുഭിനിൎഘോഷൈൎഗ്ഗീതവാദിത്രനിസ്വനൈഃ. 41

| | |
|---|---|
| കാകുത്സ്ഥൈഃ | കാകുത്സ്ഥന്മാരാൽ |
| ലളിതേഷു | സുകുമാരമായ |
| പാണിഷു | കരങ്ങൾ |
| ഗൃഹീതേഷു, | ഗ്രഹിക്കപ്പെട്ടപ്പോൾ |
| അന്തരീക്ഷാത് | ആകാശത്തിൽനിന്നും |
| ഗീതവാദിത്രനിസ്വനൈഃ ച | ഗീതങ്ങളുടേയും വാദ്യങ്ങളുടേയും മുഴക്കത്തോടുകൂടിയും |
| ദിവ്യദുന്ദുഭിനിൎഘോഷൈഃ ച | ദേവദുന്ദുഭിനാദത്തോടുകൂടിയും |
| സുഭാസ്വരാ | അതിശോഭയാൎന്നുള്ള |
| മഹതീ | വമ്പിച്ച |
| പുഷ്പവൃഷ്ടിഃ | പൂമാരി |
| ആസീത് | വൎഷിച്ചു. |

നനൃതുശ്ചാപ്സരസ്സംഘാ ഗന്ധൎവ്വാശ്ച ജഗുഃ കലം
വിവാഹേ രഘുമുഖ്യാനാം തദദ്ഭുതമിവാഭവത്. 42

| | | | |
|---|---|---|---|
| അപ്സരസ്സംഘാഃ ച | അപ്സരസ്സംഘങ്ങളും | ഇവ | ഇപ്രകാരമുള്ള |
| നനൃതുഃ | നൎത്തനം ചെയ്തു | തത് | ആ |
| ഗന്ധൎവ്വാഃ ച | ഗന്ധൎവ്വന്മാരും | അദ്ഭുതം | ആശ്ചൎയ്യം |
| കലം | മധുരമായി | രഘുമുഖ്യാനാം | ആ രഘൂത്തമന്മാരുടെ |
| ജഗുഃ | ഗാനംചെയ്തു | വിവാഹേ | വിവാഹത്തിൽ |
| | | അഭവത് | നടന്നു. |

ഈദൃശേ വൎത്തമാനേ തു തൂൎയ്യോദ്ഘുഷ്ടനിനാദിതേ
ത്രിരഗ്നിം തേ പരിക്രമ്യ ഊഹുൎഭാൎയ്യാ മഹൌജസഃ. 43

| | | | |
|---|---|---|---|
| ഈദൃശേ | ഈവണ്ണം | തേ, | അവർ |
| തൂൎയ്യോദ്ഘുഷ്ടനിനാദിതേ | വാദ്യഘോഷവും ആൎപ്പും മുഴക്കങ്ങളും | അഗ്നിം | അഗ്നിയെ |
| | | ത്രിഃ പരിക്രമ്യ | മൂന്നുവട്ടം പ്രദക്ഷിണം [ചെയ്തു, |
| വൎത്തമാനേ തു, | നടക്കുന്നതിന്നിടയിൽ | ഭാൎയ്യാഃ | ഭാൎയ്യമാരെ |
| മഹൌജസഃ | മഹാകാന്തിമാന്മാരായ | ഊഹുഃ | കയ്യേല്ക്കൊണ്ടു |

അഥോപകാൎയ്യാം ജഗ്മുസ്തേ സദാരാ രഘുനന്ദനാഃ
സ്വാനി യാനാനി ചാരോപ്യ താം പുരീം പ്രയയുസ്തദാ. 44

| | | | |
|---|---|---|---|
| തേ | അവർ | സദാരാഃ | പത്നിമാരോടുകൂടി |
| ഉപകാൎയ്യാം | വിവാഹത്തെ സംബന്ധിച്ച മററ ചടങ്ങുകൾക്കായി | സ്വാനി | തങ്ങൾ തങ്ങൾക്കു വെവ്വേറെ തയ്യാറാക്കിയി[രുന്ന |
| അഥ | പിന്നെ | യാനാനി | പല്ലക്കുകളിൽ |
| ജഗ്മുഃ | പുറപ്പെട്ടു | ആരോപ്യ | കയറിക്കൊണ്ടു്, |
| ച, | പിന്നെ | താം പുരീം | ആ നഗരത്തിൽ |
| തദാ | ആ സമയം | പ്രയയുഃ | പട്ടണപ്രവേശം ചെയ്തു (ഘോഷയാത്രയായി ചെന്നു) |
| രഘുനന്ദനാഃ | രഘുകുമാരന്മാർ | | |

പ്രീയമാണോ ദശരഥഃ പുത്രാൻ പുത്രവതാം വരഃ
രാജാऽപ്യനുയയൌ പശ്യൻ സൎഷിസംഘഃ സബാന്ധവഃ. 45

| | | | |
|---|---|---|---|
| പുത്രവതാം | മക്കളുള്ളവരിൽവെച്ചു. | സബാന്ധവഃ അപി | ബന്ധുജനങ്ങളോടുകൂടി |
| വരഃ | ഉത്തമനായ | പുത്രാൻ പശ്യൻ | പുത്രന്മാരെ നോക്കിക്കൊണ്ടുതന്നെ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവു് | പ്രീയമാണഃ | അത്യാനന്ദഭരിതനായി |
| സൎഷിസംഘഃ | ഋഷിഗണങ്ങളോടൊന്നിച്ചു് | അനുയയൌ | (ആ ഘോഷയാത്രയ്ക്കു) പിന്നാലെ ചെന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ ബാലകാണ്ഡേ
ത്രിസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തിമൂന്നാംസൎഗ്ഗം സമാപ്തം
(ആദ്യംമുതൽ ശ്ലോകസംഖ്യ 2231).

# ചതുഃസപ്തതിതമഃ സർഗ്ഗഃ = എഴുപത്തിനാലാം സർഗ്ഗം.

[പരശുരാമസമാഗമഃ = പരശുരാമനുമായുള്ള കൂടിക്കാഴ്ച]

അഥ രാത്ര്യാം വ്യതീതായാം വിശ്വാമിത്രോ മഹാമുനിഃ
ആപൃച്ഛ്യ തൌ ച രാജാനൌ ജഗാമോത്തരപർവ്വതം
ആശീർഭിഃ പൂരയിത്വാ ച കുമാരാംശ്ച സ രാഘവാൻ. 1

| | |
|---|---|
| സഃ | ആ |
| വിശ്വാമിത്രഃ മഹാമുനിഃ | വിശ്വാമിത്രമഹാമുനി |
| രാത്ര്യാം | രാത്രി |
| വ്യതീതായാം അഥ | കഴിഞ്ഞതുടനെ, |
| കുമാരാൻ | രാജകുമാരന്മാരായ |
| രാഘവാൻ | രാഘവന്മാരെ |
| ആശീർഭിഃ | ആശീർവ്വചനങ്ങളാൽ |
| പൂരയിത്വാ ച | അനുഗ്രഹിച്ചശേഷം, |
| തൌ രാജാനൌ ച | ആ രണ്ടു രാജാക്കന്മാരോടും |
| ആപൃച്ഛ്യ ച | കണ്ടു യാത്രപറഞ്ഞു |
| ഉത്തരപർവ്വതം | വടക്കുള്ള ഹിമാലയപർവ്വതത്തിലേക്കായി |
| ജഗാമ | എഴുന്നെള്ളി. |

വിശ്വാമിത്രേ ഗതേ തസ്മിൻ രാജാ ച ജഗതീപതിഃ
അയോദ്ധ്യാധിപതിഃ ശ്രീമാൻ വൈദേഹം മിഥിലാധിപം
ആപൃച്ഛ്യാഥ ജഗാമാശു രാജാ ദശരഥഃ പുരീം. 2

| | |
|---|---|
| തസ്മിൻ | ആ |
| വിശ്വാമിത്രേ | വിശ്വാമിത്രമുനി |
| ഗതേ അഥ | പോയതിൽപിന്നെ |
| ആശു | ഉടനെ, |
| ജഗതീപതിഃ | ചക്രവർത്തിയും, |
| അയോദ്ധ്യാധിപതിഃ | അയോദ്ധ്യാധിപതിയായി |
| രാജാ | രാജ്യം ഭരിക്കുന്നവനും |
| ശ്രീമാൻ ച | ശ്രീമാനും ആയ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവു |
| മിഥിലാധിപം | മിഥിലാധിപതിയായ |
| വൈദേഹം | ജനകമഹാരാജാവിനോടു |
| ആപൃച്ഛ്യ | യാത്രപറഞ്ഞ് സമ്മതിപ്പിച്ച് |
| പുരീം | സ്വപുരത്തിലേയ്ക്കു |
| ജഗാമ. | പുറപ്പെട്ടു. |

ഗച്ഛന്തം തം തു രാജാനമന്വഗച്ഛന്നരാധിപഃ. 3

| | |
|---|---|
| നരാധിപഃ | ജനകമഹാരാജാവു |
| ഗച്ഛന്തം | തിരിയെ യാത്രചെയ്തിരുന്ന |
| തം രാജാനം | ആ ദശരഥമഹാരാജാ |
| തു | ആ സമയം [വിനെ |
| അന്വഗച്ഛത്. | കുറെ ദൂരം അനുയാത്ര ചെയ്തു. |

അഥ രാജാ വിദേഹാനാം ദദൌ കന്യാധനം ബഹു 4
ഗവാം ശതസഹസ്രാണി ബഹൂനി മിഥിലാധിപഃ
കംബളാനാം ച മുഖ്യാനാം ക്ഷൌമകോട്യംബരാണി ച. 5

